ഈ പദ്യം മതിയാകുന്നതാണ്. ചമ്പുകാരന്മാരുടെ വർണ്ണനാ വൈഭവത്തിന് രാമായണ ചമ്പുവിൽനിന്നും അയോദ്ധ്യയുടെ വർണ്ണന ചുവടേ ചേർക്കുന്നു.

കണ്ടാലുംകൺകുളിക്കുംമണിഭവനമനോഹാരിണീരാജലക്ഷ്മീ-
കണ്ഠാശ്ലേഷംകലർന്നുള്ളഖിലവസുമതീപാലമാലാഭിരാമാ
ഭണ്ഡാരംകൊണ്ടുപൂർണ്ണാജഗമമസുരഭീഭ്രുതശൃംഗാടകാ വ
ണ്ടുണ്ടായീപോലയോദ്ധ്യാജഗതി പരിചിതാരാജധാനീ രഘൂണാം.
ലോകാലോകോല്ലസൽഗോപുരഘനപരിഖാലംകൃതാ ഭംഗികൈ
ണ്ടാകാശത്തോട്ടുരുമ്മീടനകനകമണീസൗധമാലാഭിരാമാ [ക്കൊ-
ഏകാന്തേരത്നഹർമ്മ്യങ്ങളിൽനിജതരുണന്മാരുമായ്മാരകേളീ
രാഗാലോലംകളിക്കുംമധുരമൃഗദൃശാംവിഭ്രമൈർഭാസമാനാ.
മല്ലാർപൂങ്കാവിലമ്പുംമൃദുലപവനമേററുമയലാടികളിക്കും
മല്ലാക്ഷീണാം മദോദഞ്ചിതസുലളിതസംഗീതഭംഗീമനോജ്ഞാ
ഉല്ലാസംപൂണ്ടുമേഘനിൻകൊടിമരമുകളിൽ കാററലച്ചമ്പുലാളീ
മെല്ലെമെല്ലെമുകയ്ക്കുംകനകമയപതാകാവലീ ലാളനീയാ.

ചമ്പുക്കളിലെ ഗദ്യങ്ങളിലും സംസ്കൃതരീതിയനുസരിച്ചുതന്നെ ആണെങ്കിലും ആ പന്ഥാവിൽ അനിതരസാമാന്യമായ ചില ഭംഗിയേറിയ വർണ്ണനകൾ കാണുന്നുണ്ട്.

അസ്തഗിരീശചരമസ്തകസീമനിഭാസ്കരഭാഗവാൻമറയുന്നേരം
ഗതപതിസവിതരിഗ്രഹങ്ങളിൽനിന്നത്തിമിരകരീശരരിളകുന്നേരം
ഭിക്ഷുവിഭിക്ഷു ഭൂഷ്ണമായ തരക്ഷുഗണങ്ങൾതിമിർക്കുന്നേരം
കാട്ടിൻനടുവേകാട്ടുളാവലിക്രുട്ടുംക്രൂടിളെല്ലുന്നേരം
മല്ലീവല്ലീഫുല്ലാവലിരിഹമെല്ലെമെല്ലെ വിരിയുന്നേരം
പക്ഷികൾവൃക്ഷാവലിയിലടങ്ങിയിണങ്ങിമയങ്ങിയുറങ്ങുന്നേരം

ഇത്യാദിയായ നൈഷധചമ്പുവിലെ അസ്തമനവർണ്ണന അല്പം ക്ലേശം സഹിച്ചു വായിക്കാമെന്നുള്ളവർക്കു വിശ്രമസമയം ഒരിക്കലും പാഴായിപ്പോകുന്നതല്ല. പിന്നെയും, രാമായണചമ്പുവിൽ രാമലക്ഷ്മണന്മാരാൽ പീഡിതയായ ശൂർപ്പണഖയുടെ ലങ്കയിലേക്കുള്ള പലായനം വർണ്ണിച്ചിരിക്കുന്നതു നോക്കുക.

മദ്ധ്യമാർഗ്ഗം നവനവരുധിരം വർഷിച്ചീടിന കാളഘനാഘന
മാലയിതെന്നും ബാലാതപനിരപൂണ്ടൊരു നടക്കും നീലാഞ്ജനഗിരി
ന്യൂനമിതെന്നും പരിചൊടുജഗതാമാത്തിവളപ്പാൻപെരുമാറീടിന
കൃത്യയിതെന്നും നാസികയില്ലതി ഘോരതതേടിന യാതനയെന്നും
ഭീഷണതയ്ക്കൊരു ഭൂഷണമെന്നുംവൈരൂപ്യത്തിനൊരാസ്പദമെന്നും
ദുഷ്കർമ്മത്തിനു സൂതികയെന്നും ചെമ്മേമൂർത്തമധർമ്മമിതെന്നും
മതിമതികണ്ടതു മണ്ടികളെവിൻ മാപാപികളേ ശൂർപ്പണഖാകില
പിഴപെട്ടമാനകളിക്കുംപോലെ പിമ്പേ ചെന്നുതുടന്നാലെന്നും
വിവിധാഭാഷണ ഗോചരഖേചര പംക്തിഷു ചിലരെച്ചെകിട്ടുപൊ
[ളിച്ചും
ചെവിപിടിപെട്ടു സരോഷമിഴച്ചുമെട്ടുത്തുമറിച്ചു മദിച്ചുമറിഞ്ഞും
നാസാകുഹരത്തൂടെ ചാടും ചോരകുടിച്ചു പുളച്ചുതിളച്ചും
പ്രൌഢമുനീനാമാടമൊളിച്ചും പെരുവഴിനീളെ കളകളഘോരം

ഇങ്ങനെ ഞാൻ ചമ്പുകാരന്മാരുടെ വർണ്ണനാവൈഭവം വി
സ്തരിച്ചുതുടങ്ങുകയാണെങ്കിൽ അതുതന്നെ ഒരു പ്രത്യേക പ്രബന്ധ
മായിത്തീരുന്നതാണ്.

ഭാഷാചമ്പു പ്രബന്ധങ്ങളിൽനിന്നും മലയാളികളുടെ പ്രി
യപ്പെട്ട കുടുംബസ്വത്തായ കൃഷ്ണഗാഥയിലേയ്ക്കു പ്രവേശിക്കു
മ്പോൾ വർണ്ണനയ്ക്കും അതിന്റെ ജീവനായ്ക്കുഅലംകാരപ്രയോഗ
ത്തിനും ഒരു വലുതായ മാററം സംഭവിച്ചിരിക്കുന്നതായിക്കാണാം.
സംസ്കൃത കവികളെ അനുകരിച്ചു് ഉപമ, ഉൽപ്രേക്ഷ മുതലാ
യ അലങ്കാരങ്ങളെ ചെറുശ്ശേരി സരസമായി പ്രയോഗിച്ചിട്ടുണ്ട്.
വിശേഷിച്ചു് ഒരംശംക്രൂടിയുള്ളതാണ് ഇവിടെ പ്രസ്താവയോഗ്യ
മായിട്ടുള്ളതു്. കവിയുടെ വാക്കുകൾക്കു ഒരു പ്രത്യേകമായ വി
ലയുണ്ടെന്നുകൂടി കൃഷ്ണഗാഥയിലെ വർണ്ണനകൾ വായിക്കുമ്പോൾ
നമുക്കു ഉള്ളിൽ തോന്നുന്നു. നമ്മുടെ സങ്കല്പശക്തിയെ ഉദ്ദീപി
പ്പിക്കാനുള്ള ഒരു വിശേഷശക്തി സവിശേഷം ശോഭിക്കുന്നുണ്ട്.
ഈ ശക്തി ഒരു കൃതിക്കു് കൂട്ടുന്തോറുമാണ് നമുക്കു അതിന്റെ
കർത്താവിനെപ്പററി സ്നേഹാദരങ്ങളുണ്ടാകുന്നതു്. അങ്ങനെയുള്ള

കവിത വായിക്കുമ്പോളാണ് ഒരുത്തൻെറ ഭാഷാഭിമാനം സ്വദേശഭക്തിയിലുള്ള തൃഷ്ണയായിബ്ഭവിക്കുന്നതു്. രാജകീയ കാളേജിലെ ഒരു ഇംഗ്ലീഷ് പ്രൊഫ്സറായ മിസ്റ്റർ സ്ലാസ്സിന് 'താംസൺ' എന്ന ഇംഗ്ലീഷ്കവിയുടെ പ്രകൃതിവർണ്ണനാവൈഭവത്തെപ്പററി പ്രസംഗിക്കേണ്ട അവസരം വരുമ്പോൾ എന്തു ശുഷ്കാന്തിയാണ് അദ്ദേഹത്തിൻെറ ഭാവം പ്രദർശിപ്പിക്കുന്നതു്? ഇൻഡ്യയിലിരുന്നുകൊണ്ടു് ചിരപരിചിതമായ തൻെറ ജന്മഭൂമിയിലെ പ്രകൃതിമഹിമ കണ്ടാനന്ദിക്കുന്നതിനും തന്നിൽ എപ്പോഴും സുദൃഢമായ ദേശഭക്തിയുളവാക്കുന്നതിനും താംസൻെറ "കാലങ്ങൾ" എന്ന വർണ്ണനാത്മകമായ കാവ്യം ഒന്നുമാത്രം മതിയത്രെ. ഞാനും എൻെറ ചില സ്നേഹിതന്മാരും വായിച്ചുനോക്കീട്ടു് കാൎയ്യങ്ങളെല്ലാം മനസ്സിലാക്കിയെങ്കിലും പ്രസ്തുതകാവ്യത്തിൽ ആസ്വാദ്യമായിട്ടു് ഒന്നുംതന്നെ കണ്ടില്ല. ഞങ്ങൾ വാക്കുകളുടെ സ്വാഭാവികമായ അൎത്ഥംമാത്രമെ വകവച്ചുള്ളു. പക്ഷെ, വാക്കുകളും ആശയങ്ങളും ഒന്നല്ല കാൎയ്യം. ഏതെങ്കിലും ഒരു സംഗതിയുടെ പൂർണ്ണമായ ജ്ഞാനം നമ്മുടെ മനസ്സിൽ ഉണ്ടാകുന്നതിനു് അതിൽ പ്രധാനപ്പെട്ട ഏതെങ്കിലും ഒരംശം വൎണ്ണിച്ചാൽ മതിയാകുന്നതാണു്. ആ മുഖ്യാംശങ്ങളിന്നതെല്ലാമെന്നു കണ്ടുപിടിക്കുന്നതിലാണ് കവിയുടെ ബുദ്ധിസാമൎത്ഥ്യം ആശ്രയിച്ചിരിക്കുന്നതു്. ഇതിൽ സാങ്കേതികമായ അലങ്കാരമൊന്നും പ്രയോഗിച്ചില്ലെങ്കിലും ചമൽക്കാരത്തിനും തൽഫലമായ ആസ്വാദ്യതയ്ക്കും യാതൊരു ഹാനിയും വരുന്നതല്ല. താംസൻേറയും മററുപല വിദേശകവികളുടേയും നമ്മുടെ ചെറുശ്ശേരി, തുഞ്ചൻ, കുഞ്ചൻ മുതലായ വിശിഷ്ട കവികളുടെയും ലക്ഷണം ഇതാണു്. പക്ഷെ, ദേശകാലോചിതമായ വിധത്തിൽ ഓരോ കൃതി ഉളവായിട്ടുള്ളതു് എല്ലാവൎക്കും ആസ്വാദ്യകരമായിരിപ്പാൻ സാധിക്കുന്നതല്ലെന്നേയുള്ളു. താംസൻെറ ഹിമവൎഷവൎണ്ണനയെക്കാൾ നമുക്കാസ്വാദ്യകരമായിരിക്കുന്നതു ചെറുശ്ശേരിയുടെ വൎഷകാലവൎണ്ണനയല്ലേ എന്നു നോക്കാം.

മേചകകാന്തി കലൎന്നുതുടങ്ങീതേ
മേഘങ്ങളെല്ലാമേ മെല്ലെമെല്ലെ.

ഡംബരമാണ്ടു മുഴങ്ങിത്തുടങ്ങീത-
ങ്ങംബരംതന്നിലെ മെല്ലെമെല്ലെ.
പാരിച്ചുനിന്നൊരു പേമഴ തൂകീട്ടു
പാരിടമെങ്ങുമേ മുങ്ങിക്കൂടി.
വർഷത്തെക്കണ്ടുള്ള കർഷകന്മാരെല്ലാം
ഹർഷത്തെപ്പൂണ്ടുതുടങ്ങീതെങ്ങും
കച്ചുകിടക്കുന്നമച്ചകമോരോന്നിൽ
ഇഛതുടങ്ങീപലക്കുമപ്പോൾ.
പച്ചോടമില്ലാഞ്ഞിട്ടുൾചൂടുമുണ്ടായി
പിച്ചയായുള്ളോന്നിക്കാല ലീല.
ചീർത്തുള്ള മേഘത്തിൻ ചാർത്തുപരന്നപ്പോൾ
മാർത്താണ്ഡബിംബംമറഞ്ഞുപോയീ.
നീപങ്ങൾപൂത്തതുകണ്ടൊരുവണ്ടുകൾ
നീളവേപാഞ്ഞുതുടങ്ങീതന്നിൽ.
വാരികവന്നോരുവാതംവരുന്നേരം
വാതിലടച്ചുതുടങ്ങീതെങ്ങും.
ശോഷിച്ചുപോയുള്ളതോയങ്ങളെല്ലാമേ
പോഷിച്ചുനിന്നിതായെങ്ങുമപ്പോൾ.
ചാതകമെല്ലാമേജാതസുഖങ്ങളായ്
വീതവിഷാദങ്ങളായിനിന്നു.
കേതകിപ്പൂവിലെനന്മണംകൊണ്ടെങ്ങും
കേഴിച്ചുപാന്ഥരെമേവുംകാലം.
കാർമുകിലായോരുനീലപ്പടംകൊണ്ടു
ഭൂമകലന്നുവിതാനിച്ചെങ്ങും.
ആക്കമിയന്നവലാഹകളാകിയ
പൂക്കുലമേളത്തിൽതൂക്കിച്ചെമ്മേ.
ശോഭകലർന്നോരുതൂമിന്നലായുള്ള
ദീപങ്ങളെങ്ങുംകൊളുത്തിമേന്മേൽ.

ചെറുശ്ശേരിയുടെ വർണ്ണനകളുടെ ഹൃദയംഗമത്വം സവിശേഷം പ്രകാശിപ്പിക്കുന്ന പല ഘട്ടങ്ങളും കൃഷ്ണഗാഥയിലുണ്ടു്. സങ്ക

ല്പശക്തിയുടെ സ്ഫുരണമാണ് അദ്ദേഹത്തിന്റെ കവിതയുടെ ജീവനെന്നുതന്നെ പറയാം. ശ്രീകൃഷ്ണന്റെ ശൈശവവർണ്ണനയിൽ പല്ലുമുളക്കുന്നതിനെപ്പറ്റി വർണ്ണിച്ചിരിക്കുന്നതു നോക്കുക.

ചന്തമെഴുന്നോരു ചെന്തൊണ്ടിവാതന്നിൽ
ദന്തങ്ങൾ പോന്നു വന്നങ്കുരിച്ചു
പല്ലവം പൂണ്ടൊരു മുല്ലയാം വല്ലിമേൽ
ഉല്ലാസമൊട്ടുകളെന്നപോലെ
നന്മുലനൾകുവാനമ്മമാർ ചെന്നങ്ങു
സമ്മോദം പൂണ്ടു വിളിക്കയാലേ
ചെഞ്ചെമ്മേയുള്ളൊരു പുഞ്ചിരി തൂകുമ്പോൾ
കിഞ്ചന കാണായി വന്നു കൂടി
പാലുണ്ണുന്നേരമപ്പോർമുലരണ്ടിനും
ചാലത്തെളിഞ്ഞ തങ്ങറിയായ് വന്നു.
ദന്തങ്ങൾ തന്നുടെ അങ്കുരം കണ്ടിട്ടു
സന്തോഷം പൂണ്ടുള്ള വല്ലവിമാർ
വേഗത്തിൽ ചുംബിച്ചനേരത്തു നന്മുഖം
വേർവിട്ടു തീട്ടുവാൻ വല്ലീലാരും
വന്നു വന്നന്നന്നു കണ്ടുനിന്നീടുവോർ
കണ്ണിണ തന്നെയുമവ്വണ്ണമേ.

രാമകൃഷ്ണന്മാരുടെ ശൈശവത്തിൽ അവരുടെ ശരീരവളർച്ചയേയും അതിലെ ഓരോ ദശാവിശേഷങ്ങളേയുംപറ്റി കവി വർണ്ണിക്കുമ്പോൾ, അറിയാതെ സ്വ വംശജാതനായ ഒരു ശിശുവിന്റെ സ്മരണയാണ് മലയാളികളായ നമ്മിൽ ഉദിപ്പിക്കുന്നതു്.

പല്ലുകൾ മുളച്ചപ്രകാരം വർണ്ണിച്ചുകഴിഞ്ഞില്ലാ. അതിന്റെ ശേഷമുള്ള വർണ്ണന ഇങ്ങനെയാണ്.

ഭൂതലന്തന്നിൽകമണ്ണുതുടങ്ങിനാർ
നൂതനമായൊരു കാന്തിയുമായ്.
പാലഞ്ചും പുഞ്ചിരി തൂകിനിന്നങ്ങനെ
നാലഞ്ചുനാളങ്ങു ചെന്നവാറെ

മെല്ലെ മെല്ലെന്നങ്ങിഴഞ്ഞു തുടങ്ങിനാർ
കല്ലിലും മുള്ളിലും പൂഴിയിലും
മുട്ടുംപിടിച്ചങ്ങു നിന്നുതുടങ്ങിനാർ
ഒട്ടുനാളങ്ങനെ ചെന്നവാറെ
മുട്ടുംവെടിഞ്ഞു നിന്നൊട്ടുനടക്കയും
പെട്ടെന്നു വീഴ്കയുംകേഴുകയും
അങ്കണന്തന്നിൽ നടന്നുതുടങ്ങിനാർ
കിങ്കിണിതന്നൊലി പൊങ്ങപ്പിന്നെ
വെണ്ണകാണുണ്ണിനിനക്കെന്നുചൊല്ലുമ്പോൾ
പെണ്ണുങ്ങൾ ചാരത്തു തിണ്ണം ചെല്ലും
വാഴപ്പഴത്തിന്റെ വാർത്തയെ കേൾക്കുമ്പോൾ
വായുംപിളർന്നവൻ മുന്നിൽച്ചെല്ലും
പാച്ചോറു കേൾക്കുമ്പോളാച്ചിമാർ പിന്നാലെ
പാച്ചിൽതുടങ്ങീടും പാരംപിന്നെ
വെല്ലമെന്നിങ്ങനെ ചൊല്ലിനിന്നീടിലെ
വെള്ളമുറന്നൊഴുംവായിലപ്പോൾ
പാൽവെണ്ണ ചേർന്നുള്ള ഭാജനമോരോന്നിൽ
പാഞ്ഞുതുടങ്ങിതക്കണ്ണിണയും
കണ്ണിണചെല്ലുന്നനൽവഴികണ്ടിട്ടു
കൈകളും ചെന്നുതുടങ്ങിമെല്ലെ
പാൽവെണ്ണതന്നിലക്കൈകൾപോയ് ചെൽകയാൽ
നാവിന്നുമാനന്ദമായ്ത്തുടങ്ങി.
ഉണ്ണിവയററിന്നു കിഞ്ചനപൊങ്ങുവാൻ
ഉള്ളൊരുഹേതുവുമുണ്ടായപ്പോൾ

ഇത്രയും വായിച്ചുതീർന്ന് പിന്നീടുള്ള കഥാഭാഗത്തെപ്പററി ആലോചിക്കുന്നതുവരെ ഇത് ഉത്തരഇൻഡ്യയിലെ ഒരു ശിശുവിന്റെ വർണ്ണനയാണെന്നു നമുക്കു തോന്നാൻ പ്രയാസമാണ്. ഉണ്ണിക്കുടവയറുംകൊണ്ടു നമ്പൂരിമാരുടെ അന്തഃപ്പുരങ്ങളിൽ അങ്ങോട്ടുമിങ്ങോട്ടും പാഞ്ഞുനടക്കുന്ന കുഞ്ഞുങ്ങളുടെ ഒരു ഉത്തമഛായയാണ് പ്രസ്തുത വർണ്ണനയിൽ കവി നമുക്കു പ്രത്യക്ഷപ്പെടുത്തിത്ത

രുന്നതു്. 'വായനക്കാരുടെ സങ്കല്പശക്തിക്കു് സ്ഫുരണം നൽകുന്ന ശക്തിയും ഇതാണു്.

നമ്മുടെ മനസ്സിൽ ഇടക്കിടയ്ക്കു ഓരോരോ വികാരങ്ങൾ ജനിപ്പിച്ചു് ബുദ്ധിവികാസവും, ഔദാര്യം, സമഭാവന മുതലായ സൽഗുണങ്ങളും നൽകുന്നതിനു് ഇങ്ങനെയുള്ള ഗ്രന്ഥങ്ങൾ ധാരാളം ഉപകരിക്കുന്നതാണെന്നുള്ള തത്വം ഭാരതഖണ്ഡത്തിൽ പണ്ടേ പ്രബലമായിരുന്നതിനാലല്ലയോ പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ ഇവിടേയും സന്തോഷപരിപൂർണ്ണങ്ങളായും ശോകപര്യവസായികളായും ഉള്ള കൃതികൾ പ്രത്യേകംപ്രത്യേകമായി ഉണ്ടാകാഞ്ഞതെന്നു് സംശയിക്കേണ്ടിയിരിക്കുന്നു. സന്തോഷം മാത്രവും വ്യസനം മാത്രവും ആയിട്ടു് ലോകത്തിൽ യാതൊന്നും സംഭവിക്കാൻ ഇടയില്ലാതിരിക്കുന്ന അവസ്ഥക്കു് ഓരോ മഹാകവികളുടെ കൃതികളെ പാശ്ചാത്യപണ്ഡിതന്മാർ ഇപ്രകാരം വിഭജിക്കുന്നതിന്റെ അർത്ഥംതന്നെ നമുക്കു മനസ്സിലാകുന്നില്ല. രാസക്രീഡ മുതലായ ശൃംഗാരബഹുലങ്ങളായ ഭാഗങ്ങളടങ്ങീട്ടുള്ള കൃഷ്ണഗാഥയിൽ നമുക്കെപ്പോഴും ആനന്ദനിമഗ്നരായി കഴിച്ചുകൂട്ടാമെന്നുള്ള വിചാരത്തോടുകൂടി ഈ ഗ്രന്ഥം വായിക്കാൻ പുറപ്പെട്ടുന്നവരുടെ കണ്ണിൽനിന്നും ഇടക്കിടെ പുറപ്പെടുന്നവെള്ളം സന്തോഷംകൊണ്ടോ സന്താപംകൊണ്ടോ ഉണ്ടാകുന്നതെന്നു് അപ്പോളപ്പോൾ അവരോടുതന്നെ ചോദിച്ചു തീർച്ചയാക്കേണ്ട സംഗതിയാണു്.

വിരഹം ഏതവസ്ഥയിലും സന്താപസൂചകമാണെന്നുള്ളതിനു സംശയമില്ല. എന്നാൽ ചില അവസ്ഥാവിശേഷങ്ങളിൽ അതു ദുസ്സഹമാണു്. അങ്ങനെയുള്ള ഏതാനും അവസരങ്ങൾ കവി കഥാഗതിയിൽ പ്രത്യക്ഷമാകുന്നതു, പ്രത്യേകമെടുത്തു വർണ്ണിക്കുന്നതു എത്ര ശക്തിമത്തായിരിക്കുന്നു. ഏററവും സൌഭാഗ്യകരമായ ശൈശവവും ബാല്യവും ഗോകുലത്തിൽ കഴിച്ചുകൂട്ടിയതിന്റെ ശേഷം, തന്റെ ആത്മാവോടുകൂടി ഐക്യം പ്രാപിക്കത്തക്ക വിധത്തിൽ അത്രമാത്രം സ്നേഹഭാക്കുകളായിത്തീർന്ന സകല വിചാരങ്ങളും വിശേഷിച്ചു് വളർത്തച്ഛനും വളർത്തമ്മയും ത

നോടൊന്നിച്ചു വളൎന്ന ഗോപാലന്മാരും ഗോപികമാരും എല്ലാവരും ബുദ്ധിയും മന്ദിച്ചു് ശോകസംഭ്രമാകുലരായി ഇതികൎത്തവ്യതാമൂഢരായി നോക്കിനിൽക്കെ, അവരെ എന്നന്നേക്കുമായിപ്പിരിഞ്ഞു് അന്യരാജ്യത്തേയ്ക്കു പോകുന്ന ശ്രീകൃഷ്ണന്റെ ആയാത്രാനുവാദം ചോദിക്കുന്ന ഘട്ടം കവി വൎണ്ണിച്ചിരിക്കുന്നതു് ഏതു ധീരന്റെ മനസ്സിനെയാണ് വ്യാകുലപ്പെടുത്താത്തതു്?

അമ്മയെക്കാണ്മാനായ് ഞാനുംവരുന്നതു-
ണ്ടുണ്മയിച്ചൊന്നതു തേറിനാലും
അച്ഛനായുള്ളതു നീയൊഴിച്ചില്ലെനി-
ക്കച്യുതൻതന്നുടെ പാദത്താണ്
പെററുവളൎത്തൊരു തായായിനിന്നതും
മററുമെനിക്കുമററാരുമല്ലേ
ആററിലും തീയിലും വീഴാതെകണ്ടെന്നെ
പ്പോററിവളൎത്തതു നിങ്ങളല്ലേ?
ഇങ്ങനെയുള്ള ഞാനെന്നെമറക്കിലും
നിങ്ങളെയെന്നും മറക്കയില്ല.

ചെങ്ങാതിമാരോടു പറയുന്നതിങ്ങനെയാണ്.

നിങ്ങളുമായുള്ള ലീലകൾ ചിന്തിച്ചാ-
ലെങ്ങനെഞാനിന്നു നിന്നുകൊൾവൂ
കാളിന്ദിതീരത്തെക്കാനനംതന്നിലേ
കായ്കളെത്തിന്നല്ലോ ഞാൻവളൎന്നു
എന്നുമതിന്നുള്ളോരിച്ഛപുലമ്പിയു
ണ്ടെന്നുള്ളിലെന്നതു തേറിനാലും.

അതിന്റശേഷം അമ്മയ്ക്കു കൊടുപ്പാൻ നാലുവസ്ത്രങ്ങൾ അച്ഛനെ ഏൾപ്പിച്ചിട്ടു പറയുന്നു.

നൽച്ചേലനാലുമെന്നമ്മതൻകൈയിലെ
ഇച്ഛയിൽ നൾകേണമെന്നിങ്ങനെ
പാൽവെണ്ണയുണ്ണാഞ്ഞു വേദനയുണ്ടുള്ളിൽ
പാരമെനിക്കെന്നു ചൊൽകപിന്നെ

വെണ്ണയുംപാലുമിങ്ങാരാനുംപോരുന്നോ-
രുണ്ടെങ്കിൽമെല്ലേവരുത്തവേണം.
വാഴപ്പഴങ്ങളും വണ്ണംതിരണ്ടവ
കേഴവനല്ലാൎക്കിലെന്നചൊല്ക്‌വൃ
ചിററാടയുണ്ടു ഞാൻ പെട്ടകംതന്നുള്ളിൽ
മററാരുംകാണാതെ വച്ചുപോന്നു
മഞ്ഞരുംപിഴിഞ്ഞുള്ള കുറകളെല്ലാമേ
മങ്ങാതെ മാനിച്ചുകൊള്ളേണം നീ
പിള്ളേരെനുള്ളിനാനെന്നങ്ങു ചൊല്ലീട്ടു
പീലികൊണ്ടെന്നെ അടിച്ചാളമ്മ
കേണുകൊണ്ടന്നു വഴക്കായിപ്പോയി ഞാ-
നുണ്ണിനുവാരാതെനിന്നനേരം
തെണ്ടമായെന്നതിനന്നു നീ നടംകിന
കണ്ടിക്കൻചേല മറക്കൊല്ലാതേ
പാവകളൊന്നുമേ പാഴായിപ്പോകാതേ
പാലിച്ചുകൊള്ളണംപാരാതേ നീ
ചേണററുനിന്നുള്ളോരോണവില്ലൊന്നുമേ
ഞാണററുപോകൊല്ലഞാൻ വരുമ്പോൾ

ചിരശ്രുതിദൃഢീകൃതപ്രണയപരവശരായ സുഭദ്രാൎജ്ജുനന്മാർ തമ്മിൽകണ്ടു പരമോത്ഥാവസ്ഥയെ വെളിപ്പെട്ടതാൻതൽക്ഷണം നിവൃത്തിയില്ലാതെ കഴങ്ങുന്നതു കവി ഇങ്ങനെ വൎണ്ണിച്ചിരിക്കുന്നു.

ഓദനന്തന്നെ വിളമ്പിനിന്നിടിനാൾ
വേദനംപൂണ്ടുള്ളോരുള്ളവുമായ്
മുന്നിലിരുന്നൊരു ഭിക്ഷുകൻതാനുമ-
ക്കന്യകതൻമുഖം കാണ്കയാലേ
ഓദനംതന്നെ വിലക്കവാൻ വല്ലാതെ
ഓച്ചയുംപൂണ്ടങ്ങുമേവുകയാൽ
പാത്രത്തിൽനിന്നുള്ളോരോദനമെല്ലാമെ

പത്രത്തിലാമ്മാറുവീണുകൂടി
അക്ഷണം പിന്നെയക്കന്യകമുന്നിലെ
ഭിക്ഷുകൻതൻമുഖം നോക്കിനോക്കി
ഉത്തമമായൊരു നൽഘൃതം ചെഞ്ചെമ്മേ
പത്രത്തിലാമ്മാറുവീഴ്ത്തിനിന്നാൾ
ചാലെത്തൊലിച്ചുള്ള വാഴപ്പഴങ്ങളും
ചാടിക്കളഞ്ഞിതു ചാപല്യത്താൽ
അത്തൊലിതന്നെ വിളമ്പിനിന്നീടിനാൾ
ചിത്തം മയങ്ങിനാലെന്നതൊയം
പത്രത്തിലായുള്ളോരത്തൊലിതന്നെത്തൻ
ചിത്തമഴിഞ്ഞവനാസ്വദിച്ചാൻ
കമ്പവുംപൂണ്ടു കരുത്തുമകന്നങ്ങു
സംഭ്രമിച്ചീടുന്ന കന്യകതാൻ
മുമ്പിലേവേണ്ടതു പിമ്പിൽവിളമ്പിനാൾ
പിമ്പിലേവേണ്ടതുമുൻപിൽതന്നെ.

ഈ കോലാഹലത്തിനിടയിൽ അജ്ജുനൻ വിളക്കണെച്ചുകളഞ്ഞതാണു രസകരമായിരിക്കുന്നതു്. പാത്രത്തിലുണ്ടായിരുന്ന ചുക്കുവെള്ളമത്രയും തറയിലൊഴിച്ചിട്ടു വെള്ളം തീൻപോയി എന്നു വിളിക്കയും സുഭദ്ര വിളക്കും വെള്ളവുമായിട്ടു വീണ്ടും വരികയും പിന്നെയും വിളക്കണെത്തുപോവുകയും ഇതെല്ലാം ഗ്രന്ഥകർത്താവു് ഒരു നമ്പൂരിയാകയാൽ വന്ന ചാപല്യങ്ങളായിരിക്കാം. എന്തായാലും ഈ വർണ്ണനയെല്ലാം പ്രസക്തിയുള്ളപ്പോൾ എന്തിനു മടിക്കുന്നു. സമീപത്തെങ്ങും ജലം കണികാണ്മാൻപോലും ഇല്ലാതിരിക്കുമ്പോൾ വഴിയേ വല്ലയിടത്തും പോയ സ്ത്രീകളെ വിളിച്ചു ജലക്രീഡചെയ്യിച്ചു വർണ്ണനകളെല്ലാം കാവ്യത്തിൽ എണ്ണത്തിനൊപ്പിച്ചുവയ്ക്കുന്ന ചില ആധുനികകവികളുടെ നയത്തെക്കാളും ഇതെത്രയോനല്ലതാണു്. ഈ ചെറിയ പ്രസംഗത്തിൽ "ചെറുശ്ശേരിയുടെ എരിശ്ശേരി ഇളക്കിനോക്കാൻ" സമയം തീരെ അനുവദിക്കുന്നില്ല. മുകളിൽ മുഴച്ചുകണ്ട ഒന്നുരണ്ടുകഷണങ്ങളെ മാത്രമെ എടുത്തു കാണിപ്പാൻ എനിക്കു സാധിച്ചുള്ളൂ.

കൃഷ്ണഗാഥയിൽനിന്നും എഴുത്തച്ഛന്റെ കൃതികളിലേക്ക് പ്രവേശിക്കുമ്പോൾ അവാച്യമായ ഒരു ഭാവഭേദം നമുക്കുളവാകുന്നുണ്ട്. മലയാളികൾക്ക് അത്യന്തം സുഗമമായ ഭാഷാരീതിയാണ് ഇതിനു പ്രധാനകാരണമെന്നു രാമായണമൊ ഭാരതമൊ വായിച്ചിട്ടുള്ളവരോടു പ്രത്യേകിച്ചു പറയണമെന്നില്ല. "ഭാരതീ പദാവലി തോന്നേണം കാലേ കാലേ" എന്നുള്ള പ്രാർത്ഥനയോടു കൂടിയാണ് അദ്ദേഹം ആരംഭിക്കുന്നതുതന്നെ. കേരളീയരായ നമുക്കു വേണ്ട ആശയങ്ങൾമാത്രം സമുദ്രംപോലെ വിസ്തൃതമായ ഭാരതീയ ഇതിഹാസങ്ങളിൽനിന്നും എടുത്തു സരസമായി പ്രതിപാദിക്കുന്നതിലുള്ള അദ്ദേഹത്തിന്റെ സാമർത്ഥ്യം ഒന്നു വേറെതന്നെയാണ്. മഹാകവികളുടേയും വിശിഷ്യ കേരളീയമഹാകവികളുടെയും ഒരു പ്രത്യേകലക്ഷണം—അതായതു സങ്കല്പശക്തിയുടെ ഗതി വിശേഷത്തെ പ്രകാശിപ്പിക്കാനുള്ള വൈഭവം—എഴുത്തച്ഛന്റെയും ഒരു വിശിഷ്ടഭൂഷണമാണ്.

ഈ ഔചിത്യബുദ്ധിയില്ലാതെ അദ്ദേഹം കേവലം തർജ്ജമയ്ക്കായി പുറപ്പെട്ടിരുന്നു എങ്കിൽ നമ്മുടെ സാഹിത്യം ശോഭിക്കുമായിരുന്നോ എന്നു സംശയമാണ്. ഇതിഹാസങ്ങളുടെ മുഖ്യധർമ്മം മനുഷ്യരെ കൃത്യാകൃത്യബോധമുള്ളവരാക്കിത്തീർക്കുകയാണ്. അതിനാൽ അവയെക്കൊണ്ടു് കൈകാര്യം ചെയ്തിട്ടുള്ള എഴുത്തച്ഛൻ കേവലമൊരു സന്മാർഗ്ഗോപദേഷ്ടാവു മാത്രമായിരുന്ന കവിയല്ല എന്നു വാദിക്കുന്നവർ അദ്ദേഹത്തിന്റെ കൃതികളെപ്പററി യാതൊന്നും അറിയാത്തവരാണ്. ആ ഭാഗം ഗണനീയമാണെങ്കിലും കവിതാഗുണംകൊണ്ടുതന്നെ എഴുത്തച്ഛൻ മഹാകവികളുടെ കൂട്ടത്തിൽ അത്യന്തം ഉയർന്ന ഒരു സ്ഥാനം അർഹിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ വർണ്ണനകളൊന്നും സ്വതന്ത്രമല്ലെന്നു വാദിക്കുന്നവർ ഷേക്സ്പീയരുടെ നാടകങ്ങളും സ്വതന്ത്രങ്ങളല്ലെന്നു വാദിക്കേണ്ടിവരും. അങ്ങനെ ആയാൽ ലോകത്തിൽ കല്പിതകൃതി എന്നൊരുവക ഇല്ലാതായിത്തീരും. തന്റെ കാലത്തിനുമുമ്പ് സ്വരാജ്യത്തും അന്യരാജ്യങ്ങളിലും ഉള്ള സാഹിത്യ

ങ്ങളിൽ പ്രചരിച്ചിരുന്ന കഥാവസ്തുക്കളെ ഗ്രഹിച്ച് മണലെടു
ത്തു കനകക്കല്പ്പാദപങ്ങൾപോലുള്ള നാടകങ്ങൾ നിർമ്മിച്ച ഷേക്
സ്പീയറെപ്പോലെ തന്നെ ഇന്ത്യയിലെ പുരാണേതിഹാസ
ങ്ങളിലുള്ള പ്രധാന കഥാഭാഗങ്ങളെ മൂലകൃതികളേക്കാൾ ആ
സ്വാദ്യതരങ്ങളാക്കി തന്റെ നാട്ടുകാർക്കു നൽകുകയാണ് എഴുത്ത
ച്ഛൻ ചെയ്തിട്ടുള്ളത്.

ഇദ്ദേഹത്തിന്റെ വർണ്ണനകൾ ഉദാഹരിക്കുന്നതിനുമുമ്പായി
ഈ പ്രത്യേകമായ പ്രതിപാദനരീതി ഒന്നുകൂടെ വിശദമാക്കിക്കൊ
ള്ളട്ടെ. വേദവ്യാസകൃതമെന്ന് വിശ്വസിച്ചുവരുന്ന മഹാഭാരത
ത്തിലെ വർണ്ണനകൾ കൃത്രിമങ്ങളും ശുഷ്കങ്ങളുമാണെന്ന് വായിച്ചി
ട്ടുള്ളവർക്കേ അറിയാവൂ. പറഞ്ഞതുതന്നെ പറയുകയാണ് ആ കൃ
തിയിലെ ഒരു പ്രധാനദോഷം. അതുകൊണ്ട് പല കാലങ്ങളി
ലും ജീവിച്ചിരുന്ന അനേകം കവികൾ അപ്പൊഴപ്പോൾ എഴുതി
യതെല്ലാംകൂടി സമുച്ചയിച്ചതാണ് ഒരു ലക്ഷത്തിൽപരം പ
ദ്യങ്ങളടങ്ങിയ മഹാഭാരതമെന്നൊരു വിശ്വാസവും പരന്നിട്ടുണ്ട്.
എന്നാൽ എഴുത്തച്ഛന്റെ ഭാരതം കിളിപ്പാട്ടാകട്ടെ ഒരിടത്തും
ശുഷ്കമല്ല. കഥ മുഴുവനും കൊണ്ടുവന്നിട്ടുണ്ടുതാനും. ഉദാഹര
ണത്തിന് എഴുനൂറിൽ ചില്വാനം പദ്യങ്ങളുള്ള സ്ത്രീപർവ്വം എ
ഴുത്തച്ഛൻ നാലഞ്ചുപുറങ്ങളിൽ കവിയാതെ ഏററവും സരസമാ
യി പ്രതിപാദിച്ചിരിക്കുന്നതു നോക്കുക. പുത്രമിത്രങ്ങളുടെ മൃത
ശരീരങ്ങൾ കണ്ടു ഗാന്ധാരി മുതലായ സ്ത്രീകൾ വിലപിക്കുക
യാണ് ഈ പർവ്വത്തിലെ ഇതിവൃത്തം. കരുണരസം ഇത്ര ഹൃ
ദ്യമായി വർണ്ണിക്കാൻ വളരെ പ്രയാസമാണ്. ഇങ്ങനെ ഓരോ സ
ന്ദർഭമനുസരിച്ച് മനോധർമ്മം വികസിക്കുന്നതിലാണ് എഴു
ത്തച്ഛന്റെ കവിത്വം പ്രകാശിക്കുന്നത്. മൂലഭാരതത്തിൽ "ശ
യാനം രുധിരോക്ഷിതം," "ശോണിതക്ലിന്നകേശാൻ" എന്നിങ്ങ
നെ പല പദ്യങ്ങളിലുമായി ചിന്നിച്ചിതറിക്കിടക്കുന്ന ആശയങ്ങളും
മനോഹരങ്ങളായ പദാവലികളും മാത്രം തെരഞ്ഞെടുത്തു ഉപ
യോഗിച്ചതുപോലെയാണ് എഴുത്തച്ഛന്റെ ഓരോ വർണ്ണനയും

നമുക്കു് പ്രത്യക്ഷപ്പെടുന്നതു്. അഭിമന്യുവിൻെറ മൃതശരീരം കവി വർണ്ണിക്കുന്നതു നോക്കുക. ഗാന്ധാരിയുടെ വാക്കുകളായിട്ടാണു് ഈ വർണ്ണന വെളിയിൽ വരുന്നതെന്നു് നമുക്കോർമ്മവേണം.

"വീണിതല്ലോകിടക്കുന്നു ധരണിയിൽ
ശോണിതവുമണിഞ്ഞയ്യോ ശിവ ശിവ
നല്ലമരതകക്കല്ലിനോടൊത്തൊരു
കല്യാണരൂപൻ കുമാരൻ മനോഹരൻ
ചൊല്ലെഴുമർജ്ജുനൻതൻെറ തിരുമകൻ
വല്ലവീവല്ലഭാ നിൻെറ മരുമകൻ."

എഴുത്തച്ഛൻ ധർമ്മോപദേശംകൊണ്ടു ലോകം നന്നാക്കിയതു് ഭാരതീയ ഇതിഹാസങ്ങളിലെ കഥാവസ്തു അദ്ദേഹത്തിൻെറ പ്രധാന കൃതികൾക്കെല്ലാം വിഷയമായിത്തീർന്നതുകൊണ്ടാണു്. എൻെറ അഭിപ്രായത്തിൽ അദ്ദേഹം സരസമായ കവിതകൊണ്ടു് ലോകരെ പരമാനന്ദത്തിൽ ലയിപ്പിക്കുന്നു എന്നാണു്.

സതീത്വ്യയായ ഒരു യുവതി സൌഭാഗ്യകരമായ വൈവാഹിക സുഖമനുഭവിക്കുന്നതു് കണ്ടുകണ്ടു സഹിക്കാൻ പാടില്ലാത്ത മനോവേദനയോടുകൂടി സൌന്ദര്യസാരസർവസ്വമായ ഒരു തരുണീരത്നം ഭർത്തൃകാമയായി നിൽക്കുന്ന അവസ്ഥ കവി വർണ്ണിച്ചിരിക്കുന്നതു നോക്കുക.

അന്നവൾ ഋതുധർമ്മം പ്രാപിച്ചു കുളിച്ചുവന്നു് (ഇത്യാദി ശൃംഗാരബഹുലമായ ഏതാനും വരികൾ വിട്ടിട്ട്) * * *

"ഭംഗിയിൽകുറിയിട്ടുകുങ്കുമതിലകംതൊ-
ട്ടംബുജമിഴികളിലഞ്ജനമതും ചേർത്തു
കുണ്ഡലഷണ്ഡംമിന്നുംഗണ്ഡമണ്ഡലത്തിങ്കൽ
കുണ്ഡലീഫണംപോലെപത്തിക്കീററതുംചേർത്തു
സ്വർണ്ണഭൂഷണങ്ങളുമൊക്കവേയണിഞ്ഞൊരു
കണ്ണാടിതന്നിൽമുഖപത്മവുംനോക്കിനോക്കി
നല്ലൊരുപുരുഷനെച്ചിന്തിച്ചുചിന്തിച്ചുള്ളി-

ഖുല്ലാസം ചേർന്നോരലോകത്തെയും ചാരിനിന്നു
ദുഃഖിക്കുന്നതുനേരം............................

ഇങ്ങനെയുള്ള വർണ്ണനകൾ വായിക്കുമ്പോൾ പ്രസിദ്ധനായ ചിത്രമെഴുത്തു കോയിത്തമ്പുരാൻ മനസ്സിരുത്തി എഴുതീട്ടുള്ള ഒരു പടം കണ്ടുകൊണ്ടിരിക്കുന്നതുപോലെയുള്ള അനുഭവം നമുക്കുണ്ടാകുന്നുണ്ട്.

നമ്മുടെ സങ്കല്പശക്തിയും ജിജ്ഞാസയും ഉദ്ദീപിപ്പിക്കാനുള്ള എഴുത്തച്ഛൻെറ വൈഭവം എവിടെയെല്ലാം പ്രകാശിക്കുന്നുണ്ടെന്ന് ഉദാഹരണങ്ങളെക്കൊണ്ട് തെളിയിക്കുക മിക്കവാറും ദുസ്സാദ്ധ്യമെന്നുതന്നെ പറയാം.

ആ സ്ഥലങ്ങളിലെല്ലാം അദ്ദേഹത്തിൻെറ കവിത സ്വതന്ത്രമെന്നല്ലാതെ ആരും പറയുന്നതല്ല. ഓരോ ഭാഗവും വായിക്കുമ്പോൾ നമുക്ക് തദനുസരണമായ ഓരോ സ്തോഭങ്ങളും മനസ്സിൽ ജനിക്കുന്നുണ്ട്. കപടസന്യാസിവേഷത്തിൽ ചെന്ന അർജ്ജുനനെ സുഭദ്ര പരിചരിച്ചുകൊണ്ടിരിക്കുമ്പോൾ അവളുടെ മനസ്സിൽ വളരെനാളായി ജനിച്ചിട്ടുള്ള സംശയം സൈ്വരസല്ലാപത്താൽ നിവൃത്തിവരുത്തണമെന്നു കരുതിച്ചെല്ലുന്നതും, അവളും അർജ്ജുനനും തമ്മിൽ സംഭാഷണമുണ്ടാകുന്നതും, കവി എത്ര സ്വാഭാവികമായി വർണ്ണിച്ചിരിക്കുന്നു.

ചിന്തിച്ചു ചിന്തിച്ചുള്ളിൽ സംശയം മുഴുക്കയാൽ
പണ്ടൊക്കും മുലയാളാം മാധവിയൊരുദിനം
മൃഷ്ടഭോജനം കഴിഞ്ഞിഷ്ടമോടിരിക്കുമ്പോൾ
പൃഷ്ടകൌതുകത്തോടും മട്ടോലുംമൊഴിയാളും
വട്ടാത്തമുലകളും ദൃഷ്ടിയും കവാടംകൊ-
ണ്ടൊട്ടൊട്ടുമറച്ചിട്ടുനിന്നവൾ വിചാരിച്ചാൾ
വെറുതെ പറയുമ്പോളറിയാമല്ലൊ പക്ഷേ
വെറുതെ ചിലചോദ്യം ചെയ്തുതെന്നതേവരൂ
ഭഗവൻപ്രസീദമേ ഭഗവൻപ്രസീദമേ
സുകൃതമല്ലൊ മമ ഭഗവത്സംഗമിപ്പോൾ

ശൈൽവംകൊണ്ടു ചിലകൌതുകമുണ്ടാകയാൽ
വൈശിഷ്ട്യമേറും ഭവാനോടുഞാൻ ചോദിക്കുന്നു.
ദേശങ്ങൾ സരിത്തുകൾ ശൈലങ്ങൾ സരസ്സുകൾ
ഗ്രാമങ്ങൾ നാനാജനപദങ്ങൾ നഗരങ്ങൾ
രാജ്യങ്ങളരണ്യങ്ങൾ എന്നിവയെല്ലാമൊക്കെ
പൂജ്യനാംഭവാൻ താനോ നടന്നുകണ്ടിതല്ലൊ
ഭോജ്യങ്ങളിന്ന ദിക്കിലെന്നവയെന്നുംപിന്നെ
ത്യാജ്യങ്ങളിന്നദിക്കിലെന്നവയെന്നുമെല്ലാം
അരുളിച്ചെയ്തീടണമറിവാൻ തക്കവണ്ണ-
മരുണായരിമന്ദിരവണ്ണം ചോദിച്ചപ്പോൾ
അരുണേതരകുലജാതനാകിയ പാൎത്ഥൻ
കരുണാരസപരവശമാനസനായേ
സന്തോഷബഹുമാനസ്നേഹ കൌതുകരാഗ
മന്ദാക്ഷവാത്സല്യാനന്ദാകുലദയാരസ
പ്രണയസുഖപരമാസ്തിക്യമോടു ചൊന്നാൻ
ഗുണശാലിനിയോടു സകലവൃത്താന്തവും.

ഇവിടെ കുറെ അധികമെടുത്തു ചേൎത്താൽ കൊള്ളാമെന്നു മോഹമുണ്ടെങ്കിലും സമയം അനുവദിക്കുമെന്നു തോന്നുന്നില്ല. ശൃംഗാരദ്യോതകങ്ങളായ ആശയങ്ങളും മററും ഇടയ്ക്കിടയ്ക്കു പുറപ്പെട്ടുവെങ്കിലും സമയോചിതമായി വായനക്കാരിൽ ഉദ്ദീപിപ്പിക്കേണ്ട രസം ഇന്നതാണെന്ന് എഴുത്തച്ഛനറിയാം. അതു പൂൎണ്ണമായി സാധിക്കുകയും ചെയ്യും. വേദാന്തതത്വങ്ങൾ പലതും ഇടയ്ക്കിടെ കലൎത്തിട്ടുണ്ടെങ്കിലും താഴെ ഉദ്ധരിക്കുന്ന ശ്രീകൃഷ്ണന്റെ കേശാദിപാദവൎണ്ണന നമുക്കെത്രമാത്രം ആഹ്ലാദപ്രദമായിരിക്കുന്നു എന്നു നോക്കാം. [Speech Milton's Blank Verse]

മുനികൾ മാനസങ്ങളിലും ഗോപ
വനിതമാരുടെ മുലത്തടത്തിലും
ഇരുന്നരുളും മാധവനും താനുമായ്
പരന്നവമ്പടനടുവിലാമ്മാറു

വരുന്നതു നന്നായ് തെളിഞ്ഞുകാൺകനീ
നിറന്നപീലികൾ നിരക്കവെകുത്തി
നിറുകയിൽ കൂട്ടിത്തിറമൊടുകെട്ടി
കരിമുകിലൊത്ത ചികുരഭാരവും
മണികൾ മിന്നിടും മണിക്കിരീടവും
കനകനെച്ചിന്നും കുറുനിരതന്മേൽ
നന്ദനനെറ്റപ്പൊടിഞ്ഞൊരുപൊട്ടിപ്പററി
തിലകവുമൊട്ടു വിയർപ്പിനാൽ നന-
ച്ചുലകുസൃഷ്ടിച്ചു ഭരിച്ചു സംഹരി-
ച്ചിളകുന്നചില്ലിയുഗളഭംഗിയും
അടിയാരെക്കുറിച്ചെഴുന്നൊരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും
മട്ടമൊഴിമാരിൽ വളൎന്നരാഗവും
കലഹംകണ്ടൊരത്ഭുത രസങ്ങളും
ചപലന്മാരോട്ട കലൎന്ന ഹാസ്യവും
എതിരിട്ടന്നോൎക്കഭയംകരതപവും
പലവുമിങ്ങനെ നവ നവ രസ-
ങ്ങിടയിടക്കൂടെക്കലൎന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും
വിയർപ്പുതുള്ളികൾ പൊടിഞ്ഞനാസികാ
സുമന്ദഹാസവുമധരശോഭയും
തുളസിയും നല്ലസരസിജങ്ങളും
ഇളതായീടിന തളിരുകളുമായ്
ഇടകലൎന്നുടനിളകുംമാലകൾ
തടയും മുത്തുമാലകളും കൌസ്തുഭ-
മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കുമം
മുഴക്കെപ്പൂശിന തിരുമാറുമാറും

നിറഞ്ഞമഞ്ഞപ്പൂന്തുകിലും കാഞ്ചികൾ
പടസരോരുഹയുഗവുമന്നാട
ഹൃദയംതന്നിലങ്ങിരിക്കുംപോലെയ-
മ്മണിരഥംതന്നിലകംകുളുക്കവേ
മണിവർണ്ണൻതന്നെത്തെളിഞ്ഞുകണ്ടു ഞാൻ.

രാമായണത്തിൽ ശ്രീരാമന്റെ ശൈശവം വർണ്ണിച്ചിരിക്കുന്നതു വായിക്കുമ്പോൾ നമുക്കു വേറൊരുവിധത്തിലാണ് രസമനുഭവിക്കുന്നതു്.

കോമളന്മാരായൊരു സോദരന്മാരുമായി
ശ്യാമളനിറംപൂണ്ട ലോകാഭിരാമദേവൻ
കാരുണ്യാമൃതപൂർണ്ണാപാംഗവീക്ഷണംകൊണ്ടും
സാരസ്യവ്യക്തവർണ്ണാലാപപീയൂഷംകൊണ്ടും
വിശ്വമോഹനമായ രൂപസൌന്ദര്യംകൊണ്ടും
നിശ്ശേഷാനന്ദപ്രദ ദേഹമാർദ്ദവംകൊണ്ടും
ബന്ധൂകദന്താംബര ചുംബനരസംകൊണ്ടും
ബന്ധുരദന്താങ്കുരസ്പഷ്ടഹാസംകൊണ്ടും
ഭൂതലസ്ഥിതപാദാബ്ജദ്വയയാനംകൊണ്ടും
ചേതോമോഹനങ്ങളാം ചേഷ്ടിതങ്ങളെക്കൊണ്ടും
താതനമ്മമാർക്കും നാഗരവാസികൾക്കും
പ്രീതിനൽകിനാൻ സമസ്തേന്ദ്രിയങ്ങൾക്കുമെല്ലാം.

ഇംഗ്ലീഷ് മഹാകവിയായ മിൽട്ടനെപ്പോലെ എഴുത്തച്ഛന്റെ വർണ്ണനകൾക്കെല്ലാം ഒരു പ്രത്യേകമായ ഗാംഭീര്യമുണ്ടു്. ചെറുശ്ശേരിയുടെ വർണ്ണനയും ഉദ്ധരിച്ചുവല്ലോ. ഇതുരണ്ടും അടുത്തടുത്തു കേൾക്കുമ്പോൾ ഈ ഗാംഭീര്യം എന്നു പറയുന്നതു് എന്താണെന്നു മനസ്സിലാകും. ഇങ്ങനെ ഒരു ഗുണം അദ്ദേഹത്തിന്റെ കൃതികളിൽ സർവ്വത്ര പ്രകാശിക്കുന്നുണ്ടെന്നും,

ഇടിവെട്ടീടുംവണ്ണം വില്മുറിഞ്ഞൊച്ചകേട്ടു
നടുങ്ങീരാജാക്കന്മാരുരഗങ്ങളെപ്പോലെ

മൈഥിലിമയിൽപേടപോലെ സന്തോഷംപൂണ്ടാറ്
ശൈഥില്യാത്മനാവസിച്ചീടിനാൻ ജനകനാം.

ഇത്യാദി വൎണ്ണനകൾ പോലും നാം വായിച്ചു് ആലോചിക്കുന്തോറും അവയുടെ സാരസ്യം അധികമധികം വെളിപ്പെടുന്നതാണെന്നും ഉള്ള ഓൎമ്മ അദ്ദേഹത്തിന്റെ വായനക്കാൎക്കു് എപ്പോഴും ഉണ്ടായിരിക്കേണ്ടതാണു്.

ഈ വിധത്തിൽ ഞാൻ എഴുത്തച്ഛന്റെ കൃതികളിൽ സ്വച്ഛന്ദം സഞ്ചരിക്കാൻ തുടങ്ങിയാൽ കുറെ ഏറെ നേരംവേണ്ടിവരും. ഗംഭീരസരസനായ ഈ മഹാകവിയെവിട്ടു് നാം കുഞ്ചൻ നമ്പ്യാരുടെ കവിതകളിൽ പ്രവേശിക്കുമ്പോൾ നമ്മുടെ മനസ്സിന് തോന്ന്യവാസമായി വിഹരിക്കാവുന്ന ഒരു ഉദ്യാനത്തിലെത്തിയതുപോലെ തോന്നും.

അവിടെ ഭക്തിയുണ്ടാകണമെന്നോ, സന്മാൎഗ്ഗബോധം വളൎത്തണമെന്നോ, ഗൌരവം വേണമെന്നോ, പ്രാസംവേണമെന്നോ ഭംഗിയുള്ള പദാവലിവേണമെന്നോ യാതൊരു ശ്രദ്ധയുമില്ല. തന്റെ ചുററും താൻ കണ്ടിട്ടുള്ളതെല്ലാം മനസ്സിൽ നിക്ഷേപിച്ചു വച്ചിട്ടുണ്ടു്. അതു് ഏതെങ്കിലും ഒരു മാൎഗ്ഗത്തിൽ പ്രവഹിക്കും. സൎവ്വസ്വാതന്ത്ര്യവും തനിക്കു കവിതാവിഷയത്തിലുണ്ടു്. ഉത്സാഹംകൊണ്ടു തുള്ളിക്കളിക്കയാണു് അദ്ദേഹത്തിന്റെ കൃതികൾ വായിക്കുമ്പോൾ നമ്മുടെ മനസ്സുചെയ്യുന്നതു്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ തന്നെ,

ഭൂവിങ്കൽ ജനിക്കുന്ന ജനങ്ങൾക്കൊക്കെയും മോദം
ഭവിപ്പാനുള്ള വസ്തുക്കൾ പലതുണ്ടെന്നിരിക്കിലും
കവിതാചാതുൎയ്യമുള്ള കവിവാണിപ്രയോഗത്തെ
ശ്രവിക്കുന്ന സുഖംപോലെ ചെവിയ്ക്കുപിന്നെയെന്തുള്ളു.

എന്നാണു്. ഇതു് സ്വകൃതികളെ സംബന്ധിച്ചിടത്തോളം എത്ര ശരിയായിരിക്കുന്നു! അദ്ദേഹത്തിന്റെ വൎണ്ണനകൾക്കുള്ള ഒരു പ്രധാന ഗുണം അവയിലെല്ലാം തന്റെ സ്വാതന്ത്ര്യാഭിപ്രായം

വിലസുന്നു എന്നുള്ളതാണ്. യാതൊന്നിനും വേറെ ഒരു പ്രമാണം ആവശ്യമില്ല. വാസ്തവത്തിൽ മഹാകവികളുടെ കൃതികളിൽനിന്നും നാം മനസ്സിലാക്കുന്ന തത്വവും ഇതാണ്. അവർ സാധാരണ ജനങ്ങൾ, എന്നുവേണ്ട മനുഷ്യവംശത്തെക്കാളും, എത്രയോ ഉൽകൃഷ്ടമായ ഒരു സ്ഥാനമാണ് അവലംബിക്കുന്നത്. അങ്ങനെയുള്ള സ്ഥാനത്തിന് ഈ സ്വാതന്ത്ര്യവും അസാധുവെന്നു വരുന്നതല്ല.

നിരീക്ഷണശക്തിയുടെ അത്യഗാധത്വംനിമിത്തം, പരിതസ്ഥിതങ്ങളായ ഓരോ വസ്തുക്കളുടേയും സൂക്ഷ്മമായ ജ്ഞാനം അദ്ദേഹത്തിന്റെ ഹൃദയത്തിൽ ലയിച്ചുകിടക്കുന്നതു് അപ്പൊഴപ്പോൾ ഓരോ കൃതിയിൽ ധാരയായി പ്രവഹിക്കുന്നു. ഈ കവിതാഗതിയെ ദേശകാലാവസ്ഥകൾക്കനുരൂപമായിരിക്കുന്നില്ല അദ്ദേഹത്തിന്റെ വർണ്ണനകൾ എന്നുപറഞ്ഞാക്ഷേപിക്കുന്ന വിമർശകന്മാർ നിഷ്പക്ഷപാതികളാണൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഇങ്ങനെതന്നെ ഒരപരാധം ഷേക്സ്പീയറിലും ചില പണ്ഡിതന്മാർ ആരോപിക്കയുണ്ടായി എങ്കിലും അതെല്ലാം ഖണ്ഡിക്കുന്നതിനു സമർത്ഥന്മാരും മറുപുറത്തുണ്ടായിട്ടുണ്ട്. പുരാണകഥാവസ്തുക്കൾ കേരളീയർക്കൊക്കെ എഴുത്തച്ഛനും, കുഞ്ചൻനമ്പ്യാർക്കു മുമ്പുണ്ടായിട്ടുള്ള കവികളും, സാമാന്യം നല്ലപോലെ പരിചയപ്പെടുത്തിക്കൊടുത്തിട്ടുള്ള സ്ഥിതിക്കു് അദ്ദേഹം പിന്നെയും അവയെ തുള്ളൽപ്പാട്ടുരീതിയിലാക്കി എന്നുവച്ചു് എന്തു മെച്ചമാണുള്ളതു്? അതല്ലായിരുന്നു അദ്ദേഹത്തിന്റെ ഉദ്ദേശ്യം. പരിതസ്ഥിതങ്ങളായ സംഗതികൾ വർണ്ണിക്കാൻ ഉത്തമമായ കൌശലം അവയെ കഥകൾക്കിടയ്ക്കു പ്രയോഗിക്കയാണ് എന്നാദ്ദേഹം നിശ്ചയിച്ചു. ഇതു പൂർണ്ണമായി ഫലപ്രാപ്തമാവുകയുംചെയ്തു. ഉദാഹരണത്തിന് ഒന്നുരണ്ടുഭാഗം നോക്കാം. സീതാസ്വയംവരം കാണാൻ പോയവരുടെകൂട്ടത്തിൽ മരുമക്കത്തായദൂഷ്യങ്ങൾ വർണ്ണിക്കാൻ ഒരു സ്ത്രീയെ കണ്ടുപിടിക്കുന്നു. അവരുടെ ആവലാതി ഇതാണ്.

അമ്മമരിച്ചെപ്പിന്നെക്കാര്യം അമ്മാവൻ ക്ലേശിച്ചുതുടങ്ങി
അമ്മായിക്കും മക്കൾക്കും പുനരമ്മാനമുടുപ്പാനും വെററില-
തിമ്മാനുംതേപ്പാനും പുനരാഭരണംചില തീർപ്പിപ്പാനും
അമ്മുതലെല്ലാം ചിലവിട്ടിപ്പോളമ്മാനം വകയില്ലാതാക്കി
അമ്മാപാപികടംകൊണ്ടെത്രമിഥുനമ്മാലോത്താൽവീട്ടുകവിഷമം
ഗണപതിപട്ടക്കമ്പെത്തുപണവും പലിശയുമങ്ങുകൊടുപ്പാനുണ്ടു്.

നളന്റെ ദൂതനായിപ്പോയ അരയന്നം കുണ്ഡിനപുരത്തിൽ പല കാഴ്ചകളും കണ്ടകൂട്ടത്തിൽ ഒരു വീട്ടിൽ,

നായർവിശന്നുവലഞ്ഞുവരുമ്പോൾ കായക്കഞ്ഞിക്കരിയിട്ടില്ല
ആയതുകേട്ടുകലമ്പിച്ചെന്നങ്ങായുധമുടനേ കാട്ടിലെറിഞ്ഞു
ചുട്ടതിളയ്ക്കും വെള്ളമശേഷം കുട്ടികൾതങ്ങടെ തലയിലൊഴിച്ചു
കെട്ടിയപെണ്ണിനെമടികൂടാതെ കിട്ടിയവടികൊണ്ടൊന്നുപെടച്ചു
ഉരുളികൾകിണ്ടികളൊക്കെയുടച്ചു ഉരലുവലിച്ചു കിണററിൽമറിച്ചു
ചിരവയെടുത്തഥതീയിലെരിച്ചു അരകല്ലങ്ങുകുളത്തിലെറിഞ്ഞു
അതുകൊണ്ടരിശം തീരാഞ്ഞവനപ്പുരയുടെചുററും മണ്ടിനടന്നു.

പഞ്ചേന്ദ്രോപാഖ്യാനത്തിൽ കാലൻ വേറെ ജോലിയിലാകയാൽ കേരളത്തിലെ നാട്ടുവൈദ്യന്മാക്കാണു വലിയ കഷ്ടപ്പാടായിത്തീന്നതു്.

യോഗഗ്രന്ഥവും നല്ലൊരഷ്ടാംഗഹൃദയവും
ആകെക്കൂടവെയങ്ങു കെട്ടിവച്ചു വൈദ്യരെല്ലാം
രോഗംകൊണ്ടുഴലുന്ന ജനത്തിന്റെ ഗൃഹത്തിൽ ചെ-
ന്നാകണ്ഠംഭുജിപ്പാനും കൊതിക്കേണ്ടുവൈദ്യരാരും
അശനവില്വാദി ഭൃംഗാമലകാദിയെണ്ണകാച്ചി
വ്യസനംചെയ്യൊരുകാര്യം കൈക്കലൊക്കാനിനിക്കൂടാ
രസികച്ചാരെന്നഭാവം നടിച്ചു സഞ്ചിയുമായി-
ട്ടസുരന്മാരെന്നപോലെ രോഗിവീട്ടിൽചെന്നു കൂടി
ഗുളികയും കഷായവും കൊടുത്തു ചാകട്ടെക്കുമ്പോൾ
കളവുവല്ലതുംചൊല്ലിത്തിരിക്കും വൈദ്യനിക്കാലം

തരംകെട്ട തനിക്കു ഭക്ഷണത്തിനവകയില്ലാ
തിരന്നുണ്ടുനടക്കുന്ന വിരുന്നുണ്മാനെങ്ങുമില്ല
ഘനചന്ദനശ്ശുണ്ഠ്യാമ്പു പപ്പടൊശീരസാധിതം
മനസ്സിലുണ്ടിവയെല്ലാം പ്രയോഗിപ്പാനെങ്ങുമില്ല
യമനും വൈദ്യനുംതമ്മിൽ പ്രാണവിശ്വാസമെന്നാലും
യമനെക്കൂടാതെ കൊൽവാൻ വൈദ്യനേകനെളുതല്ല.

ത്രിപുരന്മാരുടെ പടവന്നു കയറിയപ്പോൾ,

ചങ്കരച്ചാരെഴുന്നേററു തൊങ്കൽവാളും പരിചയും
തങ്കരത്തിലിളക്കിക്കൊണ്ടങ്കണത്തിൽ ചാടിനിന്നു.
മുററുമൊന്നുഴുടങ്ങീട്ടു പാറിനിന്നു കളിച്ചപ്പോൾ
അററമില്ലാതസുരന്മാർ തോററുമണ്ടിക്കാട്ടപുക്കു.

പ്രസേനൻെറയും കിരാതൻെറയുംകൂടെ നായാട്ടിനുപോയ പട്ടികളെല്ലാം മലയാളത്തിലുള്ളവയാണ്.

കേളച്ചാരുടെ കാളൻനായുടെ
ശീലം നിങ്ങളറിഞ്ഞിട്ടില്ല
ചാലേ പന്നികൾ കോലംകണ്ടാൽ
വാലുംതററു പറക്കും കള്ളൻ
വണ്ണൻ വാഴകണക്കുതടിച്ചൊരു
പൊണ്ണൻനായുണ്ടെന്നുടെവീട്ടിൽ
അണ്ണനമാത്രം ചോറുണ്ടവിടവനു-
ണ്ണുമ്പോൾ നല്ലുരുളകൊടുക്കും
പന്നിയിറച്ചികൾ പണ്ടേവേണ്ട
മുന്നിലകൊണ്ടൊരു പൊരുതിയുമില്ല.
കുററിച്ചെവിയൻ നായെക്കൊണ്ടൊരു
കുററംപറവാൻ കാണ്മാനില്ല
വേട്ടയ്ക്കായി വിളിക്കുന്നേരം
ചേട്ടക്കാരൻ ചെവിയുംകേളാ
പാണ്ടൻനായുടെ പല്ലിനുശൌര്യം
പണ്ടേപ്പോലെ ഫലിക്കുന്നില്ല

കാടൻനായും കാട്ടിൽവരുമ്പോൾ
കോളല്ലാതൊരു പേടിത്തുടങ്ങും
വീട്ടിൽവരുന്നവരെപ്പലരെക്കടി
കൂട്ടിയ ചണ്ടക്കാരനെ ഞാനൊരു
കൂട്ടിലതാക്കിച്ചങ്ങലയിട്ടഥ
പൂട്ടിപ്പിന്നെക്കുഞ്ഞികടിക്കും
വെള്ളു വാവായെന്നുവിളിച്ചാൽ
തൊള്ളതുറന്നു പറന്നുവരുംതാൻ
കാററുംകൊണ്ടവനെപ്പൊഴുമങ്ങനെ
കൂററൻപോലിറയത്തുകിടക്കും
തുള്ളിക്കുഞ്ഞിച്ചെന്നൊന്നാലുടനേ തെല്ലുറങ്ങേണം
കള്ളപ്പാഴനേക്കൊണ്ടു കാരിയം മറെറാന്നുമില്ല
വീട്ടിലാരാൻവരുന്നേരം കടിക്കും നമ്മുടെ തൊമ്മൻ
കാട്ടിലേക്കുവിളിക്കുമ്പോൾ കാട്ടുകേളാകഴുതയ്ക്കു
പുള്ളിച്ചേവകനെന്നുണ്ടൊരു പട്ടി മമ വീട്ടിൽ
തുള്ളിക്കുഞ്ഞികാണാതെ കൺമിഴിക്കില്ലവൻഭോഷൻ

ബാണൻെറനഗരത്തിൽ കൃഷ്ണൻെറപടചെന്നപ്പോൾ,

വടിയിങ്ങോട്ടെട്ടു കുഞ്ഞിപ്പെണ്ണേ
വടിഞാനിവിടെക്കണ്ടില്ലെന്നും
ചിടലിക്കിട്ടുതരുന്നുണ്ടെന്നും—

മററുമാണു ലഹളനടക്കുന്നതു്.

സത്യാസ്വയംവരത്തിനു പോകുന്നവരുടെകൂട്ടത്തിൽ,

എഴുപത്തെട്ടുവയസ്സുതികഞ്ഞൊരു
കിഴവബ്രാഹ്മണനിതപോകുന്നു
കൊട്ടുവെയിൽതട്ടിച്ചുട്ടകഷണ്ടിയിൽ
ഒരുപിടിനെല്ലാൽ മലരുപൊരിക്കാം.

സീതാസ്വയംവരത്തിൽ സദ്യയുണ്ണാനിരുന്ന നായന്മാർക്കു്,

മറെറാരുകൂട്ടംകറികൂടാതെ കൊററിനുമോടിവരുത്തിക്കൂടാ
കാട്ടിലുമുണ്ടു കടലിലുമുണ്ടു കായലിലുണ്ടു കളത്തിലുമുണ്ടു്,

ശ്രീകൃഷ്ണൻ രുഗ്മിണിയെ വിവാഹംചെയ്കതിൽ വലിയ ആക്ഷേപം ജാതികൊണ്ടുള്ളതാണ്.

മേനോന്മാരു പണിക്കരെമെന്നിവർ
നാനാജാതികൾ നോക്കിയിരിക്കെ
എടയന്മാരിലൊരുത്തൻവന്നു
മടികൂടാതിക്കന്യാരത്നം
ഝടുതിപിടിച്ചു രഥത്തിൽകേററി
പ്പടഹമടിച്ചുതിരിച്ചതുകൊള്ളാം.

സത്രാജിത്തിൻെറ സ്യമന്തകംമണി ശ്രീകൃഷ്ണനാണ മോഷ്ടിച്ചതെന്ന സംശയം നാട്ടിൽ പരന്നപ്പോൾ നമ്പൂരിമാരുടെ സന്ധ്യാവന്ദനമന്ത്രവും അക്കാൎയ്യംതന്നെയാണ്. പക്ഷെ സംസ്കൃതത്തിലാണെന്നേയുള്ളു.



സത്രാജിത്‌കിലമിത്രവരാദതിചിത്രതരം മണിമത്രസുലേഭേ.

എന്നുതുടങ്ങി ശ്രീകൃഷ്ണനെ സൂക്ഷിച്ചുകൊള്ളണം, പണ്ടെ കള്ളനെന്ന പേരുകേട്ടവനാണ് എന്നൊക്കെ പറഞ്ഞതിനുശേഷം "പരപുരുഷേഭ്യോ ഹന്ത നമോസ്തു" എന്ന മന്ത്രരൂപത്തിൽ അവസാനിപ്പിക്കുന്നു.

എന്തെങ്കിലും കണ്ടതുപോലെ വൎണ്ണിക്കമാത്രമല്ല നമ്പ്യാർ ചെയ്യുന്നതു്. ആ കാൎയ്യം നമ്മുടെ സങ്കല്പശക്തിയെ എങ്ങനെ സ്പൎശിക്കുമൊ ആ വിധത്തിലേ വൎണ്ണിക്കയുള്ളൂ. അതിൻെറ വാസ്തവാവാസ്തവങ്ങളെപ്പററി ആലോചിക്കുന്നതിനു നമുക്കു തീരെ സമയംകിട്ടാത്തവിധത്തിൽ മനസ്സു ലയിച്ചുപോകുന്നു. ഈ ഒരു ഗുണമാണ് അദ്ദേഹത്തിനു സ്ഥായിയായുള്ളതു്. ചിത്രസേനനോടുള്ള യുദ്ധത്തിൽ തോററു പലായനംചെയ്യുന്ന ദുൎയ്യോധനൻെറ നായർ പട്ടാളത്തെ കവി വൎണ്ണിച്ചിരിക്കുന്നതു നോക്കാം.

നായന്മാരുടനോട്ടന്നേര-
ത്തായുധമെല്ലാം വഴിയിൽപോയി
ആയതുപിന്നെയുമുണ്ടാക്കീടാം
കാൎയ്യംകിട്ടുകിലതു ബഹുലാഭം

മലയുടെഗ്ഗുഹയിൽ ചെന്നകടന്നാർ
ചിലരന്നേരം പ്രാണഭയത്താൽ
വലിയൊരുപുലിവന്നടിയുംക്രുട്ടി-
ത്തലയുംകൊണ്ടു തിരിച്ചാരപ്പോം
കലയും മാനും വരുമൊരുമാർഗ്ഗേ
വലയുംകെട്ടിക്കാട്ടാളന്മാർ
മലയിലൊളിച്ചിഹപാക്കുന്നേരം
വലയിൽച്ചെന്നവലഞ്ഞാനൊരുവൻ
വലയിൽപെട്ടതു കണ്ടൊരുവേടൻ
കലയെന്നോർത്തൊരു ബാണമയച്ചാൻ
തലയിൽക്കൊണ്ടുതറച്ചതുകണ്ടാ
മലയൻവന്നഥ നോക്കുന്നേരം
കലയല്ലിവനിഹവലിയൊരുതടിയൻ
മലയാളത്തിലെ മാനുഷനൊരുവൻ
വലയിന്നങ്ങുവലിച്ചുപതുക്കെ-
ത്തലയിന്നമ്പുപറിച്ചാൻ വേടൻ
പേടിത്തൊണ്ടൻ മറെറാരുമാനുഷ-
നോടിപ്പോം വഴിയറിയാറാക്കി
കാട്ടുതകത്തൊരു വാരിക്കുഴിയിൽ
ചാടിയൊളിച്ചുകിടന്നാനപ്പോം
ഉള്ളത്തിൽ ഭയമേറകമൂലം
വെള്ളത്തിൽ ചിലർചാടിയൊളിച്ചു
വള്ളിക്കെട്ടുകളുംതോറും ചെന്നതി-
നുള്ളിൽ പുക്കിതുപലജനമപ്പോം
മണ്ണിൽ പലപല കുഴിയുണ്ടാക്കി-
പ്പെണ്ണുങ്ങൾ ചിലരവിടെയൊളിച്ചു
കണ്ണുമടച്ചുപുതച്ചുകിടന്നൊരു-
വണ്ണമുറക്കവുമങ്ങുതുടങ്ങി.

ഇങ്ങനെ മനുഷ്യപ്രകൃതിയെ ഏതെല്ലാം അവസ്ഥാവിശേഷങ്ങളിൽ നമുക്കു ചിന്തിക്കാമോ അപ്രകാരമെല്ലാം കവി അദ്ദേ

ഹത്തിൻെറ കൃതികളിൽ അവിടവിടെത്തയി വൎണ്ണിച്ചിട്ടുണ്ട്. ബാലപ്രകൃതിയും വൎണ്ണിച്ചിട്ടില്ലെന്നില്ല. ഗംഭീരവും നിൎമ്മലവും ആയ എഴുത്തച്ഛൻെറ ഭാവനാശക്തി കുഞ്ചൻനമ്പ്യാരിൽ ക്ഷണികമായിട്ടേ കാണുകയുള്ളൂ. ബാഹ്യപ്രകൃതി അതിസരസമായി വൎണ്ണിക്കാൻ തുടങ്ങിയാൽ ഫലിതരസികശിരോമണിയായ കുഞ്ചൻനമ്പ്യാൎക്ക നാലുവരി തികച്ചെഴുതാൻ സാധിക്കയില്ല. അതിനുമുമ്പേ മനുഷ്യപ്രകൃതി വന്നുകേറും. ഉദാഹരണത്തിനു്, കൃഷ്ണലീലയിലെ അസ്തമന വൎണ്ണനം.

"കനലിൽചുട്ടെട്ടുത്തോരു കനകച്ചങ്ങലപോലെ
ദിനകരനുടെ ബിംബംതുട്ടുത്തടനിറംതേടി"—

ഇങ്ങനെ ബഹുമനോഹരമായി തുടങ്ങുന്നു എങ്കിലും ഉടനെ തുടരുന്നതു് ഇടവഴികളിൽക്കൂടി ചൂട്ടുമെരിച്ചു നടക്കുന്ന പട്ടന്മാരും, കാമിനിമാർപടിയ്ക്കൽ ചെന്നാവലാതി കിടക്കുന്ന നായന്മാരും മററുമാണു്. ഇദ്ദേഹത്തിൻെറ വൎണ്ണനാരീതി ഇംഗ്ലണ്ടിലെ മദ്ധ്യകാല കവിയായ ചാസറുടെ വൎണ്ണനകളെ എന്നെ പലപ്പോഴും അനുസ്മരിപ്പിച്ചിട്ടുണ്ടു്. രണ്ടുപേരുടേയും ഭാവനാശക്തി പലപ്പോഴും കാട്ടുകേറുന്നതാണു് ഒരു പ്രധാന സാദൃശ്യം. ചാസർ പുറപ്പെട്ട സ്ഥലത്തേക്കു് അധികം താമസിക്കാതെ തിരിച്ചുവരും. നമ്പ്യാർ കാട്ടുമുഴുവനും ചുററിട്ടെ വരികയുള്ളൂ. സ്വഭാവോക്തിയിൽ രണ്ടുപേരും കിടനിൽക്കും. ഏതെങ്കിലും ഒരു സംഗതി വൎണ്ണിക്കുമ്പോൾ അന്നിതരസാധാരണമായ ഒന്നുരണ്ടു വിശേഷഗുണങ്ങൾ രണ്ടുപേരും കണ്ടുപിടിക്കാതിരിക്കയില്ല. ഹനുമാൻ,

* * * "ഒരുമൂത്ത
കുരങ്ങിൻെറ വടിവായിച്ചമഞ്ഞുകൈകളും കാലും
കുഴഞ്ഞുവാലുമക്കാലും മെലിഞ്ഞകൈകളെക്കൊണ്ടു
ചൊറിഞ്ഞു രോമമെപ്പേരും കൊഴിഞ്ഞുമേനിയും ചുക്കി
ച്ചുളിഞ്ഞു കണ്ണിനു കാഴ്ചകുറഞ്ഞു പീളയുംവന്നു
നിറഞ്ഞു താൻവഴിയിൽച്ചെന്നുറച്ചു നേത്രവുംചിമ്മിശയിച്ചു.

ഇവിടെ മെലിഞ്ഞ കൈകളെക്കൊണ്ടു ചൊറിഞ്ഞതാണു് പ്രസ്താവയോഗ്യമായിട്ടുള്ളതു്.

ഈ വിഷയത്തെക്കുറിച്ചു ഒരു പ്രത്യേക പ്രബന്ധമെഴുതാനുള്ളപ്പോഠം ഞാൻ വല്ലതും അങ്ങുമിങ്ങും എടുത്തുപറഞ്ഞിട്ടു് വലിയ ഫലമൊന്നുമില്ലെന്നെനിക്കറിയാം. ആകയാൽ കുഞ്ചൻ നമ്പ്യാരെ വിട്ടിട്ടു അനന്തരകവികളെപ്പററി അല്പം ചിന്തിക്കാം. ആട്ടക്കഥാ കത്താക്കളെപ്പററി ഈ പ്രസംഗത്തിൽ യാതൊന്നും പ്രസ്താവിക്കാൻ അവകാശമില്ലെന്നാണു് എനിക്കു് തോന്നുന്നതു്. സ്വാതന്ത്ര്യമായ കവിതാമാൎഗ്ഗം ഇതിലെങ്ങും ഞാൻ കണ്ടെത്തീട്ടില്ല. നല്ല മനോധൎമ്മമുള്ള ചില കവികഠം ആട്ടക്കഥയുണ്ടാക്കീട്ടുണ്ടെങ്കിലും, അവൎക്കും അനുകരണഭ്രമം കലശലായിരുന്നു എന്നു തെളിയുന്നതാണു്.

വൎണ്ണവിജിതഹേമവൎണ്ണയായി വിലസുന്നു
കൎണ്ണികാരമഞ്ജരികാൺകയീവിപിനേ
പൂൎണ്ണയൌവനമധുസംഗതാവനിയുടെ
കൎണ്ണയുഗകലിതകൎണ്ണികയെന്നുതോന്നും

ഇങ്ങനെ ചിലപ്പോഠം സരസവൎണ്ണനകഠം കാണാമെങ്കിലും ഗതാനുഗതികത്വംകൊണ്ടോ അഭിനയാഡംബരഭ്രമംകൊണ്ടോ ഒരാഠം വൎണ്ണിച്ചതുതന്നെയാണു് മററുള്ളും പ്രായേണ വൎണ്ണിച്ചു കാണുന്നതു്. ഇക്കൂട്ടത്തിൽ ഉണ്ണായിവാൎയ്യരുടേയോ, ഇരയിമ്മൻ തമ്പിയുടേയൊ, വിദ്വാൻ കോയിത്തമ്പുരാൻേറയോ മററൊ ചില വൎണ്ണനകഠം ഉദ്ധരിക്കയാണെങ്കിൽ അവയെക്കാഠം മോടിപിടിപ്പിച്ചിട്ടുള്ള വൎണ്ണനകഠം കേവലംഅനുകരണംകൊണ്ടു് അപ്രധാനന്മാരായ കവികളും നിൎമ്മിച്ചിട്ടുള്ളതും ഉദ്ധരിക്കേണ്ടിവരും. ആകയാൽ ഈ വിഷയത്തെപ്പററി ഇവിടെ ഒന്നുംതന്നെ പറയണമെന്നു് വിചാരിക്കുന്നില്ല.

ഇനി നാം ആധുനികകാലങ്ങളിലേക്കാണു് പ്രവേശിക്കുന്നതു്. വൎണ്ണനാവൈഭവം നമ്പൂരിമാൎക്കു കൂടുമെങ്കിലും അവരുടെ മനസ്സിൻെറ ഓരോ പ്രത്യേക ഗതിവിശേഷം അവരുടെ കവിത

കളേയും നന്നെ ബാധിച്ചുകാണുന്നുണ്ട്. എന്തായാലും ഏററവും ഹൃദയംഗമങ്ങളായ വർണ്ണനകൾ സന്മാർഗ്ഗദൂഷകങ്ങളെന്ന് പറഞ്ഞു തള്ളുന്നത് ന്യായമാണെന്ന തോന്നുന്നില്ല. ഈ സംഗതിയിൽ ഏററവും അപരാധിയായിത്തീർന്നിരിക്കുന്ന വെൺമണി മഹൻനമ്പൂരി സ്കോട്ട്ലണ്ടിലെ ഒരു മഹാകവിയായ ബേൺസിനെപ്പോലെ തന്നെ ഒരു ദുസ്സ്വാതന്ത്ര്യക്കാരനാണെങ്കിലും അദ്ദേഹത്തിൻെറ ചില വർണ്ണനകളുടെ സ്വാഭാവികതയും ഹൃദയംഗമത്വവും നോക്കുമ്പോൾ പ്രശംസിക്കാനും ആദരിക്കാനും തോന്നുന്നു. താഴെ ഉദ്ധരിക്കുന്ന പ്രഭാതവർണ്ണന ഭാഷാസാഹിത്യത്തിൽനിന്നും തള്ളിക്കളവാൻ ആൎക്കെങ്കിലും ധൈൎയ്യമുണ്ടാകുമോ.

ഗർഭംപ്രാചിയ്ക്കുപററീ ഗതിയതിനതിനാൽ  
ഭാരമായ്പൂർണ്ണമായി-  
ട്ടപ്പോററിൻ നോവുമൂലം കിളിരവകപടത്താൽ  
കരഞ്ഞുംപിരിഞ്ഞും  
ഇപ്പോൾ ബാലാൎക്കനെപ്പെററിതു ചളുവളെ  
യായയങ്ങുമുങ്ങുന്നകാൺകി-  
നമ്പ്ഭാഗത്തുള്ള ചോരപ്പ്രളയമതിലഹോ  
തള്ളയുംപിള്ളതാനും.

അതുപോലെതന്നെ ഈ സന്ധ്യാവർണ്ണനയും.

താരാഹാരമലംകരിച്ചുതിമിരപ്പൂഞ്ചായൽപിന്നാക്കമി-  
ട്ടാരാകേന്ദുമുഖത്തിൽനിന്നുകിരണസ്മേരംചൊരിഞ്ഞങ്ങനേ  
ആരോമൽക്കനകാബ്ജകോരകകചം തുള്ളിച്ചൊരാമോദമോ-  
ടാരാലംഗനയെന്നപോലെനിശയും വന്നാളതന്നാളഹോ.  
ചാരുശ്രീധരണിക്കിടക്കയിൽ നിലാവാമ്മേൽവിരിപ്പിട്ടടൻ  
താരാനായകനാം ഗുളോപ്പുതെളിയിച്ചാകാശമേൽക്കട്ടിയിൽ  
ചേരുംതാരരസക്കുടുക്കകൾമുദാ തൂക്കിജ്ജഗന്മന്ദിരം  
പാരംമോടിവരുത്തിടുന്നുരജനീവേശ്യാമപത്ന്യാദരാൽ.  
അന്നേരത്തുടനന്ധകാരചികുരം ചിക്കീട്ടുഖദ്യോതമാം  
മിന്നുംപൊന്മണിയുംധരിച്ചുകുമുദാസ്യത്താൽ ചിരിച്ചങ്ങനെ

കുന്ദശ്രീരദനങ്ങൾകാട്ടിയഴകോടിന്ദീവരാപാംഗവും
സാന്ദ്രാമോദമിളക്കിവന്നുനിശയും രാമാഭിരാമാനനാ.

നമ്പൂരിക്ക് അലങ്കാരങ്ങളെല്ലാം സ്ത്രീവിഷയമായിരിക്കണം. സ്ത്രീകളോടു പറയുന്നതായിട്ടേ കവിതയെഴുതാൻ പാടുള്ളു. ഇങ്ങനെ ഒക്കെ നിർബന്ധമായാലെന്തുചെയ്യും. ഭാജനദൂഷ്യത്താൽ അമൃതം കളകയെന്നുവരുമൊ? മനുഷ്യരുടെ മനോഭാവങ്ങൾ ഒരുപോലെ വരാൻ സാധിക്കുകയില്ലല്ലൊ. ആകയാൽ കവിതയും സർവ്വതോമുഖമായിരിക്കാനെ തരമുള്ളു. എല്ലാ സാഹിത്യത്തിന്റെയും അവസ്ഥ ഇങ്ങനെ തന്നെയാണ്.

ചാലേചാലിച്ചഗോപിക്കുറി, വള, പുലിയൻ
മോതിരം നൂപുരം, പൊ-
ന്നോലസ്സോലപ്പൊളിക്കോണകമണികുഴലിൽ
പീലിപൂമാലികാദി
കാച്ചമെയ്പ്പെന്തുമിറത്തിണയിലൊരിടയ
ക്കുട്ടിയോടൊത്തുപൂത്താൻ
കോലുംകൈക്കൊണ്ടു കോലും കുതുകമൊടമരും
കോലമാലംബനം മേ.

ഇങ്ങനെ സ്വഭാവോക്തിയായിട്ടും മററും ആ ശൃംഗാരലോകത്തിൽ നിന്നും മന്ദമന്ദം വെളിയിലിറങ്ങി ഗോസായിമാരേയും മററും അതിസരസമായി വർണ്ണിച്ചു് കേരളീയരുടെ ഉത്തമകവിയായിത്തീരാനിരുന്ന ഇദ്ദേഹത്തിന്റെ വർണ്ണനാവൈഭവത്തെപ്പററി ഈ പ്രസംഗത്തിൽ ഇത്രമാത്രമെ പ്രസ്താവിക്കാൻ സംഗതിയുള്ളല്ലൊ എന്നു വ്യസനസമേതം ഇവിടെ വിടേണ്ടിയിരിക്കുന്നു.

ആഭിജാത്യവും സ്വാതന്ത്ര്യവും കവിതാവിഷയത്തിൽ സമ്മേളിച്ചതു് വളരെക്കാലം ഭാഷാകവികുലചക്രവർത്തിയായിരുന്നു് നാടുനീങ്ങിയ നമ്മുടെ വലിയകോയിത്തമ്പുരാൻ തിരുമനസ്സിലാണ്. വശ്യവാക്കായ ഇദ്ദേഹത്തിന്റെ കവിതയ്ക്കു ഒരു സഹജമായ മാധുര്യമുണ്ടെന്നു് സദസ്യരെ ഞാൻ പറഞ്ഞറിവിക്കേണ്ട ഭാരമൃ

ണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ വർണ്ണനകൾ സ്വക പോലകല്പിതങ്ങളായിട്ടുള്ളതെല്ലാം അത്യന്തം ഹൃദയംഗമങ്ങളുമാണ്. ഭാഷാകവികൾക്ക് പൊതുവേ (യുള്ള) ഒരു ഗുണം അതായതു് വർണ്ണനയിൽ നമ്മുടെ സങ്കല്പശക്തിയെ പലവിധത്തിലും സ്പർശിക്കാനുള്ള ഒരു ശക്തിയുണ്ടെന്നു് ഞാൻ സൂചിപ്പിച്ചുല്ലോ. ഇതു തിരുമനസ്സിലെ വർണ്ണനകളിലും സവിശേഷം ശോഭിച്ചുകാണുന്നുണ്ട്. മയൂരസന്ദേശത്തിലെ വർണ്ണനകൾ ഏതെടുത്താലും ഇതുദാഹരിക്കാവുന്നതാണ്.

താഴെ ഉദ്ധരിച്ചിട്ടുള്ള നായകന്റെ വിലാപം നോക്കുക.

ഓജസ്സുജ്ജ്വലമുലകിലില്ലേവമന്യാംഗനാനാം
തേജസ്സോടൊത്തുടലിനിതുപോലാർക്കു സൌന്ദര്യമോർക്കിൽ
സൌജന്യത്തെപ്പറകിലതസാധാരണം തന്നെയാണേ
രാജന്യസ്ത്രീമണിയുടെ ഗുണൌഘങ്ങളന്യാദൃശങ്ങൾ.

വിശിഷ്ടഗുണസമ്പന്നയായ നായികയെ ഇങ്ങനെ വർണ്ണിച്ചതിൽ എത്ര കണ്ടു പരമാർത്ഥമുണ്ടെന്നു് ഒന്നു ചിന്തിച്ചുനോക്കുവാൻപോലും നമുക്കു സമയമില്ല. ഇതാണു് വർണ്ണനാവൈഭവം.

നായികാഗൃഹത്തെ വർണ്ണിക്കുന്നതും നമ്മുടെ ചിത്തവൃത്തികളെ അനിവാര്യമായ വിധത്തിൽ ഉദ്ദീപിപ്പിക്കുന്നുണ്ട്.

ചാരത്തൊരാരാവശമതിലെഴും ചന്ദ്രശാലാന്തരാളേ
ദ്വാരത്തിന്മേലസമസുഷമാഡംബരം കംബുരത്നം
ശൂരത്വംപൂണ്ടൊരുഹരിയുഗത്തിന്റെമദ്ധ്യത്തിലദ്ധാ
ധീര! ത്വം കണ്ടറിക നരലോകേന്ദ്രരാമന്ദിരത്തെ.

സമ്യക്കായ്ത്താൻ നിയതസമയേ തോയസേകംനിമിത്തം
തിമ്യത്താകുംതടമൊടഭിശോഭിച്ചിടും പുഷ്പവാട്യാ
രമ്യത്വംപൂണ്ടവിടെ വലഭിത്തിന്റെ ഹർമ്മ്യത്തിനാലും
നമ്യശ്രീയായ് വിലസതി മഹാരാജ്ഞിതൻസൌധവര്യം.

പ്രത്യഗ്രശ്രീഭരിതമവനീഭർത്തൃതൻപത്തനത്തിൽ
പ്രത്യഗ്ഭാഗത്തതിരുചിരമായുണ്ടു നീരാഴിയാരാൽ

നിത്യംതനവീമണിയുടെ തവസ്പശ്ഭാഗ്യാതിരേകാ
ലത്യന്തംതസലിലമതിനോട്ടണ്ടെനിക്കഭ്യസൂയാ.

കൈയ്യാലെത്തിക്കതുകമിയലും കുട്ടികൾക്കും പറിക്കാൻ
വയ്യാതല്ലാതുരുതരഫലശ്രേണി തൂങ്ങിക്കിടക്കും
തയ്യായുള്ളോരനവധി രസാലാളി വിസ്മേരമാക്കി-
ച്ചെയ്യാതേകണ്ടവിടെയൊരുവൻറയുമില്ലന്തരംഗം.

ഇനി നാം ഇപ്പോൾ ജീവിച്ചിരിക്കുന്ന കവികളുടെ ഘട്ടത്തി ലേയ്ക്കാണ പ്രവേശിക്കുന്നത്. അവരെപ്പററി വല്ലതും പറയണ മെങ്കിൽ അതു വളരെ സൂക്ഷിച്ചുവേണം. പുതിയതായി ഉണ്ടായി ട്ടുള്ള ഭാഷാകാവ്യങ്ങളുടെ സ്ഥാനമേതെന്നും അവയ്ക്ക് എന്തു മേൽഗതിയാണ ഉള്ളതെന്നും മററുമുള്ള സംഗതികൾ ജനസാ മാന്യത്തിന്റെ ശ്രദ്ധയ്ക്കു വിഷയീഭവിച്ചു പിന്നെയും വളരെക്കാ ലം കഴിഞ്ഞതിന്റെശേഷമെ അവയെപ്പററി ഖണ്ഡിതമായ അ ഭിപ്രായംപറവാൻ പാടുള്ളൂ. മഹാകാവ്യങ്ങളിൽ ചിലതെല്ലാം നിർബാധമായി സാഹിത്യത്തിൽ കടത്തിവിടുകയും അനുകരണ ങ്ങളെ തടഞ്ഞുനിൎത്തുകയും ചെയ്യേണ്ടതാണെന്നു തോന്നുന്നു. ഇങ്ങനെ എന്തെങ്കിലും ഒരു വ്യവസ്ഥയില്ലാതെ കവിതയിൽ കൃത്രിമതയ്ക്കു പ്രാബല്യംനേരുകയെന്നുവന്നാൽ ആധുനികലോക ഗതിയനുസരിച്ചു സ്വാതന്ത്ര്യത്തിന്റെയും മററും പടിവാതുക്ക ലെത്തിയിരിക്കുന്ന നാം കവിതാവിഷയത്തിൽ ഒന്നുരണ്ടു ശതാബ്ദ ങ്ങൾക്കപ്പുറം നില്ക്കേണ്ടിവരും. ഇംഗ്ലണ്ടിൽ Queen Anne's Period അല്ലെങ്കിൽ അഗസ്റ്റൻഏജ് എന്നു പറഞ്ഞുവരുന്ന ആ കാലത്തെ ഇംഗ്ലീഷുകവിതകളിൽ കാണുന്ന കൃത്രിമതയും, ശബ്ദ ഡംബരഭ്രമവും, സ്വച്ഛന്ദഹാനിയും നമ്മുടെ ഭാഷയിലും ഇ പ്പോൾ കലശലായി വർദ്ധിച്ചുവരുന്നില്ലയൊ എന്നു സംശയി ക്കേണ്ടിയിരിക്കുന്നു. ആകയാൽ വശ്യവാക്കുകളായി നമ്മുടെഇ ടയിൽ ഇന്നും ജീവിച്ചിരിക്കുന്ന ചില കവികളുടെ കൃതികൾക്ക് ഓരോ ടിക്കററ് അല്ലെങ്കിൽ അനുമതിപ്പത്രികനൽകി കടത്തി വിട്ടിട്ട് അവരെ കണ്ണടച്ചുകൊണ്ട് അനുകരിക്കാൻ തുടങ്ങുന്ന

ലളിതകലാവിദഗ്ദ്ധന്മാരുടെ സമാരംഭങ്ങളെ തടയുകയാണ് നല്ലത്.

മലയാള ഭാഷാസാഹിത്യത്തിന്റെ ഓരോ ദശാവിശേഷങ്ങളിലുമുള്ള ചില പ്രധാന കവികളുടെ കാര്യംമാത്രമെ ഇതിൽ പറയുന്നതിന് എനിക്ക സാധിച്ചിട്ടുള്ളു. അതുകൊണ്ട് അതാതു കാലങ്ങളിൽ ജീവിച്ചിരുന്ന മററുകവികളുടെ വർണ്ണനകൾ ആസ്വാദ്യകരങ്ങളല്ലെന്ന് എനിക്കഭിപ്രായമുണ്ടെന്ന് ആരുംവിചാരിച്ചുപോകരുത് എന്നു പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. മററെതു സാഹിത്യത്തിലും ഉള്ളതുപോലെ നമ്മുടെ സാഹിത്യത്തിലും ആസ്വാദ്യമായ കവിതയുണ്ടെന്നു കാണിപ്പാൻമാത്രമെ ഞാൻ ശ്രമിച്ചിട്ടുള്ളു.

ഉൾപ്പെട്ട പല സംഗതികളും വിദ്ഥരിക്കാനുണ്ട്. ഇതുപോലെ അ ദ്ദേഹത്തിൻെറ ചിരകാലപരിചയത്തിനു ഭാഗ്യം സിദ്ധിച്ചിട്ടുള്ളവരും ശിഷ്യപ്രധാനികളും ആയ പലരും ഉണ്ട്. അവക്ക് പലതും ഇങ്ങ നെ പ്രസ്താവിക്കാനുണ്ടായിരിക്കും. അങ്ങനെയുള്ള സംഗതികൾ അവർ ഈ മാസികയിൽ പ്രസിദ്ധം ചെയ്യുകയോ, എനിക്കെഴുതി അയച്ചുതരികയോ ചെയ്താൽ ഞാൻ കൈയേററിരിക്കുന്ന കൃത്യം— അതായതു്, സാഹിത്യകുശലനും, കൈരളീനിയാമകന്മാരും ആയ ഈ പണ്ഡിതശിരോമണിയുടെ ജീവചരിത്രം എഴുതുന്നതു്— എളുപ്പ ത്തിൽ സാധിച്ചേനെ. അങ്ങനെയുള്ള ജീവചരിത്രം ഒരിക്കലും ഉത്കൃ ഷ്ടമായിത്തീരുന്നതല്ല. അതിലേയ്ക്കു് മാന്യ വായനക്കാരുടേയും വി ശിഷ്യ, തിരുമനസ്സിലെ ശിഷ്യഗണങ്ങളുടേയും ശ്രദ്ധയെ സവിശേ ഷം ക്ഷണിച്ചുകൊള്ളുന്നു.

# ചെമ്പകശ്ശേരി രാജാവിൻെറ കാലത്തെ അമ്പലപ്പുഴ ഉത്സവം.

(പി. കെ നാരായണപിള്ള ബീ. ഏ., ബീ. എൽ.)

പാണ്ഡിത്യനിധിപതിയായിരുന്ന്, പരലോകഗതനായ ശ്രീമ ദ്രാജരാജവമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ സ്മാരകവും യശഃപ്ര കാശകവുമായി "കേരളപാണിനി" എന്നു നാമധേയത്തിൽ ഒരു ന വീനമാസികഗ്രന്ഥമാരംഭിക്കുവാൻ പോകുന്നു എന്നു്, സൌജന്യശാ ലിയായ പ്രവത്തകൻ അറിയിച്ചപ്പോൾ മാതൃശന്മാരിൽ ഉള്ള ഒരു വലിയ ഭാരത്തെ ലഘൂകരിച്ചു് ആശ്വാസകരമായ ഉപകാരസ്മരണ യേപ്പോലെ മറെറാരു വികാരത്തേയും അദ്ദേഹം ഉജ്ജ്വലിപ്പിച്ചില്ല.

"വധൂവിധാത്രാപ്രതിനന്ദ്യതേസ്മ—
കല്യാണി!വീരപ്രസവാഭവേതി
വാചസ്പതിസ്സന്നപിസോഷ്ടമൂതൌ
തപാശാസ്യചിന്താസ്തിമിതോബഭൂവ"

അതായതു, പാർവ്വതീപരിണയത്തുങ്കൽ, പാർവ്വതിക്കു വീരനായ പുത്ര നുണ്ടാകട്ടെ എന്നു ആശീർവ്വാദംചെയ്തു ബ്രഹ്മാവു സാക്ഷാൽ വാഗീ ശനായിരുന്നിട്ടും ശിവനോടുള്ള ആശംസാവിഷയത്തിൽ വിചാരമ

ദനായി ഭവിച്ചു' എന്നു കാളിദാസൻ പറഞ്ഞതുപോലേ, ഈ ഉദ്യമത്തിനു ശുഭം ഭവിക്കട്ടെ എന്നു മാത്രം പറഞ്ഞുതീൎന്നാൽ മഹാനുഭാവന്മാരായ വിദ്വജ്ജനങ്ങളുടെ സഹകരണം ഇതിലേക്കു സിദ്ധമായി ഗണിക്കത്തക്കതാകയാൽ തിരുമനസ്സിലെ ശിഷ്യതയുണ്ടെങ്കിലും ഞാൻ നിൎവ്വഹിക്കേണ്ടതായി വല്ലതുമുണ്ടാകുമോ എന്നുള്ള വിചാരമന്ദത വേണ്ടപോലെയുണ്ടായിരുന്നു. പക്ഷേ, പ്രതീക്ഷയ്ക്കു വിപരീതമായി ആദ്യലക്കത്തിൽ തന്നെ ഹാജരായിരിക്കണമെന്നു പത്രാധിപർ നിശ്ചയിച്ചാൽ അതു അലംഘനീയമായി ആദരിക്കേണ്ടതല്ലേ? ഈ ദുൎഘടത്തിൽ എന്റെ ജന്മദേശാധിദേവതയായ പാൎത്ഥസാരഥിയുടെ പാദാരവിന്ദങ്ങൾ തന്നെ ശരണം. പാണിനീയശാസ്ത്രപ്രകാശനത്തിനു നാരായണഭട്ടതിരി ആരംഭിച്ചതു്, അമ്പലപ്പുഴെ ബ്ഭഗവാനേ ഉദ്ദേശിച്ചു്

"രാസവിലാസവിലോലം ഭജതമുരാരേൎമ്മനോഹരംരൂപം
പ്രകൃതിഷുയൽപ്രത്യയവൽപ്രത്യേകം ഗോപികാസുസമ്മിളിതം"

എന്നുള്ള മംഗളാചരണംകൊണ്ടാണെന്നുള്ള ഐതിഹ്യവുമുണ്ടു്. അതുകൊണ്ടു് "കേരളപാണിനി"യുടെ കാൎയ്യത്തിൽ ആ ദേവനെ അധികരിച്ചു ചെയ്യുന്ന ആരംഭം സവിശേഷം യുക്തമായിത്തന്നെ ഇരിക്കയും ചെയ്യുമല്ലോ.

ക്ഷേത്രമെന്നു കേൾക്കുമ്പോൾ അന്വേഷണബുദ്ധിയുടെ വ്യാപ്തിയെ അനുസരിച്ചു പല ജിജ്ഞാസകളും അങ്കുരിച്ചു എന്നു വരാവുന്നതാണു്. ഹിന്ദുമതത്തിന്റെ മൂലമായ ആധാരം വേദങ്ങളാകയാൽ വൈദികകാലത്തു ക്ഷേത്രങ്ങളും ബിംബാരാധനയുമുണ്ടായിരുന്നുവോ? ഈ ചോദ്യത്തിന്റെ ഉത്തരത്തിൽ പണ്ഡിതന്മാർ ഭിന്നാഭിപ്രായക്കാരാകുന്നു. അക്കാലത്തു ബിംബാരാധന ഇല്ലായിരുന്നു എന്നു പ്രൊഫസ്സർ "മാക്സ് മൂള"രും അതിനെഖണ്ഡിച്ചു ഡാക്ടർ "ബൊള്ളൻസ"നും പറഞ്ഞു കാണുന്നു. "മ്യൂ എർ" എന്ന മഹാൻ "ബൊള്ളൻസൻ" പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായത്തെ ഉദ്ധരിച്ചിട്ടുണ്ടെങ്കിലും സ്വയമേ ഈ വാദപ്രതിവാദത്തിൽ ഒന്നും പറയാതെ കഴിച്ചുകൂട്ടി. പ്രാണനാഥസരസ്വതി എന്ന പണ്ഡിതൻ മാക്സ് മൂളരുടെ അഭിപ്രായത്തോടു യോജിക്കുന്നു. അതു സാധുവെന്നു വിചാരിക്കുന്നതിനു പല യുക്തികളുമുണ്ടു്. അഗ്നി, ഇന്ദ്രൻ, സൂൎയ്യൻ, ഉഷസ്സ്, വരുണൻ, മരുത്തുകൾ, രുദ്രൻ മുതൽപേരുടെ സ്തുതികളാകുന്ന വൈദികസൂക്തങ്ങൾ ഉൽഘോഷിക്കുന്നതു്. ഇവയെ പ്രതിമാദ്വാരേണ ആരാധിച്ചിരുന്നതായി തീരെ തെളിയുന്നില്ല. സൂ

യ്യുപ്രതിഷ്ഠയുള്ള ക്ഷേത്രങ്ങൾ കാശ്മീരരാജ്യത്തുള്ളതായി കാണുന്നു. ഇന്ദ്രാഗ്നിവരുണാദികളെ പ്രതിഷ്ഠിച്ചു പൂജിക്കുന്നതായി അറിയുന്നില്ല. സാധാരണ പ്രതിമാരൂപേണ ആരാധിക്കപ്പെടുന്നതു ശിവൻ, വിഷ്ണു, ഗണപതി, പാൎവ്വതി, സുബ്രഹ്മണ്യൻ, ശാസ്താവ് ഇത്യാദി ദേവതകളാകുന്നു. ഇവ വൈദികദൈവതങ്ങൾ എന്നു പറയാൻ തരമാകുന്നു. രുദ്രനെപ്പററി വേദങ്ങളിൽ വളരെ പ്രസ്താവനകൾ കാണ്മാനുണ്ടെങ്കിലും വൈദികരുദ്രൻ ഇന്ദ്രന്റെയൊ അഗ്നിയുടെയൊ പ്രകാരഭേദമായിട്ടല്ലാതെ ആധുനികശിവന്റെ പൂൎവ്വപ്രകൃതിയെന്നു സ്ഥാപിപ്പാൻ പ്രയാസമാകുന്നു. അതുപോലെ വേദങ്ങളിലെ വിഷ്ണു സൂൎയ്യന്റെ രൂപാന്തരമായെ വിചാരിക്കേണ്ടതുള്ളു. വിഷ്ണുവിന്റെ ദശാവതാരങ്ങൾക്കും വേദങ്ങൾ പ്രമാണീകരിക്കത്തക്കതായിരിക്കുന്നില്ല. ശതപഥബ്രാഹ്മണത്തിൽ വിഷ്ണുവിനെ വാമനനായി ഉപവൎണ്ണനം ചെയ്തിട്ടുള്ളതു തന്നെ വാമനാവതാരകഥയുടെ ആസ്പദമെന്നു തോന്നുന്നു. ദേവകീപുത്രനായ കൃഷ്ണനെക്കുറിച്ചു ഛാന്ദോഗ്യോപനിഷത്തിലുള്ള പ്രസ്താവനയിൽ നിന്നു കൃഷ്ണൻ വിജ്ഞാനതല്പരനായ ഒരുവനായിട്ടല്ലാതെ ഈശ്വരാംശാവതാരമായി പ്രത്യക്ഷപ്പെടുന്നില്ല. മുണ്ഡകോപനിഷത്തിൽ കാളിയെപ്പററി പറയുന്നുണ്ട്. എന്നാൽ അതു അഗ്നിയുടെ സപ്തജിഹ്വകളിൽ ഒന്നു എന്ന നിലയിൽ മാത്രമാകുന്നു. ഇങ്ങനെയൊക്കെയിരുന്നാലും വൈദികകാലത്തിന്റെ ചരമദശയിൽ ക്ഷേത്രങ്ങൾ ഉണ്ടായിരുന്നില്ലെന്നു വാദിക്കുവാൻ നിൎവ്വാഹമില്ലാത്തവിധം ലക്ഷ്യങ്ങൾ സ്പഷ്ടമായിരിക്കുന്നു.

"ദേവതായതനാനികമ്പന്തേ, ദൈവതപ്രതിമാഹസന്തി, ഗായന്തി, നൃത്യന്തിസ്ഫുടന്തിഛിദ്യന്ത്യുന്മീലന്തിനിമീലന്തി" ഇത്യാദിഅത്ഭുതബ്രാഹ്മണത്തിലും "അഥയത്രൈതദ്ദേവതാനിനൃത്യന്തി ച്യോതന്തിഹസന്തി ഗായന്തിവാദ്യാനിവാദ്യപാണികുൎവ്വന്തി" എന്നു കൌശികസൂത്രത്തിലും കാണുന്ന ഭാഗങ്ങൾ ഇതിലേക്കു പ്രബലങ്ങളായ പ്രമാണങ്ങളാകുന്നു. ഗൌതമന്റെയും ആപസ്തംബന്റെയും ധൎമ്മസൂത്രങ്ങളിലും പുരാണങ്ങളിലും ദേവതാപ്രതിമകളെപ്പററിയുള്ള പ്രസ്താവനകളുടെ ആധിക്യം ബിംബാരാധനയുടെ പ്രചുരമായ പ്രചാരത്തെ വിശദീകരിക്കുന്നു. ഹിന്ദുമതത്തിനു ബുദ്ധമതവുമായി യുദ്ധം ചെയ്യേണ്ടിവന്നതും പൂൎവ്വനിവാസികളായിരുന്ന ദ്രാവിഡാദിജാതികളുമായി ആൎയ്യന്മാൎക്കു രാജിയാകേണ്ടിവന്നതും ബിംബാരാധനാഭിവൃദ്ധിയെ വളരെ അനുകൂലിച്ചിരിക്കണമെന്നു തോന്നുന്നു.

കേരളത്തിലും ചരിത്രപ്രകാശം തുടങ്ങുന്നതുമുതൽ ക്ഷേത്രങ്ങൾ

ഉള്ളതായി കാണുന്നുണ്ട്. പെരുമാക്കന്മാർ ദേവപ്രതിഷ്ഠാവിഷയത്തിൽ ജാഗരൂകന്മാരായിരുന്നു എന്നു തിരുവിതാംകൂർ ഗവമ്മെൻറുവക പുരാണരേഖാരഹസ്യവിജ്ഞാനവകുപ്പിലെ പ്രസിദ്ധീകരണങ്ങൾ വ്യക്തമാക്കുന്നു.

"സ്യാനന്ദൂരേതിവിഖ്യാതം ഭൂമേ! ഗുഹ്യം പദംമമ

ഉത്തരേതുസമുദ്രസ്യ-മലയസ്യതുദക്ഷിണേ" എന്നു വരാഹപുരാണത്തിൽ പറഞ്ഞുകാണുന്നതുകൊണ്ടു തിരുവനന്തപുരത്തുള്ള ക്ഷേത്രത്തിന്റെ പഴമഅനുമാനിക്കത്തക്കതാകുന്നു. മഹാഭാരതത്തിന്റെ ഔത്തരാഹപാഠത്തിൽ കാണാത്തതുകൊണ്ടു പ്രക്ഷിപ്തമെന്നു വാദിക്കുവാൻ അവകാശമുണ്ടെങ്കിലും ദാക്ഷിണാത്യപാഠത്തിൽ തിരുവനന്തപുരം പരാമർശിക്കപ്പെട്ടിട്ടുണ്ട്. (അർജ്ജുനതീർത്ഥയാത്രാഘട്ടം നോക്കുക). ശുകസന്ദേശത്തിലും അതിനുശേഷം കൊല്ലം ൬൦൦-ാമാണ്ടേക്കുശേഷമുണ്ടായ ഉണ്ണുനീലിസന്ദേശത്തിലും തിരുവനന്തപുരം, തിരുവല്ലാ മുതലായ ക്ഷേത്രങ്ങളെ കവികൾ വർണ്ണിച്ചിട്ടുണ്ട്.

അമ്പലപ്പുഴെ ക്ഷേത്രവും ചെമ്പകശ്ശേരിരാജ്യവും എന്നുണ്ടായി എന്നുള്ള വിചാരത്തിൽ ചരിത്രം കേവലം മൂകമാകുന്നു. സാമൂതിരിപ്പാട്ടിലെ സൈന്യത്തിൽനിന്നു പിരിഞ്ഞുപോന്ന ഒരുകൂട്ടം നായന്മാർ ആണു ചെമ്പകശ്ശേരി നമ്പൂരിയെ രാജാവായി വാഴിച്ചതെന്നു ഐതിഹ്യം പറയുന്നു. കൊല്ലവർഷം ൬൦൦-ാമാണ്ടേക്കുശേഷം ചെമ്പകശ്ശേരിരാജ്യമുണ്ടായിരുന്നതായി ലക്ഷ്യമുണ്ട്. കൊല്ലം ൭൭൦-ാമാണ്ടിടയ്ക്കു ചെമ്പകശ്ശേരിരാജാവു പ്രതാപവാനായിവാണിരുന്നു. ആ ഇടയ്ക്കു "മെനിസീസ്" മെത്രാൻ ചെമ്പകശ്ശേരിരാജാവിനെ സന്ദർശിച്ചതിന്റെ വിവരണം റെവറന്റ് "ഹൌ" എഴുതിയ ക്രിസ്തുമതചരിത്രത്തിൽ കാണുമാറുണ്ട്. ഉച്ച തിരിയുന്നതുവരെ മതവിഷയമായ കമ്മാനുഷ്ഠാനങ്ങൾ നിമിത്തം രാജാവിനെ അന്യന്മാർക്ക് കാണ്മാൻ സാധിച്ചിരുന്നില്ല. അതുകൊണ്ടു ഉച്ചതിരിഞ്ഞു സർവാഭരണഭൂഷിതനായി മിക്കവാറും ഏറസശരീരനായിരുന്ന രാജാവിനെ താൻ കണ്ടു സംസാരിച്ചു എന്നും രാജാവുമൊരുമിച്ചു പുറക്കാട്ടുചെന്നു പള്ളിവെയ്ക്കാൻ യത്നിച്ചു എന്നും മററും "മെനിസീസ്" പറയുന്നു. ആ ഇടയ്ക്കു ജീവിച്ചിരുന്ന നാരായണഭട്ടതിരി,

"തിഷ്ഠത്യേവാനിലോപി പ്രചലതിഗിരിരപ്യാജ്ഞയായസ്യരാജ്ഞഃ"

എന്നു തുടങ്ങി "ഭാതിശ്രീദേവനാരായണധരണിപതിമ്മഗാചേതാമുകുന്ദെ" എന്നവസാനിക്കുന്ന ശ്ലോകത്താൽ രാജസ്തുതി ചെയ്തിരിക്കുന്ന

ളും പ്രസ്താവയോഗ്യമാകുന്നു. "ദേവനാരായണൻ" എന്നായിരുന്നു ചെമ്പകശ്ശേരിരാജാക്കന്മാരുടെ സ്ഥാനനാമധേയം. രാമാനുജൻ എഴുത്തച്ഛനും ചെമ്പകശ്ശേരിരാജധാനിയിൽ ആശ്രിതനായിരുന്നുവത്രെ. അദ്ധ്യാത്മരാമായണംകിളിപ്പാട്ടു അവിടെവെച്ചു രചിച്ചു എന്നാണൈതിഹ്യം. ചെമ്പകശ്ശേരിരാജാവിന്റെ ഗ്രന്ഥശാലയിൽ ഉണ്ടായിരുന്ന ഗ്രന്ഥങ്ങൾ ചിലതു ഇപ്പോൾ തിരുവനന്തപുരത്തു ഗ്രന്ഥപ്പുരയിൽ ഇരിക്കുന്നുണ്ട്. ആ കൂട്ടത്തിൽ അദ്ധ്യാത്മരാമായണം കിളിപ്പാട്ടുമുണ്ടെന്നറിയാം. അതു പരിശോധിപ്പാൻ സ്വാതന്ത്ര്യം ലഭിക്കുന്നവരാരെങ്കിലും പ്രസ്തുതമായ ഐതിഹ്യത്തെ അനുകൂലിക്കുന്ന വല്ല ലക്ഷ്യവും ടി ഗ്രന്ഥത്തിൽ ഉണ്ടോ എന്നു നോക്കിയാൽ കൊള്ളാം. രാഘവീയം എന്ന കാവ്യത്തിന്റെ കർത്താവു നാരായണഭട്ടതിരിയുടെ ശിഷ്യനാണെന്നു ഗ്രന്ഥാവസാനത്തിലെ,

"ശ്രീനാരായണഭട്ടപാദഗുരുപാദാനാം പ്രസാദോദയാ-
ദേതൽ കിഞ്ചന രാഘവീയമിതിയൽകാവ്യംകൃതം കേനചിൽ"

എന്ന ശ്ലോകാർദ്ധം വ്യക്തീകരിക്കുന്നു. രാഘവീയം അമ്പലപ്പുഴരാജാവിന്റെ രാജധാനിയിൽ നിർമ്മിതമാണെന്നൂഹിക്കുവാൻ തക്കവണ്ണം എന്റെ കൈവശമുള്ള രാഘവീയഗ്രന്ഥത്തിന്റെ അവസാനഭാഗത്തു ചെമ്പകശ്ശേരിരാജാവിനെ ഉദ്ദേശിച്ചു ചില ശ്ലോകങ്ങൾ കാണുന്നുണ്ട്. അവിടം ഇരിക്കട്ടെ. പിന്നീടു ചെമ്പകശ്ശേരിരാജാവിന്റെ കീർത്തിസ്ഫുരണം കുഞ്ചൻനമ്പിയാരുടെ കവിതകളിൽനിന്നാണു നമുക്കു ലഭിക്കുന്നതു്. അനന്തരം ൯൦൦ ാമാണ്ടേക്കു ശേഷം ചെമ്പകശ്ശേരിരാജ്യം മാർത്താണ്ഡവർമ്മമഹാരാജാവിനാൽ ആക്രമിക്കപ്പെട്ടുകയും തിരുവിതാംകോട്ടേയ്ക്കു ചേർക്കപ്പെട്ടുകയും ചെയ്തു. രാജ്യനാശം ഉണ്ടായതു പൂരാടം പിറന്ന തമ്പുരാന്റെ കാലത്തായിരുന്നു എന്നാണു കേൾവി. രാജാധികാരഭ്രഷ്ടമായ കുടുംബം ഇപ്പോഴും കോട്ടയത്തു കുടമാളൂർ ഉണ്ടു്.

അമ്പലപ്പുഴെയുള്ള കൃഷ്ണസ്വാമിപ്രതിഷ്ഠയെപ്പററിയും ചില ഐതിഹ്യങ്ങൾ പ്രചാരത്തിൽ ഇരിക്കുന്നുണ്ടു്. അവിടെ പ്രതിഷ്ഠിച്ചിരിക്കുന്ന ബിംബം പണ്ടു കുറിച്ചി എന്ന സ്ഥലത്തു നിന്നുംകൊണ്ടുവന്നതായിട്ടാണു പ്രസ്താവം. കുറിച്ചിയിൽ ഈ ദേവനെ കൊണ്ടുവന്നതു ശബരിമലയ്ക്കു സമീപമുള്ള എരുമേലി എന്നിടത്തുനിന്നാണെന്നും ചിലർ പറയുന്നു. എരുമേലിയിൽ ഒരു ചേരിക്കലിൽ ഇപ്പോഴും അതിലേക്കു ചില ലക്ഷ്യങ്ങൾ ഉണ്ടത്രെ. അമ്പലപ്പുഴക്കാർ ശബരിമലയ്ക്കു പോയാൽ അവർക്കു അവിടെ പ്രധാനതയുണ്ടെന്നുള്ളതി

ൻെറ ആഗമം ഇതായിരിക്കുമോ? കുറിച്ചിയിൽ നിന്നു ബിംബം കൊണ്ടുവന്നതിൻെറ സ്മാരകമായിട്ടാണു ഇപ്പോഴും ചമ്പക്കുളത്തു മൂലക്കാഴ്ചയായി വള്ളംകളി നടക്കാറുള്ളതു എന്നു പറയുന്നു; കൂടാതെ കുറെക്കാലം മുമ്പുവരെ അമ്പലപ്പുഴ ഉത്സവത്തിൽ പടയണികൾ ചമ്പക്കുളത്തുകാരുടെ പടയണിനാൾ കിഴക്കേക്കെട്ടിൽ നിന്നു കൊക്കരൊക്കപ്പണിക്കർ കൃഷ്ണവിഗ്രഹംതന്നെ കോലമായി എടുത്തുവന്നിരുന്നതും ഇതിലേക്കു തെളിവായി പറയുന്നു. "മന്ദചേതാമുകുന്ദെ" എന്നു വൎണ്ണിതനായ ചെമ്പകശേരിരാജാവിനു ശ്രീകൃഷ്ണനെപ്പററിയുണ്ടായിരുന്ന ഭക്തിദാർഢ്യം എത്രമാത്രമായിരുന്നു എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ.

നിത്യനിദാനം, ഉത്സവം മുതലായ കാൎയ്യങ്ങളിൽ തിരുവിതാംകൂർ ഗവൎമ്മെൻറു "പരിഷ്കാരം" എന്നു നാമകരണംചെയ്തു പല ഭേദഗതികളും വരുത്തിയിട്ടുണ്ടു. അവയുടെ സ്വരൂപനിരൂപണം അനുഭൂയമാനമാകയാൽ ആവശ്യമുള്ളതല്ല. ചെമ്പകശേരിരാജാവിൻെറ കാലത്തു തിരുവുത്സവം മുതലായതു എങ്ങിനെ നടന്നിരുന്നു എന്നുള്ളതു രസാവഹമായിരിക്കുമെന്നു വിശ്വസിക്കുന്നു. പോരെങ്കിൽ ചരിത്രസാമഗ്രികളുടെ ദുസ്സഹമായ ക്ഷാമത്വം ഇതുമൂലം അല്പമെങ്കിലും പരിഹരിച്ചു എന്നു വന്നാൽ അതുമൂലമുള്ള പ്രയോജനവും അഗണ്യമല്ലല്ലൊ.

കുഞ്ചൻനമ്പിയാരുടെ നളചരിതം തുള്ളൽക്കഥയിൽ "നാരായണനുടെ കൊടിയേററുണ്ടിഹ" എന്നു തുടങ്ങുന്ന ഒരുത്സവവൎണ്ണന വായനക്കാൎക്കു സുപരിചിതമായിരിക്കും. അതും താദൃശങ്ങളായി നമ്പിയാർ ചെയ്തിട്ടുള്ള മററു പലവൎണ്ണനകളും അമ്പലപ്പുഴെ ക്ഷേത്രത്തിലെ സാഭവങ്ങളുടെ പ്രതിഛായകളാണെന്നു കവിധൎമ്മകിൎമ്മീരിതമായ രസപ്രവാഹത്തിൻെറ ചുവടേ നോക്കിയാൽ കാണാവുന്നതാകുന്നു.

താഴെ പ്രതിപാദിക്കുന്ന സംഗതികൾ എൻെറ കൈവശം കിട്ടിയ ഒരു പഴയ ഗ്രന്ഥത്തിൽനിന്നു സംഗ്രഹിച്ചിട്ടുള്ളതാകുന്നു. അതിൽ അമ്പലപ്പുഴെ തിരുവുത്സവത്തിൻെറയും വിജയബലിയുടെയും പള്ളിപ്പാനയുടെയുംമററും അസംപൂൎണ്ണമെന്നുതോന്നുന്ന കണക്കുകൾ കാണ്മാനുണ്ടു്. ഇതിൽ കൊല്ലം വൎഷം൯൭൭മാണ്ടു മേടഞായർ ൨൯൮-നു- എന്നു പള്ളിപ്പാനയുടെ കണക്കു കാണുന്ന സ്ഥിതിക്കു ഉത്സവം മുതലായവയെ സംബന്ധിക്കുന്ന കണക്കുകളും സമീപകാലത്തെ സ്ഥിതിയെ ലക്ഷ്യപ്പെടുത്തുന്നതായി വിചാരിക്കുന്നതിൽ അപാകമില്ലല്ലൊ

ന്നു തോന്നുന്നു. ആകയാൽ ഉദ്ദേശം ൨൫൦ കൊല്ലങ്ങൾക്കു മുമ്പു
ണ്ടായിരുന്ന സംഗതികളെക്കുറിച്ചു പ്രകാശപ്രദമായ ഈ ഗ്രന്ഥം സ
ർവ്വദാ നമ്മുടെ ആദരവിനെ അർഹിക്കുന്നു.

ചെമ്പകശ്ശേരിരാജ്യത്തു നിവസിച്ചിരുന്ന ജനങ്ങൾ ഉത്സവ
ത്തിനു ഏൽപ്പിക്കേണ്ടതായി പലതുമുണ്ടായിരുന്നു. നാട്ടിൽ കുടി
പാർപ്പുകാരായ നെയ്ത്തുചെട്ടിമാർ ഒക്കെയും ൨൦ മുളം പുടവയോ പ
രാശിയോ വീതം കൊടിയേററിനു പത്തുദിവസം മുമ്പേ ഏൽപ്പിച്ചു
കൊടുക്കണം. തറിയിട്ടു നെയ്യുന്നു ഇല്ലെങ്കിലും ഇങ്ങനെ ചെയ്യാ
തെ തരമില്ല. എന്നു തന്നെയുമല്ല നിഷ്കൃഷ്ടയായി ഇങ്ങനെ ഏൽ
പ്പിക്കുന്നതിനു ഒരു പ്രായശ്ചിത്തമായി ചെട്ടിമാരോടു ഈവക ചോ
ദിക്കാൻ ഇടയാക്കിയാൽ കൊടുപ്പാനുള്ളതു ഇരട്ടിയായി കൊടുക്കണ
മെന്നും ഏർപ്പാടു ചെയ്തിരുന്നു. കുലിശ്ശമ്പളമുണ്ടായിരുന്ന നായന്മാ
രൊക്കെയും പപ്പത്തുപടല വിളഞ്ഞ വാഴയ്ക്കായും ൭൦ കെട്ടു ഇലയും
ഏൽപ്പിക്കേണ്ടതായുണ്ടായിരുന്നു. ആററിനു വടക്കെക്കരെ പാർപ്പു
കാരായ നായന്മാർ പത്തുവിൻനെയ്യും വാഴക്കുലയുമോ അല്ലെങ്കിൽ
൪൪ പണമോ വീതം കൊടുക്കേണ്ടതായുണ്ടായിരുന്നു. നുകംവെച്ചു
ഏരുമ ഒന്നുക്കു ഇടങ്ങഴി നെയ്യും പതിനഞ്ചിടങ്ങഴി തൈരുംവീതം
അളവേൽപ്പിക്കണം. എക്സൈസു വകുപ്പു വിസ്മരിക്കപ്പെട്ടിരു
ന്നില്ല. ചെത്തുതെങ്ങിൻെറ കണക്കനുസരിച്ചും തേങ്ങായിടുന്ന തെ
ങ്ങിൻെറ എണ്ണമനുസരിച്ചും ഈഴവർ രാശിയും പണവും കൊടു
പ്പാൻ ബദ്ധപ്പെട്ടിരുന്നു. ഉത്സവത്തിനുവേണ്ട പലവ്യഞ്ജനങ്ങൾ
എല്ലാം ഏൽപ്പിക്കേണ്ട ഭാരം നാട്ടിലുണ്ടായിരുന്ന കച്ചവടക്കാൎക്കാ
യിരുന്നു. പൌരസമത്വവാദം ചെമ്പകശ്ശേരി രാജാവു ഊൎജ്ജിത
പ്പെടുത്തിയിരുന്നതായി കാണുന്നു; എന്തുകൊണ്ടെന്നാൽ ഉത്സവ
ത്തിനു വെററിലക്കെട്ടും അടയ്ക്കായും ഏൽപ്പിക്കേണ്ടവരുടെ കൂട്ട
ത്തിൽ ചാക്കുണ്ണിമാപ്പിള എന്നും തോമ്മാപണിക്കരെന്നും രണ്ടു ക്രി
സ്ത്യാനികളുടെ പേരുകൂടി പ്രസ്താവിച്ചിരിക്കുന്നു. ചെമ്പകശ്ശേരി
രാജ്യത്തുനിന്നും പുറനാട്ടുകളിലേക്കു മനുഷ്യങ്ങളെ? അയച്ചുകൊടുത്തി
രുന്നു. ആ മനുഷ്യങ്ങളും വെററിലക്കെട്ടും പാക്കും അയയ്ക്കു പതി
വായിരുന്നു. മുളയിടുന്നതിനു വേണ്ട ദ്രവ്യങ്ങളും കടുക, കർപ്പൂരം
ഇത്യാദി സാധനങ്ങളും പുറക്കാട്ടുനിന്നും, വിത്തു ചമ്പക്കുളത്തുനി
ന്നും, മലരും പുഷ്പാദികളും കാക്കാഴത്തുനിന്നും വരുത്തേണ്ടതായി പ
റഞ്ഞു കാണുന്നു. രാജാവിൻെറ കുലഗൃഹമായ കുടമാളൂർ നിന്നു എ
ള്ളും വരുത്തിയിരുന്നു. കൊടിയേററു തുടങ്ങി അകത്തെ ക്രിയകൾ
ക്കു വേണ്ടതായ നെല്ലു്, അരി മുതലായവ എല്ലാം പനച്ചിക്കാട്ടു മഠ

വും, തേങ്ങാ, നെയ്യ്, വെളിച്ചെണ്ണ മുതലായതു ആറവുപുറത്തുമററും ഏല്പിക്കുന്നതിന്നു ചുമതലപ്പെട്ടിരുന്നു. അന്നു ക്ഷേത്രത്തിലെ കോയ്മസ്ഥാനം വല്യവീട്ടിൽ (ഇപ്പോൾ വല്യമഠത്തിൽ എന്നു പറയുന്നു) പണിക്കർക്കായിരുന്നു. ഈ സ്ഥാനം ഇടക്കാലത്തു തിരുവിതാംകൂർ ഗവൺമെന്റു അനാദരിച്ചു പരിഷ്കാരം നടപ്പാക്കിയതു നിമിത്തം ആ കുടുംബക്കാർ ഗവൺമെന്റിനെ പ്രതിയാക്കി ആലപ്പുഴെ ജില്ലയിൽ വ്യവഹാരപ്പെട്ടു അനുകൂലമായി അടുത്ത കാലത്തു വിധി സമ്പാദിച്ചിട്ടുള്ളതായി അറിയുന്നു. കൊടിയേററുന്നാൾ കോയ്മയുടെ സ്ഥാനലക്ഷ്യമായ വടി ശാന്തിക്കാരൻ പൂജിച്ചു വെളിയിൽ കൊടുക്കുന്നതുമേടിച്ചുകൊണ്ടു പണിക്കർ രാജസന്നിധിയിൽചെന്നു പാണി കൊട്ടിക്കട്ടെയൊ എന്നു ചോദിക്കണം. അങ്ങനെ ആകട്ടെ എന്നു കല്പിച്ചാൽ (അങ്ങനെയല്ലാതെ കല്പന ഉണ്ടാകയില്ലല്ലൊ) അയാൾ ചെന്നുനിന്നു "മാരായന്മാരെ" (മാരാന്മാരെ)ക്കൊണ്ടു പാണികൊട്ടിക്കണം. കൊടിയേററുനാൾ ചക്കാലനായർ ഉത്സവത്തിന്നു വേണ്ട വെളിച്ചെണ്ണ നടയ്ക്കുവെയ്ക്കുന്നതു എടുത്തു വെയ്പിക്കേണ്ടതും കോയ്മയുടെ ചുമതലയാണ്. അക്കാലത്തു ക്ഷേത്രത്തിൽ സ്ഥിരമായി ഒരു കൊടിമരമുണ്ടായിരുന്നുവൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ കൊടിമരം മുറിക്കേണ്ട ദിക്കിൽ വേണ്ട ഒരുക്കുകളുടെ കാര്യം വിവരിച്ചു പ്രസ്തുതകണക്കിൽ കാണുന്നു. കൊടിമരത്തിന്നും കൊടികെട്ടുന്നതിന്നും വേണ്ടിയിരുന്ന കയറു ഹാജരാക്കേണ്ട ചുമതല പുറക്കാട്ടു ചെമ്പകശേരി അരയനായിരുന്നു. ആമേടക്കോയിമണ്ണാനായിരുന്നു ദിക്കുകൊടികൾ വെട്ടിക്കൊണ്ടുവരേണ്ടിയിരുന്നതു്. അരയനും മണ്ണാനും ചക്കാലനായക്കും ഈവകയ്ക്കുള്ള അനുഭവങ്ങൾ കൊടുപ്പാനുള്ള ബാദ്ധ്യത കോലത്തുനായർക്കായിരുന്നു. ഈ കോലത്തുനായർക്കു ഇതുകൂടാതെയും പല ചുമതലകൾ ഉണ്ടായിരുന്നു. ഉത്സവത്തിന്നു മുളയിടുമ്പോൾ അതിലേക്കു വേണ്ട മുളദ്രവ്യങ്ങളും ആറവുമണ്ണു മുതലായവയും കൊണ്ടുവരേണ്ടതും അയാൾ; കാക്കാഴത്തുനിന്നു പുഷ്പാദികൾ കൊണ്ടുവരേണ്ടതും അയാൾ; പള്ളിവേട്ടയ്ക്കു എഴുന്നള്ളിക്കുന്നതിന്നു മുമ്പായി കിഴക്കേനടയിൽ തെക്കേപുറം മുതൽ പടിഞ്ഞാറെ ഗ്രാമ്പിക്കലോളം അച്ചിമാരേക്കൊണ്ട് അടിച്ചുതളിപ്പിക്കേണ്ടതും അയാൾ; ഇങ്ങനെ പലതും കാണുന്നു. കോലത്തു് എന്നൊരു വീട്ടു് അമ്പലപ്പുഴെ ഇപ്പോഴുമുണ്ടു്. എന്നാൽ ഇക്കാലത്തു കോലത്തുകാക്കു മേൽ വിവരിച്ച ജോലികൾ ഒന്നുംതന്നെ ഇല്ല. മുള ഇടുന്നതിന്നു വേണ്ടതെല്ലാം കൊണ്ടുവരേണ്ടതു മുത്തേലത്തു നായരായിരുന്നു. ആ വീട്ടുകാക്കും ഇപ്പോൾ ഈ

പ്രാരബ്ധത്തിൽനിന്നു മോചനം സിദ്ധിച്ചിരിക്കുന്നു. പിന്നെ ഒരു വിശേഷം കാണുന്നതു് അക്കാലത്തു എഴുന്നള്ളിക്കുന്നതിനും പൂജ കഴിക്കുന്നതിനും എമ്പ്രാന്മാൎക്ക തടസ്സമുണ്ടായിരുന്നില്ല എന്നുള്ളതാണു്. എന്നാൽ ഇപ്പോൾ ഈവക കാൎയ്യങ്ങൾക്കു നമ്പൂരിമാരേ ആകാവൂ എന്നു വ്യവസ്ഥയുണ്ടു്. "എമ്പ്രാനപ്പം കട്ടുതിരിച്ചാൽ അമ്പലവാസികളൊക്കെക്കെക്കും" എന്നു നമ്പ്യാർ പറയുന്നതു് അമ്പലപ്പുഴെ ക്ഷേത്രത്തെത്തന്നെ സംബന്ധിക്കാവുന്നതാണെന്നു നമുക്കു ഗ്രഹിക്കാവുന്നതാകുന്നു. അധിവാസഹോമത്തിനു ഹവിസ്സു പാകം ചെയ്യുവനിരുന്നതു ഗുരുക്ഷേത്രത്തു നമ്പൂരിയായിരുന്നു. അദ്ദേഹത്തിന്റെ ഇല്ലം കുടമാളൂരാകുന്നു. സ്മാൎത്തവിചാരണ നടക്കുമ്പോൾ ആ ഇല്ലക്കാൎക്കു മീമാംസകസ്ഥാനമുണ്ടു്. ഇതു ചെമ്പകശ്ശേരിരാജാവു കല്പിച്ചുനൽകിയതാണത്രെ. അമ്പലപ്പുഴ ക്ഷേത്രത്തിൽ ഇപ്പോൾ പുഷ്പകന്മാർ ഇല്ല. മുമ്പുണ്ടായിരുന്ന വാൎയ്യൎക്കും കാറാടിക്കും ഉള്ള അനുഭവങ്ങൾ കണക്കിൽ കാണുന്നുണ്ടു്. ഇതിൽ കാറാടി എന്നു പറയുന്നതു പുഷ്പകനുണ്ണിയെ ഉദ്ദേശിച്ചാണു്. കാറാടിയുണ്ണിയുടെ കുടുംബം കുടമാളൂരാണു്. ഇപ്പോഴും ഉണ്ടത്രേ.

ഇന്നത്തേപ്പോലെ അന്നും അത്തം കൊടിയേറ്റും തിരുവോണം ആറാട്ടുമായിരുന്നു. തന്ത്രം പുതുമന നമ്പൂരിക്കും കുടിയക്കോൽ നമ്പൂരിക്കും തന്നെ. ഉത്സവസദ്യയുടെ ക്രമവും ഗൌനിക്കത്തക്കതാകുന്നു. കൊടിയേറ്റുനാൾ ഊട്ടില്ല. പിറേറന്നാൾ ഉച്ചതിരിഞ്ഞു സദ്യയ്ക്കു ഇല വെയ്ക്കണം. അന്നു ഒരു കറിയും ചോറുമേ പതിവുള്ളു. അമ്പലവാസികൾ പൎയ്യന്തമേ സദ്യയുമുള്ളു. അത്താഴസ്സദ്യയുമുണ്ടായിരുന്നു. അമ്പലത്തിൽ ജോലി ചെയ്യുന്ന നായന്മാൎക്കു അന്നു അരി കൊടുത്തിരുന്നു. മൂന്നാം ഉത്സവത്തുനാൾ ഉദിച്ചു ഇരുപതടിയാകും മുമ്പെ അകത്തു ഇലവെയ്ക്കണം. അന്നു ഓരോ തവി നെയ്യും ഈരണ്ടു പപ്പടവും പഴവും വിളമ്പണം. നാലാമുത്സവസദ്യയ്ക്കു മൂന്നാമുത്സവത്തിന്റേതിൽ ഇരട്ടി നെയ്യുംപഴവും പപ്പടവും അനുവദിച്ചിരുന്നു. അന്നുതുടങ്ങി തൈരും വിളമ്പണം. അഞ്ചാമുത്സവത്തിനു മുമ്മൂന്നു തവി നെയ്യും, പപ്പടം പഴം പപ്പത്തു വീതവും ആകുന്നു. അന്നു തുടങ്ങി പഴക്കുല ചുററും തൂക്കിയാകുന്നു സദ്യ. ഭക്ഷണപ്രിയന്മാർ എന്തെങ്കിലും കൂടുതൽ ആവശ്യപ്പെട്ടാൽ അവൎക്കു മതിയാകുന്നതുവരെ കൊടുക്കണം. ആറാംദിവസം കൂട്ടിയുണ്ണുവാൻ പാലുകൂടി വേണമെങ്കിൽ കൊടുക്കണം. മൂലം, പൂരാടം, ഉത്രാടം ഈ ദിവസങ്ങളിൽ പാൽ, നേൎച്ച്, പഴം, പപ്പടം, പഞ്ചസാര ഇവ മതി എന്നു പറയുന്നതു വരെ വിളമ്പിക്കൊള്ളണം. തിരുവോണ

ത്തുനാൾ ഇതിനൊക്കെ പുറമേ തേച്ചു കുളിക്കാൻ കൂടികൊടുക്കണം. രണ്ടാമുത്സവം തുടങ്ങി ആറാട്ടുവരെ അത്താഴത്തിനു കാച്ചിയമോരും ഉപ്പുകറിയും വ്യവസ്ഥ. ഒരു പക്ഷെ ഭക്ഷ്യപദാർത്ഥങ്ങളുമായി ഉച്ചയ്ക്കു പടവെട്ടി വംശക്കേടുഭവിച്ചവരുടെ കുക്ഷിയെക്കുറിച്ചു ദയാമയമായ ഒരു കടാക്ഷം ഈ ഏറ്റപ്പാടിൽ അന്തർഭവിച്ചിട്ടുണ്ടെന്നു തോന്നുന്നു. ആഹാരമുഷ്ടിയുദ്ധത്തിൽ പിന്മാറാത്തവരെ കരുതിയായിരിക്കണം "പത്തുറുംതൈരുമെടുക്കരുതായ്കയുമില്ല" എന്നു കാച്ചിയ മോരിൻെറ സ്ഥാനത്തിൽ ഒരു പക്ഷാന്തരവിധി ചേർത്തിരിക്കുന്നതു്. "അത്താഴത്തിനു കാച്ചിയമോരും" ഇത്യാദി ഘോഷയാത്ര തുള്ളലിൽ ഉള്ള ഭാഗം ഇവിടെ സ്മരണീയമാകുന്നു. ചോതിനാൾ തുടങ്ങി നായന്മാൎക്കും രണ്ടുനേരവും സദ്യയുണ്ടായിരുന്നു. ആഹാരസാധനങ്ങൾ മാർജ്ജാര ചോരൻെറ ആക്രമണത്തിൽ നിന്നു രക്ഷിക്കുന്നതിനും പ്രത്യേകം ഏറ്റപ്പാടു ചെയ്തിരുന്നു. "പൂച്ചനോക്കുന്ന പട്ടൎക്കു ചോറിടങ്ങഴി മുക്കാൽ" എന്നു കണക്കു കാണുന്ന സ്ഥിതിക്കു പ്രസ്തുത വ്യവസ്ഥയുടെ ഭദ്രതയെ പററി സന്ദേഹത്തിന്നു് അവകാശമില്ലല്ലൊ.

ഉത്സവത്തിൽ വരുന്നവൎക്കു കഞ്ഞിവെച്ചു കൊടുത്തിരുന്നതായും കാണുന്നു. കഞ്ഞിവെച്ചിരുന്നതു ഉണ്ണിമാരായിരുന്നു. അന്നു ഉത്സവത്തിനു ചാക്യാർകൂത്തു നടപ്പുണ്ടായിരുന്നു. എന്നാൽ ഇപ്പോൾ വളരെനാളായി അതു നടപ്പില്ല. അതു കുഞ്ചൻനമ്പിയാരു നിമിത്തം നിന്നുപോയി എന്നാണു് ഐതിഹ്യം.

പ്രസ്തുത ഗ്രന്ഥത്തിൻെറ മറെറാരു ഭാഗത്തു ടി ക്ഷേത്രത്തിലെ നിത്യപൂജയുടെ രീതിയെ കാണിക്കുന്ന സാമാന്യമായ ഒരു കണക്കുകൂടി കാണുന്നുണ്ടു്. ദേവസ്വം ഊട്ടുകൾ വഴിപോക്കൎക്കു മാത്രമോ അഥവാ ഇരിപ്പുകാൎക്കുകൂടിയോ ഏപ്പെടുത്തിയിട്ടുള്ളതു് എന്ന സംഗതി വാദപ്രതിവാദവിഷയമായി മിസ്റ്റർ രാമചന്ദ്രറാവിൻെറ റിപ്പോർട്ടിൽ കണ്ടിട്ടുള്ളതായി ഓൎക്കുന്നു. മററുള്ള ക്ഷേത്രങ്ങളിലെ കാൎയ്യം എങ്ങനെയിരുന്നാലും അമ്പലപ്പുഴ ക്ഷേത്രത്തിലെ വ്യവസ്ഥ പ്രസ്തുത റിക്കാൎട്ടിൽ നിന്നു വ്യക്തമാകുന്നുണ്ടു്. അവിടം താഴെ ഉദ്ധരിക്കുന്നു.

"സങ്കീൎത്തനം ചൊല്ലുന്ന ബ്രാഹ്മണൎക്കും വഴിപോക്കരാകുന്ന ബ്രാഹ്മണൎക്കും അമ്പലവാസികൾക്കും ഗോസ്വാമികൾക്കും പൂമാല കെട്ടുന്ന പണ്ടാരങ്ങൾക്കും ഉച്ചയ്ക്കു ഊട്ടാകുന്നു. വഴിപോക്കരു് അന്തിക്കു വരുകിൽ അവരെ അത്താഴമൂട്ടുകയും വേണം. വഴിപോക്കൎക്കു വന്ന ദിവസവും പിറേറദിവസവും മൂന്നാംദിവസവും ഒരുനേരം ചോറുണ്ടു്. നാലാംദിവസം തുടങ്ങി ബ്രാഹ്മണരെങ്കിൽ സങ്കീൎത്ത

നം ചൊല്ലിയാൽ ചോറുണ്ട്. ബ്രാഹ്മണരല്ലാത്തവർ നാലാംദിവസം പോയിക്കൊള്ളുകേവേണ്ടു...ഈ ഊട്ടൊക്കെ ക്ഷേത്രത്തിൽ ഒന്നാണു്. അതു നിവേദ്യംവെച്ചു നിവേദിച്ചിട്ട് ഊട്ടുന്നു." ഇതിൽനിന്നു വഴിയൂട്ടുരാജാധികാരവിഷയമല്ലാതെ ദേവസ്വം സംബന്ധിച്ചല്ലായിരുന്നു എന്നും സ്ഥിരനിവാസികളായിരുന്ന ബ്രാഹ്മണർക്ക് ഊട്ടു ഉണ്ടായിരുന്നില്ലെന്നും ബ്രാഹ്മണേതരന്മാർക്കും വഴിയൂട്ടുണ്ടായിരുന്നു എന്നും വിശദമാകുന്നുണ്ടല്ലൊ.

ഇങ്ങനെ പൂർവ്വകാലകഥാപ്രസംഗം. എത്രയോ സംഗതികൾ ഇപ്പോൾ തന്നെ കാലകല്ലോലമാലകളിൽ കലങ്ങിപ്പോയിരിക്കുന്നു. എത്രയോ വ്യവസ്ഥകൾ വിനാശശാസനപത്രത്തെ പ്രതീക്ഷിച്ചു തിരോഭവിപ്പാൻ സജ്ജമായി നില്ക്കുന്നു. അതീതകാലങ്ങളിലെ ജനസമുദായജീവിതക്രമത്തെ ഗ്രഹിക്കുവാൻ ദൃഷ്ടിപ്രസരം സമ്പാദിച്ചു തരുന്നതാണല്ലൊ യഥാർത്ഥചരിത്രം. അതിലേക്കു ഈ പ്രബന്ധം അനുകൂലിക്കുന്നു എങ്കിൽ ഈ യത്നം നിഷ്ഫലമല്ല. നോക്കുക! മുമ്പു ജനസമുദായം എത്ര ദൃഢമായ പരസ്പരസഹകരണത്തോടു കൂടി മഹത്തായ കാര്യങ്ങൾ സാധിച്ചുപോന്നിരുന്നു! ദേവന്മാരെ പററി ഹിന്ദുക്കളുടെ ഭക്തിപാരവശ്യം എത്രമാത്രമായിരുന്നു! ഒന്നോ രണ്ടോ ഉദ്യോഗസ്ഥന്മാരുടെ അനന്യാശ്രയമായ പൌരുഷംകൊണ്ടു അവർ മേൽമീശ വെച്ചു ശൌര്യപാരമ്യനിധിഭാവം അഭിനയിച്ചിരുന്നാലും ഒന്നും നടന്നിരുന്നതായി തോന്നുന്നില്ല. എല്ലാം പൊതുജനങ്ങളുടെ ഗാഢമായ സഹകരണത്തെ അവലംബിച്ചു നിർവ്വഹിക്കപ്പെട്ടിരുന്നു.

ശ്രമാംബുഭി സ്തിമിതമുഖഃ കശാതടിൽ
പ്രശോഭിതഃ പ്രകടിത ശംഖ നിസ്വനഃ
ഘനാഘന പ്രതിമതനുഃ ശുഭായനഃ
കൃപാമൃതം കിരതുസ പാർത്ഥസാരഥിഃ.

# * അദ്ധ്യാപകവൃത്തി.

(കിളിപ്പാട്ട്.)

---

( എൻ. കുമാരനാശാൻ.)

മുഴമേഘത്തിൻ മുകൾഭാഗത്തു വെള്ളിച്ചിറ-
കഴകിൽ പരത്തുന്ന ഹംസത്തിൽ തൂമിന്നലായ്
വഴിയും കൃപയോടും കാണ്മവിൻ ശ്രീകേരള-
മൊഴിമാതാവിൻ ദിവ്യസാന്നിദ്ധ്യം മാന്യന്മാരേ.
സ്വച്ഛമാം സുരലോകസീമയിൽ ശ്രീമെത്തും ത-
ന്നച്ഛമാം സ്ഥാനം വെടിഞ്ഞുഴറിപ്പോന്നാൾ ദേവി,
നിശ്ചയം നിജഭക്തർ കേണീടും ദിക്കിലെത്തും
സ്വച്ഛന്ദം, സ്നേഹപരാധീനകൾ ദേവതകൾ.
ശങ്കവേണ്ടതുമല്ല നിങ്ങൾക്കായ് ദേവിമുഖ-
പങ്കജം വിടർന്നോലും മാധുരിയാമനുഗ്രഹം
മാങ്കൊമ്പിൽ മറഞ്ഞിരുന്നിമ്പമായ് പാടീടുമി-
പ്പൂങ്കുയിലിന്റെ നീണ്ടരാഗത്തിൽ കലരുന്നു.
കേൾക്കുവിൻ കൌതുഹലം കൈക്കൊണ്ടു മൃദുവാമ-
വാക്കുകൾ ഹിതമിതാക്ഷരങ്ങൾ വരിഷ്ഠങ്ങൾ.
ഉൾക്കാമ്പുല്ലസിപ്പിക്കുമതുകളാധിച്ചൂടാൽ
ശുഷ്കമാം ശ്രോത്രസിരതന്നെയും തണുപ്പിക്കും.
"മംഗലം വത്സന്മാരേ വഞ്ചിലക്ഷ്മിയാൾ വാഴും
തുംഗമാം മണിസൌധം താങ്ങീടും സ്തംഭങ്ങളേ!
ഗുരുനാഥന്മാർ നിങ്ങളെനിഷ്ടകുമാരന്മാ-
രരുളു ബോധിക്കുമതീവിധമൊന്നുകൊണ്ടും.
വാടിയും വിളറിയും കാണ്മെന്തു കഷ്ടം! കാന്തി-
ധാടിയിൽ നീന്തിടേണ്ടും നിങ്ങടെ മുഖാംബുജങ്ങൾ.
പേടിവേണ്ടാ നിങ്ങളെ ദുർഭിക്ഷരക്ഷസ്സിന്റെ
ചൂടേറും കുക്ഷിപോലും ദഹിയാ ഗുരുതാപത്താൽ.
കേടണച്ചിടാ നിങ്ങൾക്കൊപ്പത്തു ഗുണമേലും
ഹാടകം കത്തിപ്പോകില്ലഗ്നിയിലെറിഞ്ഞാലും
മറിച്ചുമതങ്ങതിൻ മാറ്റേറാൻ ചിലകാലം

---

* പറവൂർ അദ്ധ്യാപകമഹായോഗത്തിൽ വായിച്ചതു്.

വായിക്കയില്ലെങ്കിൽ നിനവുകളെല്ലാം സൂക്ഷിച്ചുവച്ചു ഞാൻ വലുതാകുമ്പോഴ് വായിക്കും. പക്ഷെ പട്ടക്കാരൻ ഞാൻ എവിടെയാണെന്ന് അറിഞ്ഞുകൂടയെങ്കിലോ? മുതൽപ്പേരേ! മുതൽപേരങ്ങത്തേ! ഞാൻ ഒന്നുപറഞ്ഞാൽ കേൾക്കുമോ?

**മുതൽപേർ;**—ആരെടാ? പെരുവഴിയിലെന്നെ ഉറച്ചു വിളിക്കുന്നതു്? ഓഹോ! നീയോ? എരപ്പാളിച്ചെക്കാ!

**അച്ചു:**—നിങ്ങൾ മുതൽപേരങ്ങുന്നല്ലേ? എല്ലാർക്കും നിങ്ങളെക്കൊണ്ടല്ലാതെ കഴിയുമോ?

**മുതൽ:**—(രസിച്ചിട്ടു്) ശരി, ശരി, അല്ലാതെ പററില്ല.

**അച്ചു:**—തമ്പുരാൻെറ പട്ടക്കാർ നിങ്ങൾ പറഞ്ഞാൽ കേൾക്കുമോ?

**മുതൽ:**—കേട്ടേതീരു. നാരായണ! അല്ലെങ്കിൽ കാണിച്ചു—

**അച്ചു:**—ഈ കിളിവാതലിൽ ഇരിക്കുന്നതു് അച്ചുവാണെന്നു പട്ടക്കാരനോടു നിങ്ങൾ പറയാമൊ?

**മുതൽ:**—അതുകൊണ്ടു് എന്തു ഗുണം?

**അച്ചു:**—എൻെറ പേൎക്കു് ഒരു കത്തുണ്ടെങ്കിൽ—

**മുതൽ:**—നിൻെറ പേൎക്കു കത്തോ? ആരാനും നിനക്കു് എഴുതുമൊ?

**അച്ചു:**—തമ്പുരാൻ എഴുതുന്നെങ്കിൽ.

**മുതൽ:**—ഹാ! ഹാ! എന്തുപൈത്യാറ ചെറുക്കനാണുനീ? ഹാ! ഹാ! തമ്പുരാൻ നിൻെറ വലിയചങ്ങാതിയാണല്ലേ! നിന്നെ കാണാഞ്ഞു ദുഃഖിച്ചിരിക്കയാണു തമ്പുരാൻ, തിട്ടംതന്നെ. നാളെ വരെ കാത്തിരി. നിൻെറ പേൎക്കുള്ള തിരുവെഴുത്തുകിട്ടും.

**അച്ചു:**—മുതൽപേരങ്ങുന്നേ! നിങ്ങളെന്താ ഇങ്ങനെയൊക്കെ പറയുന്നതു്? മുഷിഞ്ഞിട്ടാണൊ?

**മുതൽ:**—ദൈവത്താണെ! മുഷിഞ്ഞിട്ടുതന്നെ. നീ തമ്പുരാനു് എഴുത്തയയ്ക്കയൊ! മാത്രു ഈയിടെ ഒന്നു പൊങ്ങിപ്പോയി! കുറെ കാശ്ശു കയ്യിൽ വന്നപ്പോഴേക്കു തമ്പുരാക്കന്മാരും പ്രഭുക്കളുമെന്നായി അവൻെറ വീട്ടുകാൎക്കു സംസാരം . എൻെറ കയ്യിലൊന്നു കിട്ടട്ടെ. ഞാൻ ഒന്നു് ആടിക്കാം. തമ്പുരാൻെറ തിരുവെഴുത്തു നിൻെറ വീട്ടിലയപ്പിക്കാം: തിട്ടംതന്നെ!

**അച്ചു:**—വേണ്ട വേണ്ട; നിങ്ങൾ അതിനുവേണ്ടി ബുദ്ധിമുട്ടണ്ടാ.

**മുതൽ:**—എന്തുകൊണ്ടെടാ? ഞാൻ തമ്പുരാനോടു് അറിയിക്കാം. പിന്നെ ഒട്ടും താമസമില്ല- തിരുമനസ്സിലെ തവണക്കാരിലൊരാൾ നിൻെറ വൎത്തമാനം അന്വേഷിക്കാൻ വരും. മാത്രുവിൻെറ ധിക്കാരം ചില്ലറയല്ല. തമ്പുരാൻ അതറിഞ്ഞാൽ അവൻെറ ചങ്ങാതിത്തനം ഒന്നൊടുങ്ങും. [പോയി]                (തുടരും)

# നമ്മുടെ ചില ന്യായങ്ങൾ.

[മഹാകവി, അഴകത്തു പത്മനാഭക്കുറുപ്പ്]

(൧) "കൈമുതികന്യായം"

ഏതെങ്കിലും ഒരു കാൎയ്യം അശക്തനായ ഒരുവന്നു സാധിക്കത്തക്കതാണെങ്കിൽ, വേണ്ടെടത്തോളം ശക്തിയുള്ളവൻ ആ കാൎയ്യം പ്രയാസംകൂടാതെ നിൎവ്വഹിക്കുമെന്നുള്ള വിശ്വാസത്തിന് "കൈമുതികന്യായം" എന്നു പറയപ്പെടുന്നു.

(൨) "കരകങ്കണന്യായം"

"കങ്കണം" എന്നു പറഞ്ഞാൽതന്നെ അതു കൈയിൽ ഇടാനുള്ള ആഭരണമാണെന്ന് എവൎക്കും അറിയാമെന്നിരിക്കെ "കരകങ്കണം" (ഹസ്തകങ്കണം) എന്നു വിവരിച്ചു പറയുന്നതു് അനാവശ്യമാണെന്നു സാധാരണ തോന്നിയേക്കാം. എന്നാൽ ഈ ആഭരണം കൈയിൽനിന്നു വേർപെട്ടിരിക്കുമ്പോഴും അതു "കങ്കണം" തന്നെ. അതിനാൽ "കരകങ്കണം" എന്ന പ്രയോഗം കങ്കണത്തിന്നു കൈയുമായുള്ള സാഹചൎയ്യത്തെ ദ്യോതിപ്പിക്കുന്നതു കൊണ്ടു് ഈ മാതിരി പ്രയോഗങ്ങൾക്കു "കരകങ്കണന്യായം" എന്നുപേർ

(൩) "അന്ധഗോലാങ്ഗുലന്യായം"

അന്ധനായ ഒരു വഴിപോക്കൻ തന്റെ ബന്ധുഗൃഹത്തിലേക്കു പോകാനായി പുറപ്പെട്ടു, യദൃച്ഛയാവഴി തെററി ഒരു കൊടുംകാട്ടിൽ അകപ്പെട്ടു വിഷമിക്കുമ്പോൾ ദുർബുദ്ധിയായ മറെറാരു പാന്ഥൻ അതുവഴി ചെന്നുചേൎന്നു അയാൾ ആ സാധുവായ കുരുടനെക്കുറിച്ചു അനുകമ്പയുള്ളവനാണെന്നു നടിച്ചുകൊണ്ടു "മാന്യസുഹൃത്തേ! നിങ്ങൾ എന്താണ് ഇവിടെ വല്ലാതെനിന്നു വിഷമിക്കുന്നതു്" എന്നു ചോദിച്ചതുകേട്ടു, സന്തുഷ്ടചിത്തനായ അന്ധൻ, തനിക്കു്, അടുത്തുള്ള ഗ്രാമത്തിലേക്കു പോകേണ്ടതത്യാവശ്യമാകയാൽ അതിനു തന്നെ ഒന്നു സഹായിച്ചാൽ കൊള്ളാമെന്നു ആ ദുർബുദ്ധിയോടപേക്ഷിച്ചു. അപ്പോൾ ആ ഘാതുകൻ ആ പാവത്തിനെ ചതിക്കണമെന്നു കരുതി അവിടെ മേഞ്ഞുകൊണ്ടുനിന്ന ഒരു പശുവിനെ പിടിച്ചുകൊണ്ടുവന്നു അതിന്റെ വാൽ അന്ധന്റെ കൈയിൽ സമൎപ്പിച്ചിട്ടു "മുറുകെപിടിച്ചുകൊള്ളണം"മെന്നും, "ഈ പശു നിങ്ങളെ നിർദ്ദിഷ്ടപ്രദേശത്തു കൊണ്ടുവിട്ടു"മെന്നും, "ഇതിന്റെ പിന്നാലെ പോയാൽ മതി"യെന്നും പറഞ്ഞു വിശ്വസിപ്പിച്ചു. ശുദ്ധഹൃ

ദയനായ അന്ധൻ ആ വഞ്ചകൻെറ വാക്കിനെ വിശ്വസിച്ചു പ്രവൃത്തിക്കയും, അതുനിമിത്തം വിരണ്ടുചാടിയ പശു അയാളെ അപകടത്തിൽ ചാടിച്ച് അയാൾക്ക പലതരത്തിലുള്ള കഷ്ടതകൾക്ക ഇടയാകയുംചെയ്തു. ഈവിധമുള്ള സംഭവത്തെ "അന്ധഗോലാങ്ഗൂലന്യായം" എന്നുപറയുന്നു.

(൭) "ദഗ്ദ്ധപത്രന്യായം."

ചില ഇലകൾ തീകത്തി കരിഞ്ഞുപോയാലും അതിൻെറ ആകൃതി ഭേദപ്പെടാതെ ഇരുന്നേക്കാം; എന്നാൽ അതിൻെറ ആദ്യാവസ്ഥയിലുള്ള ഫലം ദഹനാനന്തരമുള്ള രൂപത്തിൽനിന്നു സിദ്ധിക്കുന്നില്ല. ഇത്തരം ന്യായങ്ങൾക്കാണ് "ദഗ്ദ്ധപത്രന്യായം" എന്നുപറയുന്നതു്.

(൮) "അന്ധപംഗുന്യായം."

കുരുടനു കാണാൻ മേലാ. മൊണ്ടിക്കു നടപ്പാനും മേലാ. അതിനാൽ വഴിയാത്രചെയ്യുന്ന വിഷയത്തിൽ രണ്ടാളും അസ്വതന്ത്രന്മാരാണ്. എന്നാൽ കാൽ മുടന്തുള്ളവൻ അന്ധൻെറ ചുമലിലിരുന്നുകൊണ്ടു പോകുന്നതായാൽ, അന്യോന്യസഹായംകൊണ്ടു രണ്ടുപേൎക്കും അഭിലാഷപൂൎത്തി വരുമെന്നുള്ള അവസ്ഥയാണ് "അന്ധപംഗുന്യായം."

(൯) "സ്ഥാലീപുലാകന്യായം."

അരിവയ്പുകാരൻ, അടുപ്പിൽ ഇരിക്കുന്ന പാത്രത്തിൽനിന്ന് രണ്ടോ നാലോ വറ്റെടുത്തു പരിശോധിച്ച് ആ പാത്രത്തിലുള്ള ഭക്ഷണപദാൎത്ഥത്തിൻെറ എല്ലാം പാകം നിശ്ചയിക്കുന്ന സമ്പ്രദായത്തിനു "സ്ഥാലീപുലാകന്യായ"മെന്നുപറയുന്നു.

(തുടരും.)

---

# ചിഹ്നനം.

---

(തുടൎച്ച)

[മുക്കോൎത്തു കുമാരൻ]

ഭിത്തിക (:) രോധിനിയെക്കൊണ്ടു കുറിക്കുന്നതിനേക്കാൾ അധികം വിരാമം ആവശ്യമുള്ള സ്ഥലത്താണു ഭിത്തിക ചേൎക്കേ. ഏതായാലും രോധിനിക്കു പകരം ഭിത്തിക ചേൎപ്പാൻ പാടില്ലാത്തതാകുന്നു.

ഭിത്തിക ചേൎക്കേണ്ടുന്ന ചില പ്രത്യേകസ്ഥലങ്ങളുണ്ട്.

(1) വല്ലതും പറഞ്ഞുവെച്ചതിന്റെ ശേഷം അതിനെ കുറേ ക്കൂടി വിവരിപ്പാനോ വിശദമാക്കാനൊ വേറെ വാക്യമൊ വാചകമൊ ആവശ്യമുണ്ടെന്നു കാണുമ്പോൾ രോധിനി ചേൎക്കുന്നു.

ഉദാ: i "മലയാളത്തിൽ ഇക്കാലത്തു വിദ്യാവിഷയമായ ഒരു അഭ്യുത്ഥാനം ഉണ്ടായിരിക്കുന്നതു് ഒരു ശുഭലക്ഷണം തന്നെ: എത്ര താണനിലയിലിരിക്കുന്നവരിലും അനക്ഷരജ്ഞന്മാർ കുറയും; വൎത്തമാനപ്പത്രങ്ങളും വായനശാലകളും സഭകളും നാടോടെ പരന്നു; ഏതു കുഗ്രാമത്തിൽ പ്രവേശിച്ചു നോക്കിയാലും ഒന്നുരണ്ടു കവികൾ ആ നാട്ടുകാരായി കാണാതിരിക്കയില്ല; ഓരോ വിഷയത്തിന്റെയും ഓരോ സംഘത്തിന്റെയും യോഗക്ഷേമങ്ങൾ അന്വേഷിച്ചു് അഭിവൃദ്ധിനേടുന്നതിലേക്കു, മാസികകൾ ഏൎപ്പെട്ടിട്ടുണ്ടു്."

ഈ ഉദാഹരണത്തിൽ ആദ്യത്തെ വാക്യത്തിൽ പറഞ്ഞ അഭ്യുത്ഥാനത്തെ ശേഷമുള്ള വാക്യങ്ങളെക്കൊണ്ടു വിശദപ്പെടുത്തുന്നു.

ii പ്രബന്ധരചനയ്ക്കു വ്യാകരണം അത്യാവശ്യമാകുന്നു: അതില്ലാഞ്ഞാൽ പ്രബന്ധം അമരമില്ലാത്ത ബോട്ടുപോലെ ഇരിക്കും.

iii താഴെ പറയുന്ന സംസ്കൃതവാചകങ്ങളും അവ്യയങ്ങളും ഭാഷയിൽ നടപ്പായിട്ടുണ്ടു്: മനസാ വാചാ, രൂപേണ, ഭാഗ്യവശാൽ, പ്രതിബന്ധ്യാ, ക്രമേണ, ഏവഞ്ച, പുനശ്ച, പ്രത്യുത.

(2) സാക്ഷാൽ കഥനങ്ങളെയും അന്യഗ്രന്ഥങ്ങളിൽനിന്നു് ഉദ്ധരിച്ച വാക്യങ്ങളെയും വാചകങ്ങളെയും പ്രവേശിപ്പിക്കുന്നതു ഭിത്തികയോടുകൂടിയായിരിക്കണം. ഇതോടുകൂടി ചിലപ്പോൾ ഒരു രേഖയും ഉണ്ടായിരിക്കും.

ഉദാ:—രണ്ടെഴുത്തുകൾ ഉണ്ടായിരുന്നവയിൽ ഒന്നിന്റെ തൎജ്ജിമ ഇതായിരുന്നു: "കുട്ടൻ ഇവിടെ നിന്നു പോയ ദിവസം രാത്രി എന്നെ സിക്രട്ടേരിയററിൽ നിശ്ചയിച്ചതായി ഗിൽഹാം സായ്പിന്റെ ഒരു് എഴുത്തു കിട്ടി.........."

(3) നേരെ വിപരീതങ്ങളായ രണ്ടു് ആശയങ്ങളെ കുറിക്കുന്ന രണ്ടു വാക്യങ്ങൾ ഭിത്തികകൊണ്ടു വേർപെടുത്തണം.

ഉദാ: "തെററു വരുന്നതു മനുഷ്യൎക്കു സഹജമാണു്: ക്ഷമിക്കുന്നതു ദേവന്മാൎക്കു സഹജമാണു്."

(4) ചില സംഗ്രാഹകാഖ്യകങ്ങളെ ഉപേക്ഷിച്ചു് ആ സ്ഥാനങ്ങളിൽ ചിലപ്പോൾ ശക്തിക്കുവേണ്ടി ഭിത്തിക ചേൎക്കും.

ടിനിൽക്കുന്നു. ഈ കൃതിയിലെ രീതി പ്രൌഢതയും ഔജ്ജ്വല്യവും ഏറിയ ഗൌഡിയാകുന്നു. ഭോജരാജാവിന്റെയും അനന്തഭട്ടന്റെയും കവിതാരീതികൾ എത്രമാത്രം ഭിന്നങ്ങളാണെന്ന് അറിയുവാൻ ഒരു ഉദാഹരണം കാണിക്കാം.

"ലക്ഷ്മീം തനോതുനിതരാമിതരാനപേക്ഷ—
മംഘ്രിദ്വയംനിഗമശാഖിശിഖാപ്രവാളം
ഹൈരംബമംബുരുഹഡംബരചൌര്യനിഘ്നം
വിഘ്നാദ്രിഭേദശതധാരധുരന്ധരംനഃ (ഭോ; ച;)

"തുഹിനകിരണവംശസ്ഥലമുക്താഫലാനാം
വിപുലഭുജവിരാജദ്വീര്യലക്ഷ്മീവിലാസാം
ഹസിതസുരപുരശ്രീരസ്തിസാഹസ്തിനാഖ്യാ
രിപുജനദുരവാരാ രാജധാനീകുരൂണാം." (ഭാ: ച:)

(തുടരും.)

---

## നമ്മുടെ ചില ന്യായങ്ങൾ.

---

(തുടർച്ച)

(മഹാകവി, അഴകത്തു പത്മനാഭക്കുറുപ്പ്.)

൧. "ദണ്ഡാപൂപന്യായം."

പലഹാരക്കടയിൽ, പലഹാരങ്ങൾ കോർത്തിടുന്ന കമ്പിന്റെ ഏതാനുംഭാഗം എലി കരണ്ടിരിക്കുന്നതായി കണ്ടിട്ട്, ആ ഭാഗത്തുണ്ടായിരുന്ന അപ്പവുംകൂടി മൂഷികൻ ഭക്ഷിച്ചിരിക്കുമെന്നുള്ള അനുമാനം. ഈ മാതിരി അധ്യാരോപത്തിനെയെല്ലാം "ദണ്ഡാപൂപന്യായം" എന്നു വ്യവഹരിക്കുന്നു.

൨. "അന്ധഗജന്യായം."

ആനയെ കണ്ടിട്ടില്ലാത്ത ചില കുരുടന്മാർകൂടി ആനയുടെ ആകൃതിയെപ്പററി വാദപ്രതിവാദം ചെയ്തുകൊണ്ടിരിക്കെ, സംശയനിവൃത്തിക്കായി അവരൊരു നാട്ടാനയുടെ അടുക്കൽ ചെന്നുചേന്നു. അപ്പോൾ അവരിൽ ഒരുത്തൻ തന്റെ കൈകൊണ്ട് ആനയുടെ കാലിൽ തടവി നോക്കീട്ട്, ആനയുടെ ആകൃതി തൂണുപോലെയാണെന്നു പറഞ്ഞു. മറെറാരാൾ അതിന്റെ വാലിൽ പിടിച്ചിട്ട് "ആന ഒരു വടംപോലെയാണു" എന്നു വാദിച്ചു.

വേറൊരാൾ അതിന്റെ ചെവിയിൽ എത്തിപ്പിടിച്ചുംകൊണ്ടു് ആദ്യംപറഞ്ഞ അഭിപ്രായം രണ്ടും അബദ്ധമാണെന്നും ആന ഒരു മുറംപോലെയാണെന്നും തർക്കിച്ചു. നാലാമതൊരുവൻ തുമ്പിക്കൈയിൽ തപ്പിക്കൊണ്ടു "നിങ്ങൾ പറഞ്ഞതെല്ലാം വിഡ്ഢിത്തമാണു്, ആനയുടെ ശരിയായ ആകൃതി പാമ്പിന്റെ രൂപത്തോടു സാദൃശ്യമുള്ളതാണു്" എന്നിങ്ങനെ അവരവർക്കു കിട്ടിയിടത്തോളം അറിവുകൊണ്ടു തീരുമാനിക്കയാണു ചെയ്തതു. സൂക്ഷ്മജ്ഞാനമില്ലാതെ ഏതെങ്കിലും ഒരു സംഗതിയെപ്പറ്റി സിദ്ധാന്തവാദം ചെയ്യുന്ന രീതിക്കു "അന്ധഗജന്യായം" എന്നു പറയുന്നു.

൯. "പങ്കപ്രക്ഷാളനന്യായം"

കാലിൽ ചെളി പുരട്ടി പിന്നീടു കഴുകിക്കളവാൻ ശ്രമിക്കുന്നതിൽ ഭേദം (ഒഴിഞ്ഞുപോകാൻ സാധിക്കുമെങ്കിൽ) ചേറുപുരളാതെ സൂക്ഷിച്ചു നടക്കയാണു നന്നു് ഈ ഗുണദോഷമാണു് പങ്കപ്രക്ഷാളനന്യായത്തിൽനിന്നു ഗ്രഹിക്കേണ്ടതു്.

൧൦. "ലൂതാതന്തുന്യായം"

എട്ടുകാൽപൂച്ചി, അതിന്റെ ഇച്ഛയ്ക്കു തക്കവണ്ണം നൂൽ നിർമ്മിച്ചു് അതുകൊണ്ടു വലകെട്ടി അതിൽ വിശ്രമിച്ചു് ഒടുവിൽ ഉപസംഹരിക്കുന്നതുപോലെയാണു് ഈശ്വരൻ സൃഷ്ടിരക്ഷാദികളെ നടത്തുന്നതു് എന്നു താല്പര്യം.

൧൧. "ബീജാങ്കുരന്യായം"

വിത്തിൽനിന്നു പയിരോ പയിരിൽനിന്നു വിത്തോ എന്നുള്ള സന്ദേഹമത്രേ "ബീജാങ്കുരന്യായം" (അണ്ടിയോ മൂത്തതു മാങ്ങയോ മൂത്തതു എന്നപോലെ)

൧൨. "ശൃംഗഗ്രാഹികാന്യായം."

ചില മൂരികാളകളും മറ്റും പിണങ്ങുമ്പോൾ, എങ്ങനെയെങ്കിലും അതിന്റെ ഒരു കൊമ്പിൽ പിടികൂടിയാൽ മറ്റേക്കൊമ്പിൽ പിടിപ്പാൻ വിഷമതയില്ലെന്നു താല്പര്യം.

൧൩. "കാകതാലീയന്യായം."

പനയിൽ നില്ക്കുന്ന പനമ്പഴം കണ്ടിട്ടു് അതിന്മേൽ കാക്കയ്ക്കു് അഭിരുചിയുണ്ടാകയും, തന്നിമിത്തം ആ ജന്തു പനയുടെ ചോട്ടിൽ പറന്നെത്തിയപ്പോഴേക്കു പനയിൽനിന്നു് ഒരു പഴം അടർന്നുവീഴുകയും ചെയ്യുന്ന യാദൃച്ഛികസംഭവമത്രേ "കാകതാലീയന്യായം."

(തുടരും)

# പ്രാചീനഗ്രന്ഥമാല.

## *ശാസ്താങ്കം.

(കൺടാന്മാർ സമ്പ്രദായം)

### 1. കൊട്ടിച്ചുകം വുകാൽ.

പൂക്കലമാല മാന്തെളുനീരു മാന്തളിർചെമ്പരുത്തി
പൂമലരും കുരുത്തൊഴമോല വമ്പുള്ളചെമ്പഴുക്ക
നാക്കിലതന്നിൽവെള്ളരി വെള്ളവെററിലനല്ലതെങ്ങ
നാക്കചേരുംവിളക്കോട്ടപീഠമേറിനകുലദൈവം
പാട്ടിനിരിപ്പാനെത്തിനവാറാകുരുത്തിലശ്ശൂലംകൊറാവ-
പാട്ടിനലങ്കരിച്ചകളത്തിൽവന്നടനാട്ടമമ്മേ.
കാക്കൽനീണ്ടാക്കറ(ക്കൽ)കുമ്പിട്ടംവീരകേരളവെങ്കുടക്കൽ
കാത്തരുളേണന്നീപഴയനൂരാണ്ടെഴുംമൂലതായേ.
കരുത്തുണചെയ്യവേണമിനിക്കചൊല്പുള്ളമുളകുന്നിൽ
തെളിവേറുംഭ്രതനായകനായചേകവാകെതൊഴുന്നേൻ.
(കരിയകാമ്മുകിലൊരു)പൊന്നടയാളവറാ
കനലിലെരികണ്ണേലുരുട്ടിമിഴിപ്പവറാ.

---

* ഈ ഗ്രന്ഥമെഴുത്തുകാരന്റെ പിഴകൾക്ക പുറമെ പലയിടങ്ങളിലും പാടി പിഴപ്പിച്ചിട്ടും ഉള്ളതുകൊണ്ട് അക്ഷരങ്ങളും, പദങ്ങളും വാചകങ്ങളും ഉള്ള പടി അറിവാനൊ, വേണ്ടപടി മാററുവാനൊ സാമാന്യം പാടുപെട്ടിട്ടുണ്ട്. നല്ല തീൎച്ചയാവാതെ വന്നിട്ടുള്ള ഘട്ടങ്ങളിൽ ഗ്രന്ഥപാഠങ്ങൾ ആവരണചിഹ്നത്തിൽ തൽക്കാലം ചേൎത്തിരിക്കുന്നു. വായ്മൊഴിയും വരമൊഴിയും ഇഷ്ടംപോലെ കൂട്ടിക്കലൎത്തി കാണുന്ന ഈ ഭാഷയിൽ അത്യന്തശുദ്ധിവരുത്തുവാൻ തുനിഞ്ഞിട്ടില്ല. ചിലേടങ്ങളിൽ പഴ

കാരിരുംനിറമൊത്തതിരുമുടിതൊഴുന്നേൻ
കനൽകണ്ണുംതിരുനെററിതിലകംകൈതൊഴുന്നേൻ
വിലസുംമാൻമിഴിയൊനാസികകവിൾതൊഴുന്നേൻ
തേൻചൊരിയധരംപല്ലൊടുനാവുതൊഴുന്നേൻ
വാരണക്കരംകുമ്പുംതുടരണ്ടുംതൊഴുന്നേൻ
മാനിച്ചകരലാരം(കലരാരം)അരവംകൈതൊഴുന്നേൻ
മാറിടംവളർതാലിമണിമാലതൊഴുന്നേൻ
മഹാമേരുത്തട്ടുവെന്നതിരുമുലതൊഴുന്നേൻ
ദാരികൻതലവെട്ടിപ്പിടിച്ചകൈതൊഴുന്നേൻ
(തഴ്ക്കുന്നൻ)കരവാൾവട്ടകാശൂലംതൊഴുന്നേൻ
നേരെയാലിലയൊത്തൊരുദരംതൊഴുന്നേൻ
ഞെറിഞ്ഞപട്ടുടയാടഅരവംകൈതൊഴുന്നേൻ
വാരണക്കരംവെന്നതിരുത്തുടതൊഴുന്നേൻ
വളർച്ചെപ്പോടിടഞ്ഞിടുംമുഴങ്കാൽകൈതൊഴുന്നേൻ
കേതകീമലരൊത്തകണങ്കാൽകൈതൊഴുന്നേൻ
കേവലംപുറവടിവിരൽനഖംതൊഴുന്നേൻ
മുടിതൊട്ടങ്ങടിയോളംഉടൽകണ്ടുതൊഴുന്നേൻ
അഴകോടെപഴയന്നൂക്കാവിലമ്മേതൊഴുന്നേൻ.

---

ഇഷ്ടമായികാട്ടാനകാതിലിടുന്നവൾ
ഇളകിനതിരുമദംപെരുത്തുപോംവേതാളമേറവൾ,
കഷിച്ചദാരികൻറനെഞ്ചുപിളന്നവൾ
കടുനിണംകൊണ്ടങ്ങു(പൃണാസ്വാക്കുപ്പവൾ)

---

യ ഭാഷക്കനുസരിച്ചു സന്ധിചെത്തെഴുതുന്നതു അൎത്ഥത്തിൻെറ തെളിവിന്നു ഹാനികരമായിത്തീരുമെന്നു കരുതി പദം മുറിച്ചാണ് ഇട്ടിരിക്കുന്നത്. അതേ കാരണത്താൽ വൎണ്ണവിന്യാസത്തിലും (മുറകാരാദി) ചില വ്യവസ്ഥകൾ അങ്ങുമിങ്ങും സ്വീകരിച്ചിട്ടുണ്ട്. എങ്കിലും ഭാഷയുടെ പഴക്കത്തിന്നു കോട്ടംതട്ടാതെ കഴിയുന്നതും നോക്കീട്ടുണ്ട്.

പരിശോധകൻ.

മാററാരെവെട്ടിത്തുണ്ടമിടുന്നവൾ
മറുതലയോട(ങ്ങലർശര)കൊണ്ടുവാൾപിടിപെട്ടവൾ
ഇഷ്ടമായിവാഴുമെൻറപഴയന്നൂക്കാവിലൊ
പലഗ്ഗുണങ്ങളൊടിണങ്ങിവാഴുന്നൊരുഭൈരവിക്കൂപ്പുന്നേൻ.
ആട്ടംപടകിടന്നോടിത്തടുപ്പവൾ
ആനക്കഴുത്തിൽനിന്നാട്ടഹാസിപ്പവൾ
ചൂടുന്നമാലമുടിക്കലണിഞ്ഞവൾ
ശൂലംകപാലങ്ങൾകയ്യിൽധരിപ്പവൾ

---

കിണക്കിണക്കിണപറഞ്ഞദാരിക
അകലെമണ്ടാതെകുറുകെനില്ലെടാ
നണപറകിലൊപിടിച്ചുകൊണ്ടേപോം
പിടിച്ചടിച്ചാൽപോംകുറുമുടിത്തല
മണിയറകിലൊമനോദരിയോടെ
പറഞ്ഞമന്ത്രംതിരഞ്ഞുകൊള്ളെടാ
അണയക്കത്തിട്ടാപ്പൂട്ടു ചാത്തുമ്പോൾ.
പഴയന്നൂക്കാവിൽവാഴുമമ്മിക്കേ.

---

പച്ചയൊ,പുഴുകൊ,നല്ലകിലൊ, ചന്ദനമൊ
പരിചിൽകുങ്കുമംനല്ലകളഭംകൊണ്ടിഴുകി
ഇച്ഛയിൽകരിഞ്ചേലവിരിഞ്ഞുടുത്തഴകോടി-
ടമ്പുംചകലാസ്സും(നിറക്കൈത്തോൽ)മുറുക്കി
(മെച്ചമേൽ)കടുവള്ളനിടംകയ്യിൽപരിച
മേളിച്ചിട്ടിളക്കിച്ചേകവൻമുമ്പിൽകളിപ്പാൻ
നിശ്ചയംചെയ്തമാറിഞ്ഞിതാഴ്ത്തിസ്തുതിക്കുന്നേൻ,
എന്നയ്യൻനെട്ടിശ്ശേരിയിൽമേവുംചേകവനെ.

---

കണ്ടസുരന്തലത്തുണ്ടമിടുന്നവൾ
ചാമുണ്ഡിയെന്നുള്ളനാമംധരിപ്പവൾ

കുണ്ഡലംകാതിലുവാരണംപൂണ്ടവൾ
കൂടെപെരുമ്പടക്കൂട്ടത്തടിപ്പവൾ
മണ്ഡലംമൂന്നിലുംമുമ്പായിരുന്നവൾ
മണ്ടുന്നദാരികൻറതലകൊയ്തവൾ
ഇണ്ടലൊഴിക്കുമെന്നമ്മഭഗവതി
പഴയന്നൂർക്കാവിൽവാഴുമമ്മികേ.

കാതിലാനസിംഹമിട്ടകാളിതന്നിലടിതൊഴുവൻ
പോകുമപ്പോൾദാരികനെകൊല്ലുവാനായ്ചെന്നവളെ
ദാരികപുരമെന്നതുള്ളിൽപാരിലെങ്ങുമേപാരമില്ലേ
കുന്നിടഞ്ഞകൊങ്കരണ്ടുംസുന്ദരശ്രീകൈലാസമേ.

## 2. ചെമ്പുകൊട്ടിയാപ്പ്.

പൂക്കലമാലകാതെളനീരുമാന്തളിർചെമ്പരുത്തി
* * * * * * * *
കുനലിലെരികണ്ണെഴുതട്ടിമിഴിപ്പവൾ —

ചെമ്പൊന്നുംപുറവടിവിരലൊക്കെതൊഴുന്നേൻ
ചേവടിത്തളിരൊത്തകൈതപ്പൂതൊഴുന്നേൻ
തുമ്പിക്കൈകരമൊത്തതിരുത്തുടതൊഴുന്നേൻ
തുകിൽപാട്ടിന്നിടയിൽപൊന്നടൽഞാണതൊഴുന്നേൻ
അരയാലിന്നിലയൊത്തോരുദരംകൈതൊഴുന്നേൻ
അലശരനഴിയുമ്പോചുഴിയൊക്കെതൊഴുന്നേൻ
മേരുക്കുന്നിനെവെന്നതിരുമുലതൊഴുന്നേൻ
മേളുംതാലികൾമാറിൽമണിമാലതൊഴുന്നേൻ
തൃക്കയ്യിലിളകുന്നവളഞ്ഞവാൾതൊഴുന്നേൻ
തെളിവിൽവട്ടകാശൂലംതലയുംകൈതൊഴുന്നേൻ
കരലാരമിളമ്പൊന്നുംകുളകണ്ണാതൊഴുന്നേൻ

കുഴൽകാതിലണിയുംകുണ്ഡലം(കുംഭീ)തൊഴുന്നേൻ
വട്ടക്കണ്ണോടുനെററികനൽക്കണ്ണുതൊഴുന്നേൻ
മഴക്കാറിന്നിരുളൊത്തതിരുമുടിതൊഴുന്നേൻ
അടിയിന്നുമുടീയോളംഉടൽകണ്ടുതൊഴുന്നേൻ
അഴകോടെപഴയന്നൂക്കാവിലമ്മേതൊഴുന്നേൻ.

---

ഇഷ്ടമായ്കാട്ടാനെകാതീഷിടുന്നവൾ ....

* * * * * *

സുന്ദരശ്രീകൈലാസമേ.

---

# അഷ്ടപദി.

---

(കൈകൊട്ടിക്കളിപ്പാട്ട്)

ശുകപുരി എന്നപോലെ

ഗണപതിതാനുംവാണീഭഗവതിതാനുംപിന്നെ
ഗുണനിധിഗുരുഭൂതൻമുനിവേദവ്യാസൻതാനും
അണിമതിചൂഡംനാഥൻപ്രണയിനിപാർവ്വതിയും,
ഗുണമേററംവരുത്തുവാൻതുണചെയ്യേണംമേന്മേൽ.
വരദന്തളീശപതിയരുളാലെഞാനുമിന്നു
ജയദേവകവികീർത്തിജനനിയാമഷ്ടപദി
കളവാണിമാക്കപാടിക്കളിപ്പാനായൊരുഗാനം
ഉളവാക്കാൽതുനിയുന്നേൻ അളിവർണ്ണകൃഷ്ണവന്ദേ
പ്രളയാബ്ധിജലംതന്നിൽ പ്രയത്നംകൂടാതെയും
ഉരത്തമാംഗാത്രത്തോടുംധരിച്ചുനീവേദജാതം
ധൃതമത്സ്യമൂർത്തേകൃഷ്ണ! പ്രതിദിനംജയിച്ചാലും
ധരണിയെധരിക്കയാൽവരമായപൃഷ്ഠംതന്നിൽ
ക്ഷിതിതാനുമതിസുഖംസ്ഥിതിചെയ്തീടുന്നുവല്ലൊ,

ധൃതകൂൎമ്മമൂൎത്തെകൃഷ്ണ! പ്രതിദിനംജയിച്ചാലും.
ശശിതങ്കൽകളങ്കവൽഭൃശവിസ്താരമായുള്ള
ദശനാഗ്രേതവനാഥവസുമതിവസിക്കുന്നു,
ധൃതകിടിമൂൎത്തെകൃഷ്ണ! പ്രതിദിനംജയിച്ചാലും.
ഹിരണ്യാക്ഷകശിപുതൻഖരമായൊരുരസ്സിനെ
പിളൎന്നൊരുനഖംകൊണ്ടുലളിതമാംകരത്തോടും
ധൃതനരസിംഹമൂൎത്തേ! പ്രതിദിനംജയിച്ചാലും
അടിയളന്നസുരൻെറപടുതയെകളഞ്ഞതും
അടിവെള്ളംകൊണ്ടുലോകക്കുടനെശുദ്ധിയുണ്ടാക്കി
വടുരൂപനായനാഥ! വടിവോടെജയിച്ചാലും.
കുടിലരാംമഹീപാലകുലത്തിൻെറരക്തമാകും
കുളംതന്നിൽകുളിപ്പിച്ചുസുഖംനൽകിജഗത്തിനു
പരശുരാമരൂപ! നീപരിചോടെജയിച്ചാലും.
ദശമുഖമുഖങ്ങളാൽദിശിദിശിബലിചെയ്തു്
വലവൈരിമുഖന്മാൎക്കുവളൎത്തല്ലോസുഖംമേന്മേൽ
ദശരഥസുതമൂൎത്തേ! ദനുജാരെജയിച്ചാലും.
വെളുത്തുള്ളശരീരത്തിൽകറുത്തുള്ളവസ്ത്രത്തോടും
വിളിച്ചപ്പോൾവരാഞ്ഞൊരുകളിന്ദജാമദംതീൎത്തു
കളിക്കുന്നബലമൂൎത്തേകുളിയല്ലെജയിച്ചാലും.
പശുഹിംസവിധിക്കയാൽപരമാകുംവേദജാതം
പരിഹാസ്യമെന്നുചൊല്ലുംപരകാരുണ്യസിന്ധോ
ധൃതബുദ്ധമുനീന്ദ്രരൂപ!ദിവസവുംജയിച്ചാലും.
മലിനരാംമ്ലേച്ഛന്മാരെകുലചെയ്വാനായ്ക്കൊണ്ടു്
കലിയുഗകാലാന്തെനീവലിയൊരുവാളുമായി
ധൃതകല്ക്കിമൂൎത്തേകൃഷ്ണ!പ്രതിദിനംജയിച്ചാലും.
ജയദേവകൃതഗാനമയമാകുമിതുകേൾക്കെ
സുഖമെല്ലാമുണ്ടായീടുംശുഭവുംമേൽഭവിച്ചീടും,
ഇതിദശവിധരൂപംകുതുകേനധരിച്ചോരു
ദിതിജനാശനകൃഷ്ണ!ദിനംതോറുംജയിച്ചാലും

## ദ്വിതീയവൃത്തം

കുമ്മിയടി

ലക്ഷ്മീകുചങ്ങളെപ്പുൽകുന്നോനെ
ലക്ഷണകുണ്ഡലംപൂണ്ടവനെ
അക്ഷീണമാലധരിച്ചവനെ
സാക്ഷാൽമുകുന്ദജയിച്ചാലുംനീ
അംശുമന്മണ്ഡലമദ്ധ്യവാസ-
സംസാരസന്താപനാശകര
ഹംസമനോഗൃഹവാസദേവ:
കംസാരെകൃഷ്ണജയിച്ചാലുംനീ.
കാളിയമർദ്ദനംകൊണ്ടുജനാ-
ഹ്ലാദനംചെയ്തുസുഖംവരുത്തും
വൃഷ്ണികുലാംഭോജസൂര്യദേവ
കൃഷ്ണകൃപാലൊജയിച്ചാലുംനീ.
മധുമുരനരകവിനാശകര
മധുരവിഹംഗമരാജയാന
വിധിമുഖദേവസുഖനിദാന-
വിധുമുഖകൃഷ്ണജയിച്ചാലുംനീ.
നല്ലസരസിജതുല്യനേത്ര
വല്ലാത്തസംസാരനാശകര
എല്ലാഭുവനങ്ങൾക്കാധാരഭൂതനാം
മല്ലാരെകൃഷ്ണജയിച്ചാലുംനീ.
ജാനകിയെത്തുടമേലിരുത്തി-
മാനിച്ചനിർമ്മലമൂർത്തെനാഥ
ആനനംപത്തുള്ളവനെക്കൊന്ന
മാനവവീരജയിച്ചാലുംനീ.
സുന്ദരമേഘസമാനമൂർത്തേ
മന്ദരപർവ്വതധാരികൃഷ്ണ

ഇന്ദിരതന്മുഖചന്ദ്രങ്കലുള്ളൊരു
ചന്ദ്രികാപായിൻജയിച്ചാലുംനീ.
ശ്രീജയദേവൻറഗാനമിദ
മാജീവനാന്തംശ്രവിച്ചുകൊൾവിൻ
ശ്രീജയമെന്നല്ലനൽസുഖവുംവരും
ശ്രീവാസുദേവജയിച്ചാലുംനീ.

## തൃതീയവൃത്തം.

"വസന്തേവാസന്തീകുസുമസുകുമാരൈരവയവൈ
ർഭ്രമന്തിംകാന്താരെബഹുവിഹിതകൃഷ്ണാനുസരണാം
അമന്ദംകന്ദർപ്പജ്വരജനിതചിന്താകുലതയാ
വലൽബാധാംരാധാംസരസമിദമൂചേസഹചരീ."

അഞ്ചിതകേളിപോലെ

നല്ലോരിലവങ്ങംകൊമ്പുകളിൽതട്ടി
മെല്ലെവരുന്നിതുവാതം,
കൊണ്ടാടിക്കുകുന്നുകുയിലും;
വണ്ടിന്റെഝങ്കാരത്തൊടിടചേർന്നിട്ടു
ഇങ്ങിനെയുള്ളവസന്തകാലത്തിങ്കൽ
മംഗലമൂർത്തിമുകുന്ദൻ,
നാളീകനേർമിഴിമാരോടൊരുമിച്ചു
കേളിയാടുന്നിഹകൃഷ്ണൻ.
അത്രയുമല്ലവരോടിടചേർന്നിട്ടു
നൃത്തവുംചെയ്യുന്നുമോദാൽ.
വിരഹികൾക്കേററവുംസന്താപമുണ്ടാക-
ന്നൊരുകാലമല്ലൊഇതിപ്പോൾ,
കാമമനോരഥംവർദ്ധിക്കകാരണം
കാമിനിമാർകരയുന്നു,

വണ്ടുകളോടിടചേർന്നുള്ളപൂക്കളെ-
ക്കൊണ്ടുലഞ്ഞുവിലസുന്നു;
ഇങ്ങിനെനല്ലൊരുകസ്തൂരിതുല്യമാം
പച്ചിലപല്ലവജാല-

യൌവനമുള്ള ജനങ്ങൾഹൃദയത്തെ
വെവ്വേറെകീറുകമൂലം;
രക്തവർണ്ണങ്ങളാംകാമനഖങ്ങളെ
ന്നോക്കുംമുരിക്കിമ്പൂക്കണ്ടാൽ;
കാമമഹാരാജൻതന്റെകുടയുടെ
ഹേമദണ്ഡമെന്നപോലെ
പുന്നപ്പൂജാലംവിടർന്നുവിലസുന്നു
എന്നല്ലപാതിരിപ്പൂക്കൾ
ഒന്നിച്ചുവണ്ടുകളോടുംവിലസുന്നു
കന്ദർപ്പതൂണീരംപോലെ.
നിർല്ലജ്ജമാകുംജനത്തെപരിഹസി-
ച്ചുല്ലസിക്കുന്നെന്നുതോന്നും
നല്ലകരുണാമഹീരുഹപുഷ്പങ്ങൾ
മെല്ലെവിടരുന്നകണ്ടാൽ
കേതകപ്പൂക്കുലകൊണ്ടിന്നുദിക്കുകൾ
പാതിയുംമൂടുന്നുവല്ലോ;
മുല്ലപ്പൂപിച്ചകപ്പൂവെന്നിവകൊണ്ടു
നല്ലസുഗന്ധമുണ്ടേററം.
ഭോഗവിരക്തന്മാരാംമുനികൾക്കും
രാഗമുണ്ടാക്കുമിക്കാലം
ത[illegible]ന്നാക്കേററംസഹായമകാരണാൽ
കരുണയോടെക്കൂടിച്ചെയ്യും
മുല്ലവല്ലിചുററിമൊട്ടുകളുണ്ടായ
നല്ലോരുതേന്മാവുകണ്ടാൽ
സാമോദംഭാര്യ്യപുണരുകകാരണം
രോമാഞ്ചിതമെന്നുതോന്നും.
ഇങ്ങിനെയുള്ളവസന്തകാലത്തിങ്കൽ
മംഗലമൂർത്തിമുകുന്ദൻ
ചുററുംകളിന്ദജചുററുകകാരണാൽ
ഏററംവിശുദ്ധമായീടും

വൃന്ദാവനമെന്നുപേരായകാനനം
തന്നിൽനിന്നിപ്പോൾമുകുന്ദൻ
നാളീകനേർമിഴിമാരോടൊരുമിച്ചു
കേളിയാടുന്നിഹകൃഷ്ണൻ
നല്ലജയദേവൻതന്നാൽകൃതമിദം
മല്ലാരിതന്റെസ്തുതിദം
ചൊല്ലേറുംകാമന്റെതൃപ്തിക്കുകാരണ-
മെല്ലാരുംകേട്ടുകൊണ്ടാലും.
വർണ്ണനംനല്ലവസന്തകാലത്തിന്റെ
പൂർണ്ണസുഖംജയിക്കുന്നു.

(തുടരും)

# ഹരിശ്ചന്ദ്രചരിതം.

## കിളിപ്പാട്ട്.

ഹരിഃ ശ്രീഗണപതയേനമഃ അവിഘ്നമസ്തു.

സംഗമപുരിമേവുംഭഗവാൻഭരതനും
മംഗലദേവതയുംമംഗലംതരേണംമെ.
അംഗജവൈരിമഹിഷാലയേശ്വരൻനാഥ-
നിങ്ങൊരുവിഘ്നംകൂടാതിരിപ്പാൻതുണെക്കേണം.
കാരണഭൂതൻകരുണാംബുധിപുരാന്തക-
നാത്മപുത്രനായ്മേവുംഭഗവാൻദ്വിപാനനൻ,
ഭാരതീദേവിതാനുംപാരാതെതുണെക്കേണം
ഭൂരിമംഗലംഗുരുസാദരംതരവേണം.
ഭൂസുരന്മാരുംമറ്റുമാമുനിവരന്മാരും
ഭാസുരപ്രീതിഭാവംതരികവിരവോടെ.
ബാലനാമടിയനങ്ങാലംബമാരുമില്ലാ-
ചാലൊലുംവാണിവാണിപാദപങ്കജമെന്യേ.

വേദങ്ങളാകുംസ്തനംനാലുമങ്ങൊരുപോലെ
ആദരവോടുപൂണ്ടുഭക്തരിലമൃതിനെ
കൊടുത്തുരക്ഷിക്കുന്നദേവിതന്നംഗംപോഷി-
ച്ചുടുത്തുകാണുന്നേരത്തത്ര്യുംമനോഹരം.
സുന്ദരമായകുളമ്പല്ലുമായൊരുരക്ത-
വർണ്ണവുംസവിതാവിൻമണ്ഡലേനിവാസവും
തുല്യതയില്ലാതൊരുകപിലാദേവിതന്നെ
മെല്ലവേവണങ്ങുന്നേനെല്ലാനേരവുംദേവി
കല്യാണംവരുത്തുവാൻമല്ലജഭഗവാന്റെ
വല്ലഭയായദേവിയല്ലാതെയാരുമില്ല.
വല്ലതുംകഥിപ്പാനായല്ലാഞാൻതുനിയുന്നു
ഫുല്ലപങ്കജഭവവല്ലഭേനമസ്കാരം.
എന്നുടെമനസ്സിങ്കൽവന്നുനീകുടികൊൾക
എന്നാലില്ലൊരുവിഘ്നംഎന്നുമേമതംദേവി.
ഏററവുംബാലനഹംപോററിനീതുണക്കേണം
മാറേണംമമവിഘ്നംകാററിലെതൂലംപോലെ.
പണ്ടുള്ളഇതിഹാസംകൊണ്ടുള്ളപ്രയോജനം
കണ്ടുള്ളോനല്ലാഞാനും,രണ്ടുപക്ഷവുമില്ല.
കാവ്യനാടകങ്ങളുംശാസ്ത്രങ്ങൾഗ്രന്ഥങ്ങളു-
മാവുന്നവണ്ണംപാഠംചെയ്തവനല്ലഞാനും
വല്ലതുംമമവാക്കിൽവല്ലായ്മവന്നാലും
എല്ലാരുംപൊറുത്തുമേനല്ലതുവരുത്തേണം.
എന്നുരചെയ്തുവേത്രമന്ദിരേജനിച്ചോരു
ഖിന്നനാംദ്വിജൻപിന്നെപൈങ്കിളിയോടുചൊന്നാൻ.
അണ്ഡജപ്പെണ്ണേബാലേ!മൃദുവുംവർണ്ണങ്ങളും
സ്വർണ്ണമെന്നതുതന്നെതോന്നുന്നവണ്ണംകണ്ടാൽ
എണ്ണാതവാണിനിയ്യുംതിണ്ണന്നുപൊഴിക്കയാൽ
ദണ്ഡമില്ലെന്നുതോന്നിവർണ്ണിച്ചുകഥചൊല്ലാൻ.
എന്നാലൊന്നുണ്ടുഞാനുംനിന്നോടുചോദിക്കുന്നു

നന്നായിട്ടതുപുനരെന്നോടുപറയണം.
സത്യവുംശൌചംധൎമ്മംദേവപൂജകൾയാഗം
പൃത്ഥ്വിയിൽപുരാതന്നെഇല്ലാതെവൎത്തിക്കയോ,
ഇത്ഥമാകയോഇപ്പോളെന്നുനീപറകെടോ.
ഇത്തരംകേട്ടതത്തസത്വരമുരചെയ്തു;
അത്തലെന്തെടോപണ്ടുപൃത്ഥ്വിഇങ്ങിനെഅല്ല;
ഭൂമിയിൽധൎമ്മംസത്യംഭൂപതിഹരിശ്ചന്ദ്രൻ
ആവോളംനടത്തിപണ്ടായതങ്ങുരചെയ്യാം:
അന്നേരംപുരാവൃത്തംനന്നായിധരിക്കുംനീ
ഇന്നതുകേട്ടുകൊൾകഖിന്നതയകന്നുപോം.
മന്നിടെസവിതാവിന്നന്വയത്തിങ്കൽപണ്ടു
മന്നവൻത്രിശങ്കുതൻനന്ദനനുണ്ടായ്വന്നു
പാരിടമാകെത്തന്നെഭരിച്ചുപുനരവൻ
പാരാതെകീൎത്തിപരത്തീടിനാൻദിഗന്തരേ
നേരെന്നവഴിതന്നെചരണംചെയ്യുന്നവൻ
നേരുകേടവനുടെനേരെപോകയുമില്ല.
വീൎയ്യത്താൽശചീപതി,നീതിയാൽബൃഹസ്പതി,
കാൎയ്യബോധത്താലിന്ദ്രൻ,കാരണെഭൂതേശൻ,
കാമിനീജനങ്ങൾക്കുകന്ദൎപ്പതുല്യനിവൻ,
ധൎമ്മരക്ഷത്തിന്നിവൻധൎമ്മരാജനുതുല്യൻ,
കൎമ്മത്തിന്നവൻബ്രഹ്മദേവനുസമാനകൻ,
വിത്തമൎത്ഥിപ്പാനവൻവിത്തനാഥനുതുല്യൻ,
നിത്യദാനത്തിന്നായിവിത്തമാൎജ്ജിപ്പൂന്നവൻ;
ഇത്തരംഗുണവാനാംപൃത്ഥ്വീപാലകൻനിജ
പത്തനമയോദ്ധ്യയിൽസത്വരംവാഴുംകാലം
സത്യമല്ലാതെഉവിനടത്തുന്നില്ലന്നവ-
നെത്രയുംഗുണാംബുധിബുദ്ധിമാൻഹരിശ്ചന്ദ്രൻ.
വിപ്രരെദാനംകൊണ്ടുതോഷിപ്പിച്ചൊരുപോലെ
ക്ഷിപ്രമിഷ്ടിയുംചെയ്തിച്ചിതത്തീയഥാസുഖം.

ബ്രാഹ്മജവൃന്ദങ്ങളുംഭൂമിയുംരക്ഷിച്ചവ-
രാമോദമോടുകൃത്യംചെയ്തുവാഴുന്നുനിത്യം.
വൈശ്യരുംനിജകൎമ്മമാകിയവാണിഭവും
ഐശ്വൎയ്യവൃദ്ധിക്കായിച്ചെയ്യുന്നുപദങ്ങളിൽ
പാദജജനങ്ങളുംവിപ്രപാദങ്ങൾതന്നെ
സാദരംശുശ്രൂഷിച്ചുമേവുന്നുദിവാനിശം.
ജാതികൾനാലുംജാതിക്കടുത്തവൃത്തിയെന്യേ
സാദരമൊരുദിക്കിൽചെയ്കയില്ലറിഞ്ഞാലും.
വിപ്രർദേവാലയത്തിൽവേദമദ്ധ്യയനത്തി-
ന്നെപ്പോഴുംമനസ്സുവെക്കുന്നതുംധരിച്ചാലും.
ബാലമൃത്യുവുംപുനരപമൃത്യുവുംഭുവി
സാദരംകാണ്മാനില്ലകേൾപ്പാനുമില്ലാതായി;
ചോരരെന്നുള്ളമൊഴിചോരണംചെയ്തുപോയി
ധീരനാംനരവരൻതന്നുടെലോകത്തിങ്കൽ;
നിത്യവൈരവുമൊരുസത്വസഞ്ചയത്തിന്ന-
ങ്ങെത്തുന്നില്ലവനുടെപൃത്ഥ്വിയിലറിഞ്ഞാലും;
വൃഷ്ടിയാലിന്ദ്രൻഭുവിവിഷ്ടപംരക്ഷിക്കുന്നു
പുഷ്ടിയിലെജ്ഞംകൊണ്ടുസ്വൎഗ്ഗമാഭൂപാലനും;
കാലത്തുപലവിത്തുകുന്നിലുംവിതയ്ക്കിലോ
വേലചെയ്തീടേണ്ടതുംകൊയ്തുപോരികവേണ്ടൂ;
ദുഷ്ടജന്തുക്കളതുതൊട്ടുകൂടുകയില്ല
ശിഷ്ടരാണല്ലാതുള്ളമോഷ്ടിതാക്കളുമില്ല;
പുഷ്ടിയുംപദേപദേചോരാതില്ലൊരേടത്തും;
ഇഷ്ടിയുംകാലേകാലേചെയ്യുന്നുദ്വിജന്മാരും,
വൃഷ്ടിയുംദിനേദിനേപുഷ്ടമായുലമ്പുന്നു,
സസ്യങ്ങളതുമൂലംസമൃദ്ധിഭവിക്കുന്നു;
ഇത്തരംഹരിശ്ചന്ദ്രൻപൃത്ഥ്വീപാലനംചെയ്തു
സത്യവുംരക്ഷിച്ചവൻവൎത്തിക്കുംദശാന്തരേ,
അങ്ങുമഗധപുരത്തിൽമനോഹര

സുന്ദരിമാർമണിചന്ദ്രമതിയെന്ന
കന്യകാതന്നുടെകല്യാണ(മാരംഭം)
മെല്ലെമഗധമഹീപതിചിന്തിച്ചു.
നല്ലൊരുമന്ത്രികളോടുചൊല്ലീടിനാ-
നെല്ലാംവിധിബലമെന്നേപറയാവൂ.
കല്യാണഗാത്രിക്കുതുല്യനാംവല്ലഭ-
നില്ലാജഗത്തിങ്കൽനല്ലൊരുപൂരുഷൻ;
മല്ലികാബാണൻറെവില്ലിനെവെല്ലുന്ന
ചില്ലിയുഗളവുംനല്ലചികുരവും
ഫുല്ലാംബുജശ്രീയെവെല്ലുംനയനവും
നല്ലൊരുചന്ദ്രനെവെല്ലുംമുഖാബ്ജവും
മുല്ലമുകുളവുംതൊണ്ടിപ്പഴങ്ങളു-
മെല്ലാംജയിക്കുന്നപല്ലുമധരവും
കല്യമായുള്ളൊരുകർണ്ണദ്വയങ്ങളും
നല്ലൊരുഗ്രീവയുംനല്ലകരങ്ങളും
മുല്ലമ്പവൈരിമണിതൻതാതനെ
വെല്ലുംകുചങ്ങളുംനല്ലൊരുദരവും
നല്ലൊരുകാഞ്ചിദുകൂലമണിയുന്ന
മുല്ലമ്പമന്ദിരമൂരുകാണ്ഡങ്ങളും
നല്ലൊരുചെപ്പിനോടൊത്തജാനുക്കളും
കല്യമായുള്ളൊരുപാദദ്വയങ്ങളും
എല്ലാംനിരൂപിച്ചുകാണുന്നനേരത്തു
ചൊല്ലാംപതിയിവൾക്കൊത്തവനില്ലെന്നും.

(തുടരും.)

# ഭഗവദ്ദൂത്.

## ശീതങ്കൻ തുള്ളൽ

സോമവംശേശ്വരനായസുയോധനൻ
സീമകൂടാതെവസിക്കുന്നഭീഷ്മാദി
ഭൂമിപാലോത്തമന്മാരോടുമൊന്നിച്ചു
സാമോദമാസ്ഥാനമെത്തിതത്രാന്തരെ
സത്തമമായോരുസിംഹാസനമേറി
സത്വരംഭംഗ്യാതെളിഞ്ഞിരുന്നീടിനാൻ.
വൃദ്ധനായോരുധൃതരാഷ്ട്രനുംബത
ബദ്ധപ്രമോദംവസിച്ചുസഭാന്തരേ.
കർണ്ണജപനായകർണ്ണൻശകുനിയും
തൂർണ്ണപ്രമോദംകുരുപതിതന്നുടെ
കർണ്ണാമൃതമായവാക്കുകളോരോന്നു
വർണ്ണിച്ചുവർണ്ണിച്ചുവന്നിരുന്നീടിനാൻ.
ഉദ്ധതനാകിയദുര്യോധനനപ്പോ-
ളാസ്ഥാനമദ്ധ്യേവസിക്കുന്നവരോടു
അത്യന്തഗംഭീരഭാവംനടിച്ചുവ-
നിത്ഥമിരുന്നുപറഞ്ഞുതുടങ്ങിനാൻ.
ഭൂമിപാലോത്തമന്മാരെധരിക്കുവിൻ
ഭീമസേനാഗ്രജൻതന്നുടെദൂതനായ്
കാമപാലാനുജൻഗോപാലബാലനാം
ദാമോദരനുണ്ടുവന്നിട്ടുസാമ്പ്രതം;
സാമാദിവാക്കുകൾകൊണ്ടിന്നുനമ്മുടെ
ഭൂമിയെകയ്ക്കലാക്കീടുവാനാണുപോൽ;
ദ്രോഹിപ്രവീരൻവിദുരരുതന്നുടെ
ഗേഹത്തിലത്താഴമൂട്ടിപോലിന്നലെ;

ദാഹിച്ചുവെള്ളവുംചോറുമവനെന്റെ
സ്നേഹിച്ചോരുള്ളവുംകൂറുമവരുടെ;
ദ്രോഹങ്ങളിങ്ങനെകാട്ടുന്നകൂട്ടരെ
സംഹരിപ്പാൻമടിയില്ലനമുക്കെടോ;
ഇത്തൊഴിലൊന്നുംഗ്രഹിക്കായ്കയുമല്ല
നിൎത്തുവാൻശക്തിയില്ലായ്കയുമല്ലമേ.
സൎവ്വംസഹാനാഥഭാവംവെടിഞ്ഞുഞാൻ
സൎവ്വംസഹിച്ചുവസിക്കുന്നുസാമ്പ്രതം.
വല്ലതുംകണ്ടീലകേട്ടീലയെന്നുഞാൻ
മെല്ലെന്നുപേക്ഷിക്കകാരണാലിന്നവൻ
വല്ലാതഹംഭാവമുള്ളിൽനിറച്ചഹോ
പുല്ലുകണക്കെദ്ദുഷിക്കുന്നുനമ്മളെ.
ഭള്ളുനടിച്ചുനടക്കുവാനല്ലാതെ
കൊള്ളരുതൊന്നിനുമിന്നവനിങ്ങനെ;
കൊള്ളാമിതെല്ലാംകഴുത്തിൽപിടിച്ചങ്ങു
തള്ളിപ്പുറത്താക്കുമപ്പോളടങ്ങിടും.
ഹന്തയിന്നീവകചിന്തിച്ചുകോപമ-
ങ്ങേന്തിജ്വലിക്കുന്നുചെന്തീകണക്കിനെ;
അന്തംപലത്തുമൊരുമിച്ചുവന്നൊരു
കുന്തമായ്വന്നിടുംതാമസമെന്നിയെ.
കൊണ്ടൽനേർവൎണ്ണനെക്കണ്ടാൽനമുക്കിന്നു
മിണ്ടാതിരിപ്പതേവേണ്ടതിന്നേത്രയും.
കണ്ടകന്മാരോടുകൊണ്ടാടിവല്ലതും
മിണ്ടിത്തുടങ്ങിയാലുണ്ടാമനൎത്ഥവും.
കുണ്ഠതകൈവിട്ടുതണ്ടുനടിച്ചവൻ
വേണ്ടാത്തശണ്ഠകളുണ്ടാക്കിയെങ്കിലാ
ചണ്ടീടെചെപ്പിക്കരണ്ടുകൊടുത്തുഞാൻ
മണ്ടിക്കുമിന്നിതിനുരണ്ടില്ലപക്ഷവും.
മുറവുംമുകുന്ദനിന്ദാറമാമീസഭാ

പാറിക്കരേറുമ്പോളേറ്റം ഭ്രമിച്ചഹോ
തോറ്റന്നൊരുത്തനെഴുന്നേറ്റുപോയെങ്കിൽ
കുറ്റമവനിന്നു മറ്റൊന്നുമല്ലെടോ;
പത്തരമാറ്റുള്ള പൊന്നു തൂക്കിപ്പതി-
പ്പത്തുഭാരം തരവേണമെല്ലാവരും
വ്യത്യാസമില്ലഹോ പത്തിൽ കുറകവാ-
നൊത്തുവരത്തില്ലമിത്രമെന്നാകിലും.
പത്തിനു രണ്ടു കുറച്ചിടാം കണ്ണനി-
ന്നെത്രയും നമ്മുടെ സേവകനാകയാൽ.
ദുശ്ശാസനാ നീ സഹോദരനെങ്കിലു-
മിശ്ശാസനക്കൊരു നീക്കമില്ലെത്രമേ.
ഇന്ദ്രജാലാദിപ്രയോഗങ്ങളുണ്ടുപോ-
ലിന്ദീവരേക്ഷണനായതുകൊണ്ടവൻ
ഒന്നു ഭ്രമിപ്പിക്കുമെന്നോർത്തു നിങ്ങളും
നന്നായുറപ്പിച്ചിരിപ്പിനെല്ലാവരും.
വൃഷ്ണികുലത്തിലൊരുത്തനാം കണ്ണനെ
കൃഷ്ണനെന്നും ജഗന്നാഥനെന്നും മഹാ-
വിഷ്ണുവെന്നും പരബ്രഹ്മമെന്നും വൃഥാ
പുണ്ഡരീകേക്ഷണനെന്നും പലതുമീ-
വണ്ണം വിചാരിച്ചെഴുന്നേറ്റുപോയെങ്കിൽ
ദണ്ഡങ്ങളിങ്ങനെ വന്നുഭവിക്കുമേ.
ഇത്ഥമോരോന്നു പറഞ്ഞും രസിച്ചുമ-
ഞത്യന്തദുർമ്മദനായ ദുര്യോധനൻ
ക്ഷിപ്രം ഞെളിഞ്ഞു പിരിഞ്ഞു സിംഹാസനേൽ
ദുഷ്ടഭാവം നടിച്ചിരുന്നീടിനാൻ.

  നരകരിപുനളിനദളനയനനാഥകൃഷ്ണൻ
നാരായണൻ പരമാനന്ദപൂർണ്ണൻ
മധുരതരതിരുമുടിയുമഴകിനൊടു കെട്ടി
മാലാകലാപവും പീലിയും ചൂടി

കനകമണിമകുടതരിവളകളതമഞ്ഞു
കാഞ്ചിപ്പൂഞ്ചേലയുമെല്ലാമണിഞ്ഞു
വിരവിനൊടുവിദുരരുടെവിമലപുരിനിന്ന്
വിശ്വൈകനാഥനുംയാത്രാമതിൻ.
അത്തുപൊഴുത്തുസകലസുരമുനിവരരുമൊത്ത്
ആകാശമാൎഗ്ഗത്തൂടെചെന്നുപത്തുക്ക
അമരതരുകുസുമഭരമനവധിയരുത്തു
ഏറ്റമോദമൂൾക്കൊണ്ടുമെല്ലെന്നുതുത്തു
സരസിരുഹവദനനപിസരസഗുണശീലൻ
സംസാരസംഹാരിഗോപാലബാലൻ
കുരുവരരമവരുമൊരുകരിപ്പുരിയെനോക്കീ
കാരുണ്യശീലൻനടന്നുതുടങ്ങി
ശ്രീപത്മനാഭൻപതുക്കെത്തന്നുടെ
ശ്രീപാഞ്ചജന്യംമുഴക്കംദേശാന്തരേ
പാഞ്ചജന്യധ്വനിപാരംവിരിഞ്ചപ്ര-
പഞ്ചങ്ങളൊക്കയുമൊന്നുകുലുക്കിനാൻ

പെട്ടന്നുദിക്കുകളൊക്കെക്കലുക്കന്നാ
ചക്രായുധൻതന്റെശംഖധ്വനികേട്ടു
തെക്കുംവടക്കുംകിഴക്കുംപടിഞ്ഞാറു
ദിക്കിലുള്ളാളുകളൊക്കെപ്പുറപ്പെട്ടു.
ചക്കിയുംചൊക്കിയുംചങ്കരനുംചെറു
ചക്കിളച്ചിക്കിയുംചക്കരാത്തിട്ടിയും
മാഴ്ക്കാതമാക്കിയുംമാക്കോച്ചനീച്ചര-
നിക്കോരനുണ്ണാശ്ശൂനിക്കോക്കനായരും
ചൊൽക്കൊണ്ടകണ്ടനുംചാക്കനുംപോക്കനും
ഇക്കണ്ടനിക്കാളിഇക്കണ്ടമാനുഷർ
ഒക്കെയുംകൂടിപതുക്കെപ്പുറപ്പെട്ടു
പുഷ്കരനേത്രനെക്കണ്ടുവണങ്ങുവാൻ.
ഉൾക്കൌതുകംപൂണ്ടുതിക്കുംതിരക്കുമായ്

മിക്കതുംവന്നിങ്ങനെഞ്ഞുതുടങ്ങിനാർ.
കൂന്നാകൂന്നുപടികത്തീനടക്കുന്ന
കൂനിസംഘങ്ങളുംവന്നുപെട്ടുകവെ
കൂനങ്ങളെമ്മിച്ചംശ്രുവന്ദിതശ്രീമുചു-
കുന്ദൻമുകുന്ദനെക്കുപ്പിത്തുടങ്ങിനാർ.
കാശിരാമേശ്വരംതോറുംനടന്നങ്ങു
കാലംകഴിക്കുന്നഗോസായിമാർചിലർ
കേശവൻതന്നുടെകേശാദിപാദമങ്ങാ
ശയിൽചേർത്താശ്രുക്കുപ്പിത്തുടങ്ങിനാർ.

(തുടരും)

---

# ഭാഗവതം ഭാഷ.

ഹരിഃ ശ്രീഗണപതയേ നമഃ അവിഘ്നമസ്തു.

പുരാണങ്ങളിൽ പ്രധാനമാകുന്നതു ശ്രീമഹാഭാഗവതം; ആത്മതത്വപ്രതിപാദകമായി മോക്ഷൈകസാധനമായിരിപ്പോന്ന്. മോക്ഷമാർഗ്ഗമനേകമല്ലൊ ശാസ്ത്രങ്ങളിൽ വിധിക്കുന്നു. അവററിൽ എളിയതും അനർത്ഥമില്ലാത്തതും, ഭക്തിമാർഗ്ഗം. നാനായോനിജാതന്മാരായിരിക്കുന്ന ജനങ്ങൾക്ക് എല്ലാ വർണ്ണങ്ങളിലും സാധിക്കാവോന്നത്. അങ്ങനത്തെ ഭക്തിമാർഗ്ഗത്തെ പ്രതിപാദിക്കുന്നു ശ്രീമഹാഭാഗവതംകൊണ്ട്. (അതിനുള്ളൊ മിലയത്രെ) യിക്കഥകളുമെല്ലാം. അവിടെ ആദിശ്ലോകംകൊണ്ടു മംഗലാചരണം. സകല ജഗൽകാരണനായി സർവ്വജ്ഞനായി സമസ്തഭൂതങ്ങൾക്കും ജ്ഞാനപ്രദനായി അപരിച്ഛിന്നമായിരിക്കുന്ന പരമാത്മാവിനെ ധ്യാനം ചെയ്യാറായിട്ടു വരേണമെന്ന്: രണ്ടാംശ്ലോകംകൊണ്ട് വസ്തുനിർദ്ദേശം. സത്യമായി പുരുഷാർത്ഥമായിരിക്കുന്ന ആത്മത

ത്വവും തൽപ്രാപ്തിസാധനമായിരിക്കുന്നത്. ശ്രവണമാത്രംകൊണ്ടു ഭക്തിസാധനമായിരിപ്പോന്നിത്. മൂന്നാം ശ്ലോകംകൊണ്ട് ഇതിൻെറ പ്രാമാണ്യവും സുഖസേവ്യതയും ചൊല്ലുന്നു. വേദമാകുന്ന കല്പവൃക്ഷത്തിൻെറ ഫലം ശ്രീമഹാഭാഗവതം. അമൃതദ്രവമായിരിക്കുന്ന ഇത് ശ്രീശുകമുഖത്തിങ്കൽനിന്ന് ഭൂമിയിൽ ഗളിതമായി; എന്നാൽ രസജ്ഞരായിരിക്കുന്ന ജനം ഇതിനെക്കൊണ്ടനുഭവിക്കേണമെന്നു സൂതശൌനകസംവാദംകൊണ്ടു പുരാണകഥാരംഭം. നൈമിശാരണ്യത്തിങ്കൽ സത്രം ദീക്ഷിച്ചു വസിക്കുന്ന ശൌനകാദിമഹാമുനികൾ, ഒരു നാൾ കൃതാവസരന്മാരായിരിക്കുന്നവർ, സ്വദത്തമായിരിക്കുന്ന ബ്രഹ്മാസനത്തിന്മേലിരിക്കുന്ന സൂതനോടു വിചാരിച്ചാർ. എന്നിട്ടു ചോദ്യങ്ങൾ. സകല വിദ്യകളിലും വിവേകിച്ചു നിയമേന പുരുഷാർത്ഥസാധനമായിരിക്കുന്ന ധർമ്മത്തെ സകല പ്രപഞ്ചത്തിങ്കൽ സാരഭൂതമായിരിക്കുന്ന ആത്മതത്വത്തെ. ശ്രീകൃഷ്ണാവതാരത്തെ- അവതാരാന്തരങ്ങളെ- കലിയുഗത്തിങ്കൽ ധർമ്മത്തിന്നാശ്രയമാകുന്നതിനെ എന്നിതെല്ലാം ചൊല്ലുവേണമെന്ന്. അതിനുത്തരമായരുളിച്ചെയ്താൻ സൂതൻ. ഗുരുവായിരിക്കുന്ന ശ്രീശുകനെ നമസ്കരിച്ചിട്ട് യാതൊന്നുകൊണ്ട് ഭഗവാങ്കൽ ഭക്തിയുണ്ടാവൂ അത് ധർമ്മമാകുന്നത്. അതല്ലാത്തത് ധർമ്മമല്ല. ധർമ്മാദികളെല്ലാംകൊണ്ടും തത്വജ്ഞാനക്രമേണ മോക്ഷമെ സാധിക്കവേണ്ടു. അത് അദ്വിതീയമായി ജ്ഞാനാത്മകമായിരിക്കുന്ന വസ്തുതത്വമാകുന്നു. അതിനെ മുനികൾ വൈരാഗ്യജ്ഞാനയുക്തയായിരിക്കുന്ന ഭക്തികൊണ്ടു ഹൃദയത്തിങ്കൽ കാണുന്നു. ഭക്തിസാധനം ചരിതശ്രവണം. എന്നാൽ ശുദ്ധസാത്വികനായിരുന്ന ശ്രീവാസുദേവങ്കലെ ഭക്തി സർവ്വപ്രകാരേണ സാധിക്കവേണ്ടുവത്. സകല പ്രപഞ്ചത്തിനും കാരണമാകുന്നതു ഭഗവാൻ തന്തിരുവടിയത്രെ. അങ്ങനെ ഇരുന്ന ഭഗവാനാദികാലത്തു പുരുഷരൂപമവലംബിച്ചു. അപ്പുരുഷരൂപം എല്ലാം ലോക

ങ്ങൾക്കും കാരണം. അവതാരാന്തരങ്ങൾക്കും അതെ കാര
ണം. എന്നിട്ട് അവതാരങ്ങൾ സനകാദികൾ ശ്രീവരാഹം
ശ്രീനാരദൻ നരനാരായണന്മാർ ശ്രീകപിലൻ ദത്താത്രേ
യൻ ഋഷഭദേവൻ യജ്ഞൻ പൃഥുമൂൎത്തി കൂൎമ്മമൂൎത്തി ധന്വന്തരി
മോഹിനീ നരസിംഹം(വടു)വാമനൻ പരശുരാമൻ ശ്രീവേ
ദവ്യാസൻ ശ്രീരാഘവൻ ശ്രീബലഭദ്രൻ ശ്രീകൃഷ്ണൻ ബുദ്ധമു
നി കല്ക്കി എന്നേവമാദ്യവതാരങ്ങൾ അസംഖ്യങ്ങൾ. ഋഷി
കൾ ദേവകൾ മനുക്കൾ മനുപുത്രന്മാർ പ്രജാപതിമാർ എ
ന്നെവമാദിമഹത്തുക്കളെല്ലാം ഭഗവദവതാരങ്ങൾ. പ്രപഞ്ച
ന്തന്നെ ഒട്ടൊഴിയാതെ ഭഗവദ്വിഗ്രഹമത്രെ. സ്ഥൂലമായ പ്ര
പഞ്ചം ഭഗവാൻ മായയാൽ കല്പിതം. ഇതിന്നുമീതെ ഗുണ
മായിരിക്കുന്ന വസ്തു ജീവനായിരിക്കുന്നത്. ഇങ്ങിനെ സ്ഥൂല
സൂക്ഷ്മങ്ങളായുള്ള രൂപങ്ങൾ സ്വചൈതന്യംകൊണ്ടു പ്രതി
ഷിദ്ധങ്ങളായിരിക്കുന്നു യാതൊന്നിങ്കൽ, അതു് ബ്രഹ്മം. സം
സാരഹേതുവാകുന്നതു് ഈശ്വരമായ. അവിദ്യയായ്ചമെ
ഞ്ഞു പരതയുമ്പോൾ ആത്മജ്ഞാനമുദിക്കുന്നു. ഈ അൎത്ഥ
ത്തിന്നുപപാദകമായിരിക്കുന്ന ശ്രീഭാഗവതമാകുന്ന പുരാണ
ത്തെ ശ്രീവേദവ്യാസൻ ചമെച്ചു ശ്രീശുകനെ പഠിപ്പിച്ചു.
ശ്രീശുകനതിനെ ഗംഗാതീരത്തിങ്കൽ അനശനന്ദീക്ഷിച്ചിരു
ന്ന പരീക്ഷിത്തിന്നറിയിച്ചു. ശ്രീകൃഷ്ണന്റെയും ധൎമ്മപുത്രരുടേ
യും സ്വൎഗ്ഗാരോഹണവും കഴിഞ്ഞിരുന്ന വിഷയത്തിങ്കൽ എ
ന്നിങ്ങനെ കേട്ടു, ശൌനകമഹൎഷി ചോദിച്ചരുളുന്നു. ശ്രീഭാഗ
വതം പുരാണം എതുകാലത്തു് എവിടെനിന്നു് എന്തു ഹേതു
വായി ആരുടെ നിയോഗത്താൽ ശ്രീവേദവ്യാസൻ ചമെച്ചു?
സാക്ഷാൽ ജ്ഞാനിയായി നിരപേക്ഷനായി സകലലോക
ങ്ങളിൽ പരമാറുന്ന ശ്രീശുകനും പരീക്ഷിത്തും തങ്ങളിലുള്ള
സംവാദം വന്നവാറെങ്ങിനെ? ഭാഗവതോത്തമനായിരുന്ന
പരീക്ഷിത്തു എന്തു ഹേതുവായിട്ടു് അനശനം ദീക്ഷിച്ചു? എ
ന്നാലതിനെ അറിയിക്കേണമെന്നു് ശൌനകൻ ചോദിച്ചു

വാറെ അരുളിച്ചെയ്താൻ സൂതൻ. എങ്കിലൊ പണ്ടു ദ്വാപര യുഗത്തിങ്കൽ ഭഗവാൻ ശ്രീപരാശരന്റെപുത്രനായി സത്യവതിയിലവതരിച്ചു ലോകാനുഗ്രഹപരനായി സരസ്വതീതീരത്തിങ്കൽ ഇരുന്നു വിവേചിക്കുന്ന കാലത്തു ദ്വാപരയുഗത്തിന്റെ അവസാനകാലത്തിങ്കൽ കാലദോഷത്താൽ ചുരുങ്ങുന്ന ധൎമ്മത്തെ കണ്ടു ധൎമ്മസ്ഥാപനത്തിന്നായിക്കൊണ്ടു വേദത്തെ നാലംശമായി പകുത്തു പൈലാദികൾ നാലൎക്കു കൊടുത്തു. വേദാൎത്ഥത്തെ വെളിച്ചത്തിടുവാനായ്ക്കൊണ്ടു ശ്രീമഹാഭാരതഞ്ചമെച്ചു ശിഷ്യൎകളെ പഠിപ്പിച്ചു.

ഇങ്ങനെ ലോകാനുഗ്രഹാൎത്ഥമായി വ്യാപരിക്കുന്നേടത്തു മനസ്സു തെളിയായ്കയാൽ എന്തിനിക്കു പോരാഴ്മ എന്നു വിവേകിക്കുന്ന ശ്രീവേദവ്യാസന്റെ ആശ്രമത്തിങ്കലെഴുന്നള്ളി ശ്രീനാരദമഹൎഷി. അപ്പൊഴുതു ശ്രീവേദവ്യാസനും അൎഘ്യപാദ്യാദികളെക്കൊണ്ടു പൂജിച്ചിരുന്ന കാലത്തു ശ്രീവേദവ്യാസന്റെ മനസ്സിന്റെ അപരിതോഷത്തെ പ്രസംഗിച്ചെട്ടത്തു് അരുളിച്ചെയ്തു ശ്രീനാരദമഹൎഷി. ലോകാനുഗ്രഹാൎത്ഥമായി സകലധൎമ്മങ്ങളേയും സ്ഥാപിക്കുന്ന നീയഭഗവത്സ്വരൂപത്തെ വൎണ്ണിയായ്കനിമിത്തമായി നിന്റെ മനസ്സു പ്രകാശിയായിന്നു. ഭഗവച്ചരിതംകൂടാത പ്രബന്ധം ശോഭിക്കുന്നുവല്ല. ശുദ്ധമായിരിക്കുന്ന ധൎമ്മന്തന്നെ ഭഗവദൎപ്പണംകൂടാതെ ശോഭിക്കുന്നുവല്ല. അതെയുമല്ല വിഷയസുഖം സമസ്തലോകങ്ങളിലും സാധിക്കാം. മോക്ഷത്തെ സാധിപ്പാൻ മനുഷ്യനായി ജനിച്ചെയാവു. എന്നാൽ ഭഗവൽഭക്തികൊണ്ടെ മോക്ഷത്തെ സാധിക്കാവു എന്നതിനിക്കു പ്രസിദ്ധം. പൂൎവ്വജന്മത്തിങ്കൽ ബ്രാഹ്മണദാസിക്കു പുത്രനായിരുന്ന ഞാൻ ബ്രാഹ്മണനിയോഗത്താൽ സന്ന്യാസികളെ പരിചരിച്ചു് അവരുടെ അനുഗ്രഹത്താൽ ജ്ഞാനം ലഭിച്ചു് ഭഗവദുപാസനത്തിങ്കൽ ഇച്ഛയോടുകൂടെ വൎത്തിക്കുന്ന കാലത്തിൽ മാതാവു മരിച്ചുപോയാൾ. അതും ഭഗവദനുഗ്രഹമെന്നു കല്പിച്ചു സൎവ്വവുമുപേക്ഷിച്ചു ശരീരമാത്രശേഷനായി വനമദ്ധ്യത്തെ പ്രാപിച്ചു ജി

തേന്ദ്രിയനായി ഭഗവാനെ ഉപാസിച്ചേൻ. അങ്ങിനെ ഉപാസനകൊണ്ടു ഹൃദയത്തിങ്കൽ പ്രകാശനായ ഭഗവാനെ ഉടനെ കാണാഞ്ഞു പരിഭ്രമിക്കുന്ന ഇനിക്കു ഒരശരീരവാക്കുണ്ടായി. ഇജ്ജന്മത്തിങ്കൽ നീയെന്നെ കാണുന്നോവല്ല എന്ന വാക്കു കേട്ടു ഞാൻ ഭക്തിയോടുകൂടി ഭഗവദ്യശസ്സിനെ പാടി ലോകത്തിങ്കൽ പെരുമാറി ആയുസ്സിനെ കഴിച്ച് ബ്രഹ്മപുത്രനായിജെനിച്ചു. എന്നാൽ നീ ഭഗവാൻെറ മാഹാത്മ്യത്തെ വൎണ്ണിക്കയെന്നിങ്ങനെയരുളിച്ചെയ്തു ശ്രീനാരദനെഴുന്നള്ളിയനന്തരം ശ്രീവേദവ്യാസൻ സരസ്വതിതീരത്തിങ്കൽ ശമ്യാപ്രാസമെന്ന പ്രസിദ്ധമായിരുന്ന ആശ്രമത്തിങ്കലിരുന്നു ബ്രഹ്മോപാസനകൊണ്ടു ശുദ്ധമായൊരു മനസ്സുകൊണ്ട് ഈശ്വരതത്വത്തേയും സ്മരിച്ച് മായകാൎയ്യമായിരുന്ന സംസാരചക്രത്തിൻെറ ബന്ധം പോക്കുവാൻ പ്രധാനപാദകമായിരുന്ന ഭക്തിയോഗത്തെ കണ്ടു ഭക്തിമാൎഗ്ഗപ്രതിപാദകമായിരുന്ന ശ്രീഭാഗവതത്തെച്ചമെച്ച് അധികാരിയായിരുന്ന ശ്രീശുകനെ പഠിപ്പിച്ചു. അതു കേട്ടു പിന്നേയും വിചാരിച്ചു ശൌനകമഹഷി. നിരപേക്ഷനായി ആത്മാരാമനായിരുന്ന മഹാമുനി എന്തു ഹേതുവായി ശ്രീഭാഗവതം പഠിച്ചു എന്നു ശൌനകൻ വിചാരിച്ചതു കേട്ട് ഉത്തരമായി ചൊന്നാൻ സൂതൻ; ആത്മാരാമന്മാരായിരിക്കുന്ന മുനികളാൽ ഫലാപേക്ഷകൂടാതെ ഭഗവാങ്കൽ ഭക്തിചെയ്യുന്നോർ. അങ്ങിനത്തൊന്നു ഭഗവാൻെറ മഹത്വം. ശ്രീവേദവ്യാസപുത്രൻ ശ്രീശുകൻ ഭഗവൽഗുണങ്ങളാൽ വിലോഭിതചിത്തനായി ശ്രീമഹാഭാഗവതം പഠിച്ചു. പിന്നെ പരീക്ഷിത്തിൻെറ ചരിതത്തെ അറിയിക്കുന്നു. ധാൎത്തരാഷ്ട്രന്മാരും പാണ്ഡവർകളും തങ്ങളിലുള്ള യുദ്ധത്തിങ്കൽ പതിനെട്ടക്ഷൌഹിണിയുംകൂടെ ച്ചത്തൊടുങ്ങിയകാലത്തു ഭീമസേനൻെറ ഗദയേററു തുടതകിഞ്ഞു വീണുകിടക്കുന്ന ദുൎയ്യോധനനെക്കണ്ട് അശ്വത്ഥാമാവ് ഉറങ്ങിക്കിടക്കുന്ന ദ്രൌപദേയന്മാരുടെ തലയറുത്തു ദുൎയ്യോ

ധനനു കാഴ്ചവെച്ചകാലത്തു് അവനത്തു പ്രിയമായീല, അക്കാലത്തു പുത്രവധം ഹേതുവായി പ്രലപിക്കുന്ന ദ്രൌപദിയെക്കണ്ടു പ്രതിജ്ഞചെയ്താനജ്ജുനൻ:— ഞാൻ പുത്രഘന്താവായിരിക്കുന്ന ബ്രാഹ്മണന്റെ തലയറുത്തു കൊണ്ടുവന്നു് നിന്നുടെ മുന്നിലാമ്മാറുവെച്ചു കണ്ണുനീർ തുടക്കുന്നുണ്ടു്. എന്നു പ്രതിജ്ഞകൊണ്ടു ദ്രൌപദിയെ ആശ്വസിപ്പിച്ചു. പിന്നെ ശ്രീകൃഷ്ണനാൽ തേർ*കിടാകപ്പെട്ട തേമ്മൽ കരേറി വേഗത്തിൽ ചെല്ലുന്ന അജ്ജുനനെക്കണ്ടു ഭീതനായി ഓടിത്തുടങ്ങിനാനശ്വത്ഥാമാവു്. നാനാദിക്കുകളിലോടി നിരാശ്രയനായിരുന്ന അശ്വത്ഥാമാവിനാൽ പ്രയുക്തമായിരുന്ന ബ്രഹ്മാസ്ത്രത്തെ ശ്രീകൃഷ്ണനിയോഗത്താൽ ബ്രഹ്മാസ്ത്രംകൊണ്ടു സംഹരിച്ചാനജ്ജുനൻ; പിന്നെ അശ്വത്ഥാമാവിനെ പിടിച്ചുകെട്ടി ദ്രൌപദിയുടെ മുമ്പിലാമ്മാറു കൊണ്ടുവെച്ചാനജ്ജുനൻ, പിടിച്ചുകെട്ടിചെന്ന ഗുരുപുത്രനെക്കണ്ടുവന്ദിച്ചു ചൊല്ലിതുടങ്ങിനാൾ ദ്രൌപദി. ഇവനെ അഴിച്ചുവിടണം, ബ്രാഹ്മണനല്ലോ ഇവൻ, വിശേഷിച്ചാചാൎയ്യപുത്രനാകയുമുണ്ടു്; എന്നിങ്ങനെ ദ്രൌപദിയുടെ വചനം കേട്ടു ശ്രീകൃഷ്ണനും ധമ്മപുത്രനും ആദരിച്ചനന്തരം ചൊന്നാൻ ഭീമസേനൻ. ബാലവധം ചെയ്തതു് അവശ്യം കത്തവ്യമെന്നല്ലൊ കല്പിച്ചു ഭീമസേനൻ ചൊല്ലുകേട്ടു് അരുളിച്ചെയ്തു ശ്രീകൃഷ്ണൻ; ബ്രാഹ്മണൻ വദ്ധ്യനല്ല. ആതതായി വദ്ധ്യൻ, മുന്നം നീ ചെയ്ത പ്രതിജ്ഞെക്കും ഭീമസേനന്റേയും ദ്രൌപദിയുടേയും പ്രിയത്തിനും ഭംഗംവരാതേയും കണ്ടു് അശ്വത്ഥാമാവിന്റെ തല ചിരച്ചുകളഞ്ഞു് സഹജമായിരുന്ന മണിയെച്ചെന്നെടുത്തു പിടിച്ചുകെട്ടഴിച്ചു പടിവീട്ടിൽനിന്നു പുറപ്പെടുത്തികളഞ്ഞാൽ പ്രതിജ്ഞാഭംഗം വരികയില്ല, എന്നരുളിച്ചെയ്തു ശ്രീകൃഷ്ണൻ. തദനന്തരം യുദ്ധഭൂമിയെ പ്രാപിച്ചു ദ്രൌപദിക്കു പണ്ടു പ്രതിജ്ഞചെയ്തതിനെ കാട്ടികൊടുത്ത പാണ്ഡവർകളെക്കൊണ്ടു മരിച്ച രാജാക്കന്മാ

* തേർക്കിടാവു് = സാരഥി

രുടെ ശേഷക്രിയ ചെയ്യിച്ചു, ധൎമ്മപുത്രൎക്ക രാജ്യാഭിഷേകം
ചെയ്തു രാജ്യത്തെയുമടക്കിക്കൊടുത്തു ശ്രീമദ്വാരകക്കു് എഴുന്ന
ള്ളുവാൻ തുടങ്ങുന്നേപ്പോൾ ഉത്തര വന്നു ശരണം പ്രാപി
ച്ചാൾ. അയ്യോ സ്വാമി ഇതല്ലൊ അത്യന്തമുജ്ജ്വലിച്ചിരിപ്പൊ
രു ശരം പോന്നുവരുന്നു; ഇതിങ്കൽനിന്നു് എന്റെ ഗൎഭത്തെ (ര
ക്ഷിപ്പൊറയ്ക്ക). എന്നിങ്ങിനെ ചൊല്ലി ശരണാഗതയായിരു
ന്ന ഉത്തരയെക്കൊണ്ടു് ഗൎഭത്തെ തൃച്ചക്രംകൊണ്ടു രക്ഷിച്ചു ശ്രീ
മദ്വാരകക്കു് എഴുന്നള്ളുവാൻ തുടങ്ങുന്ന കാലത്തു് ധൎമ്മപുത്രാ
ദിപുത്രരോടുംകൂടെ ചെന്നു സ്തുതിച്ചുചൊല്ലുതുടങ്ങിനാൾ
കുന്തി. പ്രകൃതികളിൽ വേർപെട്ടു് സൎവ്വത്തിന്നും കാരണഭൂത
നായി സാക്ഷിഭൂതനായിരിക്കുന്ന നിന്തിരുവടിക്കു നമസ്കാരം.
അപരിച്ഛിന്നമഹിമാവായി ഭക്തവത്സലനായിരിക്കുന്ന നി
ന്തിരുവടിക്കു നമസ്കാരം. സൎവ്വാപത്തുകളിൽ നിന്നു രക്ഷി
ച്ചായല്ലൊ ഞങ്ങളെ, അങ്ങിനെയിരിക്കുന്ന നിന്തിരുവടിക്കു
നമസ്കാരം. എന്നേവമാദിമധുരവചനങ്ങളെക്കൊണ്ടു സ്തുതി
ക്കപ്പെട്ട ഭഗവാൻ മന്ദസ്മിതത്തെ ചെയ്തു കുന്തിയെക്കൊണ്ടു യാ
ത്രയുമനുവദിപ്പിച്ചു് എഴുന്നള്ളുവാൻ തുടങ്ങുന്നേപ്പോൾ, ധൎമ്മ
പുത്രർ യാത്ര അനുവദിയാതെ നിന്നു ചൊല്ലുതുടങ്ങിനാൻ;
എന്നെ കഷ്ടമെ എന്റെ മോഹം അനിത്യമായിരിക്കുന്ന ശ
രീരം നിമിത്തമായി അവദ്ധ്യവധമെല്ലൊ ഞാൻ ചെയ്തതു്.
ഈ ദോഷത്തോടു വേർപെട്ടു എന്തുകൊണ്ടു എങ്കിലൊ
ഞാൻ, എന്നിങ്ങിനെ വിവേകിക്കുന്ന ധൎമ്മപുത്രർ ശ്രീകൃഷ്ണ
നോടും ഭ്രാതാക്കളോടും വ്യാസധൌമ്യാദിമഹാമുനികളോടും
കൂടെ കുരുക്ഷേത്രം പ്രാപിച്ചു ശരശയനത്തിന്മേൽ കിടക്കുന്ന
ഭീഷ്മരെക്കണ്ടു് വന്ദിപ്പുതും ചെയ്തു. അവരാൽ മധുരഭാഷണ
ങ്ങളെക്കൊണ്ടു് സംഭാവിതനായിരിക്കുന്ന ധൎമ്മപുത്രർ നാനാ
ജാതിയുള്ള ധൎമ്മങ്ങൾ വിചാരിപ്പുതും ചെയ്താൻ. അനന്തരം
ഭീഷ്മരും ധൎമ്മപുത്രരുടെ ചോദ്യപരിഹാരം ചെയ്തു ധൎമ്മങ്ങ
ളെ അറിയിച്ചു നയനഗോചരനായിരുന്ന ശ്രീകൃഷ്ണനെ സ്തു
തിച്ചുനിന്നു ദേഹത്യാഗം ചെയ്യുതും ചെയ്താൻ.

അനന്തരം ധൎമ്മപുത്രർ ഭീഷ്മരുളിച്ചെയ്ത ധൎമ്മം കേട്ടു കൃതാ
ൎത്ഥനായി ഭീഷ്മരുടെ ശേഷക്രിയകൾ ചെയ്തു ഹസ്തിനപുരം
പ്രാപിച്ചു അടുത്തവണ്ണം രാജ്യപരിപാലനം ചെയ്യാൻ· പി
ന്നെ ശ്രീകൃഷ്ണൻ ധൎമ്മപുത്രരെക്കൊണ്ടു മൂന്നശ്വമേധം ചെ
യ്യിച്ചു ധൎമ്മപുത്രൎക്ക രാജ്യത്തെ അടക്കിക്കൊടുത്തു നാനാജാ
തിയുള്ളനുഗ്രഹത്തെച്ചെയ്തു നാലഞ്ചുമാസം ഹസ്തിനപുരത്തി
ങ്കലിരുന്നു പാണ്ഡവൎക്കളെ യാത്രയുമനുവദിപ്പിച്ചു സാത്യകി
പ്രമുഖന്മാരായിരിക്കുന്ന ജനത്തോടുംകൂടെ ദ്വാരകക്കെഴുന്ന
ള്ളി ഭഗവാൻ. അനന്തരം ഭഗവാനാൽ രക്ഷിതനായി ശക്
തികൾനിന്നു നാനാഗുണങ്ങളായുള്ള രാജഗുണങ്ങളോടുംകൂ
ടി ജനിച്ച കുമാരൻ പാണ്ഡവൎക്കളാൽ രക്ഷിതനായി വസി
ക്കുന്ന കാലത്തു ജ്ഞാതിവധം ചെയ്യുന്നതു കാണവേണ്ടാ എ
ന്നു ചൊല്ലി തീൎത്ഥസ്ഥാനത്തിന്നു പോയ വിദുരർ പാണ്ഡവർ
കളാൽ സംഭാവിതരായി ചില ദിവസങ്ങൾ വസിച്ചു ധൃതരാ
ഷ്ട്രരുടെ പുരുഷാൎത്ഥത്തെ സാധിക്കവേണമെന്നു കല്പിച്ചു
ധൃതരാഷ്ട്രരെയുംകൊണ്ടു വനം നോക്കി പോയാർ വിദുരർ.
അങ്ങിനെ പുലൎന്നാറെ ധൎമ്മപുത്രരും നിത്യാനുഷ്ഠാനങ്ങൾ
ചെയ്തു കൃതകൃത്യനായി ഗുരുവന്ദനാൎത്ഥമായി അകംപുക്കകാ
ലത്തു ധൃതരാഷ്ട്രരേയും ഗാന്ധാരിയേയും കാണാഞ്ഞു ദുഃഖി
ക്കുന്ന കാലത്തു ശ്രീനാരദനെഴുന്നള്ളി യുക്തിയുക്തങ്ങളായു
ള്ള വചനങ്ങളെക്കൊണ്ടു ധൎമ്മപുത്രരുടെ ദുഃഖത്തെ കള
ഞ്ഞ് ധൃതരാഷ്ട്രർ പോയപ്രകാരവും അവരുടെ പ്രവൃത്തി
യും ദേഹത്യാഗവും അറിയിച്ച് യഥാഗതമെഴുന്നരുളി നാരദ
മഹൎഷി. (തുടരും)

***

# കൈപ്പിത്തുകൾ

കൊല്ലം 995-ാമതിൽ കമ്പനി സൎക്കാരിൽനിന്നും വെ
പ്രസാഷ്ട് അവൎകൾ മലയാളത്തിൽ രാജാക്കന്മാരോടും

ബ്രാഹ്മണരോടും ചോദ്യം ചെയ്തതിന്റെയും അതിന്നു നാഗശ്ശേരി മനയ്ക്കൽനിന്നും കൊടുത്ത ഉത്തരവും എഴുതിയ വിവരം തെരുവകപ്പ്.

ചോദ്യം— മലയാളത്തിൽ ഇപ്പോൾ 93-ാമതിലോളം നടപ്പായിട്ടുള്ള കൊല്ലം എന്തു പ്രമാണിച്ചിട്ടാകുന്നു?

ഉത്തരം— കൊല്ലം എന്നുള്ള പ്രദേശത്തു സമുദ്രം വാങ്ങി കരപിടിച്ച കാലം പ്രമാണിച്ചാകുന്നു.

ചോ— ഈ മേലെഴുതിയ കൊല്ലം ഉണ്ടാകുന്നതിന്നു മുമ്പെ ഉള്ള കാലങ്ങളിൽ കൊല്ലത്തിന്റെ കണക്ക കൂട്ടുന്നത് എന്തു പ്രമാണിച്ചിട്ടാകുന്നു?

ഉ— കൊല്ലം എന്നുള്ള വ്യവഹാരത്തിനു മുമ്പെ പ്രഭവാദി സംവത്സരവും, വ്യാഴവും പ്രമാണിച്ചിട്ടു കാലപരിച്ഛേദത്തിന്നു സംഗതി.

ചോ— കൊച്ചി രാജ്യത്തെങ്കിലും, മലയാളത്തിൽ എവിടെയെങ്കിലും ജൂതന്മാര് ഒന്നാമതു വന്നിട്ടുള്ളത് ഏതു കൊല്ലത്തിലാകുന്നു.

ഉ— ബൌദ്ധന്മാര് ഇപ്രദേശത്തു വന്നു പെരുമാളെ ഭ്രമിപ്പിച്ചു ബൌദ്ധശാസ്ത്രത്തെ അനുഷ്ഠിപ്പിച്ചു. ആ ബൌദ്ധന്മാര് ഒന്നിച്ചു ജൂതന്മാര് വന്നിരിക്കുന്നു. ആയതിന്റെ കാലം കുലശേഖരപെരുമാളുടെ (മൂന്നാം പെരുമാളാകുന്നത് കുലശേഖരപെരുമാളുടെ) സ്വർഗ്ഗാരോഹണകാലം 1460 സംവത്സരം.

ചോ— നസ്രാണികൾ മലയാളത്തിൽ ഒന്നാമതു വന്നിട്ടുള്ളത് ഏതു കൊല്ലത്തിലാകുന്നു?

ഉ— ജൂതന്മാരു വന്ന കാലത്തുതന്നെയാകുന്നു.

ചോ— ഒന്നാമത്തെ പെരുമാൾ, ചോഴമണ്ഡലത്തുന്ന് ഈ രാജ്യത്തേക്ക് ഏതു കൊല്ലത്തിലാകുന്നു വന്നത്?

ഉ— ഒന്നാമത്തെ പെരുമാൾ വന്നത് കുലശേഖരപെരുമാളുടെ 60 സംവത്സരം മുമ്പെയെന്നു കേട്ടിരിക്കുന്നു.

ചോ— അപ്പോൾ മലയാളം എത്ര ഖണ്ഡമുണ്ടായിരുന്നു? ആ ഖണ്ഡങ്ങളുടെ പേരും എന്താകുന്നു?

ഉ— മലയാളം നാലു ഖണ്ഡം ആകുന്നു. ഗോകൎണ്ണത്തുന്നു തുടങ്ങി പെരുമ്പുഴയോളം ഒരു ഖണ്ഡം; തുളുരാജ്യം. പെരുമ്പുഴക്ക നിന്ന് പുതുപ്പട്ടണത്തോളം മൂഷികരാജ്യം. പുതുപ്പട്ടണത്തുങ്കൽനിന്ന് കന്നെററിയോളം കേരളരാജ്യം. കന്നെററിങ്കൽനിന്ന് കന്യാകുമാരിയോളം കൂപരാജ്യം.

ചോ— അപ്പോൾ മലയാളത്തിൽ വലിയ നഗരങ്ങളുടെ പേര് എന്തായിരുന്നു; ആയതിന്ന് എല്ലാം ഇപ്പോഴും ആ പേർതന്നെയൊ പറയുന്നത്?

ഉ— മലയാളത്തിൽ വലിയ നഗരങ്ങളുടെ പേരു മററിയപ്രകാരം ഗ്രഹിച്ചിട്ടും ഇല്ല.

ചോ— എത്ര പെരുമാക്കൾ വന്നിട്ടുണ്ട്. അവർ ഓരോരുത്തര് എത്രനാൾ വാണിരിക്കുന്നു.

ഉ— നാലു പെരുമാക്കൾ വാണപ്രകാരം പ്രസിദ്ധിയുണ്ട്. മൂന്നു പെരുമാളന്മാര് പന്ത്രണ്ടീത് സംവത്സരവും, നാലാമത്തെ പെരുമാള് 36 സംവത്സരവും വാണിരിക്കുന്നു.

ചോ— ആ പെരുമാളുടെ പെരെന്താകുന്നു.

ഉ— അവരുടെ പേര്:— കേരളൻ എന്നും, പള്ളിബാണര് എന്നും, ചേരമാൻ എന്നും, കുലശേഖരൻ എന്നും ആകുന്നു.

ചോ— ഈ നാട്ടിൽ മാപ്പിളമാര് ഒന്നാമതു വന്നിട്ടുള്ളത് ഏതു കൊല്ലത്തിലാകുന്നു.

ഉ— മാപ്പിളമാരു ബൌദ്ധന്മാരൊന്നിച്ചിട്ട് ഒന്നാമതു വന്നിരിക്കുന്നു.

ചോ— അവരെങ്ങിനെ വന്നു. ഏതു നഗരത്തിലാകുന്നു അവർ മുമ്പെ എത്തിയത്?

ഉ— മാപ്പിളമാരു കാലാന്തരത്തിൽ സാമൂതിരി രാജാവിങ്കൽ

അടിമവെച്ചതിന്റെ ശേഷം ചാലിയത്തിറങ്ങി തിരൂര് ഇരിപ്പാൻ തക്കവണ്ണം രാജാവു കല്പിച്ചിരിക്കുന്നു.

ചോ— അവര് ഈ രാജ്യത്തേക്കതന്നെ പ്രത്യേകിച്ചു വന്നുവൊ; അതല്ല യഥാവൽ വന്നുവൊ?

ഉ— അവർ യഥാവിൽ വരുവാൻ സംഗതിയും ഇല്ല.

ചോ— മാപ്പിളമാര വന്നെപ്പൊൾ ഈ നാട്ടിൽ ദേശക്കാരു വേറെ ആരെല്ലാം ഉണ്ടായിരിക്കുന്നു.

ഉ— ഈ രാജ്യത്ത് ബ്രാഹ്മണരു തുടങ്ങി ശൂദ്രരുപൎയ്യന്തം കേരളമൎയ്യാദയായിട്ടു നടക്കുന്ന ജനങ്ങൾ മാപ്പിളമാരു വരുന്നതിന്നു മുമ്പെയുള്ളവരാകുന്നത്?

ചോ— മാപ്പിളമാരെത്തിയ സമയത്ത് വാണിരുന്ന പെരുമാളുടെ പേരെന്തായിരുന്നു.

ഉ— മാപ്പിളമാര് മുമ്പിനാൽ വന്ന സമയത്ത് വാണിരുന്ന പെരുമാള് പള്ളിബാണര് ആകുന്നു.

ചോ— മാപ്പിളമാരൊന്നിച്ച് അറബിരാജ്യത്തേക്കു പോയിട്ടുള്ള പെരുമാളുടെ പേരെന്തായിരുന്നു.

ഉ— മാപ്പിളമാരൊന്നിച്ച് മക്കത്തേക്കുപോയ പെരുമാള് പള്ളിബാണരാകുന്നു.

ചോ—എത്ര പെരുമാക്കൾ അറബിരാജ്യത്തേക്കുപോയിട്ടുണ്ട്.

ഉ— മേലെഴുതിയ പെരുമാളല്ലാതെ ദേശാന്തരത്തിലേക്കു പോയിട്ടില്ല.

ചോ— അവർ ആരെങ്കിലും മടങ്ങിവന്നിട്ടുണ്ടൊ?

ഉ— പോയ പെരുമാൾ ഇപ്രദേശത്തേക്കു മടങ്ങിവന്നിട്ടും ഇല്ല.

ചോ— ഒന്നാമത്തെ പെരുമാക്കൾ വാണതിന്റെ ശേഷം മലയാളരാജ്യം വിഭജിച്ചതെങ്ങിനെ?

ഉ— ഒന്നാമത്തെ പെരുമാക്കൾ വന്ന കാലം മേലെഴുതിയ ഖണ്ഡങ്ങൾ നാലുമത്രെ വിഭാഗമാകുന്നത്.

ചോ — പറങ്കി മലയാളരാജ്യത്തേക്കു കപ്പലിൽ ഒന്നാമതു വ ന്നിട്ടുള്ളത് ഏതു കൊല്ലത്തിൽ ആകുന്നു.

ഉ — പറങ്കി ദ്വീപാന്തരങ്ങളുകൽനിന്ന് ഭൂമണ്ഡലം ആക്രമി ച്ച കാലത്താണ്ട് കേരളത്തിൽ വരുവാൻ സംഗതി. ആയ തിന്റെ കാലം 1740 സംവത്സരം മുമ്പെ.

ചോ — അവര് എത്ര കപ്പലിൽ വന്നു, എവിടെ കൊള്ള യിട്ടു?

ഉ — പറങ്കി എത്ര കപ്പലിൽ വന്നു എന്ന് കേട്ടുകേൾവി ഇ ല്ല. ചാലിയത്ത് കൊള്ളയിട്ട് വളരെക്കാലം ഇരുന്നപ്ര കാരം പ്രസിദ്ധിയുണ്ട്.

ചോ — ആ പറങ്കിയുടെ യജമാനൻ കപ്പലിൽനിന്ന് ഇറ ങ്ങിയത് എവിടെയാകുന്നു?

,, — ആ സമയത്ത് സാമൂതിരിരാജാവിന്റെ കോവിലകം ഏതു പ്രദേശത്താകുന്നു?

,, — എത്രനാൾ പറങ്കി ഈ രാജ്യത്ത് ഇരുന്നു?

,, — സാമൂതിരി രാജവും പറങ്കിയുമായിട്ട് കരാറു നാമം ചെയ്തതെന്ത്?

,, — ആ കരാറു നാമത്തിന്റെ പകർപ്പ് ഇപ്പോൾ വല്ലതും ഉണ്ടോ?

,, — പറങ്കി എത്തിയതിനു മുമ്പെയെങ്കിലും; അവർ എത്തി യതിന്റെ ശേഷമെങ്കിലും മലയാളത്തിലെ വർത്തമാനം വിവരമായിട്ട് എഴുതിയതു വല്ലതും ഉണ്ടോ?

,, — ഹൈദർആലി മലയാളത്തിൽ വന്നത് ഏതു കൊല്ല ത്തിലാകുന്നു?

,, — ഹൈദർആലിയുടേയും ഇങ്കിരിസ്സിന്റെയും വരവിന്റെ എടയിലുള്ള കാലങ്ങളിൽ മലയാളത്തിലെ വസ്തുതകൾ എഴുതിയതിൽ വല്ലതുമുണ്ടോ?

(ഈ എട്ടു ചോദ്യങ്ങൾക്ക് ഉത്തരം കണ്ടിട്ടില്ല)

ചോ — കൊല്ലം ആയിരത്തോളമെത്തുമ്പോൾ അതിന്റെ

വഴിയെ ഉണ്ടാവുന്ന കൊല്ലം എങ്ങിനെ എഴുതുന്നു. 1, 2, 3, എന്നൊ അതല്ല 1001, 1002, 1003 എന്നൊ?

ഉ — കൊല്ലം 1000— തികഞ്ഞാൽ അവിടെ നിന്നു മേല്പട്ട് 1001, 1002 എന്നെഴുതണം.

ചോ— 300, 400 സംവത്സരം കഴിഞ്ഞ കാലത്ത് സമുദ്രം ചുരത്തിന്നു സമീപത്തോളം അണഞ്ഞ് അവിടെനിന്നു വഴിയോടുതന്നെ വാങ്ങിപ്പോന്നിട്ടുണ്ടൊ?

ഉ— പരശുരാമൻ സമുദ്രം നീക്കി സമയം ചെയ്തതിൻെറ ശേഷം ചുരത്തിങ്കലോളം കേറീട്ടും ഇല്ല.

ചോ— കോഴിക്കോട്ട് എന്ന നഗരപ്പേരിൻെറ അൎത്ഥമെന്താകുന്നു.

,,— പാറകി കോഴിക്കോട്ട് ഒരു കോട്ടയുണ്ടാക്കിയത് ഏതു സ്ഥലത്താകുന്നു.

,,— ആയത് നശിപ്പിച്ചത് ആർ, അതു എപ്പോൾ ആകുന്നു?

(ഈ മൂന്നു ചോദ്യങ്ങൾക്കും ഉത്തരം കണ്ടില)

ചോ— പണ്ട് മലയാളം വാക്ക് എന്തക്ഷരത്തിലാകുന്നു എഴുതിയിരുന്നത്.

ഉ— മലയാളത്തിൽ പണ്ട് എഴുത്തു നടക്കുന്നത് കോലെഴുത്തിലും വട്ടെഴുത്തിലും ആയിരുന്നു. ഗ്രന്ഥം ആൎയ്യൻ എഴുത്തിലും ആകുന്നത്.

ചോ— ഴ–എന്നും, റ–എന്നും ഉള്ള അക്ഷരം ഏതു നാട്ടിൽ നിന്നാകുന്നു വന്നത്? ആയത് മലയാളഭാഷയിലുള്ളത് തന്നെയൊ?

ഉ— ഴ, റ, ഇവ മലയാളഭാഷ.

ചോ— കടുക്കത്ത പെരുമാൾ അറബിക്ക പോയാറെ എത്ര സാമൂരിരാജാക്കന്മാർ വാണിട്ടുണ്ട്. അവരുടെ വാഴ്ചയുടെ അവധി എത്ര കൊല്ലം, എത്ര വയസ്സാകുമ്പോൾ അവർ മരിച്ചു?

ഉ— കടുക്കത്ത പെരുമാൾ ദേശാന്തരങ്ങളിലേക്ക പോയിട്ടും ഇല്ല; സ്വൎഗ്ഗത്തിങ്കലേക്കത്രെ പോയത്.

ചോ— ഈ നാട്ടിൽ പലെടത്തും വലിയതായിട്ടുള്ള കുടക്കല്ലുകൾ കാണുന്നതിൻെറ ഉല്പത്തി വല്ലതും ഉണ്ടൊ?

(ഉത്തരമില്ല)

ചോ— മഹമ്മദന്മാൎക്ക മലയാളത്തിൽ മാപ്പിളമാര് എന്നു പറയുന്നതിന്ന് അൎത്ഥമെന്താകുന്നു.

ഉ— മാപ്പിളമാര് എന്നു പറയുന്നതിന്ന് മഹാപെലയന്മാര് എന്നൎത്ഥമാകുന്നു.

ചോ—വിലാത്തമലയാളത്തിലെക്ക ഒന്നാമതു വന്നത് എപ്പോൾ ആകുന്നു.

ഉ—238 സംവത്സരമായി.

ചോ— ചീനമാർ മലയാളത്തിൽ വന്നത് എപ്പോൾ ആകുന്നു.

,, —കോലെഴുത്തും വട്ടെഴുത്തും എന്നു പറയുന്നതിന് അൎത്ഥമെന്താകുന്നു; ഈ അക്ഷരങ്ങൾ മലയാളഭാഷയിൽ ഒന്നാമതു നടപ്പായത് എപ്പോൾ?

(ഇവക്ക് ഉത്തരമില്ല)

ചോ—ഈ അക്ഷരങ്ങൾ ആൎയ്യൻ അക്ഷരത്തെക്കാൾ മുമ്പെ ഉള്ളതൊ?

ഉ—അല്ല, പിന്നെ ഉണ്ടാക്കിയത്.

ചോ—ജോനകൻ എന്നും ചോനകൻ എന്നും പറയുന്നതിന്റെ അൎത്ഥമെന്ത്?

ഉ— യവനൻ എന്ന ശബ്ദത്തിന്റെ പ്രാകൃതഭാഷ.

ചോ— മക്കത്തിന്ന് അശ്രുവ എന്നു നടപ്പായിട്ടുള്ള വാക്കിന്റെ അൎത്ഥം എന്ത്?

,,— മഹമ്മദന്മാൎക്ക മാപ്പിള എന്ന് മലയാളത്തിൽ വാക്ക് ഒന്നാമതു നടപ്പായിട്ടുള്ളത് എപ്പോൾ ആകുന്നു?

(ഇവക്ക് ഉത്തരമില്ല)

ചോ—മലയാളം എന്ന വാക്കിന്റെ അൎത്ഥം എന്താകുന്നു.

ഉ—മലയാളത്തോടു സമീപിച്ച പ്രദേശത്തിന്നു മലയാചലം എന്നു പേര്, ആയതിന്റെ പ്രാകൃതഭാഷ. മലയാളം, വിലാത്തമലയാളത്തിങ്കലേക്ക വന്നകാലത്തിലെ കലി 'ഋഷിതോദ്ധേനസൈസ്യേന' എന്ന്. ചേരമാൻ പെരുമാള് ജനിച്ചന്നത്തെകലി 'പ്രദധീസമാശ്രയ' എന്ന്. മരിച്ചന്നത്തെ കലി 'സ്വൎഗ്ഗംസന്ദേഹം പ്രാപം' എന്നും ആകുന്നു.

# പ്രാചീനഗ്രന്ഥമാല.

## ശാസ്ത്രകം.

### III കരിശ്ലോകങ്ങൾ.

വിളക്കമെറുംമടയാർകരത്താൽ
വിളക്കവസ്തിൽപടിവെണ്മചേരും
കളത്തിനെപീത്തിയെരിഞ്ഞുകത്തും
വിളക്കിന്മാറിതകൈതൊഴുന്നേൻ. 1

അപ്പൂവിലിപ്പൂപൽകലിനുതലിപ്പൂണന്നേ–
നപ്പുറിണക്കതയവെൾശണനായകാമേ
ഇപ്പോൾനമുക്കിതമെഴുന്നാകില്പുലോകം
തപ്പാതവാറുപുകഠാപാനങ്ങളീടവേണം. 2

(നാരായമൂല) അരിവെറ്റിലചെമ്പഴുക്ക *
നാരായണൻതിരുമകൾക്കിതഞാൻതരുന്നേൻ
കാരോതരംകരിയുടെചമയങ്ങൾചൊൽവാൻ
പാരാന്നാമമയങ്ങീടുസരസ്വതീനീ. 3

കായാമ്പുമേനിനിറമൊത്തൊരുപൈതലെന്നും
കാർക്കുന്തൽകെട്ടിയഴകൊടൊരുപീലികുത്തി
ചേർകൊണ്ടുതന്നവഴിയെമണിയുംകിലുക്കി
കാച്ചുണ്ണേർവന്നുവിളയാടുകപന്തിതേറും. 4

സഭാസ്യചൊല്ല്യാൻകഴിപ്പുള്ളലോകം
സഭാസ്സ്യ*ചൊൽവാനെളുതല്ലടാമേ
നതോഷമുല്ലാസിതശിഷ്യലോകം
നതാമ്രഗുണാംകരുണാവലോകാൻ. 5

---

* ഭംഗിയായിട്ട്

ഊട്ടുകൊണ്ടുള്ളപത്ഥ്യങ്ങൾ,
വാട്ടമില്ലാഴ്കിലുംമതി,
കൂട്ടമൊന്നുകലമ്പീട്ടു
പാട്ടുപാടിത്തുടങ്ങുക.

## IV ദീട്ടുകം.

(1)

ഹ ഹ ഹ ഹരേ

ചുക്കുചെറുചീരകമരച്ചുകറിതേങ്ങ
ചിക്കനെയരച്ചുവടിവോടിഹനികത്തി
മുക്കിയൊരുകോരികനിരച്ചിലയിലാക്ക്യാർ
ചക്കമധുരക്കറിമറക്കരുതെനിക്ക്.

അപ്പുറത്തമൊഴിക്കചേരമാൻ മലനാട്ടു നൂററിനാല്പത്താറുകാതം വഴിവട്ടത്തിനകത്തു ചേരമാൻ പെരുമാളില്ലാത്ത കാലത്തു ചേരമാൻ പെരുമാളായി വാണെത്തു ഏറാട്ടു പെരുമ്പടപ്പു; പെരുമ്പടപ്പിൽ ചിത്രകൂടത്തിങ്കൽ പിറന്ന മാടത്തിൻകീഴ് രാജധാനിയിൽ വളൎന്ന രാജകുലവീരൻ വീരകുലരാജൻ രാജഗംഭീരൻ രാജമാൎത്താണ്ഡൻ വീരകേരളൻ തിരുമുമ്പാകെ ഉണൎത്തിയ്ക്കേണ്ടും കാൎയ്യം. നമ്മുടെ അമ്മാമൻ വീരഭട്ടാരകൎക്കൾ തെക്കും വെമ്പലനാട്ടിൽ ചെന്ന വിയപ്പിച്ച നമ്മോടു പയററിയ ശിഷ്യൻ നമുക്ക സമ്മാനിച്ചുതന്നോരാനയിന്മേലേറി തൃശ്ശിവപേരൂരിക്ക ചെന്ന വടക്കുന്നാഥനേയും തൊഴുതു വടക്കേഗോപുരം വടക്കോട്ടു കടന്നപ്പോൾ ആൎക്കുള്ളോരാനയെന്നും ചോതിച്ചാൽ കോഴിക്കോട്ടുള്ള മണവാളൻ. അതുവക പെരുതെന്നാക്കിവെച്ചാൻ നമ്മോടു പയററിയശിഷ്യൻ. അതുവകപെരുതെന്നിരിക്കുന്നതാകിൽ, തൃശ്ശിവപേരൂരപ്പനും തിരുമുൽപ്പാട്ടിൽസ്വരൂപത്തിന്നും ഏറൻ വഴിസാമന്തൎക്കും അസ്ഥഴികോവിലന്മാൎക്കും കത്തുവന്നും ഉത്തരം ചൊല്ലികൊടുപ്പാനും കാൎയ്യമില്ല. അതുകൊണ്ടും പോരാ

സ്ഥിൽ കൊമ്പിലും കുളമ്പിലും പൊന്നും വെള്ളിയും കെട്ടി
യൊരു പെൺകിടാക്കൾപ്പശുവിനെ അവരുടെ കൂട്ടംവാളു
കൾ അടപ്പുകൊടുപ്പാനും കുറവില്ല. അതുകൊണ്ടും പോ
രാസ്ഥിൽ കോലമ്പിള്ളി ഉഗ്രമ്പിള്ളി നന്ത്യർക്കാതൻ അംശു
കന്നടികൊമ്പുകുതക്കൾ കുഞ്ഞുനായകൊത്തവണ്ണം ഉത്തരം
ചൊല്ലികൊടുപ്പാനും കുറവില്ല. അതുകൊണ്ടും പോരാസ്ഥിൽ
നാല്പത്തീരടി നിലത്തിറങ്ങി കെട്ടിയകച്ചയോടും തൊപ്പി
തൊപ്പാരത്തോടും അരയിൽക്കിണ്ണം വസ്ത്രായും മാറത്തുവജ്ര
മണിടായും അത് പാവർ ചെയ്യുന്നതാകിൽ അതുകൊ
ണ്ടും നമുക്ക ചോദ്യമില്ല. അങ്കത്താട്ടിട്ടങ്കമാടികരേറി, കട
ത്തില ഇടകടഞ്ഞു, മുനകടഞ്ഞു, മുനയിലാദിത്യഭഗവാനേ
യും ദർശിപ്പിച്ച, വീട്ടകിൽ നെയ്യുവിളക്കേപ്പോൾ, അട്ടക്കകിൽക
ളരിക്ക് പുറത്തെട്ടത്തറിഞ്ഞെമ്മാനമാട്ടവേൻ. അവന്റെ വ
ലത്തെ പിലാവിന്നൊന്നുവെട്ടികണ്ടാൽ വെട്ടിയ ഇരുമുറിയും
പാലക്കാട്ടശ്ശേരി ഇട്ടുണ്ണിരാമത്തരകന്റെ വെള്ളിക്കോലിക്ക
ത്തൂക്കിക്കണ്ടാൽ വെട്ടിയ ഇരുമുറിയു, കുന്നിമഞ്ചാടിമാകാണി
ക്ക നീക്കത്തുക്കമുണ്ടെന്നു പറകിൽ വെട്ടിയതു വെട്ടല്ല, കുത്തി
യതു കുത്തല്ല, മലനാട്ടിൽനിന്നും തുളുനാട്ടിലേക്ക പോക
ന്നോനല്ല; തുളുനാട്ടിൽനിന്ന മലനാട്ടിലേക്ക ചവിട്ടുന്നോന
ല്ല, വല്ല ഭട്ടാകുതക്കളെന്നും ചൊല്ലുവേണ്ട. ഇപ്പടിക്ക വീര
കേരളൻ പുറത്ത്.

## (2) അപ്പുറത്തമൊഴിക്ക്

ആത്മജനപരിത്രാണവിചിത്രപവിത്രചരിത്രനായി പാ
ർത്ഥിവപത്നികളായിരിക്കുന്ന പാർത്ഥിവന്മാരാൽ കീർത്തനീയഗു
ണശാലിയായിരിക്കുന്ന കാർത്തവീര്യൻ തിരുവടിതിരുവുള്ളംപ
റ്റിൽ; നിശാചരകുലകമലശാണ്ണവനിശാകരനായിരിക്കുന്ന ദ
ശാനനൻ കാലങ്കൽ നി രാജരാജധാനിയെ പ്രാപിച്ചാജഭൂവി
ങ്കൽ പരാജിതനായിരിക്കുന്ന വൈശ്രവണൻ പൊക്കൽനിന്ന

പ്രമേയശോഭമായിരിക്കുന്ന പുഷ്പകവിമാനത്തെ അപഹരി
ച്ചു എന്നും, നന്ദിയപ്പുണശീലനായിരിക്കുന്ന നീ പുരന്ദരപു
രത്തെ പ്രാപിച്ചിന്ദിരാരമണാഗ്രജനായിരിക്കുന്ന ഇന്ദ്രനെ
സമരധരണിയിങ്കൽ ചടുതരചപേടാപാടിതഗാത്രനാക്കി
ച്ചെയ്തു എന്നും, സംക്രന്ദനഹൃദയാനന്ദമായിരിക്കുന്ന നന്ദന
വനത്തിങ്കൽനിന്നു മന്ദേതരപരിമളകുസുമസുന്ദരതരങ്ങളായി
രിക്കുന്ന മന്ദാരതരുവൃന്ദങ്ങളെ നീ മന്ദിരത്തെ നയിപ്പിച്ചു എ
ന്നും, കൈലാസോദ്ധരജനിതാനന്ദ സാന്ദ്രകരുണാചന്ദ്രശേ
ഖരസമ്മാനിതചന്ദ്രഹാസ സന്ദലീകൃതാരിവൃന്ദനായിരിക്കുന്ന
നീ മുനീന്ദ്രന്മാരുടെ കർമ്മവിഘാതത്തെ ചെയ്യുന്നു എന്നും, സു
ന്ദരതരമന്ദഹാസസന്ദലിത സഞ്ചലിതകന്ദർപ്പഹൃദയമാരായി
രിക്കുന്ന വൃന്ദാരകസുന്ദരിമാരെ നിജരാജധാനിയെ പ്രാപിപ്പി
ച്ചു എന്നും മറ്റും പലപല ചാപലകർമ്മങ്ങളെക്കൊണ്ടു സക
ല ലോകപീഡയെ ചെയ്യുന്നു എന്നും, കന്മഷഹീനനായി
ബ്രഹ്മപുത്രനായിരിക്കുന്ന നാരദമുനീന്ദ്രൻ നമ്മോടു പറഞ്ഞു
കേട്ടുകൊണ്ടു ഇന്നസ്കൂട്ടങ്ങൾ നിന്നോടു യുദ്ധത്തിനായി
ക്കൊണ്ടു കരിതുരഗരഥാദി നാനാപ്രകാര സേനാസമേതനാ
യിക്കൊണ്ടു ജ്യോതിഷ്മതിയായിരിക്കുന്ന മാഹിഷ്മതിങ്കൽനി
ന്നു ലങ്കാരാജധാനിയെ പ്രാപിച്ചു ശങ്കാവിഹീനമാകുംവണ്ണം
നിന്നോടു യുദ്ധംചെയ്തു നിന്നെ യുദ്ധമദ്ധ്യത്തിങ്കൽ ചണ്ഡത
രഭുജദണ്ഡമണ്ഡിതകോദണ്ഡ ഖണ്ഡഖണ്ഡിതശരഷണ്ഡ
ഖണ്ഡിതമുണ്ഡമണ്ഡനനാക്കി ചണ്ഡഭാനുസൂനുവായിരിക്കു
ന്ന ദണ്ഡധരന്റെപുരത്തെ നയിപ്പിക്കുന്നുണ്ടെന്നും രക്ഷോ
നായകനായിരിക്കുന്ന നിന്റെ പക്ഷവാദികളായിട്ടക്ഷീണഭു
ജബലപരാക്രമനായിരിക്കുന്ന അക്ഷകുമാരനുണ്ടെന്നും, ഉദാ
രകരനിരാകൃതസുരേന്ദ്രനായിരിക്കുന്ന ഇന്ദ്രജിത്തുണ്ടെന്നും,
ഊർജ്ജിതബലനിർജ്ജിതനിർജ്ജരവരനായിരിക്കുന്ന വജ്രദംഷ്ട്ര
നുണ്ടെന്നും, ചിത്രതരനയോപായവിജിതാമിത്രനായിരിക്കു
ന്ന ചിത്രയോധിയുണ്ടെന്നും, അമർത്ത്യകുലവിമർദ്ദസമർത്ഥനാ
യിരിക്കുന്ന പ്രഹസ്തനുണ്ടെന്നും, അംഭോധിഗംഭീരനായിരിക്കു

ന്ന കുംഭകൎണ്ണനുണ്ടെന്നും വിമലകുലഭൂഷണനായിരിക്കുന്ന വിഭീഷണനുണ്ടെന്നും, താമ്രാക്ഷനുണ്ടെന്നും ധൂമ്രാക്ഷനുണ്ടെന്നും, മകരാക്ഷനുണ്ടെന്നും, വിരൂപാക്ഷനുണ്ടെന്നും, അതികായനുണ്ടെന്നും, മഹാപാൎശ്വനുണ്ടെന്നും, കുംഭനുണ്ടെന്നും, നികുംഭനുണ്ടെന്നും, കമ്പനുണ്ടെന്നും, അകമ്പനനുണ്ടെന്നും, ദേവാന്തകനുണ്ടെന്നും, നരാന്തകനുണ്ടെന്നും ഇവയൊക്കെയും നിരൂപിച്ചു കാലക്ഷേപം ചെയ്തുപോകാതെ നമ്മുടെ ചരണാരവിന്ദങ്ങളെ ശരണംപ്രാപിച്ചുകൊള്ളുകയും വേണം. ഇപ്പടിക്ക് ഈ തീട്ട് കയ്യെഴുതിയ ഹേഹയമഹീപാലസചിവപ്രധാനനായി ആഹവചതുരനായി സിംഹായുധബലനായിരിക്കുന്ന സിംഹസേനൻ കയ്യെഴുത്ത്.

* * *



# അഷ്ടപദി.

(കൈകൊട്ടിക്കളിപ്പാട്ട്)

## ചതുൎത്ഥവൃത്തം

'അനേകനാരീപരിരംഭസംഭ്രമ-
സ്ഫുരന്മനോഹാരിവിലാസലാലസം
മുരാരിമാരാദുപദൎശ്യന്ത്യസൌ
സഖീസമക്ഷംപുനരാഹരാധികാം'.

ചാരുതചൊന്നൊരു — എന്നപോലെ.

ചന്ദനചൎച്ചിതനീലശരീരേമഞ്ഞപ്പട്ടുംചാൎത്തി
സുന്ദരമായൊരുവനമാലയുമതിഭംഗ്യാചാൎത്തി
കേളിയിലിളകിനകുണ്ഡലശോഭിതഗണ്ഡത്തൊടുമതി
മേളമിയന്നൊരുമന്ദസ്മിതവുംതൂകിക്കൊണ്ടു

നല്ലൊരുകളികളിലാഗ്രഹമുള്ളൊരുസുന്ദരാംഗിമാരേ
നല്ലൂർകുഴൽമണിയാളേ! കൃഷ്ണൻക്രീഡിക്കുന്നു.
വലിയൊരുമുലകുംഭതടത്തിൽകൃഷ്ണൻതന്നെചേർത്തു
നലമൊടുപുൽകിക്കാമത്തോടുകൂടുംവണ്ണം
ഒരുതരുണിമണിപഞ്ചമരാഗത്തോടുംകൂടിനല്ല
ഹരിയുടെഗാനത്തോടിടചേർന്നിഹവാണീടുന്നു.
നല്ലൊരുകളിവിഭ്രമവിലസിതനേത്രാംഭോരുഹ
കേളികൊണ്ടുജഗദൈകഭ്രമകാരണകാമമനോഹരമായിടുന്നു
ദാമോദരമുഖസരസീരുഹമത്ര ചിത്തേ ചേർത്തിടൊരു
—നല്ലൊരുകളി.

കാമിനിമണിയാൾചിരിക്കുന്നുകാമത്തോടും.
ഒരുസുന്ദരിഹരിതന്നുടെകണ്ണേചാലവെനായികിഞ്ചിൽ
പരിമളമിളിതകപോലേചുംബിക്കുന്നു;
കിളിമൊഴിയവളിലുദിച്ചൊരുരാഗമുദമപ്പോൾചെമ്മേ
പുളകിതമായിതുകണ്ണൻതന്റെകപോലമപ്പോൾ—
നല്ലൊരുകളി.

---

കേളികളിക്കുകൊണ്ടൊരുഗോപിസ്ത്രീപുത്രിതന്റെകുലമ-
ഞ്ജുളവഞ്ജുളഗ്രഹമതിൽനിന്നീടുന്ന
ശ്യാമളനായൊരുകൃഷ്ണൻതന്നുടവസ്ത്രത്തിന്മേൽ
കോമളമായകരംകൊണ്ടങ്ങുവലിച്ചീടുന്നു — നല്ലൊരുകളി
കരതലനാളംകൊണ്ടുകിലുങ്ങിനതരിവളനാദംകൊണ്ടും
പെരികെമനോഹരമാകിനകുഴൽവിളിനാദത്തോടും
മോഹനമായൊരുരാസക്രീഡാസക്തനായികൃഷ്ണൻ
മോഹിനിയവളുടെനൃത്തംകണ്ടിഹകൊണ്ടാടുന്നു —
നല്ലൊരുകളി
അംബുജലോചനനൊരുഗോപികയെയാശ്ലേഷിച്ചുപിന്നെ
ചുംബിക്കുന്നുമറ്റൊരുതരുണിയെമോദത്തോടും
മറ്റൊരുതരുണിയെമോദിപ്പിച്ചുംമന്ദഹാസംകൊണ്ട-
ങ്ങേറ്റംഭംഗികലർന്നങ്ങൊരുവളെനോക്കീടുന്നു.

കോപംകൊണ്ടൊരുകാമിനിപോയതുനേരത്തെചെന്നുകൃഷ്ണൻ
കോപിക്കരുതെന്നവളോടേററമപേക്ഷിക്കുന്നു — നല്ലൊരുകളി
ഭൂസുരജയദേവോക്തമിതിന്നുമുകുന്ദൻതാൻറനല്ലൊരു
ഭാസുരവൃന്ദാവനമതിലുള്ളപാരംകളിയിതിനിം
പാടീടുന്നജനങ്ങൾക്കെല്ലാരുപാപംതീരുംപശാൽ
കൂടുംനല്ലസുഖത്തിനുവഴിയുംമോക്ഷവുമുണ്ടാം.

## പഞ്ചമവൃത്തം

വിഹരതിവനേരാധാസാധാരണപ്രണയേഹരൌ
വിഗളിതനിജോൽകർഷാദീർഷ്യാവശേനഗതാന്യതഃ
ക്വചിദപിലതാകുഞ്ജേഗുഞ്ജന്മധുവ്രതമണ്ഡലീ
മുഖരശിഖരേലീനാദീനാപ്യുവാചരഹസ്സഖീം.

നന്ദൻ — എന്നപോലെ

ചോരമധരസുധരസമധുരം
ചേരുന്നൊരോടക്കുഴലും
ഇളകുംകടാക്ഷംകൊണ്ടിളകുംതിരുമുടി
ലളിതകപോലച്ചിളുക്കും
കണ്ണാലങ്കാരവുംരാസരതിയിങ്കൽ
വർണ്ണനീയമാംകളിയും
ഇന്നുംമനക്കാമ്പിലിങ്ങിനെയാകയും
തോന്നുന്നുസുന്ദരികഷ്ടം
എന്നെപരിഹസിച്ചീടുന്നെങ്കിലും
നന്ദതനൂജകൻതന്നെ
പിന്നെയുംപിന്നെയുമെന്നുടെമാനസം
ചെന്നുലയിക്കുന്നുകഷ്ടം
ചാലവെചന്ദ്രകചാരുപാകമെയിൽ
പീലികൾകോർത്തുകെട്ടി

നീലനിറമാംതിരുമുടിക്കെട്ടു
മാലോകനംചെയ്തിടുമ്പോൾ,
ഇന്ദ്രധനുസ്സുകളോടിടചേൎന്നതി
സുന്ദരമാമേഘംപോലെ — ഇന്നുംമന
വല്ലവിമാർമുഖചുംബനത്തിന്നാ-
നെല്ലായ്പ്പൊഴുമുണ്ടുമോഹം
ചെമ്പരത്തിതന്റെശോഭയെമോഷ്ടിപ്പാൻ
വമ്പുള്ളധരത്തിൽക്കൂടെ
മന്ദഹാസപ്രഭകൊണ്ടതിസുന്ദരം
നന്ദതനൂജവദനം
ഏറ്റവുംരോമാഞ്ചിതങ്ങളാംകൈകളാൽ
ചുററിബ്ബാഹുഃഗോപിമാരെ
മാറിലുംകൈകാൽകളിലുമണിഞ്ഞുള്ളാ-
രേറുന്നരത്നപ്രഭയാൽ
ചേണാൎന്നരാത്രിയിലന്ധകാരങ്ങളെ
ക്ഷീണിപ്പിച്ചിടുന്നവല്ലോ — ഇന്നുംമന
മേഘസമൂഹത്തിലേററമിളകുന്നാ-
രാകാശശ്രീയെന്നപോലെ
ചന്ദനംകൊണ്ടുള്ളപൊട്ടുകൊണ്ടേററവും
സുന്ദരമാംതിരുനെററി
ചാരുകപോലത്തിൽനൎത്തനംചെയ്യുന്ന
ക്രൂരമാകുംതിരുമാറും — ഇന്നുംമന
മണികളുഴ്ത്തിമകരമത്സ്യംപോലെ
മഹിതമാംകുണ്ഡലംകൊണ്ടു
ഭൂഷിതമായകവിൾത്തടശോഭയും
തോഷകരമാനൃത്തയും
പീതവസ്ത്രംമുനിദേവസന്മാര
ജാതിയാംസേവകന്മാരും — ഇന്നുംമന
വിടൎന്നുള്ളപൂക്കളെക്കൊണ്ടതിരമ്യമാം

കടമ്പിൻചുവട്ടിലെനിലയും
കലിയുഗത്തുണ്ടാകുംപാപഭയങ്ങളെ
കളവാനായുള്ളൊരുവിരുത്തും
ചേരുന്നകാമവിലാസവിശേഷങ്ങൾ
ചോരുന്നകണ്ണുകൊണ്ടേററം
സുന്ദരമാംതിരുമേനിവിശേഷംകൊ
ണ്ടെന്നെയുമല്പംമയക്കം — ഇന്നംമന
സുകൃതിയായുള്ളജയദേവനാൽകൃതം
സുകൃതികൾക്കൃദയാത്ഥം
കായാമ്പുവൎണ്ണനാംകൃഷ്ണന്റെനല്ലൊരു
കായത്തിൻവൎണ്ണനരൂപം
ചൊല്ലുംജനങ്ങൾക്കുംകേൾക്കുംജനങ്ങൾക്കും
നല്ലസുഖംവരുമല്ലൊ.

***

# ഹരിശ്ചന്ദ്രചരിതം.

## കിളിപ്പാട്ട്

എല്ലാവരുമിതുബോധിച്ചുകൊള്ളുവിൻ
മല്ലാരിനാഥൻകടാക്ഷേണനന്ദിനി,
നല്ലപതിയോടുചേരുമെന്നാശമെ
ഇങ്ങനെമന്ത്രിവരനോടുഭാഷിച്ചു
സന്തതംഘോഷിച്ചുനല്ലസ്വയംവരം.
അപ്പോളയോദ്ധ്യാപതിയായമന്നവൻ
ധന്യത്രിശങ്കുസുതന്റെവിവാഹത്തി-
നല്ലുന്നമോദംവിചാരംതുടങ്ങിനാൻ
ചന്ദ്രികാവെല്പുമയശസ്സിന്റെധാവള്യ

ഇല്ലിനിജീവിച്ചിരിക്കുന്നു,കല്പിച്ചു
കൊല്ലെന്നുചൊല്ലിമുഴക്കീജനത്തിലു
നല്ലമുലകൾകണ്ടല്ലൽമുഴുത്തവർ
മെല്ലവേകോരകമായിച്ചമഞ്ഞപ്പോൾ
അല്ലൽസരസീരുഹങ്ങൾക്കു ചന്ദ്രനും
നല്ലസുകുമാരിയാകുമിവളിലും
തുല്യതയെന്നുജനങ്ങൾപറയുന്നു
ചൊല്ലാമതുകൊണ്ടു ചന്ദ്രമതിയെന്നു
ചന്ദ്രന്റെബുദ്ധിക്കുതുല്യതയാകയാൽ
ചന്ദ്രമതിയെന്നുചൊല്ലുവാൻകാരണം.
എല്ലാമറിഞ്ഞുപുനരെന്റെഭൂസുര!
ഇല്ലാപതിതുല്യ,നെന്നോർത്തുപണ്ടുഞാൻ
ബുദ്ധിയുംസത്യംവിനയംവിചാരിക്കി
ലിപ്പാരിലില്ലാഹരിശ്ചന്ദ്രതുല്യരും;
എന്നവൻനന്ദിനിവല്ലഭനായതു
നന്ദനതന്നുടെപുണ്യമെന്നോർത്തോളവും
ഇത്രഗുണവാൻപതിയാവതിന്നിവ
ളെത്രയുംപുണ്യംപുരാചെയ്തുനിർണ്ണയം
എത്തിയെന്നാകിൽകണക്കെന്നുറക്കനീ
സത്വരമുദ്യോഗമത്രചെയ്തീടടോ,
ചെന്നുപാകത്രിശങ്കുതനയനോ
ടെന്നുടെപുണ്യംവരുത്തുവാൻവൈകാതെ'
എന്നുപറഞ്ഞങ്ങയച്ചുവിമതിയെ
പിന്നെയുംമന്ത്രിച്ചുമന്ത്രികളോടവൻ.
'ആഘോഷമമ്പൊടുവേണംവിവാഹത്തി
നാവോളമായതുകൂട്ടുവിൻവൈകാതെ
ദ്വീപാന്തരങ്ങളിൽമേവുന്നഭൂപരെ
വേഗംവരുത്തുവാനാളയച്ചീടുവിൻ
രായസംകൊണ്ടെഴുതിയമായുള്ളോരു.

(പായസം)കൊണ്ടുചെന്നിട്ടെന്തിരിക്കിലും
പോയവരിങ്ങുവരുന്നതിൻമുന്നമെ
ആയവരുംവരുമില്ലൊരുസംശയം.
വേണ്ടുംപദാർത്ഥങ്ങളൊക്കെവരുത്തുവിൻ
വേണ്ടിവരുംചിലവാദ്യതാളങ്ങളും
സദ്യക്കവേണ്ടുംപദാർത്ഥങ്ങളൊക്കെയും
സത്വരമിന്നുതുടങ്ങിവരുത്തുവിൻ
പൃത്ഥ്വീപതിഹരിശ്ചന്ദ്രൻവരുമ്പൊളെ
കെത്തേണമുത്തമവസ്ത്രമംഗല്യങ്ങൾ
ആയിരംകുംഭംനിറച്ചുഭകങ്ങളും
യതലോചനമാരെതിരേൽക്കണം.
അഷ്ടമംഗല്യമെടുത്തതരുണിമാർ
പെട്ടെന്നൊരായിരംചെന്നെതിരേൽക്കണം
പുഷ്പംസമിധകൾലാജങ്ങൾമുറ്റുമാ
ച്ചൊല്ലുന്നവട്ടങ്ങളൊക്കെവരുത്തണം
ഇല്ലെന്നൊരുവസ്തുചൊല്ലുന്നവനെഞാൻ
കൊല്ലുന്നതുണ്ടിതിനില്ലകില്ലേതുമെ'
ഇങ്ങിനെഭൂപതിഘോഷിച്ചുമേവുമ്പോൾ
ചൊല്ലിനാർചേടിമാർമല്ലാക്ഷിയോടിദം.
'നല്ലസ്വയംവരമേറ്റമടുത്തുനിൻ
വല്ലഭനാരെന്നറിഞ്ഞീലഞങ്ങളും.
നല്ലാഹരിശ്ചന്ദ്രനല്ലാതെയിന്നിങ്ങു
മല്ലമിഴിക്കൊരുതുല്യനില്ലഭുവി.
വല്ലാത്തവനെക്കൊടുക്കമൊതാതനി
ന്നെല്ലാപ്പൊഴുംഭീതിതെല്ലുള്ളിനിക്കെടൊ.'

(തുടരും)

പീടികാജാലമാംപാടവുംപാടിയും
ചാടുംമുയൽകളുംപാടുംകുയിൽകളും
മാടുകളുമിടകളുടന്നൊരുദ്യാന-
വാടിയിൽപാടിയുംപന്തുവരാടിയും
പാടിയുംനൃത്തങ്ങളാടിയുംവാഴുമാ
പ്പേടാക്ഷിമാരുടെമോടിവിശേഷവും
മാടങ്ങളങ്ങുത്രികൂടാചലത്തിന്റെ
മാടത്തിനൊത്തൊരുമേടജാലങ്ങളും
അസ്ത്രശാലകളുംശസ്ത്രശാലകളും
അസ്ഥിശാലകളുമസ്തിനപത്തനേ
അശ്വശാലകളുമെന്നിവകണ്ടഹോ
വിശ്വൈകനാഥനുംവിസ്മയിച്ചീടിനാൻ.
കേളിപെരുത്തൊരുമന്തിപുരത്തിലെ
മാളികതന്റെമുകളിലനവധി
ആളിമാരോടുമൊരുമിച്ചുസന്തതം
കേളിവിനോദങ്ങളാടിരസിക്കുന്ന
ലോലാക്ഷിമാരുടെലീലാകടാക്ഷങ്ങൾ
പാലെയാംപാതലിൽക്കൂടെപ്പുലിക്കുമ്പോൾ
ഉല്ലാസമോടങ്ങുമത്സ്യംപിടിക്കുവാൻ
സ്വർല്ലോകവാഹിനിതന്നിൽവലവീശി
മെല്ലെനടക്കുന്നധീവരക്കൂട്ടങ്ങൾ
തല്ലോചനങ്ങളെക്കണ്ടുജലാശയേ
മത്സ്യങ്ങളെന്നോർത്തുമത്സരിച്ചാവല
ഉത്സാഹമോടവർവീശിത്തുടങ്ങിനാർ
തത്സമാകർഷണംചെയ്തുനോക്കുമ്പോഴു-
മത്സ്യങ്ങളൊന്നുംപെടാക്കായ്ക്കകാരണം
ചിന്താഭരാകുലന്മാരവർപിന്നെയും
പിന്നെയുംവീശിത്തുടങ്ങിനാരിങ്ങനെ
വീശിയുംവീശിയുംകിട്ടാഞ്ഞുഖേദിച്ചു

ആശയംതന്നിൽവളൎന്നുള്ളവാശിയും
മോശമായ്‌വന്നൊരാമത്സ്യങ്ങളിലുള്ളൊ-
രാശയുംവിട്ടുവിചാരിച്ചുമാനസെ
മാനത്തുനോക്കുന്നനേരത്തൊരാപര-
മാനന്ദമുൾക്കൊണ്ടുമേടയിൽമേവുന്ന
ലോലാക്ഷിമാരായമാനിനിമാരുടെ
മീനങ്ങൾപോലെകളിക്കുന്നകണ്ണുകൾ
കണ്ടവരൊക്കെയുംചെണ്ടകൊട്ടീടുക-
കൊണ്ടാശ്രുനാണമുൾക്കൊണ്ടാശ്രുവക്ത്രവും
താഴ്ത്തിനിന്നെത്രയുംതങ്ങളെനിന്ദിച്ചു
ഇത്തരംതമ്മിൽപറഞ്ഞുതുടങ്ങിനാർ;
‘ചഞ്ചലാക്ഷീകടെലീലാകടാക്ഷങ്ങൾ
ചാഞ്ചാടിവാഴുന്നമത്സ്യങ്ങളെന്നോൎത്തു
അഞ്ചാതെനാംവലവീശിയൊരുപോലെ
വഞ്ചിതന്മാരായിതെത്രയുമത്ഭുതം.
കേവലംധീവരന്മാരല്ലനാമിന്ന-
ധീവരൻമാരെന്നുചൊല്ലിവാഴുംവിധൌ;
മേടകൾതന്നിലിരിക്കും മൃഗ-
പേടക്കണ്ണികടെനോക്കും കിളി-
മോടികലൎന്നൊരുവാക്കുപോരാവതിൽ
പാടവമില്ലിപ്പോളാൎക്കും,
തണ്ടാർമിഴികടെചുണ്ടും–കണ്ടാൽ-
തൊണ്ടിപ്പഴങ്ങളുംമണ്ടും–വരി
നീണ്ടചുരുണ്ടതലമുടികാണുമ്പോൾ–
മണ്ടികളിച്ചിടുംവണ്ടും.
പങ്കജമൊട്ടിനോടങ്കം–ചെയ്യു-
സംഖ്യാവിഹീനമദങ്കം–ചേൎക്കും-
കൊങ്കകൾകണ്ടാൽമുനിശ്വരന്മാൎക്കുള്ളിൽ
സങ്കടമുണ്ടാമശങ്കം.

സുന്ദരിമാരുടെമിന്നം. മുറ്റ-
സുന്ദരമാംതുടയിന്ന-കണ്ടാൽ-
മന്ദാരബാണന്റെമന്ദിരത്തിനുള്ള
പൊന്നുംതൂണെന്നുംതോന്നും.
ചെന്താമരക്കുള്ളചന്തം-കു
ച്ചന്തംവരുത്തുംപദാന്തം-കണ്ടു-
ചിന്തിച്ചവരുടെസംഗമനംഗനും
താന്തനാകുന്നുനിതാന്തം.
കണ്ണായിരമുള്ളനാഥ-മിന്നീ-
പെണ്ണുങ്ങളെകണ്ടാൽനാണം-വിട്ടു-
കണ്ണുകൾപോരാഞ്ഞഹല്യയെക്കാമിച്ച
ദണ്ണിക്കുമിന്നിയുമെന്നം.

(തുടരും)

# ഭാഗവതം ഭാഷ

(തുടർച്ച)

അനന്തരം അർജ്ജുനൻ ബന്ധുക്കളെക്കാണ്മാനായ്ക്കൊണ്ടു ശ്രീമദ്വാരകയെ പ്രാപിച്ച ചില മാസം ചെന്നേടത്തു ചില ദുന്നിമിത്തങ്ങളെക്കണ്ടു ധർമ്മപുത്രർ ഭീമസേനനോടുകൂടെ വിവേകിച്ചു ശ്രീകൃഷ്ണന്റെ ദേഹത്യാഗത്തെ ദുന്നിമിത്തഫലതേന ശങ്കിച്ചുവരുന്നിരിക്കുന്ന കാലത്തു വന്നാനർജ്ജുനൻ. അപ്പൊഴുത് അഭിവാദ്യാദികളെ ചെയ്തു നില്ക്കുന്നർജ്ജുനനെ കണ്ട് അവന്റെ തേജോഹാനി നിമിത്തമായി ഖിന്നമാനസനായിരുന്ന ധർമ്മപുത്രർ ശ്രീകൃഷ്ണനാദിയായുള്ള യാദവന്മാരുടെ കുശലവിചാരം ചെയ്തനന്തരം അർജ്ജുനന്റെ തേജോ

ഹാനി നിമിത്തത്തേയും വിചാരിച്ചാർ. അനന്തരം ശ്രീകൃഷ്ണ വിയോഗംകൊണ്ടു ദുഃഖിതനായിരുന്ന അജ്ജുനൻ ധമ്മപുത്രരുടെ ചോദ്യത്തിന്നുത്തരമായിച്ചൊല്ലുവാൻ നടെ സമത്ഥനായില്ല എങ്കിലും ധൈൎയ്യംകൊണ്ടു ശോകത്തെ അടക്കി കണ്ണുനീരുതുടച്ചു ശ്രീകൃഷ്ണൻ ചെയ്തോർ ചില ഉപകാരങ്ങളേയും തന്തിരുവടിയുടെ പ്രഭാവവിശേഷങ്ങളേയും വിസ്തരേണ അറിയിച്ചു ശ്രീകൃഷ്ണൻ ദേഹത്യാഗം ചെയ്തതും അതു നിമിത്തം തന്റെ തേജോഹാനിയേയും യദുവംശത്തിന്റെ നാശവും അറിയിച്ചാൻ. അനന്തരം ഈ യവസ്ഥകൊണ്ടു ശ്രീകൃഷ്ണകലുറച്ചൊരു ധ്യാനംകൊണ്ടും പൂവ്വോദ്ദിഷ്ടമായിരുന്ന ജ്ഞാനംകൊണ്ടും ദേഹാദികളിൽ നിരഭിമാനിയായിരുന്ന അജ്ജുനനോടുകൂടിയിരുന്ന ധമ്മപുത്രർ, കലിവശാൽ വന്ന ഭാവദോഷങ്ങളെക്കൊണ്ടു വിരക്തരായി ഹസ്തിനപുരത്തിങ്കൽ പരീക്ഷിത്തിനെ സാവ്വഭൌമനാക്കി അഭിഷേകംചെയ്തു വജ്രനെ ശൂരസേനാധിപതിയാക്കിയുമഭിഷേകംചെയ്തു് അഗ്നിഹോത്രത്തെ ആത്മാവിങ്കൽ ഉപസംഹരിച്ചു് തത്വസംഹാരം ചെയ്തു് പരബ്രഹ്മത്തിങ്കലുറച്ചു മകുടകടകാദ്യാഭരണമെല്ലാം കളഞ്ഞു് ശരീരമാത്രനായി നിരപേക്ഷനായി വടക്കുനോക്കപ്പോയി പുരുഷാത്ഥം സാധിച്ചാർ. ഭീമസേനാദിഭ്രാതാക്കളും ദ്രൌപദിയും നിവൃത്തരായ ധമ്മപുത്രരെക്കണ്ടു തങ്ങളും നിവൃത്തിമാൎഗ്ഗമവലംബിച്ചു പുരുഷാത്ഥം സാധിച്ചാർ. ഇങ്ങിനെ പാണ്ഡവർകളുടെ ചരിതത്തെ അറിയിച്ചനന്തരം പരീക്ഷിത്തിന്റെ ചരിതത്തെ അറിയിക്കുന്നു സൂതൻ. അത്യന്തഭാഗവതോത്തമനായി ധൎമ്മൈകശരണനായി രാജ്യത്തെ അടുത്തവണ്ണം പരിപാലിച്ചിരുളുന്ന പരീക്ഷിത്ത് സ്വരാജ്യത്തിങ്കലന്ന പ്രവിഷ്ടനായിനാൻ കലിയെന്നു കേട്ടു കുപിതനായി വില്ലെടുത്ത് സിംഹധ്വജമായിരിക്കുന്ന തേമ്മേൽ കരേറി ദിഗ്വിജയത്തിന്നായിക്കൊണ്ടു പുറപ്പെട്ടാൻ. നവഖണ്ഡമണ്ഡിതമായിരിക്കുന്ന ജംബൂദ്വീപിനെ ജയിച്ചതിനുകൊണ്ടു പരുമാ

രുന്ന പരീക്ഷിത്ത് ശ്രീകൃഷ്ണചരിതമിശ്രമായിരുന്ന പാണ്ഡവചരിതത്തെ നാനാജനം പാടുന്നതു കേട്ട് ഹഷമുടയനായി ബഹുവിധങ്ങളായുള്ളനുഗ്രഹങ്ങളെ ചെയ്താൻ. അപ്പോഴത് അവിടെ ഉണ്ടായി ഒരാശ്ചൎയ്യം. വൃഷരൂപധാരിയായി ഒരു കാലുമേലെ പരുമാറുന്ന ധമ്മദേവൻ ഗോരൂപധാരിയായി തേജോഹീനയായി ദുഃഖിതയായിപ്പരുമാറുന്ന ഭൂമിദേവിയെ കണ്ട് വിചാരിച്ചാൻ. ഭദ്രെ നിനക്കു സുഖമല്ലീ? ദുഃഖിതയെന്നു തോന്നും നിന്നെക്കണ്ടാൽ, ഇങ്ങിനെ ചൊല്ലിപ്പല ദുഃഖകാരണങ്ങളൊക്കെ വിചാരിച്ച കാലത്ത് അരുളിച്ചെയ്താാൾ ഭൂമിദേവി. സൎവ്വദേവാനുഗ്രഹപരനായിരിക്കുന്ന ഭവാനറിയുന്നൊ എന്റെ ദുഃഖകാരണത്തെ? സകലഗുണങ്ങൾക്കും ആശ്രയമായിരുന്ന ശ്രീകൃഷ്ണനോടു വേർപെടുകയാൽ ദുഃഖിക്കുന്നു. അത്രയല്ല, ഹേതുക്കൾ ഭവാൻ ചൊന്നവയെല്ലാമുള്ള ശ്രീകൃഷ്ണവിയോഗം കൂടും സഹിക്കരുതായിന്നത്. ഇങ്ങിനെ ധമ്മദേവനും ഭൂമിദേവിയും തങ്ങളിൽ കിഴക്കു നോക്കിയൊഴുകുന്ന സരസ്വതീതീരത്തിങ്കൽനിന്നു പറയുന്ന കാലത്ത് ദിഗ്വിജയത്തെ ചെയ്ത് പരുമാറുന്ന പരീക്ഷിത്തും അവിടെ ചെന്നു കണ്ടാൻ ഗോമിഥുനത്തെ. അതിനെ പീഡിക്കുന്ന ശൂദ്രനേയുംകൂടെ കണ്ടാൻ. അപ്പോഴത് വില്ലും കലയേററി വിചാരിപ്പതുമ്ചെയ്താൻ. ആർ നീയ്? നിന്നുടെ വേഷം കണ്ടാൽ രാജാവെന്നു തോന്നും, കമ്മംകൊണ്ട് ഹീനജാതിയെന്നു തോന്നും. ശ്രീകൃഷ്ണാജ്ജുനന്മാർ ലോകാന്തരത്തെ പ്രാപിച്ചേടത്ത് എന്റെ രാജ്യത്തിങ്കൽ അഹിംസ്യരെ ഹിംസിക്കുന്ന നീയ്യ് വധത്തിന്നു യോഗ്യൻ എന്നിങ്ങിനെ ശൂദ്രനോടു ചൊല്ലീട്ട് ഗോമിഥുനത്തോടും വിചാരിച്ചാർ രാജാവ്. ആർ ഭവാന്മാൎക്ക് അനത്ഥഹേതുവാകുന്നത് ചൊല്ലവേണം പട്ടാങ്ങ്. ദേവേന്ദ്രനായിട്ടിരിക്കിലും അവന്റെ കൈതോൾ വളയോടുകൂടെക്കൊള്ളുന്നതുണ്ടു ഞാൻ. എന്നു ചോതിച്ചതിന്നുത്തരമാ

യി അരുളിച്ചെയ്തു ധൎമ്മദേവൻ. യാവചിലരുടെ ഗുണങ്ങളെക്കൊണ്ടു ശ്രീകൃഷ്ണനുപോലും എളിയ വേലകൾ ചെയ്‌വാനുള്ള കരുതായുന്നു. അപ്പാണ്ഡവർകളുടെ സന്തതിയായുള്ള ഭവാന്ന് ഈ വചനം യോഗ്യം. ഓരോരുത്തർ ഓരോ ജാതി ചൊല്ലുകയാൽ ഞാനൊ ദുഃഖകാരണത്തെ അറിയിക്കുന്നുവല്ല എന്നിങ്ങിനെ അവർ ചൊല്ലുകേട്ട് ചൊന്നാൻ പരീക്ഷിത്ത്. അറിഞ്ഞേൻ ഞാൻ ഭവാന്മാരെ. ധൎമ്മത്തെ ഭവാൻ ചൊല്ലുന്നു. അധൎമ്മം ചെയ്യുന്നവന്റെ സ്ഥാനം അതു ചൊല്ലുന്നവനുമുണ്ട്. എന്നിട്ടു ഭവാൻ ദുഃഖകാരണത്തെച്ചൊല്ലായിന്നു. ഭവാന്മാൎക്ക ദുഃഖം വരുത്തുന്നവനേയും അറിഞ്ഞേൻ ഞാൻ. എന്നിങ്ങിനെ ചൊല്ലി വാളെടുത്ത പരീക്ഷിത്തിനെക്കണ്ടു വാദപ്രമാണഞ്ചെയ്തു ചൊന്നാൻ കലിയൻ. അഭയം ഭവാൻ രക്ഷിക്കവേണം എന്നു ചൊല്ലുന്ന കലിയനോടു പിന്നെയുഞ്ചൊന്നാൻ. പരീക്ഷിത്ത്. അൎജ്ജുനന്റെ യശസ്സിനെ രക്ഷിക്കുന്ന എൻവിഷയം ബദ്ധാഞ്ജലിയായിരിക്കുന്ന നീ പേടിക്കവേണ്ട. അധൎമ്മസ്ഥനായിരിക്കുന്ന നീ ധൎമ്മത്തിന്നാശ്രയമായിരിക്കുന്ന നമ്മുടെ രാജ്യത്തിങ്കൽനിന്നു പോകവേണം എന്നതു കേട്ടു ചൊന്നാൻ കലിയൻ. സാൎവ്വഭൌമനായിരിപ്പോരു രാജാവേ എല്ലാടവും ഭവാന്റെ രാജ്യമായിട്ടല്ലൊ ഇരിക്കുന്നു. എന്നാൽ എനിക്കിരിപ്പാനൊരു സ്ഥലം തരവേണം. എന്നിങ്ങിനെ കലിയൻ പ്രാൎത്ഥിച്ചു കാലത്തു കലിയനിരിപ്പാൻ അഞ്ചു സ്ഥാനം കൊടുത്തു. * ദ്യൂതം, സ്ത്രീ, മദ്യം, സുവൎണ്ണം, സൂനാ എന്നിവയഞ്ചും കലിയനിരിപ്പാൻ കൊടുത്തു മറ്റുള്ളേടത്തുനിന്നു നീക്കിക്കളഞ്ഞ ധൎമ്മദേവന്റെ പാദങ്ങളെസ്സന്ധിച്ചു ഭൂമിദേവിയേയുമാശ്വസിപ്പിച്ചു ധൎമ്മേണ രാജ്യം പാലിച്ചാൻ. ഏവംപ്രഭാവനായിരുന്ന പരീക്ഷിത്ത്

---

* ഭാഗവതം മൂലം — അഭ്യൎത്ഥിതസ്തദാതസ്മൈസ്ഥാനാനികലയെദദൌ
ദ്യൂതം പാനം സ്ത്രിയഃ സൂനാ യത്രാധൎമ്മശ്ചതുൎവ്വിധഃ.

ശ്രീശുകന് ശിഷ്യനായി തത്വജ്ഞാനത്തെ ലഭിച്ചു ഗംഗാ
തീരത്തിങ്കൽനിന്നു ശരീരത്യാഗംചെയ്വതുചെയ്താൻ എ
ന്നിങ്ങിനെ കേട്ടുവിചാരിച്ചു ശൌനകമഹർഷി. ഉത്തരമായി
ച്ചൊന്നാൻ സൂതൻ. അങ്ങിനെ രാജ്യപരിപാലനംചെയ്തി
രുന്നവനൊരുനാൾനായാട്ടിനായ്പ്പൂണ്ടുപെരുമാറി ശ്രാന്തനാ
യി തണ്ണീർകുടിപ്പാനന്വേഷിച്ചുവനത്തൂടെ ചെല്ലുന്നവനുകാ
ണായി ഒരാശ്രമം. ആയാശ്രമത്തിങ്കൽ പരബ്രഹ്മോപാസന
ത്തിങ്കൽ മഗ്നനായിരിക്കുന്ന മുനിയെക്കണ്ടുതണ്ണീരിരന്നതു അ
റിഞ്ഞീല മഹർഷി. അപ്പോഴത് രാജാവ് ക്രുദ്ധനായി ധൈ
ൎയ്യംദാഹവുംപെരുതാകയാലും ഈശ്വരപ്രേരിതനാകയാലും
കുപിതനായി വിൽക്കൊടികൊണ്ട് ഒരു പാമ്പിൻശവത്തെ
എടുത്തു ചുമലിലാമ്മാറിട്ടിയച്ചു ഹസ്തിനപുരത്തിൽ പോവൃ
ത്തുചെയ്താൻ. അപ്പോഴതു മുനിപുത്രൻ കേട്ട് കുപിതനായി
ച്ചൊന്നാൻ. എന്നേ കഷ്ടംകലികാലദോഷമേ. എല്ലാപ്രകാര
വും ബ്രാഹ്മണരെ പരിപാലിപ്പാനുള്ള ക്ഷത്രിയൻ നമ്മുടെ
ഉപദ്രവമല്ലോ ചെയ്തതു. ലംഘിതമര്യാദനായിരിക്കുന്നവനെ
ഞാൻ ശപിക്കുന്നുണ്ട്. എന്റെബലത്തെ കാൺക എല്ലാ
രും. എന്നിങ്ങിനെ തന്റെ സഖികളോടുചൊല്ലിപെരുതാ
കിനകോപത്തോടുകൂടി ആചമിച്ചു ശുദ്ധനായി ശാപത്തെ
പ്രയോഗിച്ചാനൃഷികുമാരൻ. എന്റെ പിതാവിനെ ദ്രോഹി
ച്ച രാജാധമൻ ഇന്നേക്കേഴാംനാൾ തക്ഷകനാൽ ദഹിക്ക
പ്പെട്ടുപോക എന്നിങ്ങിനെ ശപിച്ചു തന്റെ ആശ്രമത്തെ
പ്രാപിച്ചു പാമ്പിൻശവവും ചുമലിലിരിക്കുന്ന പിതാവിനെ
ക്കണ്ടു മുറയിടുന്ന കാലത്തു പിതാവു സമാധിയിങ്കൽനിന്നു
നിവൃത്തനായി കണ്മിഴിച്ചു ചുമലിലെ പാമ്പിൻശവമെടുത്തു
കളഞ്ഞുപുത്രനോടുവിചാരിച്ചാൻ. എന്തുപുത്ര കരയുന്നത്?
ആരുനിന്നെ ഉപദ്രവിച്ചത്? എന്നു കേട്ടുചൊന്നാൻ ഋഷികു
മാരൻ. അച്ഛന്റെ ചുമലിലെ പാമ്പിൻശവംകണ്ടു പെരി
കിനകോപത്തോടുകൂടി രാജാവിനെ ശപിച്ചാൻ ഞാൻ. എ

ന്നതുകേട്ടു ദുഃഖമുടയനായി അരുളിച്ചെയ്തു മഹാമുനി: എന്നെ
കഷ്ടമേ പുത്രാ രാജാവു വിഷയമൊരുജാതിയും അപരാധം
ചെയ്യൊല്ലാ; രാജാവല്ലൊ നമ്മെ രക്ഷിക്കുന്നത്! അങ്ങി
നെ ഇരിക്കുന്ന രാജാവിനെ കുറഞ്ഞോരപരാധംകൊണ്ടല്ലൊ
നീ ശപിച്ചു. അതുകൊണ്ടു ലോകമെ മുടിയുന്നുണ്ട്. ഭഗവൽ
ഭക്തനായിരിക്കുന്നവനെ ശപിച്ചാൽ ഭഗവാനും കോപമു
ണ്ടാകുന്നുണ്ട്. എന്നാൽ നാംവിഷയം ക്ഷമിക്കവേണംഭഗ
വാൻ എന്നിങ്ങിനെ പുത്രനെ അനുശാസിച്ചു മഹർഷി. അ
നന്തരം മുനിവിഷയം കൃതാപരാധനാകയാൽ പശ്ചാത്താ
പയുക്തനായി പുരംനോക്കിപോകുന്നരാജാവു ഋഷികുമാര
നാൽ പ്രയുക്തമായ ശാപംകേട്ടു ഭഗവത്സേവക്ക് അനുകൂല
മാകയാൽ ഭാഗ്യമെന്നു കല്പിച്ച് അനശനന്ദീക്ഷിച്ചു ഗംഗാ
തീരത്തിങ്കൽ ദർഭകൾ പരത്തി അവിടെ ഇരുന്നു ഭഗവദുപാ
സനാപരനായിരിക്കുന്ന കാലത്തു അവനെ കാണ്മാനായ്ക്കൊ
ണ്ടു നാനാജാതികളായുള്ള മുനിപ്രവരന്മാരെഴുന്നുള്ളി. അന
ന്തരം ആഗതന്മാരായ മുനികളെ അഭിവാദ്യാദികളെക്കൊ
ണ്ടു പൂജിച്ചുവന്ദിച്ചു സ്വാഭിപ്രായത്തെ അറിയിച്ചാൻ. അഴ
കിതു നമ്മുടെഭാഗ്യം, ബ്രാഹ്മണരാലുള്ളനുഗ്രഹത്തിന്നു പാ
ത്രമായിയല്ലൊനാം. അതേയുമല്ല ഗൃഹങ്ങളിൽ സക്തനാ
യിരിക്കുന്ന നമുക്കു വൈരാഗ്യമൂലമായിട്ടു വന്നുശാപം. ഇവ്വ
ണ്ണമിരിക്കുന്ന ഇനിക്കു മഹർഷികളും ബ്രാഹ്മണരും അനുഗ്ര
ഹിക്കേണം; എനിക്കു ഭഗവാങ്കൽ ഭക്തിയുണ്ടായിട്ടുവരേ
ണം, എന്നിങ്ങിനെചൊല്ലിജനമേജയന്നു രാജ്യാഭിഷേകം
ചെയ്തുസർവ്വസംഗനിവൃത്തനായി അനശനന്ദീക്ഷിച്ചു ഗംഗാ
തീരത്തിങ്കൽ ദർഭകളിൽ വടക്കുനോക്കിയിരിക്കുന്ന പരീക്ഷി
ത്തിനെക്കണ്ടു മഹർഷികൾ ആദരിച്ചരുളിനാർ. ഭഗവൽസേ
വയിലെ ഇച്ഛകൊണ്ടു ചക്രവർത്തിപദത്തേയുമുപേക്ഷിച്ചതു
ഭാഗവതന്മാൎക്കു ആശ്ചൎയ്യമല്ല. എന്നാൽ രാജൎഷി പുരുഷാ
ൎത്ഥം സാധിപ്പോളം നാമിവിടെവസിക്കേണം. എന്നിങ്ങിനെ

മുനികളുടെ വചനംകേട്ട ഭഗവൽകഥകളെ കേൾക്കയിലെ ഇച്ഛയോടുകൂടിചൊന്നാൻ രാജാവ്. ലോകാനുഗ്രഹപരന്മാരായിരിക്കുന്ന മഹർഷികൾ എല്ലാവരും ഒക്കെ എഴുന്നള്ളി ഇരിക്കുന്നേടത്തു ഇതിനെ വിചാരിക്കുന്നേൻ. മരിപ്പാൻ തുടങ്ങുന്നവരാൽ സൎവ്വാത്മനാകൎത്തവ്യമാകുന്നതിനെ അരുളിച്ചെയ്യേണമെന്നു പരീക്ഷിത്തു വിചാരിച്ചകാലത്തു ആത്മാനന്ദപരിപൂൎണ്ണനായി സൎവ്വപദാൎത്ഥങ്ങളിലും നിരപേക്ഷനായി അതിമനോഹരാംഗനായി ലോകാനുഗ്രഹപരനായിരുന്ന ശ്രീശുകനെകാണായി എഴുന്നള്ളുന്നത്. അക്കാലത്ത് അവിടെ ഇരുന്ന മഹാമുനികളാൽ പ്രത്യുത്ഥാനാദികളെക്കൊണ്ടുപൂജിതനായിരുന്ന ശ്രീശുകനെക്കണ്ടു രാജാവ് പരീക്ഷിത്തും പൂജിച്ചു നമസ്കരിച്ചു സ്തുതിപ്പതും ചെയ്തുവിചാരിച്ചാൻ.

(തുടരും)



# ii ഗ്രന്ഥവരി.

പേരാററുപുറത്തു പണിക്കർ നമ്പൂതിരി

(തമ്പാൻ എന്നു കുടിസ്ഥാനം)

മഠം ഇരിക്കുന്ന പറമ്പും ഈ ഞാററുവട്ടിയും ഈ അത്തിക്കകത്തുള്ള ഉഭയവും ഈ മലക്കകത്തുള്ള കാടും ഇതൊക്കേയും കരിക്കാട്ടിന്നു തീപ്പെട്ട വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു ഗുരുദക്ഷിണയായി തന്നിരിക്കുന്നതത്രെ ആകുന്നത്. അലയേരി ശേഖരപ്പിള്ളിയുടെ തറവാടും ഉൽപ്പത്തിയും പറമ്പുകളും ആ ദേശവും ദേശാധിപത്യവും ഇതുംവണ്ണം തന്നെ ഗുരുദക്ഷിണ തിരുമനസ്സുകൊണ്ടു തന്നതൊക്കെ ജന്മം.

മുക്കാട്ടു ആറില്ലവും അറുനൂററിക്കലം വസ്തുവും; നല്ലേ

കര ദേശത്തു പന്ത്രണ്ടില്ലം. കുന്നത്തുങ്കരെ കിഴക്കേപ്പുറത്തി ന്നു നമ്പിയം എന്ന പേര് വേറെയുണ്ട്. അങ്ങിനെയുള്ള ദേശവും, അവിടെയുള്ള ഉൽപ്പത്തിയും ആധിപത്യവും, മുക്കാട്ടുകരെദേശത്ത് അഞ്ചുമൊല ചെങ്കൊമ്പും, കെണററിപന്നി കൊളുത്തിക്കണ്ണൻ ഇങ്ങിനെയുള്ള സ്ഥാനങ്ങളും, ദേശത്തുവിത്തു 'കാലപലവും', നല്ലേങ്കരദേശത്തു കീഴേക്കം, മുക്കാട്ടുകരെ ദേശത്തേക്കു ദേശവാഴിസ്ഥാനവും നാടുവാഴിസ്ഥാനവും ഉണ്ട്. ആജായ്മസ്ഥാനവും ഉണ്ട്. ഒക്കെ കറീക്കാട്ടിൽ തീപ്പെട്ട തമ്പുരാൻ കല്പിച്ചുകൊടുത്തത്.

മുക്കാട്ടുകരെ ദേശത്തും, നല്ലേങ്കരയും, കുന്നത്തുങ്കരെയും മണ്ണാര് വാദിക്കാൻ (പാട്ടിന്) നമ്മുടെ ആള് കൂടെ നിന്നിട്ടുവേണം. അയിനിക്കുററിലേയും പുന്നത്തൂരേയും മനുഷ്യവും വേണം. വെററിലക്കെട്ട പകുത്തുകൊടുക്കുവാൻ നമ്മുടെ ആള്കൂടെ നിന്നിട്ട വേണം. വിശേഷിച്ചു മുക്കാട്ടുകരെ ദേശത്ത് അഞ്ചുമൊല, ചെങ്കൊമ്പ്, പുവാലെരിമ, കെണററിപ്പന്നി, കൊളുത്തിക്കണ്ണൻ ഇതൊക്കേയും നമുക്കത്രേ വേണ്ടത്. പന്നിയെ കൊന്നാൽ ഇതൊക്കെയും കളരിഭഗവതിയുടെ നടയ്ക്കൽ വച്ചു എന്നുള്ളപ്രകാരത്തിൽ വലിയതമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചുവെച്ചിരിക്കുന്നതത്രെ ആകുന്നത്. മുക്കാട്ടുകരെ ദേശം പറവട്ടാനിനാട്ടിൽ കൂടീട്ടല്ല, ദേശം ആയിട്ടത്രെ തിരുമനസ്സുകൊണ്ടു കല്പിച്ചുതന്നിരിക്കുന്നു. മുക്കാട്ടുകരെ ദേശത്ത് മാപ്പിളമാരുടെ കല്യാണത്തിന് ഇവിടെ കളരിക്കൽവന്നിട്ടു വെററിലക്കെട്ട വെച്ചിട്ടു വേണം കെട്ടാൻ. നമുക്ക് അടിയാര് പത്തുവീട്ടിൽ 'ശൂദ്രര്', രണ്ടു വെളുക്കത്തടം, രണ്ടു വേലൻ, ഒരു വെളുത്തേടൻ ഇങ്ങിനെ ആകുന്നത്. നമുക്ക് ആജായ്മസ്ഥാനം പതിനെട്ടുസ്ഥാനവും പരദേവതയുംകൂടി കോലമ്പിള്ളി സമ്പ്രദായത്തിങ്കന്ന്. കോലമ്പിള്ളി സമ്പ്രദായത്തിങ്കലേക്ക് ആയിരത്തെട്ടു കളരിപ്പാടത്രെ ദ്രോണാചാര്യര് കൊടുത്തിരിക്കുന്നു.

നമുക്ക് ആചാൎയ്യസ്ഥാനവും പതിനെട്ടു സ്ഥാനവും പരദൈവവുംകൂടി കോലമ്പിള്ളി സമ്പ്രദായത്തിങ്കൽനിന്നു തന്നിരിക്കുന്നു. കോലമ്പിള്ളിസമ്പ്രദായത്തിലേക്ക് ആയിരത്തെട്ടു കളരിപ്പാടത്രെ ദ്രോണാചാൎയ്യര് കൊടുത്തിരിക്കുന്നത്. അതിൽ പ്രധാനമായിട്ടത്രെ നമ്മുടെ കളരി. കോലമ്പിള്ളിസമ്പ്രദായത്തിങ്കൽ ആളില്ലാത്തതിനാൽ ദ്രോണാചാൎയ്യര് കൊടുത്ത ഗ്രന്ഥവും പൊന്നിയും പാരമ്പൎയ്യമായുള്ള തേവാരവും ഇതൊക്കെയും എടുത്തുകൊണ്ട് ആ സമ്പ്രദായമായ സ്ഥാനമൊക്കെയും നമുക്കു നടക്കാം; അങ്ങിനെയത്രെ ആ സമ്പ്രദായത്തിങ്കൽവെച്ചിരിക്കുന്നത്. നമുക്കുള്ള സ്ഥാനങ്ങൾ പെരുമ്പടപ്പിൽ ചിത്രകൂടത്തിങ്കൽ വലിയ തമ്പുരാൻ കോവിലകത്ത് (ചിത്രകൂടം എന്നുവെച്ചാൽ വന്നേരി) പാലിയത്തു ശങ്കരക്കോതകൈയ്മള്, വാക്കെകൈയ്മള്, പാട്ടത്തിൽ പണിക്കര് പുണത്തു കുറുപ്പ്, മാങ്കുഴി കുറുപ്പ്, അവിണംമുറി പണിക്കൻ. അത്തു മുടിഞ്ഞ മാങ്കുഴി കുറുപ്പിന്നു കൊടുത്തിരിക്കുന്നു. ആ വകയത്രെ ചവളക്കാര് (ശിഷ്യർ). കുറുപ്പിന്റെ ശിഷ്യര് കൊളങ്കരെ പണിക്കര്, കേളത്തച്ചൻ, മണത്തച്ചൻ (മണക്കോട്ടച്ചൻ) യോഗത്തിങ്കൽ ഗുരുസ്ഥാനം. ഇതിൽ പാലിയത്തച്ചന്മാര് മത്തരായതിൽ പിന്നെ അവിടെ ഒരു സ്ഥാനവും നടന്നുപോരുന്നതുമില്ല. പുണത്തു കുറുപ്പിന്റെ അവിടെ കുറുപ്പ് ഇങ്ങോട്ടു പിഴസ്സുകൊണ്ട് അവിടേയും പോകാറില്ല. കേളത്തും മണവത്തും കൂടീട്ടു കളരി ഒന്നേയുള്ളു. അവിടെ മൂപ്പും എളമയും. അങ്ങിനെ ഇരുവര കോലും പൂവ്വും എടുക്കും. (കലശം കഴിച്ചു പൂവ്വും കൊടുക്കുക) ആ മൂപ്പിലെ കാലം കഴിഞ്ഞാൽ പിന്നേയും നാടുവാഴി അറികകൊണ്ട് അങ്ങിനെതന്നെ കോലും പൂവ്വും എടുത്താറം. മാങ്കുഴി കുറുപ്പിന്റെ അവിടെയും കൊളങ്കര പണിക്കരും എല്ലാവരും കോലും പൂവ്വും എടുക്കും, യോഗത്തിങ്കൽ പടിഞ്ഞാറെ പരിഷക്ക് ഗുരു കൊളങ്കരെ പണിക്കര്. കിഴക്കെ പരിഷക്ക് പോക്കാട്ടു പണിക്കര് (ഈ തറവാട് ഇപ്പോഴും ഉണ്ട്) നമുക്ക യോഗഗുരു

സ്ഥാനം പക്ഷരണ്ടുംകൂടി കച്ചകെട്ടിക്കുമ്പോൾ പക്ഷക്കാര് കച്ചകെട്ടിക്കമാറില്ല. 'ഇങ്ങിനത്രെ, കച്ചകെട്ടിക്കണ്ടത്. കോവിലകത്തു കച്ചപ്പട്ടം ചാത്തു തുടങ്ങി എന്നുള്ള ക്രിയ കഴിഞ്ഞെ തിരുമാടം പുറപ്പാടുള്ളു. അങ്ങിനെ കീഴമര്യാദ. കോലും പൂവ്വും എടുക്ക എന്നുള്ള സ്ഥാനം തിരുമൂപ്പു വാഴ്കയുള്ളു. പൊന്നിപ്പൂജിച്ച കൊടുക്കേണ്ടതിന്ന് ഒടവാളത്രെ പൂജിച്ച കൊടുത്തായം. അതു കഴിഞ്ഞിട്ടത്രെ അരിയിട്ടു വാഴ്ചയും, കിരീടം വെക്കയും. ഒടവാളു പൂജിക്കേണ്ടതിന്നു ചേന്നാസ്സനമ്പൂരി വേണം എന്നുള്ളതു പറയാറുണ്ട്; ആയതു ചെയ്യമാറില്ല. താൻതന്നെ പൂജിപ്പായം കോലും പൂവ്വും എടുക്കേണ്ടതിന്ന് ആയുധപൂജ മറെറാരുത്തര് ചെയ്യാറില്ല. ആചാര്യൻ ശൂദ്രനെങ്കിലും അവൻ തന്നെ പൂജിപ്പായം. ആയുധം പൂജിക്കേണ്ടതിന്നു പത്മം ഇട്ട്, നെല്ലുമിട്ട് അതിന്നു മീതേ നാക്കിലയിൽ വെള്ളരിയും തേങ്ങയുംവെച്ച് അതിന്നു മീതെ പീഠംവെച്ച് അതിന്റെ മുകളിൽ പീഠം വിരിച്ച് അതിന്നു മീതെ പൊന്നിവെച്ച് 'കോലോത്തര'കമ്പോൾ ഒടവാളത്രെ വെക്കേണ്ടത്. പീഠം വിരിപ്പാൻ പട്ടുകൊണ്ടു വേണം. അത്രെ ഭേദമുള്ളു. കോലോത്താകുമ്പോൾ ഭുവനേശ്വരി വിധാനം പൂജിച്ച പൂജകഴിഞ്ഞാൽ 'ഉപചാരം' ചെയ്യിച്ച ദക്ഷിണയും കഴിച്ച ശിഷ്യൻ ആയുധം പൂജിച്ച് തന്റെ മുമ്പിൽ ഇരുന്ന് ആചാര്യൻ മൂന്നു വട്ടം അക്ഷതവും പൂവ്വുംകൂടി തലയിലിട്ട് അനുഗ്രഹിച്ച് ശിഷ്യൻ എഴുന്നെററു പിന്നെയും ആചാരം ചെയ്യാൽ ആയുധം എടുത്തു കൊടുക്ക. പിന്നെയും ആചാരം ചെയ്യാൽ പിന്നെ കളരിയിൽ കമ്പിടുന്ന മാതിരിക്കുള്ള 'കമ്പിട' ഒക്കെയും വേണം. 'കളരിൽ' തന്നെയെങ്കിൽ മുമ്പിലും കളരിമര്യാദപോലെ കമ്പിടണം. ആയുധം എടുത്തു കൊടുക്കുന്നതിന്ന് മുമ്പ ശ്രീപരശുരാമനേയും ദ്രോണാചാര്യരേയും കോലമ്പിള്ളിസമ്പ്രദായത്തിങ്കലേക്കം ആയുധം പൂജിച്ചതിന്നുമുമ്പിൽ ആചാരം ചെയ്യിട്ടുവേണം ആയുധം എടു

ത്തുകൊടുപ്പാൻ. ഇങ്ങനെ കോലും പൂവും എടുക്കുന്നപ്രകാരം
തിരുമുല്പു വാൾക്കു് ആയുധം പൂജിച്ചു കൊടുക്കേണ്ടതും ഈ വ
ണ്ണം തന്നെ അതു് ഒടുവാളത്രെ വേണ്ടതു്. മററുള്ളേടത്തു്
ഒക്കെയും പൊന്നിയത്രെ ഭേദമുള്ളൂ. കച്ചകെട്ടു തുടങ്ങിക്കേണ്ട
തിന്നു ഗണപതി നേദിച്ചു് ശ്രീപരശുരാമനും കോലമ്പിള്ളി
പാരമ്പര്യമായുള്ള മൂൎത്തിഭുവനേശ്വരി (വിധായമായിട്ടു്) നി
വേദിച്ചു് ശിഷ്യൻ ആചാരംചെയ്താൽ കച്ചയും മെഴുക്കും
പൊന്നിയുംകൂട്ടി എടുത്തുകൊടുക്ക. എന്നിട്ടു് ആചാരംചെ
യ്തു് കച്ചകെട്ടു തുടങ്ങുക. കോലൊത്തു ആകുമ്പോൾ ദാനവും
മുഹൂൎത്തവും ചെയ്യേണം. അങ്ങിനെ കീഴമൎയ്യാദ. മൂക്കനാട്ടുക
രെ നമുക്കു് ഒരു കളരിയും മുന്നൂററുപതു് കുടി ശിഷ്യർകളും
ഉണ്ടു്. അതു വെള്ളസ്സനമ്പ്യാരമ്മൂടക്കിക്കളുകകൊണ്ടു് അവിടെ
പോകാറില്ല. അരയിളത്തിൽ പണിക്കരും കൊളുങ്കര പണി
ക്കരും പാതിയും പാതിയും ഒന്നിച്ചുനടക്കുന്ന ദേശം പതിനെ
ട്ടരയാളത്തിൽ പതിനൊന്നുദേശം. അവണൂരും തെങ്ങാല്ലൂ
രും പാലിശ്ശേരി ഇങ്ങിനെ പതിനാലുദേശം. അരയാളത്തി
ൽ പണിക്കരുമായിട്ടു പകുതിയും പകുതിയും ആയി നടക്കേ
ണ്ടതു്. അരയാളത്തിൽ പണിക്കരു് വല്ലട്ടാസമ്പ്രദായി. കുളു
ങ്കരെ പണിക്കരു് നമ്മുടെ ശിഷ്യൻ കൊളുങ്കരെ പണിക്കൎക്കു
ദേശങ്ങൾ ചേരാമംഗലം ചുറക്കാട്ടുകര കരോരു് കാൎത്തരു്,
താമരതിരുത്തി, കൊട്ടയ്ക്കുട്ട ഈ ദേശങ്ങളിലും പാതിക്കാറു
ണ്ടു്. മാങ്കുഴി കുറുപ്പിന്നു ദേശം പൊറനാട്ടുകര അടാട്ടു്.
ഈ രണ്ടു ദേശത്തും പകുതിക്കാരുണ്ടു്. ചിത്രകൂടത്തിങ്കൽ
കോലോത്തു് അവിടെ അല്ലൊ തിരുമുല്പുവാൾ പണ്ടേക്കുപ
ണ്ടേ ആയിരുന്നതു്. അവിടം നാനാവിധമായി പോകകൊ
ണ്ടും കണയന്നൂർ കോലോത്തു് വെച്ചു കഴിക്കാറുണ്ടു്. ഇ
പ്പോൾ അവിടെ കരിക്കാട്ടു സ്വരൂപത്തിങ്കലേ 'ഒതുങ്ങിട്ടുള്ള
ത്രെ കണയന്നൂർ കോലോം ആകുന്നതു്. അതുകൊണ്ടു അരി
യിട്ടുവാഴ്ക പള്ളിപ്പുറത്തു നമ്പൂരിയായിട്ടത്രെ ആചരിച്ചു

പോരുന്നതു്. ചിത്രകൂടത്തിങ്കലാകുമ്പോൾ കാണിപ്പയ്യൂർ നമ്പൂരിയത്രെ ആചരിക്കുന്നതു്. കണയന്നൂർ കോവിലകത്തു വെച്ചു തിരുമൂപ്പുവാഴ്ച കഴിക്കുമ്പോൾ ആയുധം പൂജിച്ചുകൊടുക്ക നോംതന്നെ ചെയ്യായം. അതു കോലോത്തു വടക്കിനിയിൽവെച്ചിട്ടത്രെ പൂജിക്കയും കൊടുക്കയും; അതു കഴിഞ്ഞിട്ടു കുറിക്കാട്ടു സ്വരൂപത്തിങ്കലെ ആജരായ്മ കോലമ്പിള്ളി നസ്കൂരച്ഛനാകുന്നു. ആയതുകൊണ്ടു കിഴക്കിനിയിൽ എഴുന്നള്ളീട്ടു് അവിടുന്നു നാസ്കൂരച്ഛന് ഓണപ്പുടവകൊടുത്തു് 'ആജാരം' ചെയ്യണം എന്നിട്ടുവേണം അരിയിട്ടുവാഴ്ചക്കു്.

ചിത്രകൂടത്തിങ്കലാകുമ്പോൾ നാസ്കൂരച്ഛന് ഓണപ്പുട കൊടുക്കയും ആചാരം ചെയ്കയും വേണം. പണം എടുത്തു കൊടുക്കേണ്ടതിന്നു പൂണിക്കാട്ടിൽ ഭട്ടതിരി. അതു ചിത്രകൂടത്തിങ്കലായാലും കണയന്നൂരായാലും പട്ടേരിതന്നെ ആകുന്നതു്. പെരുമ്പടപ്പു വലിയതമ്പുരാന്റെ തിരുമൂപ്പുവാഴ്ച കണയന്നൂർവെച്ചു കഴിക്കേണ്ടതാകുന്നതു്. കുറിസ്വരൂപത്തിങ്കലെ ആയിട്ടല്ല. അരിയിട്ടുവാഴ്ചക്കു് പള്ളിപ്പുറത്തു നമ്പൂരിയായിട്ടു് ആചരിച്ചുപോരുന്നതു്. മററതു് അസ്വാധീനം ആകകൊണ്ടും ചിത്രകൂടത്തിങ്കൽ ആയാലും കണയന്നൂർ ആയാലും തിരുമൂപ്പുവാഴ്ചക്കു് ആയുധം പൂജിച്ചെടുക്കയും പെരുമ്പടപ്പിൻ സ്വരൂപത്തിങ്കൽ തമ്പുരാക്കന്മാരെ (കച്ചകെട്ടിപ്പിക്കയൊ) തിരുമേനി വിശപ്പിക്കകയും ചെയ്യാറുള്ളു. മററാരും ചെയ്യാറില്ല.

# ചരിത്രരേഖകൾ

## 1. രണ്ടെഴുത്തുകൾ.

ബഹുമാനപ്പെട്ട ഇങ്കിരെസ്സു കൊമ്പഞ്ഞിയുടെ കോഴിക്കോട്ട് അരക്കൽ റെസുദെന്തി ജോൺ അഗനിയു എസ്കയർ എഴുത്ത്. വെലിമ്പടപ്പു സൊത്രുപത്തിങ്കൽ മൂത്ത രാജാവെ ഉണൎത്തിക്കേണ്ടും അവസ്ഥ. ഇപ്പൊൾ കൊമ്പഞ്ഞികല്പനക്ക് കോഴിക്കോട്ടുനിന്ന് തിരിനാവേലിയോളവും ഉള്ള അഞ്ചൽ ഒക്കയും നോം വിചാരിപ്പ് ആക്കിയിരിക്കുന്നു. അതുകൊണ്ട് എഴുന്നെള്ളിയെടത്തെ ദേശങ്ങളിൽ ഉള്ള അഞ്ചച്ചാവടിക്കും അഞ്ചക്കാൎക്കും വേണ്ടുന്ന സഹായങ്ങൾ വേണം. കത്തും കടദാസ്സും അങ്ങോട്ടും ഇങ്ങോട്ടും തടത്തംകൂടാതെ പോയിവരികയും വേണം. എന്നാൽ കൊമ്പഞ്ഞികാൎയ്യം ആകകൊണ്ട് അഞ്ചൽക്കാരോട് ഒരുത്തരും ഒരു വിരോധം ചെയ്യാതിരിപ്പാൻ കല്പിക്കയും വേണം. വിശേഷിച്ചിട്ട് നൊമ്മടെ വിശ്വാസവും എഴുന്നെള്ളിയെടത്തെ വിശ്വാസവും ഒപ്പട്ടു വൎത്തിച്ചിരിക്കയും വേണം. തൊള്ളായിരത്തറുപത്തെട്ടാമത് കൎക്കടകമാസം അഞ്ചാന്തിയതി എഴുതിയ കത്ത്.

(ഒപ്പ്) ജോൺ അഗനി

---

### മറുവടി

# ശ്രീരാമജയം.

## മെഹർബാൻദൊസ്താൻ

## റെസുദന്തി ജോൺ അഗ്നെവുഎസ്ക്കയെരക്ക്.

സല്ലമുല്ലാഹുത്താലവശം കൊടുത്തയച്ച കടദാസ്സ് ഇവിടെ കൊണ്ടുവന്നു വായിച്ചുകേട്ട അവസ്ഥയും ധരിച്ചു. തിരുനൽവേലിവരക്കും ഉള്ള അഞ്ചൽ വിചാരിക്കത്തക്കവണ്ണം തങ്ങളെ ആക്കിയിരിക്കുന്നതൊന്നും അഞ്ചൽക്ക് ഇവിടെ വിചാരിക്കേണ്ടതിനെ വിചാരിച്ച് വേണ്ടുംപ്രകാരം നിദാനം വരുത്തണമെന്നും എല്ലൊ എഴുതിവന്ന കടദാസ്സിൽ ആകുന്നത്. അഞ്ചൽകാൎയ്യം വിചാരിക്കത്തക്കവണ്ണം തങ്ങൾ പറഞ്ഞയച്ചിട്ട് മെസ്തർ റെഡിയൽ ചേറവാമണപ്പുറത്തേക്ക് എത്തിയതിന്റെ ശേഷം നമ്മുടെ കാൎയ്യസ്ഥന്മാൎക്ക് എഴുതികൊടുത്തയച്ച് പുമിീക്കടവുമുതൽ കൊടുങ്ങല്ലൂർ വരെയും അഞ്ചൽപുരകളും കെട്ടിച്ച് അഞ്ചൽക്കുവേണ്ടുന്ന ആളുകളും ആക്കി

കൊടുപ്പിക്കയും ചെയ്തു. അതിന്റെ നിദാനം വരുത്തിക്കൊണ്ട മെസ്തർ റെ
ഡിയൽ കൊച്ചിക്കുവന്നാറെ നമ്മുടെ അടുക്കൽത്തന്നെ വരുത്തി പറയേണ്ടു
ന്ന ഗുണദോഷങ്ങളും പറഞ്ഞ് നമ്മുടെ കാര്യസ്ഥന്മാരെ അയച്ച് കണ്ടുപ
റയേണ്ടുന്നതിനെയും പറയിപ്പിച്ച് കൊച്ചിയിലും വസ്സിൽ മൂന്നസ്ഥലത്തും
മുമ്പെതന്നെ നാം അഞ്ചൽപുരയും കെട്ടിച്ച് അഞ്ചൽക്കുവേണ്ടുന്ന ആളുകളേ
യും ആക്കി അവൎക്ക് ഇവിടെനിന്നും ചിലവിന്നും കൊടുപ്പിച്ച് അഞ്ചൽന
ടത്തിച്ചുവരികകൊണ്ട് ഈ അഞ്ചലുകളിൽ കത്തും കടദാസ്സും വരുന്നത് ഒ
രു ഏറക്കുറവുകൂടാതെ കൊടുത്തയപ്പിച്ചുവരുന്നു എന്നും ഇനി മേല്പട്ടും
അപ്രകാരംതന്നെ കത്തും കടദാസ്സുകളും വരുന്നത് അഞ്ചലുകളിൽ വിത്യാ
സം വരാതെ കൊടുത്തയക്കത്തക്കവണ്ണം നിദാനം വരുത്തിട്ടുണ്ടെന്നും ഇ
നി വേറെ ആളാക്കി കുമ്പഞ്ഞിക്ക് ചിലവുകൊടുക്കണമെന്നില്ലല്ലൊ എന്നും
അങ്ങോട്ടു പറഞ്ഞതിന്റെ ശേഷം മെസ്തർ റെഡിയൽ തന്നെ ആളെ അ
യച്ച് വസ്സിൽ ഒന്നുരണ്ടു അഞ്ചൽപുരകെട്ടിച്ചപ്രകാരം കേട്ട് ഇവിടെ നാം
അഞ്ചലിനുവേണ്ടുന്ന ആളുകളെ ആക്കി കുമ്പഞ്ഞിതപാലിൽ വരുന്ന കട
ദാസ്സുകൾ ഒരു വിനാഴികപോലും താമസിപ്പിക്കാതെ നിഷ്കരിഷിച്ച് കൊ
ടുത്തയപ്പിച്ചുകൊണ്ടുവരുമ്പോൾ ഇപ്രകാരത്തിൽ ഒക്കെയും വേണമെന്നില്ല
ല്ലൊ ഇനിയും ഈ അഞ്ചലിൽ വരുന്ന കത്തും കടദാസ്സുകളും അടിയന്തര
മായിട്ടു കൊടുത്ത് അയപ്പിച്ചുകൊള്ളുന്നതും ഉണ്ട്. നാം ബഹുമാനപ്പെട്ട
ഇങ്കരേസ കുമ്പഞ്ഞിയെ വിശ്വസിച്ചുനടന്നുവരികകൊണ്ട് കുമ്പഞ്ഞികാൎയ്യ
ത്തിന്ന് നമ്മാൽ ആകുന്നതിനെ ഒക്കെയും ഒരു ഏറക്കുറവുകൂടാതെ വിചാരി
ച്ചുകൊള്ളുകയും ചെയ്യാം. വിശേഷിച്ചും ഈ അഞ്ചൽകാൎയ്യത്തിന്ന് തങ്ങൾ
ആയിവന്നിരിക്കകൊണ്ട് അഞ്ചൽഎടവാടുള്ള കാൎയ്യത്തിന്ന് നാം വഴി
പോലെ താല്പൎയ്യമായിട്ട് വിചാരിക്കയും ചെയ്യും. ജെന്നപട്ടണത്തു
നിന്നും മെസ്തർ പോനി ഇവിടെ വന്നതിന്റെ ശേഷം രണ്ടുമൂന്നസംവത്സ
രമായിട്ട് നമ്മെക്കൊണ്ടു ബഹുമാനമായിട്ടു നടത്തിച്ചുവന്നിരിക്കകൊണ്ട്
ഇനി മേല്പട്ടും ഇന്നേവരെയ്ക്കു കഴിഞ്ഞുവന്നിരിക്കുന്നതിൻവണ്ണം ത
ന്നെ നമ്മെക്കൊണ്ട് ബഹുമാനമായിട്ടു നടത്തിയ്ക്കുണ്ടതിന്നു തങ്ങളുടെമന
സ്സുണ്ടായിരിക്കയും വേണം. തങ്ങളും നാമും ആയിട്ടുള്ള വിശ്വാസം മേ
ല്ക്കുമേൽ വൎദ്ധിച്ചുവരേണമെന്ന് നാം പ്രാൎത്ഥിച്ചുകൊണ്ട് ഇരിക്കുന്നു. ത
ങ്ങൾ ശരീരസൌഖ്യത്തോടുംകൂടെ സന്തോഷമായിരിക്കുന്ന അവസ്ഥക്ക്
എഴുതിവരുമാറാകയും വേണം.

968_ാമാണ്ട് കർക്കടകമാസം 7_ാംനു-

---

# പരിശോധകക്കുറിപ്പുകൾ

കഴിഞ്ഞതവണ പ്രസിദ്ധംചെയ്തിട്ടുള്ള 'കല്പീത്തു'കളിൽ 'നാഗശ്ശേരി' എന്നതു് 'നാഗലശ്ശേരി' (കൂടല്ലൂർ) എന്നായിരിക്കണം എന്നു് 'യോഗക്ഷേമപത്രം' അഭിപ്രായപ്പെട്ടിരിക്കുന്നു അതു ശരിയായിരിക്കാം.

* * * * * * * *



1-ാം ലക്കത്തിൽ താഴെ പറയുംപ്രകാരം പാഠംവീഴ്ചകൾ തീർക്കേണ്ടതാകുന്നു.

| | അബദ്ധം | സുബദ്ധം |
|---|---|---|
| പേജ് 8 വരി 13-14 | കൊണ്ടാടിക്കുകുന്ന കയ്യും; വണ്ടിന്റെ ഝങ്കാരത്തൊടിട ചേൎന്നിട്ടു | വണ്ടിന്റെ ഝങ്കാരത്തൊടിട ചേൎന്നിട്ടു കൊണ്ടാടിക്കുകുന്നകയ്യും; |
| പേജ് 32 അവസാന വരി | സ്വൎഗ്ഗംസന്ദേഹം പ്രാചം | സ്വൎഗ്ഗംസന്ദേഹംപ്രാപ. |

* * * * * * *

ഇത്തവണയിൽ ചേൎത്തിട്ടുള്ള ശാസ്ത്രാങ്കത്തിലെ 1-ാം നീട്ടിൽ ഏതാനും അംശം മുമ്പു പ്രസിദ്ധംചെയ്തിട്ടുള്ളതാണെങ്കിലും ഗ്രന്ഥത്തിൽ ഏടമുറിവു വരാതിരിപ്പാൻവേണ്ടി വീണ്ടും ഇവിടെ ചേൎത്തിട്ടുള്ളതാണ്.

എന്നു് പരിശോധകൻ.

***

# പ്രാചീനഗ്രന്ഥമാല.

## ശാസ്ത്രാങ്കം.

### V. പാന.

ഗണപതിഭഗവാനെ നന്മഞാനൊന്നിരപ്പേൻ
തുണപെടുകശിവ പുത്തിരായെത്തുയപാൽചോറുതന്നേൻ
ഫണമുടയരവുതമ്മിൽ പള്ളികൊള്ളുന്നമായോനെ
ഇണയടിതൊഴുതിരന്നേൻ ഇമ്പമായ്നൽകിനിക്ക്.
ആമ്മതിച്ചൂടുമീശനാനയായ്വേഷംപൂണ്ടുനടന്ത-
നന്നുടനുമയാൾതാനും അന്നിറംപിടിയുമായ്
ആദരാൽവനമ്പുകന്നു ക്രീഡിച്ചുനടന്തകാലം
അയ്മ്പോടുപിറന്തപിള്ളെയുഴകേറുംവിനായകന്താൻ.
അന്തരമെന്ന്യേപന്തൽ തന്നിലിങ്ങകമ്പുകന്നു
ചിന്തയിൽ 'മൽ മൽ'ശാസ്ത്രംപങ്ക്തിയിലുരചെയ്യിപ്പാൻ
ചന്തമായൊററക്കൊമ്പൻവന്നുടനാകഃമുമ്പിൽ.
അന്തയ്യാതെആദിയുമന്തവുംതോന്നിച്ചിപ്പോൾ
വന്തമഹാലോകർമുമ്പിൽ സന്തതംതുണക്കിനിക്ക്,

തുണക്കിനിക്ക കവിമകളാം വാണിമാതും നാൽമുഖനിന്ദിരനും ചന്ദിരനും മുല്ലമലർക്കന്നിൽ മാതാവുതാനും മുക്കണ്ണൻതാനും തുണക്കിനിക്ക്.

---

അവനിയിലുരപൊങ്ങും ദിവ്യമാന്ധാതൃശൈലേ
മരുവിനമമനാഥേ ദേവിശ്രീഭദ്രകാളി!

തവപാദകമലഞ്ഞാൻ കൈതൊഴുന്നേനിദാനീം
നിറമഴകിയപാനസ്ത്ര്യേകുനീതമ്പുരാട്ടി.
മുടിക്കണിന്തതിങ്കളുടെ
മുഖത്തുകൊമ്പെമുമ്പിനാലെ
മുത്തന്തകാലം മണികളുടെ
കിലുങ്ങുവലെ മെല്ലെന്നെഴുന്നേ.
അലങ്കരിക്ക പന്തൽതന്നിൽ
എഴുന്നരുളേണം ഗണപതിയെ.

---

*അങ്ങച്ചമൊട്ടുകിരണ്ടുകീനാകിയ
ഹന്തപ്പമോതിയ കാവ്വണ്ണരെജയ
ആദിയനന്തന്മേലേത്തുകിൽകൊണ്ടന്ന
ആകെനിറംതന്നിൽ കാവ്വണ്ണരെജയ.
നീററിൽനിറംതന്നിൽ വെള്ളരിതേങ്ങാവിൽ
നീണ്ടഞെരിപ്പടഅപ്പമിളനീരും
നല്ലൊരീശക്കര ചുട്ടുകിഴങ്ങിവ
(എത്തിന)അപ്പമുഴന്നുവറുത്തരി
നല്പനാസങ്ങൾ പഴത്തതിലെചുള
മുന്തിരിങ്ങാപ്പഴം വെണ്ണഉരുക്കനൈ
ഉൽക്കനിവെച്ച ചമച്ചുതരുവെൻഞാൻ
ഉള്ളിൽവിളങ്ങുക ശ്രീമഹാഗണപതിയെ.

---

കററചെഞ്ചിടമുടി‘കരക്കണ്ട’*മകൻപിള്ളെ
ഒററക്കൊമ്പഴകിയഗണപതിക്കഭയമെ.
കാന്നെല്ലുംപൊരിയവിൽകരിമ്പുതേനിളനീരും
‘കരക്കണ്ട’മകൻപിള്ളെ ഗണപതിക്കഭയമേ.

---

* ഈ ഖണ്ഡത്തിന്റെ അർത്ഥം മുഴുവൻ മനസ്സിലായിട്ടില്ല.

* കരകണ്ടൻ.

(കിന്നരമിയൻപടികീടിനമുമ്പാറതടി)
മന്നൻെറമകൻപിള്ളെള ഗണപതിക്കഭയമേ.
കെങ്കക്ഷ്മകനല്ലേ, ഉമക്കപുത്തിരനായി
ശങ്കരമകൻപിള്ളെള ഗണപതിക്കഭയമേ.
കൈലാസമിരിക്കവെ വനത്തിൽപോയകന്യക
(കയ്യഞ്ചായ്)വകുത്തുണഗണപതിക്കഭയമേ.
കൊമ്പൊന്നേമുറിഞ്ഞവൻ വലങ്കയ്യിൽധരിച്ചതും
കോദണ്ഡമുടയോരുഗണപതിക്കഭയമേ.
അപ്പനമതിൽപ്പുകി അഴകുംപുവ്വത്തുചൂടി
അവ്വഴിയെഎഴുന്നള്ളും ഗണപതിക്കഭയമെ.
അക്കനംമുതലായിട്ടുവററിന്നുതുടങ്ങുമ്പോൾ
അക്കണക്കരുള്ളെൻെറ ഗണപതിക്കഭയമേ.

---

ഹരനുടെതിരുമകൻ ഒരുപൊഴുതെഴുന്നള്ളി
വരിനെല്ലിൻെറപിൽതിന്നിട്ടരുള്ളുകജയജയ
അറിഞ്ഞൊന്നിൽപഴവുംപോൽ കരിമ്പൂതേനിളനീരും
പിരന്നിന്നതരുവെഞ്ഞാൻ എഴുന്നെള്ളുകജയജയ
വറുകരുചുട്ടകിഴങ്ങുരുതിയില്ലാത്തോളംനൈ
കരമതിൽനിറച്ചുവെച്ചരുള്ളുകജയജയ.
പരിമള്ളമഴകൊട്ടനിറഞ്ഞുള്ളപന്തൽതന്നി-
ലരമണികിലുക്കിനിയരുള്ളുകജയജയ.

---

തിങ്കൾതൊഴുതിനഗണപതിജയജയ
ഒരന്നൂററമരകൾനാഥജയജയ
കുംഭീകയിൽനിാമുടയോനെജയജയ
കൊലപുരുഷനാഥാജയജയ
ഒററനെരിപ്പുടയോനെജയജയ
(ഓതിണ)വാനവർതലവജയജയ
എറാമവക്കൊരു(ദൈവ)ജയജയ

എലിവാഹനമുടയോനെജയജയ
പള്ളിയില്വള്ളൊരുപിള്ളേജയജയ
നമ്മുടെയപ്പാ തമ്പീജയജയ
കാലനെവധംചെയ്ത (മുതലാ)ജയജയ
കല്പിതമോടെ തൊഴുതേൻജയജയ
അയ്മ്പുന്നോനടിയനതിലേറെ
അരുളുകഗണപതിഭഗവാനെജയ.

## VI. കണ്ടപ്പൻ.

പരളുതമൊഴിമാരെച്ചെന്നരുതിക്കിത്തിരക്കി
പരിചതരിയിളക്കിഖഡ്ഗവുംകയ്ക്കലാക്കി
ധരണിസുരവരാണാംഗീതവാദ്യങ്ങളെല്ലാം
സരഭസമഭിരുന്ധൻകയ്മളഭ്യൽപപാത.

നിൻെറ നിശ്ചേം ഞാന്. നിണക്ക വിളിക്കാമൊ നിശ്ചെന്ന്. എന്നെത്താനറിയില്ലെങ്കിൽ ഞാൻ താൻ പറഞ്ഞു കേട്ടു കേപ്പിച്ച് ഒരു എടവെച്ചു കേൾക്ക. നാട്ടതോറും നടന്നു നായാടി, തോട്ടതോറും നടന്നു മീനും പിടിച്ച്, വീട്ടതോറും നടന്നു വിവാഹവും ചെയ്ത് നടക്കുന്ന ശൌര്യപുരുഷൻെറ മുഖത്തുനോക്കി നിശ്ച് എന്തുപറഞ്ഞു. മാനം വളുഞ്ഞൊരു വളപ്പിന്നകത്തു, മഹാമേരുക്കൽനിന്നും തെക്ക വടക്ക കിഴക്ക പടിഞ്ഞാറ്, ആനമലയൊരുപ്പുകടലോടിടയിൽ, ചേരമാൻ മലനാട്ടിൽ പള്ളിക്കുന്നത്തു കൂട്ടത്തിൽ ചെറുവപ്പിൽചാന്തകിരയത്തിൽ പണ്ടാരക്കുന്നത്തു പടിഞ്ഞാറെ താവഴിയിൽ ആട്ടിനൊട്ടിക്കാളി ചിരുതേവി ചിരുതമ്മ; അവളുടെ മകൾ ഉണ്ണി ഉണിക്കാളി, അവളുടെ മകൾ ഉണ്ണി ഉണിപ്പെണ്ണ്, അവളുടെ മകൾ ഉണ്ണിണ്ണിമാപ്പ, അവളുടെ മകൾ ഉണ്ണിണ്ണിമ, അവളുടെ മകൾ ഉണ്ണിണി, അവളുടെ മകൾ ഉണ്ണി

ഉ, അവളുടെ മകൾ ഉണ്ണി, അവളുടെ മകൾ ഉ-ൿക്ക സ ന്തതിയില്ലാഞ്ഞു തീണ്ടാൻ മുന്നീരും കുളിച്ച ഉപ്പും ഉണക്കല രിയും കോറിച്ച മനയും മുക്കാലുവട്ടവും തിണ്ടിത്തൊട്ട്, ഉരി അരിവെച്ച സഹസ്രഭോജനവും കഴിച്ച് അര കദളിപ്പഴം ഞമണ്ടിപ്പിഴിഞ്ഞു വന്ന ജനങ്ങൾക്കൊക്കെ മധുരക്കറിയും വിലക്കിച്ച് നറങ്ങനേം പിറങ്ങനേം വാർത്ത കഞ്ഞിയും കുടി പ്പിച്ച് ശേഷം ജനങ്ങൾക്ക അഷ്ടിയും കൊടുത്ത് ഏ ഏ ഒരാ ട്ടം പെലപ്പുലയാട്ടം മണ്ണാറുപാട്ടും തിയ്യാട്ടം വിണ്ടിവിളക്കും മുരിങ്ങ എരിശ്ശേരിയും കഴിച്ച തൊട്ടതൊടാതെ വിട്ടവിടാതെ തട്ടിത്തുതട്ടാതെ പൊട്ടിപുറപ്പെട്ടാരിടിക്കണ്ടപ്പച്ചപ്പച്ചപ്പ അ റുചപ്പ. കോയിമ്മപ്പണിക്കരേ, ഏ.

ആരോമലഴകൻ, ആനന്ദസുന്ദരൻ, അച്ചുതഭക്തൻ, അഷ്ടിപ്രിയൻ, തേൻകൊഴമ്പൻ, പാൽകൊഴമ്പൻ, പഞ്ചാ രക്കൊഴമ്പൻ, അറുവിരുതൻ, പൊടിതകൃതൻ, ഈ കണ്ണില്ലാ ത്ത കാമിനിമാർക്കൊക്കെ പച്ചക്കാമതേജോമളകോമളാംഗ സർവ്വാംഗസുന്ദരാംഗജൻ-ഇപ്പോൾ കയ്മളായി, അടവരത്താ യി. നമ്മുടെ ദേശത്തുവെച്ച് ഈ നട്ടപ്പാതിരപതിനെട്ടാന്നാ ഴികക്ക കൊട്ടാനും പാടാനും ആരുപറഞ്ഞു. നമുക്ക് ദേശം ദേശാധിപത്യം അങ്കം ചുങ്കം ഏഴകോഴ കണ്ണെട്ടാമ്പടി കൊളത്തിൽക്കണ്ണൻ കെണററിൽപന്നി! അഞ്ചുമൊല ചെ ങ്കൊമ്പ്. പത്തിന്നുരണ്ട് പത്തിനഞ്ച് പത്തിന്നുപത്ത് പ ത്തിന്നു പതിനഞ്ച്.

അരിപ്പുറെത്തിരുപ്പുറെ തിരുക്കോവിൽ തിരുദേശത്ത് മെച്ചമ്പെരുത്തൊരു പുഴക്കാവ് നമുക്കുണ്ടല്ലൊ. അവിടത്തെ അരിശകൾ കേട്ടിട്ടില്ല്യേ, അടിക്കൊല്ലാ തളിക്കൊല്ലാ അട്ട പ്പിൽതീയ്യെരിക്കൊല്ലാ തിന്നൊല്ലാ തിമക്കൊല്ലാ തിമക്കേ ററം പറകൊല്ലാ പെറൊല്ലാ തീണ്ടാരിക്കൊല്ലാ സ്ത്രീവർഗ്ഗങ്ങ ൾ ആരും തന്നെ. ഉദിച്ചിട്ടുണ്ടുയരൊല്ലാ ഭഗവാൻപോലും. ഉദിക്കും, ഉദിക്കില്ലാ. ആയുധം വെപ്പിച്ച് എടവാട തീ

ത്താൽ — കയ്യുളക്ക പാട്ടും കളിയും ഉണ്ട്. തെക്കൻതിരുവാതിര വടക്കൻ തിരുവാതിര മാത്രപൊന്നാനി പിത്രപൊന്നാനി ചങ്ക്ടി ചെറുചങ്ക്ടി തൃക്കാപ്പ് ഇതിൽ ഏതുവേണമെങ്കിൽ ആവാം.

പാട്ട്.

ജനകൻെറമകളല്ലൊസീതപ്പെണ്ണ്
അവൾക്കല്ലോരാമച്ചെക്കനടപ്പാൻകൊടുത്തു
അവളല്ലൊരാവണച്ചൻകട്ടുകൂട്ടികൊണ്ടുപോയി
അതുമൂലംകുരങ്ങച്ചൻലങ്കചുട്ടു; — അതുമൂലം.

# അഷ്ടപദി

(കൈകൊട്ടിക്കളിപ്പാട്ട്.)

ഷഷ്ഠിവൃത്തം.

താമരക്കണ്ണൻ എന്നപോലെ.

ഒച്ചകൂടാതിരിക്കുന്നിങ്ങിനെ
മെച്ചമേറുംവള്ളിക്കെട്ടിൽകോൻ
ആരുംകൂടാതെരാത്രിയിൽകൃഷ്ണൻ
ചോരനെപ്പോലെവാഴുന്നു
പേടികൊണ്ടുഞാൻദിക്കുകളൊക്കെ
കൂടെക്കൂടവെനോക്കിയും
ക്രീഡയിങ്കലെസംഭ്രമംകൊണ്ടു-
ങ്ങാടുന്നചിരികൊണ്ടവൻ
ഇഷ്ടമായുള്ളതൊക്കെനൽകുവാൻ
തുഷ്ടിയേറുമക്കൃഷ്ണന്

കൃഷ്ണസംഗമസൌഖ്യമുണ്ടാവാൻ
തൃഷ്ണയാജീവിക്കുന്നുഞാൻ
സൌഖ്യമൊട്ടുമില്ലെന്നല്ലകാമ-
ദുഃഖമുണ്ടാവാനേററവും
അംഗനാമൌലിരത്നമെസഖി-
യങ്ങിനെയുള്ളകൃഷ്ണനെ
ചങ്ങാതിയാകുമെന്നോടുചേൎത്തു
മങ്ങാതെസുഖിപ്പിക്കനീ.
ലക്ഷ്മീകാന്തനെകാണുന്നേരംഞാൻ
ലജ്ജിതയായിവന്നീടും
നല്ലവാക്കുകൾകൊണ്ടവനെന്നെ
മെല്ലെമെല്ലെമയക്കീടും
നല്ലൊരുമന്ദഹാസംതൂകിഞാൻ
നല്ലവാക്കുകൾചൊല്ലീടും
മല്ലാരിയപ്പോളെന്റെപൂന്തുകിൽ
മെല്ലെമെല്ലെയഴിച്ചീടും.
തളിരുകൊണ്ടുള്ളശയ്യമേൽകൃഷ്ണൻ
തെളിവോടെന്നെകിടത്തീടും
വളരെനേരമെൻമാറത്തുതന്നെ
അളിവൎണ്ണനുംശയിച്ചീടും
അംബുജാക്ഷനെആശ്ലേഷിച്ചുഞാൻ
ചുംബനത്തെയുംചെയ്തീടും
മധുവൈരിയപ്പോൾപുണൎന്നുകൊണ്ടെന്റെ
യധരപാനവുംചെയ്തീടും.

---

മന്ദംകണ്ണടച്ചീടുംഞാനപ്പോൾ
നന്ദനന്ദനൻതന്നുടെ
ഗണ്ഡദേശവുംരോമാഞ്ചംകൊണ്ടു
മണ്ഡിതമായിവിളങ്ങീടും

അപ്പോഴെന്നുടെദേഹമൊക്കയും
വേപ്പുകൊണ്ടുനനഞ്ഞിടും
ഏറ്റുംകാമവികാരവുമപ്പോൾ
മാറുംകൃഷ്ണന്റെഭാവവും.

*　　*　　*　　*　　*

കുയിലുപോലെയുംപ്രാവുപോലെയും
കൂകുംഞാനപ്പോൾമധുരമായ്
കാമശാസ്ത്രത്തിൽകൃഷ്ണനുള്ളൊരു
സാമൎത്ഥ്യംപറയാവതോ.
അഴിഞ്ഞീടുമെന്റമുടിയുമന്നേരം
പൊഴിഞ്ഞീടുംനല്ലപൂക്കളും
ക്ഷുത്ത്ര[illegible]രുനങ്ങളെകൃഷ്ണൻ
ചേൎത്തിടുമെന്മുലകളിൽ.

*　　*　　*　　*　　*

സുരതവേഗംകൊണ്ടിളകിടുമെന്റെ
ചരണനൂപുരംകിലുങ്ങീടും
പലവിധമുള്ളസുരതമൊക്കയും
ഫലിതമാക്കീടുംകൃഷ്ണനും
കിലുങ്ങുമന്നേരമരഞ്ഞാണെന്നുടെ
കുലുങ്ങാതെയപ്പോൾകൃഷ്ണനും
സമ്മോദത്തോടെന്മുടിയുംതാങ്ങിട്ടു
ചുംബനത്തെയുംചെയ്തീടും
സുരതസൌഖ്യമുണ്ടാകുമപ്പോൾഞാൻ
പരമാനന്ദംകൊണ്ടേറവും
പരവശയായിവന്നീടുമപ്പോൾ
പരമാനന്ദത്താൽകൃഷ്ണനും
സുന്ദരമായകണ്ണുകൾരണ്ടും
മന്ദംമന്ദമടച്ചീടും
കാമസന്താപംസഹിയാതെഞാനും

കാർമുകിൽവൎണ്ണൻതന്നുടെ
കോമളതിരുമേനിതന്നില-
ങ്ങാമോദത്തോടെവീണീടും
കാർമുകിൽകൃഷ്ണൻലീലകൾകൊണ്ടു
കാമനെത്തോഷിപ്പിച്ചീടും
സാധുവാംജയദേവനാൽകൃതം
മാധവരതിവൎണ്ണനം
ആധിപൂണ്ടുള്ളരാധചൊന്നൊരു
മാധുൎയ്യമേറുമിഗ്ഗീതം
ചൊല്ലീടുന്നജനത്തിനേററവും
നല്ലതുവരുംമേൽക്കുമേൽ.

---

## സപ്തമവൃത്തം

---

ഇതസ്തതസ്താമനുസൃത്യരാധികാ-
മനംഗബാണവ്രണഖിന്നമാനസഃ
കൃതാനുതാപഃ സകളിന്ദനന്ദിനീ-
തടാന്തകുഞ്ജേനിഷസാദമാധവഃ.

അചലസുത എന്നപോലെ.

കിളിമൊഴിമാരൊടുകൂടി
കളിയാടിവാഴുമെന്നെ
കളമൊഴിയാംരാധകണ്ടു
അളവില്ലാതൊരുകോപാൽ
ചലിതയായാളപരാധം
നലമൊടുഞാൻചെയ്കമൂലം
അരുതെന്നുതടുത്തീല
ഒരതിഭയംകൊണ്ടന്നേരം
അവൾകോപിച്ചെന്നുതോന്നും

അത്തുനേരംപോയ്മറഞ്ഞാറാം
ആദരിച്ചില്ലൊട്ടുംഞാ-
നതികഷ്ടംകഷ്ടമയ്യോ.
എന്തുചെയ്യുംകഷ്ടമിപ്പോറാം
എന്തുചൊല്ലുംകാണുമ്പോറാം,
ബന്ധുരാംഗിവേർപിരിഞ്ഞാൽ
ബന്ധുജനംകൊണ്ടെന്തു്
എന്തുഫലംഭവനംകൊ-
ണ്ടെന്തുസുഖവസ്തുകൊണ്ടും
തോന്നുന്നുമാനസത്തിൽ
സുന്ദരിതൻമുഖമിന്നും
നെടുതായകോപത്താൽ
കുടിലമായപുരികമത്തും
ഇളകുന്നഭ്രമരങ്ങറാം
കളിയാടിമേവുമപ്പോറാം
ലളിതമാകുംരക്തപത്മം
തെളിഞ്ഞീടുന്നതുപോലെ
സന്തതമെൻചിത്തത്തിൽ
ചന്തമോടെവാഴുന്ന
പന്തൊക്കുംമുലയാളെ
സന്തോഷിപ്പിക്കുന്നു,
എന്തിനഹോവെറുതേഞാൻ
കാന്താരെതിരയുന്നു?
എന്തിനഹോവെറുതേഞാൻ
ചിന്തപൂണ്ടുകരയുന്നു?
സുന്ദരിയാമെൻരാധേ
നിന്നുടെമാനസമിപ്പോറാം
ഖിന്നമായിതീർഷ്യയാലെ
എന്നുഞാനറിയുന്നു.

ഏണമിഴി നീയെവിടെ
വാണരുളുന്നതറിയാഞ്ഞ്
തന്വംഗിമണിനിന്നെ
അന്വേഷിക്കാണുഞാൻ
ഏണമിഴിഞാൻനിന്നെ
കാണുന്നുമുന്നിലിപ്പോൾ
അരികിലിഥനീവരുന്നു
പിരിയെനീപോകുന്നു.
കണ്ടീടുന്നസമയത്ത-
ങ്ങുണ്ടാകും സംഭ്രമത്താൽ
പണ്ടെപ്പോലെന്തേനീ
കൊണ്ടാടിപ്പുൽകാത്തു?
കുറക്കാർകുഴലാളെ
കുററമെല്ലാംപൊറുക്കേണം
മററിവർണ്ണമൊരിക്കലും
ചെററുംഞാൻചെയ്കയില്ല
തന്നാലുംദർശനത്തെ
തന്വംഗീമണിമൌലെ
കന്ദർപ്പശരമേററു
കഷ്ടംഞാൻവലയുന്നു

* * * * *

അർണ്ണോജനേത്രങ്ങൾ
പൂർണ്ണഭക്തിയാർന്നിന്നെ
കിന്ദുവില്വമെന്നപേരാം
തന്നുടയവംശമാം
അർണ്ണവത്തിലുണ്ടായ
പൂർണ്ണചന്ദ്രൻജയദേവൻ
വർണ്ണിച്ചോരിതുനിത്യം
വർണ്ണിക്കിൽസുഖമുണ്ടാം

# ഹരിശ്ചന്ദ്രചരിതം.

---

## കിളിപ്പാട്ട്.

ഇങ്ങിനെചേടിമാർചൊന്നോരുനേരത്തു
ചന്ദ്രമതിമനംചഞ്ചലമാൎന്നു
ആരെന്നറിയാതെഖേദിച്ചുചെന്നവൾ
വാരിജസംഭവവല്ലഭയെക്കൂപ്പി-
ചാരത്തുചെന്നുസ്തുതിച്ചുമരുവുന്നു,
നാരിയെക്കണ്ടുപ്രസാദിച്ചുഭാരതി.
നേരെവെളിച്ചത്തുവന്നവൾതന്നുടെ
ചാരത്തുനിന്നുപറഞ്ഞുതുടങ്ങിനാൾ.
'എന്തെടോബാലികേ!സന്താപവാരിയിൽ
നീന്തിവലയുന്നുചന്തണിക്കൊങ്കയാൾ
ഭൂമിയിൽചന്ദ്രൻഹരിശ്ചന്ദ്രമന്നവൻ
കാമിനിനിന്നുടെകാമിതവല്ലഭൻ
കണ്ടാലൊരുപോലെയുണ്ടാക്കുവാൻമിടു-
ക്കുണ്ടെന്റെകാന്തനെന്നതുണ്ടല്ലൊചൊല്ലിഞാൻ.
കണ്ടുകൊൾകമേലിൽനിന്നുടെവല്ലഭൻ
വണ്ടാർകുഴലി!നിനക്കൊത്തപൂരുഷൻ
വേണ്ടുംവരങ്ങളിനിയുംതരുന്നുണ്ട്
വേണ്ടതുചൊൽകെന്നുചൊല്ലിസരസ്വതി.
അപ്പോൾതൊഴുതിന്ദുബുദ്ധിയാംകന്യക
ഉല്പലാക്ഷിദേവിയോടിരന്നീടിനാൾ:—
'എന്നാൽപതിക്കൊത്തഭോജനംകാലത്തു
ധന്യതയോടെചമച്ചുകൊടുക്കുമ്പോൾ
ഖിന്നതകൂടാതിരിപ്പാനൊരുവരം;
അന്യനാൽതൊട്ടുകൂടാതങ്ങിരിപ്പാനും

രണ്ടുവരമിങ്ങുവേണ്ടതുണ്ടു, കൃപ-
യുണ്ടെങ്കിലായതുനല്കുകഭാരതി.'
'തീയ്യുംവിറകുംജലങ്ങളുംകൂടാതെ
പൊയ്യല്ലനിചമച്ചീടുന്നൊരന്നങ്ങൾ
കൈകൊണ്ടെടുത്തുഭുജിക്കുന്നവർകളും
വൈകാതെചൊല്ലുംസുധയെന്നതുസഖേ.
കണ്ണോധരിച്ചുള്ളകണ്ണാഭരണത്തെ
കണ്ടുകൂടാനിൻപതിയൊഴിഞ്ഞാർക്കുമേ;
ഭർത്താവൊഴിഞ്ഞൊരുമർത്ത്യൻതൊടുന്നാകിൽ
സത്യംഭവതിനപുംസകമായ്വരും.
ഇത്ഥംവരംരണ്ടുംതന്നുഞാൻബാലികേ
സത്യലോകത്തേക്കുപോകുന്നുവൈകാതെ,
എന്നുപറഞ്ഞുമറഞ്ഞിതുഭാരതി.
നന്നായ്തെളിഞ്ഞുവസിച്ചിതുബുദ്ധിയും
അപ്പോൾവിമതിയയോദ്ധ്യയാംഭൂമിയിൽ
ക്ഷിപ്രംപ്രവേശിച്ചുഭൂപനോടൂചിവാൻ.
ചെന്നുമഗധനെക്കണ്ടു, തവഹിത-
മുണ്ടായതൊക്കെപ്പറഞ്ഞൊരുനേരത്തു
കൊണ്ടാടിയേറെപ്പറഞ്ഞുമഹീപതി
രണ്ടില്ലതിന്നുവിഷാദമെന്നുള്ളതും
രണ്ടില്ലപക്ഷമിനിയതിന്നുംനൃപാ.
വണ്ടാർകുഴലിയെക്കൊണ്ടുപോന്നീടുക.
ഇത്ഥംഭൂസുരൻചൊന്നൊരുനേരത്തു
ഉത്തമനായപുരോഹിതൻതന്നെയും
സത്വരംകണ്ടുവണങ്ങിവിനീതനായ്
വൃത്താന്തമാശുവസിഷ്ഠനോടൂചിവാൻ.
അപ്പോൾമുനിവരൻതാനുമരുൾചെയ്തു
'ഇപ്പോൾശുഭോദയമങ്ങുപോയീടുവാ-
നെത്രയുംനന്നുമുഹൂർത്തംവിചാരിക്കി-

ലെത്രയുമുത്തമംമൈത്രമാഖ്യംശുഭം
എത്രയുംനന്നുപുറപ്പെട്ടുകൊൾകനാം
ക്ഷിപ്രംമുഹൂർത്തംശുഭംശുഭംഭൂപതേ!'
എന്നുപറഞ്ഞുവസിഷ്ഠൻവിരവോടു
സത്യമൂർത്തിമന്ത്രിതന്നോടുരത്തിനാൻ
വൃത്താന്തമത്രപറഞ്ഞുമുനിവരൻ:-
'ഉദ്യോഗമദ്യൈവനീതുടങ്ങീടുക.
രാജവീരൻതന്റെയാത്രക്കുവേണ്ടുന്ന
പൌരജനങ്ങളുംപാദസേവന്മാരും
അത്രതുരഗംരഥംഗംകരികളും
സ്യന്ദനജാലവുംവൃന്താലവട്ടവും
മാമുനിവൃന്ദവുംവിപ്രസമൂഹവും
മാധുര്യമുള്ളോരുഗായകവൃന്ദവും
മദ്ദളംഭേരീകുഴലുമിടക്കയും
എത്തണംവേണ്ടുംപദാതികളിന്നൊടെ.'
എന്നുമുനിവരൻചൊന്നോരുനേരത്തു
നന്നായ്സ്വരുത്തിനിരത്തിനിർത്തീടിനാൻ
ചെന്നുമുനിയോടുമന്ത്രിപറഞ്ഞപ്പോൾ
ക്ഷിപ്രംനൃപനോടുമാമുനിചൊല്ലിനാൻ.
'വേഗംപുറപ്പെട്ടുകൊൾകനൃപ, തവ
ഞാനുംപുറപ്പെട്ടു; പത്നിയുംശിഷ്യരും
ആഗതമാകുംശുഭോദയമിപ്പൊളി-
ങ്ങായതിൻമുമ്പിലവിടേക്കുചെല്ലണം.'
എന്നുമുനിവരൻചൊന്നോരുനേരത്തു
ധന്യൻത്രിശങ്കുസുതനുംപുറപ്പെട്ടു.
മാതാപിതാക്കളുംമാമുനിവൃന്ദവു
മാലസ്യമില്ലാത്തപൌരജനങ്ങളും
മാനികളാകിയമന്ത്രിപ്രവരരും
താനുംനടന്നുഗുരുവോടുകൂടവേ-

മാഗധഭൂമിയെപ്രാപിച്ചരാജന്റെ
മാളികമേലെവിളങ്ങിമരുവിനാൻ.
മററുള്ളമന്നവന്മാർവന്നകമ്പുക്ക
അററമില്ലാതോളമുള്ളപടകളും;
കേരളാധീശ്വരൻകൊങ്കണഭൂപതി
മാളവിബാൽഹീകശൂരസേനേശ്വരൻ
സൌരാഷ്ട്രരാജനുംസിന്ധുരാധീശനും
സാരനായുള്ളോരുകുന്തളാധീശനും
കാശ്മീരകാശീനൃപവരവീരരും
പാണ്ഡ്യദാണ്ഡ്യന്മാരുമാകവന്നീടിനാർ.
നാലുസമുദ്രങ്ങൾമേഖലയായുള്ള
ഭൂപാലകന്മാർപ്പുനർദ്വീപവാസികൾ
വന്നുനിറഞ്ഞോരുനേരത്തുമാഗധൻ
വന്ദനംചെയ്തുപൂജിച്ചിരുത്തീടിനാൻ.
അപ്പോഴെമന്ത്രിപ്രവീരരുംഘോഷിച്ച
ഉല്പന്നമായസ്വയംവരാഡംബരം.
സദ്യക്കവേണ്ടുംപദാർത്ഥങ്ങൾവന്നിങ്ങു
ക്ഷിപ്രംനിറഞ്ഞുകലമറപ്പന്തികൾ.
വയ്മ്പരട്ടുകളൊക്കാരുംവിളമ്പരും
ക്ഷിപ്രംകറികളവെട്ടീടുംജനങ്ങളും
ഉപ്പുമുളകുകൾനോക്കുന്നവയ്മ്പരും
കല്പനചൊല്ലുന്നകാരിയക്കാരരും
സദ്യശ്രമിക്കുംഭരിപ്പുകാരന്മാരും
ഉദ്യോഗമോടെശ്രമിച്ചുതുടങ്ങിനാർ.
രണ്ടരനാഴികകൊണ്ടിലവെപ്പതി-
നുണ്ടാക്കിനാൻപിന്നെവേണ്ടുംപദാർത്ഥങ്ങൾ.
വന്നനൃപഭടന്മാരുംദ്വിജന്മാരും
ഒന്നൊഴിയാതെഭുജിച്ചുവിരവോടെ.
ശേഷിച്ചചോറുംകറിയുംകിടക്കുന്നു

തോഷിച്ചുവന്നവരൊക്കെ ഭുജിക്കുന്നു;
ഇങ്ങിനെസത്ത്ര്യകൎമ്മഘോഷിക്കുമന്നേരം
അങ്ങുമഗധൻമനസാവിചാരിച്ചു.
വന്നനൃപന്മാരെനന്ദിച്ചുകൊള്ളുവാൻ
ഇന്നുനമുക്കെളുതല്ലെൻെറദൈവമേ!
ഇന്നിവരുടെമനസ്സോടുകൂടാതെ
നന്ദിനിയെഹരിശ്ചന്ദ്രനുനൽകുകിൽ
കൊന്നുകളയുമിവർകോപവഹ്നിയിൽ
ഇന്നുഞാനൊന്നിനെന്തുചെയ്വൂവിധേ!
ഇത്ഥംവിചാരിച്ചുബ്രഹ്മനെസ്സേവിച്ചു
ധാത്രീപതിവരൻവാഴുംദശാന്തരേ,
അംഭോജസംഭവപുത്രനത്തുനേര-
മമ്പോടവിടെക്കുവന്നുവിധിവശാൽ.

## ഭഗവദ്ദൂത്

ശീതങ്കൻ തുള്ളൽ.

"ഭോഷാകരമുഖിഭൂഷണമാരായ
യോഷാവിശേഷമശേഷങ്ങളിന്നൊരു
ഭാഷക്കുഘോഷിച്ചുതോഷിച്ചിരിക്കുവാൻ
ശേഷനിന്നോൎക്കിലുംശേഷിയില്ലേതുമെ;
സൌന്ദൎയ്യസാരവും സൌകുമാൎയ്യങ്ങളും
ശ്രീയുംമഹത്വവും കാന്തിവിശേഷവും
ആദിയായുള്ളോരുനാരീഗുണങ്ങളെ
സന്ദേഹമെന്നിയെയെല്ലാമടിച്ചുതു-
ത്തൊന്നൊഴിയാതെയെടുത്തുവിരിഞ്ചനും
സുന്ദരീസുന്ദരീമാരെവഴിപോലെ

നിൎമ്മിക്കകാരണമിന്നുള്ളമാനിനി
ക്കൂട്ടത്തിനില്ലാതെയായിസൌന്ദൎയ്യവും;
കഷ്ടമിന്നിപ്പോളൊരുത്തിക്കൊരുകാത്തു-
കഷ്ടിച്ചുനന്നെങ്കിൽമററതുകുട്ടികൾ
എട്ടെന്നുസംഖ്യപിടിക്കുംകണക്കിനെ;
തെററെന്നൊരുത്തിക്കകാതുരണ്ടുംപരി
കററവാർകുന്തലുംനല്ലതെന്നാകിലും
മറെറാരുകുററമവൾക്കുപരിശക്ക-
പററുതറച്ചകണക്കെസ്തനങ്ങളും.
മെല്ലെന്നൊരുത്തിക്കകാതുംമുലകളും,
പല്ലുംപുരികവുംമന്ദഹാസങ്ങളും
കൊങ്കയുംതെല്ലുനന്നെങ്കിലാമങ്കക്ക
കോങ്കണ്ണിതെന്നൊരുദോഷംഭവിച്ചിടും;
എല്ലാഗ്ഗുണങ്ങളുമെത്തിത്തികഞ്ഞുള്ള
നല്ലപെണ്ണുങ്ങളിന്നൊന്നില്ലഭൂതലേ.
എന്നതിനൊക്കയുംകാരണംബ്രഹ്മനീ
സുന്ദരീമാർകളെനിൎമ്മിക്കകാരണാൽ."
"ഗോപാലബാലനാംലോകൈകനാഥനും
ഗോപുരദ്വാരംകടന്നുപതുക്കവെ
യാത്രീശ്വരന്മാർനിറഞ്ഞുവസിക്കന്നൊ-
രസ്ഥാനമദ്ധ്യംപ്രവേശംതുടങ്ങിനാൻ.
ഇന്ദീവരേക്ഷണനായമുകുന്ദനും
മന്ദസ്മിതംചെയ്തുമെല്ലവെതന്നുടെ
മുന്നിലിരിക്കുന്നമന്നവശ്രേഷ്ഠരെ
ഒന്നുകടാക്ഷിച്ചരുളിനാനപ്പൊഴെ.
ആസ്ഥാനമദ്ധ്യേവസിക്കുംമഹീപതി
സത്തമന്മാരായഗാംഗേയനാദികൾ
ഉത്ഥാനവുംചെയ്തുഎന്നല്ലതല്ലദേ
സത്വരംവീണുവണങ്ങിത്തുടങ്ങിനാർ.

ഭീഷ്മരെഴുന്നേററു ദ്രോണരെഴുന്നേററു
ഭീഷ്മപരാക്രമിശല്യരെഴുന്നേററു.
സ്വൎണ്ണംകണക്കാക്കിത്തൂക്കിവാങ്ങിക്കണം
കൎണ്ണ!കണക്കപിടിക്കനീമതസഖേ.
മൂഢത്വമിങ്ങിനെ ചൊല്ലിസുയോധനൻ
പ്രൌഢത്വമേററംനടിച്ചുസിംഹാസനേ
ഗാഢമുറപ്പിച്ചിരിക്കുന്നമൂഢനും
പീഠത്തിൽനിന്നുമറിഞ്ഞുവീണീടിനാൻ;
വൎണ്ണമേറുന്നൊരുവാഴകണക്കിനെ
കൎണ്ണനുംവീണാശുമണ്ണുകപ്പീടിനാൻ
കണ്ടകനായശകുനിയുംവീണാശു
വണ്ടുകണക്കെമലച്ചുവിറച്ചുതെ.
ദുശ്ശാസനാദികളെല്ലാംമറിഞ്ഞങ്ങു
വിശ്വംഭരാതന്നിൽവീണുരുണ്ടീടിനാർ.
വിശ്വൈകനാഥന്റെമായാവിലാസങ്ങൾ
വിശ്വസിച്ചീടുന്നതാരെടൊദൈവമേ.
ഇന്ദുവംശേശ്വരനായസുയോധനൻ
മന്ദംമറിഞ്ഞങ്ങുവീഴുന്നകണ്ടപ്പോൾ
ഇന്ദിരാനാഥനുംചെന്നുപതുക്കവെ
മന്ദസ്മിതംകലൎന്നൊന്നരുളീടിനാൻ.
അംഭോധിഗംഭീരകിംഭോസുഖംഭവാൻ
സംഭ്രമിക്കാതെവസിക്കനീഭൂപതെ
സമ്പതിച്ചീടുവാൻകാരണമെന്തഹോ
സിംഹാസനത്തിന്നിളക്കമുണ്ടോസഖേ.
ഗാംഭീൎയ്യഭാവംനടിച്ചവനപ്പൊഴെ
സംഭ്രമമെല്ലാംവെടിഞ്ഞുസിംഹാസനേ
അൻപോടിരുന്നാശുമറെറാരുപീഠമ-
ങ്ങംഭോജനേത്രന്നുനൽകിരുന്നീടിനാൻ.
സിംഹസമാനനായീടുംമുകുന്ദനും

സിംഹാസനാഗ്രേ വസിക്കുന്നവരോട്
നാഗദ്ധ്വജൻ താനുമാനന്ദമൂൎത്തിയാം
നാഗാരിവാഹനനോടിത്തരം ചൊല്ലിനാൻ.

---

"കമലലോചനകൃഷ്ണ;
കുശലമല്ലയോ ചൊൽക
വിമലജ്ഞാനശീലനാം
ശമനപുത്രനും പിന്നെ
അമിതം വിക്രമികാല-
സമനാം ഭീമസേനനും
സമരശൂരനാകുന്നോ-
രമരേന്ദ്രതനയനും
യമനോടുസമന്മാരാ-
യമന്മാൎക്കുമവരുടെ
കമനിയാം ദ്രൌപദിക്കും
കുശലമല്ലയോ ചൊൽക.
കുന്തീനന്ദനൻ പിന്നെ
എന്തൊന്നു മനതാരിൽ
ചിന്തിച്ചു നിയോഗിച്ചു
ഹന്ത ചൊല്ലണമിപ്പോൾ
നിന്തിരുവടി മമ
അന്തികെ ഗമിക്കയാൽ
ഹന്ത നമ്മുടെ പുണ്യം
എന്തി വന്നീടുംനൂനം."
ഡംഭേറുന്നുള്ള ദുര്യോധനൻ തൻ്റെ-
ഹംഭാവമുള്ളിൽ നിറഞ്ഞു വഴിഞ്ഞുള്ള
സംഭാഷണം കേട്ടു സംഭാഷണം ചെയ്തു
ജംഭാരിസോദരനിത്തരം ചൊല്ലിനാൻ.
"നമ്മുടെ ഭക്തരാം ധൎമ്മജാദികളും

തന്മാനിനീമണിയായപാഞ്ചാലിയും
സമ്മതമോടൊരുബന്ധുലാഭത്തിനാൽ
സമ്മതമോടെവസിക്കുന്നു സാമ്പ്രതം·
ധർമ്മാർത്ഥകാമങ്ങൾസാധിപ്പതിന്നതി-
നിർമ്മലനാകിയധർമ്മാത്മജൻതൻെറ
സന്മാർഗ്ഗമായുള്ളസന്ദേശവാക്കുകൾ
കാർമ്മുകിൽവർണ്ണൻപറഞ്ഞിടാംകേൾക്കെടൊ·
ഏഷണിക്കുട്ടിനടക്കുന്നവരുടെ
ഭാഷണംകേട്ടുനടക്കിലിന്നൊത്രയും
ദോഷാകരമാനപായത്തിന്നുവലുതായ
ദോഷകരമായിവന്നുഭവിച്ചീടും,
ദോഷങ്ങളോരോന്നുവന്നുകൂട്ടുന്നതാ-
ഏഷണിക്കാരനല്ലെന്നുബോധിക്കണം
കുന്തീകുമാരകൻമാരായതങ്ങളും
ഗാന്ധാരിനന്ദനന്മാരായനിങ്ങളും
ബന്ധുതാഭാവംകലർന്നാശുസന്ധിച്ചു
സന്തോഷമോടെവസിക്കേണമെന്നിയെ.
രണ്ടെന്നുഭാവിച്ചുശണ്ഠതുടങ്ങിയാൽ
ഉണ്ടാമനർത്ഥങ്ങൾരണ്ടുജനത്തിനും.
വേണ്ടാതെകണ്ടുള്ളശണ്ഠകൂടാതെനാം
വേണ്ടതിന്നണ്ണംവസിപ്പതേവേണ്ടത്.
രണ്ടുപേർതങ്ങളിൽശണ്ഠകൂടീട്ടഥോ
രണ്ടുനാൽവയ്ക്കുന്നകണ്ടുരസിക്കവാൻ
കണ്ടകക്കൂട്ടങ്ങളുണ്ടരികത്തെന്നു
കണ്ടേതരമതെകണ്ടുകൊൾകവോൻ.
പണ്ടൊരുജംബുകം, രണ്ടാട്ടുതങ്ങളിൽ
കണ്ടുപറഞ്ഞവർശണ്ഠയുമെത്രയും
ഉണ്ടാക്കിമുട്ടിച്ചുമണ്ടപൊട്ടിച്ചൊഴു-
കുന്നചോര,മണ്ടിവന്നുകുടിച്ചപോൽ.

നാട്ടിൽപ്രഭുത്വംനടിക്കേണമെങ്കിലൊ
നാട്ടിലിരിക്കുന്നമാനവക്കൂട്ടവും
കാട്ടിലിരിക്കുന്നകൂട്ടവുംതന്നുടെ
പാട്ടിൽവരേണമെന്നോൎക്കമറിപതെ.

# ഭാഗവതം ഭാഷ.

ഭഗവാനെ സാക്ഷാൽ പരബ്രഹ്മസ്വരൂപിയായിരിപ്പോ (യെ) ഇന്ന് ഭവാന്മാരുടെ കാരുണ്യമാശ്രയമായിട്ട് നാമിന്ന ത്യന്തമാന്യരായിച്ചമഞ്ഞു. യാവചിലരുടെ സ്മരണകൊണ്ടു പുരുഷന്ന് ഗൃഹങ്ങൾപോലും ശുദ്ധങ്ങളാകുന്നു. അങ്ങിന ത്തെ ഭവാന്മാരുടെ ദൎശനസ്പൎശനപാദശൌചാദികളെക്കൊ ണ്ടുവന്നനുഗ്രഹം എന്തുകിലൊ ചൊല്ലി കപ്പിച്ചു. അങ്ങി നത്തെ ഭവാന്മാരുടെ പ്രസാദമാശ്രയമായി എല്ലാവരുമിവി ടെക്കെഴുന്നെള്ളി സകല ജ്ഞാനികൾക്കുംപോലും ഗുരുവായിരു ന്ന ഭവാനോടു വിചാരിക്കുന്നേൻ ഞാൻ. എന്നാൽ ഇവിടെ മരിപ്പാൻ തുടങ്ങുന്ന പുരുഷൻക്ക് ശ്രോതവ്യമായിയും കൎത്തവ്യ മായിയും സ്മൎത്തവ്യമായിയും ഭജനീയമായിയും ഇരിക്കുന്നതി നെ അരുളിച്ചെയ്യേണം. എന്നിങ്ങിനെ വിചാരിച്ചാൻ ശ്രീ ശുകനോടു രാജാവ് പരീക്ഷിത്ത്. ഇങ്ങിനെ പ്രതിപാദ്യസം ക്ഷേപം പുരാണോക്തി. അധികാരി നിൎദ്ദേശമിതപ്രഥമസ്കന്ധംകൊണ്ടു ചൊല്ലിയത്.

പ്രഥമസ്കന്ധം സമാപ്തം.

രാജാവു പരീക്ഷിത്തിന്റെ ചോദ്യത്തിനുത്തരമായി ദ്വി തീയസ്കന്ധം തുടങ്ങുന്നു:—

രാജാവെ നിന്റെ ചോദ്യം അഴകിയൊന്ന്. ശ്രോത വ്യാദികളനേകമത്രെ അവ കേവലം സംബന്ധഹേതുക്കളത്രെ.

എന്നാൽ പുരുഷാൎത്ഥം സാധിപ്പാൻ ഇച്ഛിക്കുന്നവനാൽ സകല ഭൂതങ്ങൾക്കും ആത്മാവായിരിക്കുന്ന ഭഗവാന്റെ ഗുണനാമചരിതങ്ങൾ സ്മൎത്തവ്യങ്ങളാകുന്നതും പൂജനം കൎത്തവ്യമാകുന്നതും, എന്നാൽ എല്ലാംകൊണ്ടും ഭഗവാങ്കൽ ഭക്തി ജനിച്ചാൽ മോക്ഷമാകുന്ന കാൎയ്യം സാധിക്കാം; പുരുഷാൎത്ഥം സാധിച്ചിരിക്കുന്ന മഹത്തുക്കൾപോലും ഭഗവൽഗുണങ്ങളിൽ രമിക്കുന്നോർ. അങ്ങിനെ സുഖസേവ്യമായിരുന്നൊന്ന് തന്തിരുവടിയുടെ മഹത്വം. ഈയൎത്ഥം പ്രതിപാദിക്കുന്നോരു പുരാണമുണ്ട് ശ്രീഭാഗവതമെന്ന് പ്രസിദ്ധമായിരിപ്പൊന്ന്. ഞാൻ പുരുഷാൎത്ഥം സാധിച്ചിരിക്കുന്നതാകിലും ഭഗവൽഗുണങ്ങളാൽ പ്രേരിതബുദ്ധിയായിട്ട പിതാവിൻപോക്കൽനിന്നതിനെ പഠിച്ചേൻ. ഭാഗവതോത്തമനായിരുന്ന ഭവാനറിയിക്കുന്നുണ്ട് ഞാൻ. സംസാരവിരക്തരായി പുരുഷാൎത്ഥത്തെ ഇച്ഛിച്ചിരിക്കുന്നവൎക്ക ഭഗവന്നാമകീൎത്തനം അതിങ്കൽ സാധനതേന നിശ്ചയിക്കപ്പെടുന്നത്. എന്നാൽ ഇതിനെല്ലാം കാലം പോരാ എന്നു ദുഃഖിക്കവേണ്ടാ. ഖട്വാംഗനാകുന്ന രാജൎഷി ദേവകളുടെയനുഗ്രഹംകൊണ്ട് ആയുസ്സിത്രയെന്നറിഞ്ഞവാറെ മുഹൂൎത്തകാലംകൊണ്ട് സൎവ്വസംഗനിവൃത്തനായി ശരീരത്തിങ്കലും ശരീരസംബന്ധികളായുള്ള അൎത്ഥപുത്രമിത്രകളത്രാദികളിലുമുള്ള പാരവശ്യം കളഞ്ഞ് ഗൃഹത്തിങ്കൽനിന്നു പോയി തീൎത്ഥസ്നാനംകൊണ്ട് ശരീരശുദ്ധി വരുത്തി ശുദ്ധമായി വിവിക്തമായിരുന്ന പ്രദേശത്തിങ്കലിരുന്ന് പ്രാണായാമംചെയ്ത് വായുക്കളെ ജയിച്ച് മനസ്സിനെ ഈശ്വരോപാസനത്തിങ്കലുറപ്പിച്ചു; അങ്ങിനത്തെ ധാരണകൊണ്ടേ മനസ്സ ശുദ്ധമാവൂ. എന്നിങ്ങിനെ ധാരണയെ കേൾപ്പാനായിക്കൊണ്ടു രാജാവു വിചാരിച്ചതിനുത്തരമായി ധാരണയെ ചൊല്ലുന്നു. ജിതാസനനായി ജിതശ്വാസനായി ജിതശ്വാസനായിരുന്നു മനസ്സിനേയും ഇന്ദ്രിയങ്ങളേയും ജയിച്ച് ഭഗവാന്റെ സ്ഥൂലമായിരിക്കുന്ന രൂപത്തിങ്കൽ മനസ്സിനെ ഉറപ്പിക്ക; ച

ളുട്ടശളഭവനാത്മകമായിരുന്ന ബ്രഹ്മാണ്ഡം തന്തിരുവടിയുടെ* രൂപമാകുന്നത്. അവിടെ പാതാളാദി സത്യലോകാന്തമായിരുന്ന ലോകങ്ങൾ തന്തിരുവടിയുടെ പാദാദിമൂൎദ്ധപൎയ്യന്തമായിരിക്കുന്ന വിഗ്രഹം. ഭഗവദ്വിഗ്രഹത്തിങ്കലെ ധാരണ കൊണ്ടു മനസ്സ നിൎമ്മലമായിട്ടു വരും. ഇങ്ങിനെ ധാരണ കൊണ്ടു പണ്ട് ബ്രഹ്മൻ ലോകങ്ങളെ സൃഷ്ടിച്ചു. ഇങ്ങിനെ ഇരിക്കുന്ന പ്രപഞ്ചം മായാമയം. ചിലരുണ്ട് ഹൃദയകമലത്തിങ്കൽ പ്രാദേശമാത്രമായിരിപ്പോരു വിഗ്രഹത്തെ ധ്യാനം ചെയ്യുന്നു. മേഘശ്യാമനായി പീതാംബരധാരിയായി ചതുൎഭുജനായി ശംഖചക്രഗദാപത്മധാരിയായി കിരീടകടകകടിസൂത്രഹാരനൂപുരകേയൂരാദി തിരുവാഭരണങ്ങളെക്കൊണ്ടലംകൃതമായി സ്മിതകടാക്ഷമനോഹരമായിരിപ്പോന്ന രൂപമത്. ധാരണകൊണ്ടു മനസ്സുറപ്പോളന്നേരം ചിന്ത്യമായിരിക്കുന്ന രൂപത്തെ ധ്യാനംചെയ്തു ശ്രീപാദാദികേശാന്തമായുള്ള അംഗങ്ങളോരോന്നിങ്കലെ മനസ്സിനെ ഉറപ്പിക്ക; മനസ്സിന്റെ പ്രകാശം വരുവോളന്നേരം ഇങ്ങിനെ ധ്യാനം ചൊല്ലീട്ടു യോഗസിദ്ധന്മാരുടെ വിശേഷത്തെ ചൊല്ലുന്നു. പിന്നെ സിദ്ധനായ യോഗീന്ദ്രൻ സ്ഥിരാസനനായി നിവൎന്ന ശരീരമുടയനായി ആത്മതത്വത്തിങ്കൽ ഏകാഗ്രചിത്തനായിരുന്ന പ്രാണനെ നാഭീമദ്ധ്യത്തൂടെ മേല്പട്ടു കരേററി ആധാരാദിചക്രങ്ങളെ ക്രമേണ അതിക്രമിച്ച് മൂൎദ്ധാവു പിളൎന്നു പുറപ്പെട്ട് ശരീരത്തെക്കളഞ്ഞ് അൎച്ചീരാദി ക്രമേണ സത്യലോകം പ്രാപിച്ച് അവിടെയിരുന്ന് പ്രളയകാലത്ത് ബ്രഹ്മനോടുകൂടെ തത്വസംഹാരംചെയ്തു മോക്ഷത്തെ സാധിക്കുന്നു. ഇങ്ങിനെ ശ്രീശുകനും പരീക്ഷിത്തും തങ്ങളിലുള്ള സംവാദം കേട്ടു വിചാരിച്ചു ശൌനകമഹൎഷി. ഇങ്ങിനെ ശ്രീശുകന്റെ വചനംകേട്ട് പരീക്ഷിത്ത് എന്തൊന്നു ചോദിച്ചു. ചോദ്യത്തിനുത്തരമെന്തൊന്ന് ശ്രീശുകനരുളിച്ചെയ്തത്. അതെല്ലാം ചൊല്ലുവേണം, അതല്ലൊ മനുഷ്യനായി ജനിച്ചാലെ ഫലമാകുന്ന

ത്,— ആ മനുഷ്യശരീരം ഭഗവൽസേവയ്ക്കുള്ളൊന്ന്. യാതൊരംശംകൊണ്ട് ഭഗവാനെ സേവിയായ്കുന്നു, എന്നാല ശ്ശരീരം അതിനികൃഷ്ടമായിരിപ്പൊന്ന്; യാതൊരംശംകൊണ്ടു ഭഗവാനെ സേവിക്കുന്നു അത് അത്യന്തമുത്തമമായിരിക്കുന്നത്. അങ്ങിനത്തെ ഭഗവാന്റെ മഹത്വം അവശ്യം ചൊല്ലുവേണം. എന്നിങ്ങിനെ ശൌനകമഹർഷി വിചാരിച്ച കാലത്ത് ഉത്തരമായി ചൊന്നാൻ സൂതൻ. അങ്ങിനെ ശ്രീശുകന്റെ വചനംകേട്ട് ഭഗവാങ്കൽ ഉറച്ചോരു ഭക്തിയോടുകൂടെ വിചാരിച്ചാൻ പരീക്ഷിത്ത്. സകല ജനസേവ്യനായി സകല പുരുഷാൎത്ഥത്തിനും സാധനമായിരുന്ന ഭഗവാന്റെ ജഗത്സൎഗ്ഗാദിവ്യാപാരങ്ങളെ അരുളിച്ചെയ്യേണമെന്നു പരീക്ഷിത്തു ചോദിച്ചാറെ, അതിനുത്തരമായി ശ്രീഭാഗവതത്തെ അരുളിച്ചെയ്വു എന്നു കല്പിച്ചു; അതിന്നു ഭഗവൽപ്രസാദമുണ്ടാവാനായിക്കൊണ്ട് സ്തുതിപരങ്ങളായുള്ള ശ്ലോകങ്ങളെക്കൊണ്ടു ഭഗവാനെ നമസ്കരിച്ച്, വാക്കിന്റെ പ്രസാദമുണ്ടായിട്ടുവരേണമെന്നു പ്രാൎത്ഥിച്ച് ബ്രഹ്മനാരദസംവാദംകൊണ്ടാരംഭിക്കുന്നു. പ്രപഞ്ചത്തിന്റെ സൃഷ്ട്യാദികൾക്കാശ്രയമായിരിക്കുന്ന ഈശ്വരതത്വത്തെ അരുളിച്ചെയ്യവേണം എന്നിങ്ങിനെ ശ്രീനാരദൻ പ്രാൎത്ഥിച്ച കാലത്ത് അതിനുത്തരമായരുളിച്ചെയ്യുന്നു ബ്രഹ്മൻ തിരുവടി. ആദികാലത്ത് അദ്വിതീയനായിരിക്കുന്ന ഭഗവാന്റെ കടാക്ഷംകൊണ്ട് പ്രകൃതി ക്ഷോഭിച്ച് മഹദാദിതത്വങ്ങളുളവായി, അവറെറക്കൊണ്ട് ബ്രഹ്മാണ്ഡോല്പത്തി. അതിങ്കൽ ഭഗവാൻ ചൈതന്യരൂപേണ അനുപ്രവിഷ്ടനായി ബ്രഹ്മാണ്ഡത്തെ തനിക്കു ശരീരമാക്കിക്കൊണ്ട് ഭൂമ്യാദിലോകങ്ങളേയും ലോകവാസികളേയും സൃഷ്ടിച്ച പ്രകാരം സകലപ്രപഞ്ചവും ഭഗവന്മയമത്രെ. ഇങ്ങിനെ ഇരിക്കുന്ന ഭഗവാന്റെ മഹത്വം അപരിച്ഛേദ്യം. തിരുവടിയുടെ അവതാരകഥകളിൽ ചിലവറെറ ചൊല്ലാമെന്നിട്ട് ശ്രീവരാഹാദ്യവതാരങ്ങൾ. ഈദൃശങ്ങളായിരിക്കുന്ന അവതാരങ്ങൾ അ

നേകം, എന്നാൽ മഹത്വമോ വിശേഷിച്ചും അപരിച്ഛേദ മ ല്ലോ. എന്നിരിക്കിലും തന്തിരുവടിയുടെ കാരുണ്യംകൊണ്ട് ശുദ്ധചിത്തന്മാരായിരിക്കുന്ന മഹത്തുകൾ തത്വത്തെ അറിയി ക്കുന്നോർ എന്നിട്ട് തത്വോപദേശം പിന്നെ. എന്നിങ്ങിനെ ബ്രഹ്മനാരദസംവാദാനന്തരം പരീക്ഷിത്തിൻെറ ചോദ്യങ്ങൾ. ഇങ്ങിനെ ബ്രഹ്മോപദേശം കേട്ട് ശ്രീനാരദനാക്കെല്ലാമെങ്ങി നെയെല്ലാം അരുളിച്ചെയ്തു എന്നു വിചാരിച്ചതിനുത്തരമായി അരുളിച്ചെയ്യുന്നു ഭഗവാൻെറ ജഗത്സർഗ്ഗാദിചരിതങ്ങളെ വി ഷയീകരിച്ച് അനേകം ചോദ്യങ്ങൾ. അനന്തരം പരീക്ഷി ത്തിൻെറ ചോദ്യങ്ങളെല്ലാററിന്നും ഉത്തരമായി ശ്രീഭാഗവതം പുരാണത്തെ അരുളിച്ചെയ്വാനാരംഭിക്കുന്നു. അവിടെ ഗുരു പാരമ്പര്യം. ഭഗവാൻെറ നാഭികമലത്തിങ്കൽ ആവിർഭൂത നായിരുന്ന ബ്രഹ്മനാൽ പ്രസാദിതനായിരുന്ന ഭഗവാൻ ബ്ര ഹ്മന് അരുളിച്ചെയ്തു ശ്രീഭാഗവതത്തെ. ബ്രഹ്മൻശ്രീനാരദ ന് അരുളിച്ചെയ്തു, ശ്രീനാരദൻ ശ്രീവേദവ്യാസനരുളിച്ചെയ്തു, ശ്രീവേദവ്യാസൻ പക്കൽനിന്ന് ഞാൻ പഠിച്ചു. അവിടെ ശ്രീമഹാഭാഗവതം ദശലക്ഷണമായിരിപ്പൊന്ന്. എന്നിട്ട് സർഗ്ഗാദികളാകുന്ന പത്തു ലക്ഷണങ്ങളേയും അരുളിച്ചെയ്യുന്നു ശ്രീശുകമഹർഷി. സർഗ്ഗം, വിസർഗ്ഗം, സ്ഥാനം, പോഷണം, ഊതികൾ, മന്വന്തരം, ഈശാനകഥ, നിരോധം, മുക്തി, ആശ്രയം. എന്നിവ പത്തു ലക്ഷണങ്ങളാകുന്നത്; ഈ പ ത്തിൻേറയും വിശേഷങ്ങളെ ചൊല്ലുന്നു ശ്രീഭാഗവതംകൊ ണ്ട്. ഇവററിൽ പത്താമത് ആശ്രയം. ഇത് മുഖ്യതയാ പ്ര തിപാദ്യമാകുന്നത്. അതിനെ സാധിപ്പാൻ മറേറവ ഒൻപ തും എന്നിങ്ങിനെ ഭക്തിയും ധ്യാനവും വിമശ്വം ചൊല്ലീത്. അവിടെ ബ്രഹ്മവിമശ്നം നടെ ചൊല്ലിയത്. പിന്നെ ബ്ര ഹ്മപ്രതിപാദകമായിരിക്കുന്ന ശ്രീഭാഗവതത്തിൻെറ പ്രാമാണ്യ വിമശ്നം ചൊല്ലി. എന്നിതെല്ലാം ദ്വിതീയസ്കന്ധംകൊണ്ടു ചൊല്ലിയത്. തൃതീയാദിസ്കന്ധങ്ങൾ പത്തിനെക്കൊണ്ടും സർഗ്ഗാദ്യത്ഥങ്ങൾ പത്തിനേയും ചൊല്ലുന്നു

കരകൃതമപരാധംക്ഷന്തുമൎഹന്തിസന്തഃ

ഹരിഃ ശ്രീഗണപതയെ നമഃ അവിഘ്നമസ്തു

തൃതീയാദിസ്കന്ധങ്ങൾ പത്തിനെക്കൊണ്ടും സൎഗ്ഗാദ്യൎത്ഥങ്ങൾ പത്തിനെക്കൊണ്ടും ചൊല്ലുന്നു. അവിടെ തൃതീയസ്കന്ധം കൊണ്ടു ചൊല്ലുന്നു സൎഗ്ഗമെന്ന കാരണസംഭൃതി. ജഗൽകാരണസംഭൃതങ്ങളായുള്ള മഹദാദിതത്വങ്ങളുടേയും ബ്രഹ്മാദിപ്രജാപതിമാരുടേയും ഉല്പത്തി. അവിടെ വിദുരമൈത്രേയസംവദംകൊണ്ടു ചൊല്ലുവാൻ വിദുരാഗമനത്തെ ചൊല്ലുന്നിത്. അവിടെ ധൃതരാഷ്ട്രദുൎയ്യോധനാദികളുടെ ദുൎന്നയംകൊണ്ടു വിരക്തനായിരുന്ന വിദുരൻ സ്വഗൃഹത്തെയും കളഞ്ഞു തീൎത്ഥസ്നാനവും ചെയ്തു പൊരുമാറുന്നവൻ പ്രഭാസതീൎത്ഥത്തുങ്കൽ ചെന്നകാലത്ത്, ശ്രീമഹാഭാരതയുദ്ധംകഴിഞ്ഞു ധൎമ്മപുത്രർ രാജ്യമടങ്ങി എന്നുകേട്ട് അവിടെനിന്നു പോയി തീൎത്ഥാന്തരങ്ങളെ സേവിക്കുന്നവൻ യമുനാതീരത്തെ പ്രാപിച്ചകാലം മൌസലം കഴിഞ്ഞുവെന്നു കേട്ടാൻ. അപ്പോഴുദ്ധവരുമവിടെക്കുചെന്നാർ. വിദുരോദ്ധവന്മാരിരുവരും തങ്ങളിൽ കണ്ടവാറെ ഭാഗവതോത്തമന്മാരാകയാൽ അന്യോന്യമതിസ്നേഹയുക്തരായി മധുരസംഭാഷണാലിംഗനാദികളെ ചെയ്തു വന്തിക്കുന്നേടത്ത് ഉദ്ധവരോടു ബന്ധുക്കളുടെ കുശലവിചാരം വിചാരിച്ചാൻ വിദുരൻ. അക്കാലത്ത് ശ്രീകൃഷ്ണവിയോഗംകൊണ്ടു ദുഃഖിതനായിരുന്ന ഉദ്ധവരാടെ ഉത്തരം ചൊല്ലുവാൻ ശക്തനായില്ല എങ്കിലും ധൈൎയ്യംകൊണ്ടു ദുഃഖത്തെ അടക്കി ചൊല്ലിത്തുടങ്ങിതാൻ. ശ്രീകൃഷ്ണനാകുന്ന ആദിത്യനസ്തമിച്ച കലിയനാകുന്ന പെരുമ്പാമ്പിനാൽ വിഴുങ്ങപ്പെട്ട ഗൃഹങ്ങളിൽ ഞാനെന്തൊരുകുശലം ചൊൽവതെന്നിങ്ങിനെ ശ്രീകൃഷ്ണന്റെ ദേഹന്യാസം പ്രസംഗിച്ച ശ്രീകൃഷ്ണന്റെ അവതാരാദികഥകളെ സംക്ഷേപേണ ചൊന്നാൻ. ശ്രീകൃഷ്ണൻ തനിക്കു ജ്ഞാനോപദേശം ചെയ്തത് തന്തിരുവടിയുടെ ദേഹത്യാ

ഗവും മൌസലത്തിങ്കൽ യദുവംശം മുടിഞ്ഞതുമെല്ലാം ചൊ
ന്നാനുദ്ധവൻ. അതെല്ലാം കേട്ടു ചൊന്നാൻ വിദുരൻ. ശ്രീ
കൃഷ്ണനാലുപദിഷ്ടമായിരിക്കുന്ന ആത്മതത്വത്തെ ചൊല്ലിത്തരേ
ണമെന്നിങ്ങിനെ വിദുരൻ വിചാരിച്ചനന്തരം ചൊന്നാനുദ്ധ
വൻ. ഭഗവാൻ ശ്രീകൃഷ്ണഭഗവാന്റെ ജ്ഞാനോപദേശത്തി
ന്നു മൈത്രേയമഹർഷിയെ നിയോഗിച്ചിരിക്കുന്നു എന്നാൽ
മൈത്രേയമഹർഷിയെക്കണ്ടു വിചാരിച്ചു കൊൾക ഭവാനെന്നി
ങ്ങിനെ ഉദ്ധവൻ ചൊല്ലുകേട്ടു മൈത്രേയമഹർഷിയെ ആരാ
ഞ്ഞു പെരുമാറുന്ന കാലത്തു ഗംഗാതീരത്തിങ്കൽനിന്നു മൈ
ത്രേയമഹർഷിയെക്കണ്ടാൻ വിദുരൻ. മൈത്രേയനെക്കണ്ടുട
നെ നമസ്കരിച്ചു പൂജിച്ചു വിചാരിച്ചാൻ വിദുരൻ. ആത്മത
ത്വത്തെയും ഭഗവാന്റെ ജഗത്സൃഷ്ട്യാദിചരിതങ്ങളേയുമിനിക്കു
അറിയിക്കവേണം നിന്തിരുവടി. എന്നിങ്ങിനെ വിദുരൻ ചൊ
ല്ലുകേട്ടു ചോദ്യത്തിന്നുത്തരമായരുളിച്ചെയ്തു മൈത്രേയമഹർഷി.
പിന്നെ മഹദാദിതത്വങ്ങളുടെ സൃഷ്ടി, നടെ സൃഷ്ടങ്ങളായി
രിക്കുന്ന തത്വങ്ങൾ, ജഗത്സൃഷ്ടിയിലശക്തങ്ങളായ വിഷയ
ത്തിന്നുടെ സ്തുതി, കൃഷ്ണന്തദനന്തരം സ്തുതികൊണ്ടു് പ്രസന്നനായി
രുന്ന ഭഗവാ(നാലപാദാപാദിത)ചൈതന്യങ്ങളായിരുന്ന ത
ത്വങ്ങളാലുള്ള ബ്രഹ്മാണ്ഡസൃഷ്ടി, ബ്രഹ്മാണ്ഡത്തിങ്കൽ ചൈ
തന്യരൂപേണ അനുപ്രവിഷ്ടനായിരുന്ന ഈശ്വരനാൽ കല്പി
തങ്ങളായിരുന്ന സ്ഥാനങ്ങളിൽ ഇന്ദ്രിയങ്ങളോടും വിഷയങ്ങ
ളോടും കൂടി ദേവകൾ സ്ഥിതമായപ്രകാരം, വിരാൾ ദേഹ
ത്തിങ്കൽനിന്നു ബ്രാഹ്മണാദിലോകോല്പത്തി, ഭൂമ്യാദിലോക
ങ്ങളുടെയുംലോകവാസികളുടെയുംസൃഷ്ടിസ്ഥിതിസംഹാരങ്ങൾ
ലോകസംസ്ഥാപനങ്ങൾ, കാലഭേദങ്ങൾ എന്നേവമാദിക
ളെ അറിവാറാക്കൊണ്ടു വിചാരിച്ചാൻ വിദുരൻ. അരുളി
ച്ചെയ്തു മൈത്രേയമഹർഷിശ്രീഭാഗവതഗ്രന്ഥപാരമ്പര്യം. നടെ
ലോകങ്ങൾക്കാധാരഭൂതനായിരുന്ന സംകർഷണമൂർത്തിയെക്കൊ
ണ്ടു സനകാദികൾ വിചാരിച്ച കാലത്ത് അരുളിച്ചെയ്തു സംക

ഷ്ണമൂൎത്തി. സനൽകുമാരനരുളിച്ചെയ്തു സാംഖ്യായനനു. സാംഖ്യായനനരുളിച്ചെയ്തു പരാശരനു. പരാശരൻ മൈത്രേയന്ന്. ഇങ്ങിനെ ഗുരുപാരമ്പൎയ്യയാൽ തന്നാൽ ശ്രുതമായിരിക്കുന്ന ശ്രീഭാഗവതത്തെ അരുളിച്ചെയ്യുന്നു വിദുരരോട് ശ്രീമൈത്രേയൻ. അവിടെ മഹാപുരുഷന്റെ നാഭികമലത്തിങ്കൽനിന്നു ബ്രഹ്മോല്പത്തി, നടെ ഉല്പന്നനായ ബ്രഹ്മന്റെ പ്രവൃത്തി. പിന്നെത്തന്നെയാകിലും കൎത്തവ്യമാകിലും തന്റെ ഉത്ഭവമറിയാഞ്ഞ് പരിഭ്രമിക്കുന്നവൻ കമലമൂലത്തെയറിയാഞ്ഞ് ഖിന്നമാനസനായിരുന്നവൻ ഒരു തത്വത്തെ ഉപാസിക്കുന്ന കാലത്ത് കാണായി ഭഗവാന്റെ രൂപത്തെ. അനന്തശായിയായി മേഘശ്യാമനായി പീതാംബരധാരിയായി കരചരണസഹസ്രങ്ങളിൽ അമിതമായിരുന്ന തിരുവാഭരണങ്ങളെ മായകൊണ്ടലംകൃതനായി സകല ലോകകാരണമായി അനേകയോജന പ്രമാണമായിരുന്നോരു രൂപമത്. അവിടെ ഏറിയൊരു സ്തുതികൊണ്ട് പ്രസന്നനായി ഭഗവാൻ. ആ ഭഗവാൻ പക്കൽനിന്ന് ലബ്ധാനുഗ്രഹനായുള്ള ബ്രഹ്മനാലുള്ള സൃഷ്ടി പിന്നെ. അവിടെ നാഭികമലം തന്നെക്കൊണ്ട് ത്രൈലോക്യമുണ്ടായി. അതുകൊണ്ടു കാലസ്വരൂപമറിവാനായ്ക്കൊണ്ടു ചോദിക്കുന്നേൻ. അതിന്നുത്തരമായരുളിച്ചെയ്തു മൈത്രേയൻ. ജഗത്സൎഗ്ഗാദി പ്രവൃത്തമായിരിക്കുന്ന ഭഗവൽപ്രസാദം കാലമാകുന്നത്, എന്നിട്ട് സൎഗ്ഗഭേദങ്ങൾ ഒമ്പത്. നടെ പരമാണ്വാദി, കാലക്രമം, പരമാണു, അണു, ത്രസരേണു, ത്രുടിതം, വേധം, ലവം, നിമേഷം, ക്ഷണം, കാഷ്ഠ ലഘനാഡികൾ, മുഹൂൎത്തം, യാമം, അഹോരാത്രം, പക്ഷം, മാസം, ഋതു, അയനം, സംവത്സരം, ചതുൎയ്യുഗം, കല്പം, പരാൎദ്ധം, പരാൎദ്ധം രണ്ടുംകൂടിയത്, ബ്രഹ്മന്റെ ആയുസ്സ്, എന്നിങ്ങിനെ കാലക്രമം. ബ്രഹ്മനാലുള്ള സൃഷ്ടിപിന്നെ. തമസ്സുകൾ, സനകാദികൾ, രുദ്രന്മാർ, മരീചാദികൾ, ധൎമ്മദേവൻ, അധൎമ്മം, കാമക്രോധലോഭങ്ങൾ, സരസ്വ

തി, നിഋതി, രുദ്രമൻ, എന്നിവരുടെ സൃഷ്ടി. വേദങ്ങൾ, ഋതുക്കൾ, ഉപദേശങ്ങൾ, ഇതിഹാസപുരാണങ്ങൾ, ആശ്രമങ്ങൾ, ആത്മവിദ്യാദിവിദ്യകൾ, വ്യാഹൃതികൾ, ഉഷ്ണിഗ്ഗായത്രി ഛന്ദസ്സുകൾ, എന്നിവററിന്റെ സൃഷ്ടി. പിന്നേത് മനുവിന്റെയും ശതരൂപയുടേയും ജന്മം. പിന്നെ ജാതനാം മനു പ്രജാപരിപാലനത്തിങ്കൽ നിയുക്തനായവൻ സ്ഥാനത്തെ പ്രാപിച്ചകാലം ഭൂമിയെ മഹാജലത്തിൽ മുഴുകികിടക്കുന്നതു കണ്ട് (ഭൂമ്യുപരാണത്തെ) വിവേകിക്കുന്ന ബ്രഹ്മന്റെ നാസികപാരത്തിങ്കൽനിന്ന് ഭഗവാന്റെ ശ്രീവരാഹാവതാരം. അങ്ങിനെ വരാഹരൂപേണ അവതീൎണ്ണനായിരുന്ന ഭഗവാൻ മഹാജലത്തിങ്കൽ മുഴുകിയ ഭൂമിയെ ഉദ്ധരിച്ചാക്കി മഹാ ജലത്തിങ്കൽ നിന്നെഴുന്നരുളി. മഹൎഷികളാൽ സൎവ്വ യജ്ഞമയനായേന സ്തുതിക്കപ്പെട്ട് ഭൂമിയെ സ്ഥാപിച്ചു; എന്നു കേട്ട് ഭഗവാനും ഹിരണ്യാക്ഷനും തങ്ങളിലെ യുദ്ധത്തിന്റെ അവകാശത്തെ കേട്ട് വിചാരിച്ചാൻ വിദുരൻ. അരുളിച്ചെയ്തു മൈത്രേയമഹൎഷി ഹിരണ്യാക്ഷനുണ്ടായ പ്രകാരം.

(തുടരും)

# ചരിത്രരേഖകൾ.

(ചില കായ്യങ്ങൾ.)

എഴിക്കര പ്രവൃത്തിയിൽ കടമക്കുടിപാടത്തുചേൎന്നതും, കൊട്ടള്ളി പ്രവൃത്തിയിൽ അത്തിച്ചപിള്ളനായരുടെ വകയും ആയ ചില നിലങ്ങളുടെ കരം വീഴ്ചവരികയാൽ ഈ വകക്ക മേപ്പടി നിലങ്ങളുടെ വിളവ് എടുക്കത്തക്കവണ്ണം ൯൪൦ാമാണ്ടിൽ നിശ്ചയിക്കയും, അപ്രകാരംതന്നെ ആ സ്ഥലത്തെ പാൎവ്വത്യക്കാരന്റെ കല്പനപ്രകാരം അവിടത്തെ മുന്നിലക്കാരൻ ചെന്ന് ഉടമക്കാരന്റെ മുമ്പാകെവെച്ച വിളവുകൊയ്തി

## പരിശോധകക്കുറിപ്പുകൾ

൨_ാം ലക്കത്തിൽ താഴെ എഴുതുംപ്രകാരം പാഠംവീഴ്ചകൾ തീൎക്കേണ്ടതും തിരുത്തി വായിക്കേണ്ടതും ആകുന്നു.

| പേജ്. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 34 | 20 | ചോതിച്ചാൽ | ചോതിച്ചാൻ |
| 37 | 1 | വിമദകുലഭൂഷണ | വിമതകുലഭീഷണ |
| 38 | 7 | നല്ലൊരുകളി | (ഒരു പ്രത്യേകവരിയിൽ വേണ്ടതാണ്) |
| 39 | 11 | സുധരസമാധുൎയ്യം | സുധാരസമാധുൎയ്യം. |
| 45 | 10 | നിറച്ചുദകങ്ങളാ | നിറച്ചുദകങ്ങളാലാ |
| 50 | 8 | മുള്ളുന്നു | മുള്ളവനു |
| 51 | 7 | റിയിച്ചു | ...... ച്ചു |
| 51 | 26 | കലിയെനന്നു | കലിയനെന്നു |
| 52 | 26 | വിചാരിച്ചാർ | വിചാരിച്ചാൻ |
| 62 | 27 | ഹേതുവാകുന്നത് | ഹേതുവാകുന്നത് എന്നു |
| 55 | 2 | രാജാവു വി... മൊരുജാതിയും | രാജാവുചിഷയ മൊരു ജാതിയും |
| 56 | 22 | ഗുരുദക്ഷിണ | ........ണ. |
| 58 | 7 | പൊന്നിയും | പൊന്തിയും |
| 59 | 6 | പൊന്നി | പൊന്തി |
| 59 | 10 | പൃജിപ്പായം | ........യം. |
| 59 | 16 | പൊന്നി | പൊന്തി. |
| 60 | 2 | വാഴ്ക്ക് | വാഴ്ക്ക് |
| 60 | 4 | പൊന്നി | പൊന്തി |
| 60 | 8 | ടി | ടി |



പ്രാചീനഗ്രന്ഥമാലയ്ക്കുള്ള ലേഖനങ്ങളും കത്തുകളും മാനേജർ സരസ്വതീവിലാസം പുസ്തകശാലാ, തൃശ്ശിവപേരൂർ. എന്ന മേൽവിലാസത്തിൽ അയക്കേണ്ടതാണ്.

# പ്രാചീനഗ്രന്ഥമാല

# ശാസ്ത്രാങ്കം

### VII പൊലി.

പോററിയൊയെൻെറതമ്പുരാട്ടി കവിമാതാവെ ബോധമെഴുംയെന്നകതാരിൽ വിളയുംവിത്തേ പേത്തൂടനെ പിണ്ണിയൊഴിപ്പാൻ തുടങ്ങുന്നേൻ ഞാൻ പേരുനിന്നാടിക്കൊതെങ്കിലും കേൾ കാത്തുകൊൾകയെൻനാവിന്മേൽ വന്നുക്കുത്താടവേണം കവിമകളാംപെങ്കൊടിനിയ്യുമിന്ന്. കൊട്ടിച്ചാററി തുള്ളി പാന കഴിഞ്ഞാറെ കിട്ടിയതെന്തെന്നും ചോദിപ്പവരെല്ലാം. ഒട്ടൊഴിയാതെപുടവയുംകൊള്ളാം, വട്ടംതികഞ്ഞ പണത്താലതുംകൊള്ളാം പട്ടും പുടവകൾ തൊപ്പി കുപ്പായവും പൊന്നും പണവും പൊലിപ്പവരെല്ലാം.

### VIII കാത്തിയാട്ടത്തിൻെറ വന്ദനം.

കാരണീപുരാണീവാണി അംബികേ ഉമ്പർതായേ
കാരണീകരുണക്കുന്നേകാത്തരുൾമൂലതായേ.

മാതേ പർതാൻ പണ്ടു, മാവേടരായകാലത്ത് അമ്മാണികുന്നിക്കുരുവടയും കൊങ്കത്തിരുക്കളവും ചുററിത്തൂന്നിയ മുറവും തിങ്കയിൻ കുറന്നുലും വേപ്പുംകരിക്കൊമ്പും, ബാലൻ വേടരോടുംകൂടിയാടിപ്പാടികളിച്ചീടിനശാന്തേ ശരണ്യേ ശക്തി ശൈലകന്യേ* പത്തിരെംഭൈരവീ നിയ്യിന്നു ആപത്തിനെ കളഞ്ഞ് സമ്പത്തിനെ തരുവാനായിക്കൊണ്ടു ഞാനിട്ടൊരു വെലിക്കളത്തിൽ തുള്ളിവാ മലങ്കുറത്തീ.

---

* ഭദ്രേ.

## IX. വെലി ഉഴിച്ചിൽ

ഏറാൻ തിരുവായുസ്സുണ്ടായിരിക്കട്ടെ, തിരുമേനി വിള ങ്ങിരിക്കട്ടെ, തിരുനാമ്പലം കഴിഞ്ഞിരിക്കട്ടെ, തിരുനാവു പി റച്ചിരിക്കട്ടെ, മനക്കൊട്ടാരം തെളിഞ്ഞിരിക്കട്ടെ, ഉണ്ണിത്ത മ്പുരാക്കന്മാരും വളരെവെള്ളരെ വർദ്ധിച്ചിരിക്കട്ടെ. അടിയനാ രെ വരുത്തിട്ട് ചെറുത്തുള്ളിത്തമ്പുരാനാൽ വേണ്ടുന്ന വാൎത്ത യെല്ലാം അടിയനോടരുളിച്ചെയ്യാഞ്ഞാൽ, അടിയൻ നാല ഞ്ചു തിങ്ങളായി മാടപ്പുരക്കൽ വിടകൊണ്ടില്ലാഞ്ഞു പോററീ. തളിപ്പറമ്പത്ത് അഫെൻതമ്പുരാനും കൊട്ടങ്ങല്ലൂരമ്മത്തമ്പുരാ ട്ടിയുംകൂടി ഇരുതിങ്ങളിൽ പെടാതെ നാല്പതു ദിവസത്തെ ത്തു പ്പേപ്പവേണമെന്നു ചൊല്ലി, ഇരിവരപ്രാക്കന്മാരുകൂടി തെ ണ്ടിത്തേടിതിരഞ്ഞുവലഞ്ഞ് വിടകൊണ്ടേൻതമ്പുരാനെ. അ ന്നേരത്തടിയൻ അവരോട് താനുംതൊഴുത് ആചാരത്താ ലൊരടിപിന്നാക്കം വാങ്ങി അവരോടുകൂടി വിടകൊണ്ടേൻ ത മ്പുരാനെ. അങ്ങുചെന്ന് പന്തലിൽ പാനനാട്ടി പെരുത്തോ രു പാലും നൂറും കൊടുത്തു വണ്ണമിട്ടു കലശംകെട്ടി വാരിപ്പി ടിപ്പാൻ നെല്ലുമരിയും വാങ്ങിക്കൊണ്ട്, ഒന്നാംകൂറു ദിവസം തൃക്കാൽപിണച്ച്, രണ്ടാംകൂറു ദിവസം മുറയും കത്തി, മൂ ന്നാംകൂറു ദിവസം ആയസ്സും ശാസ്താവും തുള്ളി. നാലാംകൂറു ദിവസം നാഗവും പ്രേതവും തുള്ളി, അഞ്ചാംകൂറു ദിവസം ആത്തിയും മൂത്തിയും തുള്ളി, ആറാംകൂറു ദിവസം വള്ളിപ്പാ ന പെരുമാറി ഏഴാംകൂറു ദിവസം അസ്തമിച്ചു തിരുവേലിയും പരിഹാരവും ദേവബലിയും കൊടുത്തു ഏടപ്പനെന്നും ചില ദേവദണ്ഡമെന്നും ത്രുസ്സാദ്ധ്യം വരുത്തി അടിയൻ കരിക്കാ ടിയും വാങ്ങിക്കൊണ്ട് ഇങ്ങോട്ടു വിടകൊള്ളാൻ തുടങ്ങു മ്പോൾ തമ്പുരാനും തമ്പുരാൻെറ മന്ത്രി മേനോക്കിമാരുംകൂ ടി പഴമടിയാനടിയനെ വിളിച്ചുംകൊണ്ടു പട്ടോടു പട്ടുപുട വ, പച്ചപ്പന്നി, പവിഴമാല, തൊപ്പികുപ്പായങ്ങളും, മററും പലപല സമ്മാനങ്ങളും കല്പിച്ചുതന്നേൻ പോററി. പഴമടി

യാരടിയന് പലപല ദേശങ്ങളിലും ഗ്രാമങ്ങളിലും ദ്വീപുകളിലും അപ്പീസ്സുകളിലും കയ്യൂററപ്പാടും പ്രവൃത്തിയനുണ്ട്. ആയത് എല്ലാം ചുരുക്കി വിടകൊള്ളാം.

തെന്മല, വടമല, പുറമല, ചന്തേൻമല, പന്തല്ലൂരമല കുന്നൻമല കൊണ്ടേൻമല അട്ടപ്പാടിമല കാരാരിമല മൂളംകുട്ടംമല പൂതാടൻമല ആനക്കഴിയൻമല വെള്ളത്താരൻമല ഊരോത്തുമല അനാവേൻമല തിരുവോണനമല ബെങ്കള്ളൂരമല ശബരിമല രാമനാഥൻമല കല്ലടിക്കോടൻമല രായല്ലൂരമല ഹിമവാൻ ബ്രഹ്മാലയംകോട്ട.

ചെറിശ്ശേരി കനാശ്ശേരി വടശ്ശേരി പുതിശ്ശേരി മഞ്ചേരി തൃപ്പലശ്ശേരി അവിണിശ്ശേരി പാല്ശ്ശേരി പെരുമ്പള്ളിശ്ശേരി ചെറുമുണ്ടശ്ശേരി ചെറുപ്പിളശ്ശേരി കുട്ടഞ്ചേരി കടകശ്ശേരി കൊററനാശ്ശേരി ഇരുമ്പാലശ്ശേരി എളമ്പുലാശ്ശേരി കോളൂശ്ശേരി കോഴശ്ശേരി വടക്കാഞ്ചേരി ഓലശ്ശേരി വെങ്ങശ്ശേരി മാധവശ്ശേരി മംഗലശ്ശേരി പുന്നശ്ശേരി വള്ളിശ്ശേരി പട്ടിശ്ശേരി വൈലാശ്ശേരി വറുത്തലശ്ശേരി ചങ്കലശ്ശേരി മുരിങ്ങലശ്ശേരി കാക്കശ്ശേരി മാക്കശ്ശേരി കാഞ്ഞിരശ്ശേരി നെല്ലിശ്ശേരി ആത്രശ്ശേരി.

കാറളത്തും കണ്ണാംഗലത്തും ഇരിമ്പനത്തും കരിമ്പനത്തും മാറാത്തും ചേനത്തും ചെറായനത്തും മക്കത്തും വക്കത്തും ചെനക്കടെ ചെപ്പനത്തും ഏലമംഗലത്തും പനമംഗലത്തും ദേശമംഗലത്തും വൻപുലിമംഗലത്തും ജൂഷിനാർദമംഗലത്തും വില്ലോംഗലത്തും രാമലമംഗലത്തും ചാലിപ്പുറത്തും പലേപ്പുറത്തും കൊപ്പത്തും തിരുമംഗലത്തും അങ്ങാടിപ്പുറത്തും ചൊവ്വംത്തും പൊഴിലത്തും പട്ടണത്തും പത്മനാഭപുരത്തും, ഏറണേശപുരത്തും ശ്രീകണ്ഠേശപുരത്തും തിരുവനന്തപുരത്തും ചിനത്തും പൈങ്കുളത്തും ഏനമത്തും ഏറണാകുളത്തും.

തിരുമിററക്കോട്ടും മാങ്ങോട്ടും മാങ്ങ്യോട്ടും പെരുങ്ങോ

ട്ടും ചെമ്മാണ്ണ്യാട്ടും തിരാഴ്യാട്ടും ചോരോട്ടും ചെമ്പലങ്ങാ
ട്ടും കായിടാട്ടും കൊണ്ടേക്കാട്ടും പൈത്തിക്കാട്ടും പൂരക്കാട്ടും
ചിങ്ങനാട്ടും വട്ടേക്കാട്ടും കൊട്ടനാട്ടും കല്ലോട്ടും കോക്കോട്ടും
കഴിക്കോട്ടും പ്ലാക്കാട്ടും.

അങ്കവങ്ക കാശ്മീരം സൌരാഷ്ട്രകാളിന്ദിഢോളരാട
ചിരാടശ്രീരംഗം മൂകാംമി മധുരചിന്നപട്ടണം രാമേശ്വരം
മൈസൂര തുടനെല്ലൂര മക്കത്ത അവനാശിപ്രയാഗ കിഷ്കിന്ധ
ഷഡശ്യാശ്രമം ദ്വാരകാ അയോദ്ധ്യാ കൊവായ (ഗോവ) സു
ബ്രഹ്മണ്യം ഉടുപ്പിവെങ്കട് സിന്ദൂരം രത്നാകരം തഴകി വടക
രെ വാളായക്കോട തിരുനെല്ലായി സേതുഹിമവന്തം ഹേമ
കൂടം.

ശൌഷ്കപുരം ശോകനാഥപുരം കാഞ്ചിപുരം ചന്ദ്രശേ
ഖരപുരം കുമരപുരം ബാലനാഥപുരം ലക്ഷ്മിനാരായണപു
രം ഗോവിന്ദപുരം സാറകുളം ചമ്പ്രകുളം മെക്കണക്കുളം തൃ
ത്താമരക്കുളം ചെന്താമരക്കുളം പുതുക്കോട്ട മഞ്ഞപ്പുറ തെന്മ
ലപ്പുറം കഴനികാവശ്ശേരി.

ആറൂരും തിരൂരും ചേലൂരും ചെങ്ങല്ലൂരും മണ്ണൂരും മേ
ലാറ്റൂരും ചെത്തല്ലൂരും വള്ളൂരും കഴൂരും പേപ്പൂരും കത്തനൂ
രും പറപ്പൂരും ഇരിങ്ങല്ലൂരും വെങ്ങല്ലൂരും ഗുരുവായൂരും തൃ
ശ്ശൂരും പേരൂരും പെരശ്ശനൂരും ചേറൂരും ചെല്ലൂരും ക
റൂരും തുവ്വൂരും അക്കോരും പെരുമ്പാഴൂരും ചെത്തനെല്ലൂരും
വലസൂരും പറൂരും നല്ലൂരും പുത്തൂരും വളയൻചാത്തനൂരും
കാരമ്പത്തൂരും കരിന്നൂരും വരക്കൂരും ചത്രൂരും കഞ്ഞിന്നൂരും
കോയമ്പത്തൂരും വെങ്കണ്ണൂരും കൊളത്തൂരും മണ്ഡമ്പത്തൂരും
കൊരല്ലൂരും കൊടമാളൂരും ഇന്ത്യന്നൂരും തെണ്ണ്യന്നൂരും ഏല
ത്തൂരും ഉമ്മത്തൂരും കൊട്ടുവായൂരും ഓങ്ങല്ലൂരും കുലുക്കല്ലൂരും
മഞ്ഞളൂരും ഏറായൂരും ചീരമ്പത്തൂരും ചിറനൂരും തിച്ചൂരും മാ
ന്നൂരും മായന്നൂരും മാങ്ങന്നൂരും വയമ്പന്നൂരും പയ്യന്നൂരും
ഇരുന്നരായല്ലൂരും കൂടല്ലൂരും കൊട്ടങ്ങല്ലൂരും പോണല്ലൂരും കാ

ട്ടൂരും കടവല്ലൂരും മാവന്നൂരും മാനത്തൂരും ഉളിയന്നൂരും വെളിയന്നൂരും വെളുത്തൂരും വെള്ളന്നൂരും പഴയന്നൂരും പുരയന്നൂരും വരട്ടിലും കൊരട്ടിലും മഴൂരലും തളിലും കുടിമല്ലക്കലും ചെങ്ങണ്ടകാട്ടാമ്പാലും.

അത്തിക്കുറുശ്ശി ഇത്തിക്കുറുശ്ശി മാങ്കുറുശ്ശി തെങ്കുറുശ്ശി അരേങ്കുറുശ്ശി അക്കരക്കുറുശ്ശി, ഇക്കരെക്കുറുശ്ശി ഇല്ലിക്കുറുശ്ശി കോതോർശ്ശി മാലാർശ്ശി അരോർശ്ശി കളൂർശ്ശി വാടാനാങ്കുറുശ്ശി അന്താനാടെപഴങ്കൂർശ്ശി നെടുങ്ങനാട്ടുകുറുശ്ശി കട്ടങ്ങനാട്ടുകുറുശ്ശി പൂങ്ങോട്ടുകുറുശ്ശി കട്ടങ്ങോട്ടുകുറുശ്ശി മലങ്കുറുശി കുറുശ്ശിക്കോട്ടുകുറുശ്ശി അച്ചപ്പുറം ആറിപ്പുറം മൂക്കന്നൂര കുനിശ്ശേരി കണ്ണാടിക്കരെ.

ആലമ്പിള്ളി കൊല്ലങ്ങോട് തോർണ്ണിനണ്ണി പഴയകല്ലാത്തി പുതിയ കല്ലാത്തി ചാത്തപുരം പെരുങ്ങോട്ടുകുർശ്ശി കൊഴൽമന്ദം പുല്ലോട്ടു അയ്യപ്പൻകാവ് അത്തിപ്പാറ മേലാർവട്ടം പഴമ്പാലക്കോട് കുനിശ്ശേരി തിരുമലശ്ശേരി കരിമ്പവരടിക്കുന്ന് ഉതിപ്പുറം പുത്തൻകാവ് ചോളദേശം ആയക്കാട് എലമ്പിള്ളി പള്ളി.

കോഴിക്കോട്, കല്ലായി, ഫ്രോക്ക്, കടലുണ്ടി, പരപ്പനങ്ങാടി, താനൂര്, തിരൂര്, എടക്കുളം, കുററിപ്പുറം, പള്ളിപ്പുറം, പട്ടാമ്പി, ചെറുവണ്ണൂര്, ഒററപ്പാലം, ലക്കിടി, മങ്കര, പറളി, ഒലവക്കോട്, കഞ്ചിക്കോട്, വാളയാറു, മദുക്കര, പോത്തനൂര്, കോയമ്പത്തൂർ.

എന്നിങ്ങിനെയുള്ളൊരു ദേശങ്ങളിലും ഗ്രാമങ്ങളിലും ദീപുകളിലും ആപ്പീസ്സുകളിലും കസ്തൂററപ്പാടും പ്രവൃത്തിയും കഴിച്ച് ഇന്നലെ മൂവന്തിക്ക് മാടപ്പുരക്കൽ വിടകൊണ്ടപ്പോൾ മാടപ്പും വിടകൊണ്ടു കേട്ടു: അടിയത്തിന്റെ ഉണ്ണിത്തമ്പുരാന് തൃച്ചവാഴ്മപുക എന്ന്. അപ്പൊഴെ അടിയത്തിന്റെ പഴവയററിൽ വീണൊരുതിയ്യ് എനിയും എരിഞ്ഞില്ല പൊരിഞ്ഞില്ലപ്രാക്കളെ. പഴമടിയാരടിയൻ ഇങ്ങോട്ടു വിട

കൊള്ളാൻ തുടങ്ങുമ്പോൾ നാലഞ്ചു പ്രാക്കന്മാരുംകൂടി മാട്ടപ്പു
രക്കൽ വിടകൊണ്ട് തലപ്പണമെന്നും, വരപ്പണമെന്നും
കോൽപ്പണമെന്നും പെരപ്പണമെന്നും തന്തെൻെറ നെഞ്ഞെ
ന്നും തള്ളൻെറ തലയെന്നും ചട്ടിൻെറ പൊട്ടെന്നും പെട്ടി
ൻെറ പൂട്ടെന്നും ചൊല്ലിനാലഞ്ചുപട്ടിണികരിക്കാടിയും കഴി
ച്ചുംകൊണ്ടു പഴന്തന്തയാരും പഴന്തള്ളയാരും ചെറുപ്പാട്ടി
യാരുംകൂടി തല്ലിക്കൊട്ടി കുടിക്ക പുറത്തൊറ്റി പോകുന്നവരെ
സരസം പറഞ്ഞിണക്കിച്ചെട്ടുടപ്പാൻ നാലഞ്ചടിക്കിടാങ്ങളെ
യും വിളിച്ചുംകൊണ്ടു കെട്ടും ചുമടും പറയും പാക്കോലും
വാഴപ്പഴവും എണ്ണക്കഴിയും മൂട്ടപ്പായും ഉപ്പുംചിരട്ടയും പട്ടി
ക്കുട്ടിയും കോഴിക്കുഞ്ഞും മറ്റും എപ്പേർപ്പെട്ട സാമാനങ്ങളും
എടുപ്പിച്ചുംകൊണ്ട് അടിയാര് മുമ്പിലായി അടിക്കിടാങ്ങള്
പിമ്പിലായി പടിക്കലാമ്മാറു വിടകൊണ്ടിട്ടു തമ്പുരാനെ, ഇ
നി അടിയത്തിൻെറ ഉണ്ണിത്തമ്പുരാന് അഞ്ചൊ ഏഴൊ ഒ
മ്പതൊ പതിനൊന്നൊ എന്നറിഞ്ഞിട്ടുവേണം ഉഴിഞ്ഞിടു
വാൻ ഹോമത്തിൻെറ ഒരുക്കുകളെല്ലാം മറവാതെ ചാർത്തി
ക്കൊള്ളണം വിടകൊണ്ട്. നടയ്ക്കുനേരെ ചെത്തിടിച്ചൊരാ
യിരം കാലുള്ള പന്തൽവേണം. പന്തൽക്കകമേ കയറുപാ
വി കുരുത്തോലതൂക്കി വിദാനിക്കയും വേണം; ഇരുഭാഗത്തു
രണ്ടു കുണ്ഡം വേണം; പഞ്ചവണ്ണപ്പൊടികൊണ്ടു ദേവതമാ
രുടെ രൂപത്തെ കുറിക്കയും വേണം; ഇല്ലിനെല്ലികടലാടിവേ
ണം; അത്തിയിത്തി അരയാലും പേരാലും വേണം; ചാന്തും
ചന്ദനവും വേണം; പച്ചപ്പൊളയും തെച്ചിപ്പൂവും വേണം;
നല്ലെണ്ണ നറുനെയ്യു വേണം; വെള്ളത്തുണിയും കരിമ്പടവും
വേണം; ഉള്ളിത്തൊലിയും കാഞ്ഞിരചമതയും വേണം; പൃ
ത്തുക്കലം ശരക്കോലും വേണം; മുഴവൻചിരട്ട കഴുക്കും കാച്ചി
ലും വേണം; പകിരിയില കരുതൊലിവേണം; അവിലു മലര്
തവിടുവേണം, അപ്പം അട എള്ളുണ്ടവേണം; മണ്ണടതാലിട്ടട
വേണം; മാവടപ്പൊടിയടവേണം; തുറൊട്ടുപറ നിറച്ചുവേ

ണം; ആയിരത്തെട്ടവീഠം വേണം; പതിനാറായിരത്തെട്ട ദീപം വേണം; തൊണ്ണൂറാറു പഴവയസ്സുപൂക്കൊരു കന്യക പെങ്കിടാവിനെ തൊലിപൊളിച്ചു ഗണപതിക്കം വെക്കണം. ഇനി കന്നരണ്ട വിടകൊള്ളാൻ തുടങ്ങുന്നു. പാപ്പക്കതിമ്മാൻ പത്തഞ്ഞൂറു പിടകോഴിക്കുടി ആധാരവും പത്തൊ ന്നൊറൊ പോക്കാകാരവുംകൂടി കരുതിക്കൊള്ളണം വിടകൊണ്ട്. ഇനി അപ്പപ്പോൾ വേണ്ടത് അപ്പപ്പോൾ വിടകൊള്ളാം. അടിയൻ കല്ലൂറപ്പാട്ട തുടങ്ങട്ടെ

വെലിയുഴിവതിനേറാം പാമുള്ളോരുതോററം
വലിയൊരുനട്ടമിററംതന്നിലെത്തുമ്പൊഴ്ററം
അതിനൊരുമൊഴികററംതെററുപററാതിരിപ്പാ-
നതിനിഥപരദേവതേകെതൊഴുന്നേൻ.
സോമൻതിരുവടിതന്നിൽവിളങ്ങും
കാമാന്തകനംദേവിയുമവളുടെ
സീമന്താത്മജനംമമമാനസ
കമലംതന്നിലെഴുന്നരുളേണം.

കററച്ചിടമുടിതന്നൽവസിക്കം
അറംകൂടാതുണ്ടൊരുദേവത;
നെററിത്തടമതിൽചുററുവസിക്കം
മററുംപലപലദേവതമാരും
പുരികക്കൊടിയിണരംഗിന്മേലും
പിരിയാതെകണ്ടൊരുദേവത;
വാമെകണ്ണിലപസ്മരയക്ഷി
വലത്തെകണ്ണിൽസുന്ദരയക്ഷി
നാസികതന്മേൽനാസാകണ്ണൻ,
അധരത്തിന്മേൽരുധിരപിശാശ്
ദന്തത്തിന്മേൽ ദന്തൽഭൂതം,
ജിഹ്വാത്തിങ്കൽജിഹ്വാചലനം
കവിളിണതന്മിൽകഴകടയാനം

കണ്ണുങ്ങളിലൊകണ്ണപിശാശ്
കണ്ഡലമായിശോഭിക്കുന്നു
കണ്ഠത്തിങ്കൽകണ്ഠാകണ്ണൻ
കക്ഷത്തിങ്കൽകക്ഷികളനവധി,
വക്ഷസ്സിങ്കൽലക്ഷംദേവത
മുലയതുതന്മേൽമലയതുപോലെ
കറുത്തുതടിച്ചുതുറിച്ചുമിഴിച്ചു
ദംഷ്ട്രവുമായിട്ടുണ്ടൊരുദേവത,
പൊക്കിളുതന്മേൽപുക്കുവസിക്കും
വല്ലുതായിട്ടൊരുതള്ളച്ചായ,
അരയതുതന്മേലറുകുലയക്ഷി,
തുടയതുതന്മേൽകേറിവസിക്കും
തക്കത്തിൽചിലഭേതാളാദികളും,
മുട്ടതുതന്മേൽമുട്ടപിശാശ്
മുട്ടിന്നുതാഴെവട്ടപിശാശ്,
ഞെരിയാണികളിൽപിരിയാകണ്ണൻ
അടിയതുതൊട്ടാൽതിരുമുടിയോളം
പിരിയാതെകണ്ടുണ്ടൊരുദേവത;
അവരെയൊഴിപ്പതിനിങ്ങരുളേണം
അതിനിഹപരദേവതെകൈതൊഴുന്നേൻ.

---

ഹാന്ന്ചൊല്ലുന്നോക്ക്
ഹാങ്കാരംവാഴ്കപൊയ്യക്കളെ
ഫോന്ന്ചൊല്ലുന്നാക്ക്
ഫോങ്കാരംവാഴ്കപൊയ്യക്കളെ
മലന്നുകിടന്നോരുഭൂമിവാഴ്ക
കമന്നുകിടന്നോരുആകാശംവാഴ്ക
കിഴക്ക്ഉദയമന്ന പർവ്വതംവാഴ്ക
തെക്ക്ശ്രീകൂടപർവ്വതംവാഴ്ക

പടിഞ്ഞാറ് അസ്തമനപവ്വതം വാഴ്ക
വടക്ക് മഹാമേരുപവ്വതം വാഴ്ക.
1 ഏകസ്വരൂപം വാഴ്ക,
2 ശിവശക്തി വാഴ്ക, 3 മൂത്തി വാഴ്കക,
4 വേദം വാഴ്ക, 5 പഞ്ചാക്ഷരം വാഴ്ക,
6 ആധാരം വാഴ്ക, 7 ആഴ്ച വാഴ്ക,
8 വസുക്കൾ വാഴ്ക, 9 ഗ്രഹങ്ങൾ വാഴ്ക,
10 ദിക്ക വാഴ്ക, 11 രുദ്രന്മാർ വാഴ്ക,
12 ആദിത്യ ചന്ദ്രന്മാരും വാഴ്ക,
13 മുനിപ്പേര വാഴ്ക, 14 ലോകം വാഴ്ക,
15 പക്കം വാഴ്ക, 16 കാമാരിമാർ വാഴ്ക,
17 ഭൂപതിമാർ വാഴ്ക, 18 അപസ്മാരം വാഴ്ക,
21 തപം വാഴ്ക, 27 നാള വാഴ്ക,
32 മുല്ലപ്പന്തൽ വാഴ്ക, 42 അനന്തശയനം വാഴ്ക
51 അക്ഷരം വാഴ്ക, 64 ഗ്രാമം വാഴ്ക,
72 യോഗപീഠം വാഴ്ക, 84 കലാജ്ഞാനം വാഴ്ക,
96 മഹാവ്യാധി വാഴ്ക, 108 പ്രതിഷ്ഠ വാഴ്ക,
ആയിരത്തെട്ട അരേരക്കാസ്ഥാനം വാഴ്ക,
മുപ്പത്തിമുക്കോടി ദേവകളും വാഴ്ക,
അറുപത്താറായിരം കോടി അസുരവീരന്മാരും വാഴ്ക,

കല്ലടിക്കോടൻ മലഭാരം വാഴ്ക, മലഭാരത്തിന്റെ എടത്തുപുറത്തുനിൽക്കുന്ന എളമ്പുലാവും വാഴക, അടിയിൽമുത്തിക്കളം വാഴക, ഉത്തമത്തിൽ കല്ലൂർ കാട്ടുമാടം സമ്പ്രദായം വാഴക, അധമത്തിൽ പത്തുകാറാനാനൂറ് കുട്ടിച്ചാത്തന്മാരും വാഴക, വാഴക പോയുക്കളെ.

പരിചോടുപന്തലിട്ട് പാലതൻകൊമ്പുനാട്ടി വിളക്കോടു ഗണപതിയും ധൂപവും ദീപവും നാക്കിലയും പൂക്കിലയും വെച്ചു, പണവും നിണവും വെച്ച്, നാഴിനിറച്ചും കോഴിയറുത്തും വെച്ച് ഭക്ത്യാഞ്ഞാൻ വിളിക്കുമ്പോൾ അന്നേരം അവക്ക് അ

പ്പുതോന്നി വായുതോന്നി മോഹനംതോന്നി സ്തംഭനംതോന്നി ആകാശംതോന്നി ബ്രഹ്മംതോന്നി ദുര്യോധനാദികളും പഞ്ചപാണ്ഡവന്മാരുംകൂടി പണ്ടു യുദ്ധമുണ്ടായകാലത്ത് കൊലപ്പെട്ടോരുഭൂതപ്രേതപിശാചുക്കളെ നിങ്ങൾ തോണിയിൽനിന്നും തുറയിൽനിന്നും മുക്കൂട്ടത്തിൽനിന്നും കുത്തിക്കഴിച്ചോരു കുളത്തിൽനിന്നും വെട്ടിപ്പൂട്ടത്തോരുഅരയാലികൽനിന്നും കാട്ടിൽനിന്നും തോട്ടിൽനിന്നും ശ്മശാനത്തിങ്കൽനിന്നും വധഭൂമിയിൽനിന്നും പരിഹാരനിലത്തുനിന്നും കണ്ടു പേടിച്ചുകൊള്ളൊല്ലേ.

ഏക്കീട്ടെ മെക്കീട്ടെ ഒക്കീട്ടെകിട്ടെ എന്നിങ്ങിനെയുള്ളോരുക്കുട്ടദേവതമാരെ നിങ്ങൾക്കൊത്തൊരു പാതിരപതിനെട്ടാം നാഴികക്ക് മധുവും മാംസവും വച്ചു എാച്ചിയും തന്നാൽ ഇതിനെ സാദ്ധ്യം വരുത്തികൊള്ളേണമെന്നപ്പാ മുത്തപ്പാപാരമ്പരെ സമ്പ്രദായെ വാഞ്ഞ്.

ഇനി അടിയത്തിൻെറ ഉണ്ണിത്തമ്പുരാൻ നെടിയോരു അടിത്തുകലിൻെറ നാലുതലക്കലും നടക്കം, നന്നാലുചെമ്പും കാച്ചിലുംകെട്ടി തിരുവടിയിൽനിന്നു തൊട്ടുതിരുമുടിയോളവും തിരുമുടിയിൽനിന്നു തൊട്ടു തിരുവടിയോളവും മൂന്നുപ്രാവശ്യം ഉഴിഞ്ഞ് അടിയത്തിൻെറ വെലിക്കളത്തിലെക്കാമ്മാറ് എറിഞ്ഞുകൊണ്ടാലും.

പതുക്കനെ തുപ്പി, തൃക്കണ്ണുമിഴിച്ച്, തൃക്കാൽകടഞ്ഞ്, തൃപ്പുട്ടർകട്ടിത്തമ്പുരാനെക്കൊണ്ടു തൃക്കൈളുത്തുവിളക്കം പിടിപ്പിച്ച് പിന്നോക്കം തിരിഞ്ഞുനോക്കാതെ തൃപ്പള്ളിയറയിലേക്കാമ്മാറ് എഴുന്നള്ളി തൃപ്പള്ളിയറയുടെ വാതിൽ ഠെ ഠെ എന്ന് അടക്കുന്ന ശബ്ദം അടിയത്തിൻെറ പരിഹാരനിലത്തുകേട്ടിട്ടുവേണം അടിയത്തിനു പരിഹാരനിലത്തു നിന്നു വിടകൊള്ളാൻ. അങ്ങിനെയത്രെ അടിയങ്ങളുടെ സമ്പ്രദായം. വാഞ്ഞ്.

# അഷ്ടപദി

(കൈകൊട്ടിക്കളിപ്പാട്ട്)

## അഷ്ടമപ്പൃത്തം

സിന്ദുവാരമെയെന്നപോലെ
നിന്ദിക്കുന്നവൾ ചന്ദനത്തെയും
ചന്ദ്രരശ്മികൾ തട്ടുമപ്പോൾ
ഖിന്നയാകുന്നു ധൈൎയ്യം വിട്ടവൾ
ചന്ദനാചലവാതത്തെയും
സൎപ്പസംഗമമുണ്ടാകകൊണ്ട്
കെല്പേറു വിഷമെന്നോൎക്കുന്നു;
നന്നെ ദൈന്യമുണ്ടിന്നു രാധക്ക്
നന്ദനന്ദന! നിൻവിരഹെ
കഷ്ടമിന്നവൾ തൻ ഹൃദയത്തിൽ
ചാട്ടം ചേൎക്കുന്നു വെള്ളമുള്ള
താമരയില കൊണ്ടു നന്നായി
കാമസുന്ദര! കാരുണ്യാബ്ധേ!
ഏററമുള്ളോരു കാമബാണങ്ങ
ളേൽക്കുമന്നേരം നിന്റെ റദേഹെ
പററുമെന്നവളോൎക്കയാലെന്നു
മററുള്ളോൎക്കൊക്കെ തോന്നും വണ്ണം.
നന്നെ ദൈ—
പുഷ്പശയ്യയെ നന്നായിത്തീൎത്തു
കെല്പില്ലാതെ കിടക്കുന്നവൾ
ഉല്പലാക്ഷ നിന്നാലിംഗനത്തെ
വാഞ്ഛയോടെ ലഭിപ്പാനായി
കാമബാണശയനമായുള്ള

കാമിതവ്രതദീക്ഷപോലെ.
നന്നെടൈ—
ചന്ദ്രനേർമുഖികണ്ണുനീർകണ്ടാൽ
നന്ദനന്ദനകഷ്ടംകഷ്ടം!
ചാരുവാംചന്ദ്രമണ്ഡലത്തിങ്കൽ
ക്രൂരരാഹുതൻദന്തമെററു
ചോരുന്നസുധയെന്നുമാനസേ
ചേരുംകാണുന്നലോകർക്കെല്ലാം.
നന്നെടൈ—
കാമസുന്ദര!നിന്നുടലാരും
കാണാതെയുള്ളനേരത്തിങ്കൽ
നല്ലകസ്തൂരികൊണ്ടെഴുതുന്നു
മല്ലീസായകനെന്നബുദ്ധ്യാ
ചട്ടററമാവിൻമൊട്ടുകയ്യിലും
പെട്ടന്നുതാഴെമത്സ്യത്തേയും
നന്ദനന്ദന!പിന്നെയുംപിന്നെയും
വന്ദിക്കുന്നവൾകഷ്ടം!കഷ്ടം!!
നന്നെടൈ—
എല്ലാ നേരവുംനിന്നുടെരാധ
ചൊല്ലുന്നിങ്ങിനെലക്ഷ്മീകാന്ത!
നിൻെറകാക്കൽഞാൻവീണീടുന്നഹോ
നീയുപേക്ഷിക്കകൊണ്ടിന്നയ്യോ
പീയൂഷകാന്തിമാനാകിയചന്ദ്രനും
പെയ്യുന്നഗ്നിയെയെൻശരീരെ
മാനസത്തിലുറക്കിടാത്തനിന്നെ
ധ്യാനംകൊണ്ടവൾമുന്നിലാക്കി,
ദീനവാക്കുകൾചൊല്ലുന്നുപിന്നെ
മാനമോടെചിരിച്ചിടുന്നു.
ഖേദിക്കുന്നവൾപിന്നെയപ്പോഴെ

രോദിക്കുന്നു ടനപ്പോൾത്തന്നെ
അങ്ങോട്ടിങ്ങോട്ടുംസഞ്ചരിക്കുന്നു
മങ്ങാതെസുഖിക്കുന്നുടനെ.
നന്നെദൈ —
ശ്രീമാനാം ജയദേവനാലുക്തം
കാമിനിരാധതൻസഖിയാൽ
ചൊല്ലപ്പെട്ടോരുഗാനമിന്നിദം
ചൊല്ലീടുന്നോർക്കുംകേൾക്കുന്നോർക്കും
നല്ലനല്ലനാടകമാക്കീടുന്നോർക്കും
നല്ലതുവരുംമേൽക്കുമേലിൽ

## പാനപ്പാട്ടുപോലെ

പങ്കജേക്ഷണ!നിന്റെവിരഹത്താൽ
മങ്കമാർമണിയാളായരാധയും
സങ്കടത്താൽ മെലിഞ്ഞുദിനേദിനേ;
നിങ്കഴലാണെ സത്യംപറയുന്നു;
നൽക്കുചങ്ങളിൽചേർത്തുദുഃഖങ്ങളെ
പോക്കീടുന്നൊരുഹാരത്തെത്തന്നെയും
മയ്ക്കണ്ണിമണിതന്മനതാരതി–
ലോർക്കുന്നുവലുതായചുമടെന്നു
മെച്ചമാംപനിനീരിൽകുഴച്ചുഞാൻ
തേച്ചീടുന്നവൾമേനിയിൽചന്ദനം
ഉൾക്കാമ്പിങ്കൽഭയത്തോടുകൂടവെ
നോക്കീടുന്നവളപ്പോൾവിഷംപോലെ
കററവാർകുഴലാൾമണിയണ്ണമാ–
മേററവുംദീർഘശ്വാസത്തെചെയ്യുന്നു
മുററുംകാമാഗ്നിയെവഹിക്കുന്നൊന്നു
മററുള്ളോർക്കൊക്കതോന്നുന്നുകാണുമ്പോൾ

കൃഷ്ണാ! നിന്തിരുവടി കാണ്മാനതി
തൃഷ്ണയോടെല്ലാദിക്കിലും നോക്കുന്നു
മുററും കണ്ണുനീരിററിററു വീഴുന്നു
മററുള്ളോർക്കുള്ളിൽ തോന്നുന്നതിങ്ങിനെ
നാളത്തോടങ്ങു വേർപെട്ട നാളീക
ജാലം നല്ല ജലത്തോടു കൂടവെ
നാളീകേക്ഷണ! ദിക്കിങ്കൽ
മേളത്തോടെ വിതറുന്നൊന്നിങ്ങിനെ.
പങ്കജേക്ഷണ—

നാളീകേക്ഷണ താപം കളവാനാ-
യാളിമാർ ഞങ്ങൾ നന്നായ് വിരിക്കുന്ന
മേളമേറുന്നോരു പല്ലവതല്പത്തെ
കാളുമഗ്നിയെപ്പോലെ നിനയ്ക്കുന്നു.
പങ്കജേക്ഷണ—

കാമസുന്ദര! ദുഃഖം സഹിയാഞ്ഞു
കാമിനിമണി തന്റെ കവിൾത്തടം
കൈത്തലം കൊണ്ടു താങ്ങീട്ടിരിക്കുന്ന-
തോർത്തു കാണുമ്പോളിങ്ങിനെ തോന്നീടും
സന്ധ്യയിങ്കലെ ബാലശശാങ്കനെ
ബന്ധുരാംഗി വഹിക്കുന്നൊന്നിങ്ങിനെ
പങ്കജേക്ഷണ—

തൃഷ്ണയോടവളെല്ലാ സമയത്തും
"കൃഷ്ണ കൃഷ്ണ"യെന്നേററം ജപിക്കുന്നു,
ഞററമില്ലാതെയുള്ള വിരഹത്താ-
ലററകാലമടുത്തെന്നതു പോലെ.
പങ്കജേക്ഷണ—

ശ്രീകൃഷ്ണൻ തന്റെ തൃക്കാൽക്കലർപ്പിതം
ശ്രീജയദേവവർണ്ണിതമിങ്ങിനെ
ചൊല്ലീടുന്ന ജനങ്ങൾക്കു മേൽക്കുമേൽ
നല്ലതു വരുമില്ലൊരു സംശയം.

## നവമവൃത്തം

### മധുരമൊഴിയെന്നപോലെ

മമസഖിഹേരാധികെകേട്ടാലുംനീ
മധുരിപുതാൻനിൻെറവിരഹത്തിങ്കൽ
അളവറുതിയില്ലാത്തസന്താപത്താൽ
കളിപറകല്ലേററംതളരുന്നയ്യോ.
മലയമരുത്താംഗജൻതന്നെതൻെറ
ചുമലിലെടുത്തിങ്ങുവരുന്നനേരം
വിരഹിഹൃദയത്തെപിളൎന്നീടുവാൻ
വിരവൊടുപൂങ്കൂട്ടംവിരിയുമപ്പോൾ.
മമസഖി—
ശിശിരമയൂഖൻതൻെറരശ്മിയാലെ
ശിവശിവദേഹത്തെദഹിക്കുന്നപ്പോൾ
മരണമടുത്തീടുന്നനേരത്തിങ്കൽ
വരുമൊരുദുഃഖങ്ങളെപ്രാപിക്കുന്നു
മദനശരമേൽക്കുന്നനേരത്തിങ്കൽ.
മതിവദനെ!ദുഃഖങ്ങൾചൊല്ലീടുന്നു
പ്രകൃതിഗുണമേറുന്നകൃഷ്ണൻകാമ
വികൃതികളെചെയ്യുന്നകഷ്ടമിപ്പോൾ.
മമസഖി—
ഭ്രമരചയംശബ്ദിക്കുന്നേരംനിൻെറ
രമണനഹോപൊത്തുന്നുകൎണ്ണംരണ്ടും
വിരഹത്തീയിൽമാനസെവൎദ്ധിക്കുമ്പോൾ
പെരുകുമഹൊവേദനരാത്രിതോറും
മമസഖി—
അതിതരതാപംപൂണ്ടുഴന്നീടുന്നു
സതതമഹോശേഷമുപേക്ഷിക്കുന്നു
ധരണിതലെവീണങ്ങുരുണ്ടിടുന്നു

കരുണയോടെനിന്നെവിളിച്ചീടുന്നു
മമസഖി—
സുകൃതമതുമൂലംകവിയായഞാൻ
സുഭഗതമോ!കൃഷ്ണ!നിൻലീലകളെ
നിനവിനൊടുചൊല്ലുന്നുനിന്മനസ്സിൽ
കനിവൊടുമെൻമുമ്പിൽപ്രകാശിച്ചാലും

---

കൊണ്ടൽവേണിപോലെ

---

കേളിക്കേററംസുഖതരമായു-
മാളികൂടാതെപോകാമെന്നു
മേളമാണ്ടോരുനല്ലകാററുള്ള
കാളിന്ദീതീരെകാനനത്തിൽ
കേളീവൈദഗ്ദ്ധ്യമേറുന്നകൃഷ്ണൻ
കേണുതന്നെവസിച്ചീടുന്നു.
ഗോപിമാർകുചമർദ്ദനശീലം
ഗോവിന്ദകരങ്ങൾക്കേറീടുന്നു.
കാമമോഹനരൂപനായീടും
കാർമ്മുകിൽവർണ്ണൻകൃഷ്ണൻതന്നെ
കാമിനിമണിനിസ്തുലസുന്ദരി-
ച്ചാമയംതീർത്തുവാണുകൊൾക
താമസിക്കരുതൊട്ടുമെസഖി!
താമരസാക്ഷി!രാധികെ!നീ
നിൻെറപേരോടുകൂടിയുംരാധെ!
നിൻസങ്കേതത്തോടുംകൂടി
മന്ദമാംവർണ്ണംവേണുനാളത്താ
നന്ദനന്ദനനൂതുന്നിപ്പോൾ.
മാനിനീമണെ!നിൻെറദേഹത്തെ

മാരുതൻതൊട്ടമെന്നോർത്തിട്ടു
മാനിച്ചീടുന്നരേണുജാലത്തെ
മാനിയായുള്ളകൃഷ്ണനിപ്പോഠം
പത്രികഠംപറന്നീടുമപ്പൊഴും
പത്രജാലമിളകുമ്പോഴും
പത്രിവാഹനൻനീവരുന്നെന്നു
ചിത്തേയോത്തുപരിഭ്രമത്താൽ
പുഷ്പശയ്യയെയുണ്ടാക്കിടുന്നു
ഉഠംപ്പൂവിൽഭയത്തോടുംകൂടെ
ഉല്പലേക്ഷണെ!നിൻവരുംവഴി
ചിൽപുമാൻനോക്കുന്നേറമിപ്പോഠം
ബാലികെ!സഖിശബ്ദശീലമാ-
യ്ക്കേളിതന്നിലിടുന്നകാലും
മേലുള്ളനൂപുരംത്യജിച്ചാലും
രാധേപോയാലുംകൂരിരുട്ടുള്ള
മാധവൻവാഴുംവള്ളിക്കെട്ടിൽ
നീലമായുള്ളനൽപ്പുതപ്പിനാൽ
ചാലവെമേനിമൂടിയാലും.

മേള —

വെള്ളപ്പക്ഷിസമൂഹത്താൽശോഭ-
യുള്ളമേഘത്തിൻമിന്നൽപോലെ
മുത്തുമാലയണിഞ്ഞശോഭയാൽ
ചിത്രമാംതിരുമാറുതന്നിൽ
സ്വർണ്ണശൈലാഭകലന്നൊരുരാധെ
വർണ്ണനീയസുകൃതത്താലെ
ഉണ്ടാകുന്നവിപരീതരതി-
കൊണ്ടുശോഭിക്കവേണ്ടതിപ്പോഠം.

മേള —

സാരസേക്ഷണേ!വസ്ത്രത്തോടുമാ-

ചാരുവാമരഞ്ഞാണിനൊടും
വേർപെട്ടമറവോടുകൂടാതെ
ചാർവ്വംഗി!നിൻജഘനദേശം
വിഷ്ടകാരണമായ്വിളങ്ങീടും
ഹാടകകുംഭമെന്നപോലെ.
പല്ലവതല്പംതന്നിൽചേൎത്തിട്ടു-
ല്ലസിച്ചാലുംക്രീഡയാലെ.

മേള —

കൊണ്ടൽവൎണ്ണനഭിമാനിയല്ലൊ
കണ്ടാലുംരാത്രിപോരുന്നല്ലൊ
കണ്ടിവാർകുഴലിപരിഭ്രമം
കൊണ്ടുഞാൻചൊന്നവാക്കിനെന്നീ
ചെയ്താലുംമുകിൽവൎണ്ണൻതന്നുടെ
ചേതോവാഞ്ഛിതംസാധിപ്പിക്ക.

മേള —

കൃഷ്ണഭക്തനാംശ്രീജയദേവൻ
കൃഷ്ണഗാഥയെചൊല്ലുന്നിപ്പോൾ
സന്തോഷാധീനമാനസനായ്
ഹന്തകാരുണ്യശീലനായ്
പുണ്യകാമ്യനായുള്ളകൃഷ്ണനെ
പുണ്യവാന്മാരേ!സേവിച്ചാലും.

---

മററുള്ള ഗോപിമാരെന്നപോലെ

---

മററുള്ളഗോപിമാർതന്നധരത്തെ
തെററന്നുപാനവുംചെയ്തുവാഴുന്ന
പോററിയാംനിന്നെയാമാനിനിരാധ
ചുററുമെകാണുന്നദിക്കുകൾതോറും
എല്ലാൎക്കുംരക്ഷിതാവാകിയനാഥ!

മല്ലാരെ! സങ്കടമേറുകമൂലം
ഭാസുരഗാത്രിയാളാകിയരാധ
വാസഗൃഹത്തിങ്കൽതളരുന്നയ്യോ!
നിന്നുടെസന്നിധിതന്നിൽവരുവാൻ
മൂന്നുനാലഞ്ചടിസഞ്ചരിക്കുന്നു.
അന്നേരംതെററന്നുകാലുകൾരണ്ടും
ഖിന്നതപൂണ്ടപ്പോൾവീണീടുന്നയ്യോ!
എല്ലാക്കും —
തളിരുകൾതാമരവള്ളികൾകൊണ്ടും
വളകളുണ്ടാക്കിയണിഞ്ഞുകൊണ്ട്
കളിയല്ലെനിൻക്രീഡാചാതുര്യത്താൽ
കളവാണി ജീവനെരക്ഷിക്കുന്നു;
പിന്നെയുംപിന്നെയുമാഭരണത്തെ
തന്നംഗിനോക്കുന്നു ലീലകളോടെ.
നന്ദജൻഞാനെന്നുമാനസംതന്നിൽ
നന്നായിശീലനംചെയ്തീടുന്നയ്യോ!
എന്നുടെഗോവിന്ദനെന്തുവരാത്തു?
എന്നുടെഗോവിന്ദനെന്തുവരാത്തു?
എന്നുപറയുന്നുപിന്നേയുംപിന്നേയും
എന്നോടുരാധികവേദനയോടും
കാർമേഘതുല്യമാംഅന്ധകാരത്തെ
കാർകുഴലാളവൾകാണുന്നനേരം
കാർമുകിൽവർണ്ണൻനീവന്നുവെന്നോർത്തു
കാമിനിയാശ്ലേഷംചെയ്തീടുന്നേരം
സമ്മോദത്തോടവൾചുംബനത്തേയും
അംബുജലോചന! ചെയ്തീടുന്നയ്യോ!
സ്വാമിൻഭവാനിഹതാമസിക്കുമ്പോൾ
കാമിനിലജ്ജയാശ്ശേർപിരിഞ്ഞപ്പോൾ
ആമയവാക്കുകൾചൊല്ലീടുന്നേരം

ആമയംപൂണ്ടേററംകരയുന്നയ്യോ!
ഭാസുരഗാത്രനാംനിന്നെനിനച്ച്
വാസകസജ്ജയായ്ത്താണിട്ടന്നിപ്പോൾ
ശ്രീജയദേവനാൽവർണ്ണിതഗാനം
ശ്രീകൃഷ്ണൻതന്നുടെ ലീലകൾകേൾപ്പാൻ
ആശയുള്ളൊരുജനങ്ങൾക്കെല്ലാം
ആനന്ദമുണ്ടാകുമെന്നിതിനത്ഥം.

---

കൈതൊഴാം എന്നപോലെ.

---

ആരെഞാൻശരണംപ്രാപിപ്പു;ചൊന്നൊരു
നേരത്തിങ്കലുംവന്നില്ലെല്ലോകൃഷ്ണൻ!
(കഷ്ടം!ഹാ!വിധെ!കഷ്ടംഹാ!)
തുല്യതയില്ലാതെയുള്ള
നല്ലോരുസൌന്ദര്യമത്തും,
തരുണഭാവവുംനശിച്ചു;വഞ്ചന,
തരുണിയാംവയസ്യചെയ്തുശിവശിവ!
ആരെഞാൻ—
രാജീവാക്ഷനസാരേണരാത്രിയാനം
ശീലിച്ചുഞാൻമധുരാധിപീരാ!
വിരവിലെൻെറമാറതിൽമദന-
ബാണകീലകംതറച്ചുബത!
ആരെഞാൻ—
മൃത്യുതന്നെനല്ലുമമ
ചിത്രയുംപിഴച്ചുകുറി-
അറിവതിന്നുപോലുമരുതു;സങ്കട-
മറുതിയില്ല;സംഭ്രമല്ലമേവിരഹം
(കഷ്ടം ഹാവിധെകഷ്ടംഹാ!)

കേശവാ, വിരഹാഗ്നിയെ
കേവലംധരിക്കമൂലം.
വളകളിന്നുതളകിന്നുനല്ലോരു
ജളതചേക്കമതിനുനാസ്തിസംശയം.
ആരെഞാൻ—

എന്നെപ്പീഡിപ്പിക്കുന്നിഹ
നന്നായിവരാത്രിവാസന്തികി
ഒരുവളിന്നുസുകൃതമേറെയുള്ളവൾ
ഹരിയോടൊത്തുസുഖമോടൊത്തുക്രീഡതി.
ആരെഞാൻ—

എത്രയുംകുസുമമൃദ
ഗാത്രിയാകുമെൻറഹൃദയെ
കഠിനമായമദനലീലകാരണ
മാദിതുടങ്ങികുസുമമാല!
(ഇന്നിഹ!കഷ്ടംഹാവിധെകഷ്ടംഹാ!)
ആററുവഞ്ചിയെപ്പോലുംഞാൻ
ചെററുമോക്കാതിരിക്കുന്നു,
കരുണയില്ലദയിതനിന്നുചേതസി
സ്മരണയില്ലപൊറുതിയില്ലസങ്കടം!
ആരെഞാൻ—

ശ്രീകൃഷ്ണൻറഭക്തനാകും
ശ്രീജയദേവൻറഗാനം
രമണിയായതരുണിപോലെചേതസി
രമണമായിവരണമംബുജേക്ഷണ!
ആരെഞാൻ —

— ഹ്ഹഹ—

# ഹരിശ്ചന്ദ്രചരിതം

## കിളിപ്പാട്ട്.

---

നാരദൻവന്നതുകണ്ടോരുഭൂപവരൻ
സാദരംകൂപ്പിസ്തുതിച്ചുചൊല്ലീടിനാൻ.
'ഖിന്നനായുള്ളമെഖിന്നതകണ്ടിട്ടു
ധന്യൻവിധാതാവയക്കയോചെയ്തതേ.'
അപ്പോൾമുനിവരൻചൊന്നാൻനൃപനോടായ്
"ഇപ്പോൾവിധാതാവയച്ചുവന്നേനഹം.
നിന്നുടെദുഃഖങ്ങളൊക്കെക്കളെവതി
നെന്നുടെതാതൻനിയോഗിക്കകാരണ-
മിന്നുതവാന്തികേവന്നേനറികെടോ.
ഇന്നുനശിച്ചുനിൻസന്താപരാശികൾ
എന്നാൽഭവാനുടെസങ്കടംചൊല്ലുക."
എന്നുമഹീസുരൻചൊന്നോരുനേരത്തു
മന്നവൻചൊന്നാനവനോടുസാമ്പ്രതം.
വന്നമഹീപരെകണ്ടിതോനീബുധ
കണ്ടിവർകേശിയെകൊണ്ടുപോയീടുവാൻ.
എന്നാൽഹരിശ്ചന്ദ്രമന്നനുഞാൻമമ
കന്യകയെകൊടുത്തിടുന്നതെങ്ങിനേ?
എന്നാലതിനെന്തുചെയ്യേണ്ടുഞാനെന്നു
നന്നായരുൾചെയ്കധന്യശീല!ഭവാൻ.
ഇത്തരംഭൂപൻറെവാക്കുകൾകേട്ടപ്പോ-
ളുത്തരംനാരദൻസത്വരംചൊല്ലിനാൻ.
എന്നാലതിന്നുണ്ടുപായംമഹീപതെ!
തന്നീടുവേനൊരുമാല്യംവിരവിൽഞാൻ.
രാജസഭയിൽവരിപ്പതിനായ്ക്കൊണ്ടു

രാജീവലോചനചൊല്ലുംദേശാന്തരേ.
മാല്യംകരത്തിൽകൊടുക്കമെയാപ്പിതം
മാമകമാകിയവാക്കംപാകനീ.
സത്യമുള്ളോരുപുരുഷൻപതിയാക
സത്യമുള്ളോരുതരുണിഞാനെങ്കിലോ
എന്നുപറഞ്ഞുസഭയിലെറികിലോ
ചെന്നുപതിക്കുംഹരിശ്ചന്ദ്രകണ്ഠത്തിൽ.
അന്യനില്ലാസത്യമുള്ളവനസ്സഭ
തന്നിലെന്നുള്ളതുംധന്യാധരിക്കനീ.
എന്നുപറഞ്ഞൊരുമാലയുംനൽകിനാൻ
ധന്യൻവിപഞ്ചിയുംതാഡിച്ചുപോയിനാൻ.
അന്യേദ്യുരാവിലെരാജചൂഡാമണി
കന്യകതന്നെവിളിച്ചുവരുത്തിനാൻ.
നല്ലാരിൽമാലികെ!ബാലികെനിന്നുടെ
കല്യാണമുണ്ടിന്നുതന്നെധരിക്കനീ.
എല്ലാവരുംവന്നിരിക്കുംസഭയിൽനീ
ചൊല്ലുകനല്ലൊരുവാണികളിത്തരം.
“വല്ലായ്മചൊല്ലാതിരിക്കുന്നവൻമമ
വല്ലഭനാകേണമെന്നുണ്ടൊരാശമേ.
അല്ലാതെയില്ലാനമുക്കൊരുവാഞ്ഛിതം.”
ചൊല്ലിയിടംമാലനല്ലസഭയിങ്കൽ
മെല്ലവെവീശിയെറിഞ്ഞിതെന്നാകിലോ
നല്ലഹരിശ്ചന്ദ്രനല്ലാതെമറ്റൊരു
വല്ലഭനില്ലാനിനക്കെന്നുനാരദൻ
ചൊല്ലീടുമൌഢ്യംമുല്ലമാലക്കു:ഭ-
മല്ലാക്ഷി!നാരദൻതന്നതെന്നോർക്കനീ.
കാന്തകണ്ണിയോടാദരാൽവാടിടം
ഭൂവരൻചൊല്ലിസ്സഭാന്തരേപോയിനാൻ.
ഭൂപതിവൃന്ദങ്ങളോടുചൊല്ലീടിനാ-

നാവിർഭവിക്കേണമെല്ലാവരുംസഭ-
സ്സാരംഭമായിതുനല്ലസ്വയംബരം.
ആരെന്നുകല്പിച്ചതില്ലാപതിയവൾ-
ക്കാരെങ്കിലുംദൈവമേകനെകല്പിക്കും.
കല്യാണപ്പന്തലിലെല്ലാവരുംദ്രുതം
മെല്ലവെവന്നുവസിച്ചുകൊണ്ടീടുക.
ഇല്ലവളുംപിന്നെആശയില്ലാരെയും
വല്ലഭനായിവരിച്ചിട്ടുമുന്നമെ.
എന്നുമഗധൻപറഞ്ഞതുകേൾക്കയാൽ
ചെന്നുമണിപ്പന്തൽപുക്കിതെല്ലാവരും
നാലഞ്ചുതോഴിമാരോടുമൊരുമിച്ചു
ചാലെപുറപ്പെട്ടുപാലൊലിവാണിയും.
മാലകരത്തിലെടുത്തുപിടിച്ചവൾ
നാലുദിക്കിങ്കൽനയനംകൊടുക്കയും;
ചന്ദ്രമതിസഭതന്നിൽവരുന്നേരം
ചന്ദ്രനുദിച്ചെന്നുചൊല്ലുന്നിതെല്ലാരും.
രാജവൃന്ദങ്ങൾകൃശോദരിതന്നുടെ
വ്യാജഹീനംവപുഃകണ്ടൊരുനേരത്തു
മാരശരങ്ങൾതറച്ചുപൊറായ്കയാൽ
പൊരായ്കകാട്ടിയതെന്തുചൊല്ലാവതും.
തൊണ്ണനെടുത്തുകടിച്ചാനൊരുനൃപൻ,
കണ്ണെഴുതിശരംകൊണ്ടുമറേറവനും
എണ്ണക്കുടംതലതന്നിൽവെച്ചഞ്ജസാ
എണ്ണാതെതുള്ളിത്തുടങ്ങിയപരനും.
പൊണ്ണനൊരുത്തനവിടന്നെഴുന്നേററു
തിണ്ണനുചാടിമറിഞ്ഞുവീണീടിനാൻ.
വെള്ളിക്കരണ്ടിമിടിച്ചുപൊടിച്ചേകൻ
പള്ളയിലിട്ടുനിറച്ചുതുടങ്ങിനാൻ.
കണ്ണാടിതല്ലിയുടച്ചങ്ങൊരുനൃപൻ

കണ്ണുകൾകാണാഞ്ഞുവായിലാക്കീടിനാൻ.
ഇങ്ങിനെഭൂവരന്മാർചെയ്തുമേവുമ്പോൾ
അംഗനമാർമണിവന്നങ്ങുകംപൂക്ക
സർവ്വജനങ്ങളുംകേൾക്കമാറുച്ചത്തിൽ
ഉർവ്വിപാലവരപുത്രിചൊല്ലീടിനാൾ.
നല്ലൊരുസത്യവുംധൈര്യവീര്യങ്ങളും
നല്ലഗുണങ്ങളുമുള്ളൊരുപൂരുഷൻ
വല്ലഭനാകേണമില്ലൊരുസംശയം
മല്ലാരിനാഥൻകടാക്ഷംഭവിക്കമേ.
എന്നുപറഞ്ഞവൾമുല്ലമാലാസഭ-
തന്നിൽവീശിമുനിയർപ്പിതംകല്പിച്ചു.
മാലാചുഴന്നുതിരിഞ്ഞുവരുന്നേരം
ചാലെയെല്ലാവരുംതൻഗളംപൊക്കിനാർ.
എന്റെകഴുത്തിലെന്നെന്റെകഴുത്തിലെ-
ന്നെന്റെകഴുത്തിലെന്നാക്കിനാർഭൂപരും.
ധീരൻഹരിശ്ചന്ദ്രവീരൻവസിക്കുന്ന
നേരെകിഴപ്പോട്ടുപോന്നുമാല്യന്തദാ.
എല്ലാവരുമന്നുകണ്ടുനിൽക്കെനൃപൻ
കണ്ഠേപതിച്ചുകരുക്കത്തിമാലയും.
അപ്പോൾമഗധനൃപൻചെന്നുഭൂപനെ
ക്ഷിപ്രമെതിരേറ്റുകൊണ്ടുപോന്നീടിനാൻ.
മെല്ലെവസിഷ്ഠധൌമ്യാദികളൊക്കവെ
പുല്ലുംസമിധയുമെല്ലാംവരുത്തിനാർ.
എല്ലാവരുമങ്ങുകണ്ടുനിൽക്കെത്തന്നെ
കല്യാണഘോഷങ്ങളെല്ലാംകഴിച്ചിതേ.
മറ്റുള്ളഭൂവരന്മാരുംപുറപ്പെട്ടു
തെറ്റെന്നുതങ്ങടെരാജ്യത്തിനായ്ക്കൊണ്ടു
ക്ഷോണിപാലന്മാർഗമിക്കുന്നനേരത്തു
ശോണവസ്ത്രാദിധനങ്ങളുംമാഗധൻ

വേണ്ടുംപ്രകാരംകൊടുത്തയച്ചീടിനാൻ.
കണ്ടിവാർകേശിയെക്കണ്ടുള്ളതാപവും
മിണ്ടാതെപോയിനിജാലയംപുക്കവർ.
സൂൎയ്യവംശാധിപനാകുംനരവരൻ
തേരിൽകരേറിനാൻഭാൎയ്യയോടൊന്നിച്ചു
അപ്പോൾമഗധമഹീപതിസ്ത്രീധന-
മെപ്പേരുമങ്ങുകൊടുത്തയച്ചീടിനാൻ.
ആനതേർകാലാൾകുതിരപടകളും
യാനങ്ങളുംനൽകിസൂൎയ്യവംശേശനു.
തോഷിച്ചുപോയങ്ങയോദ്ധ്യയെപ്രാപിച്ചു
ശേഷിച്ചകാൎയ്യങ്ങളൊക്കെകഴിച്ചവർ
പോഷിച്ചുദമ്പതിമാരതിസൌഖ്യമാ-
യാരാമഹൎമ്മ്യാന്തരേകളിയാടീടിനാർ.
ചന്ദ്രനുചന്ദ്രികഎന്നപോലെഹരി-
ശ്ചന്ദ്രനുചന്ദ്രമതിയോടുചേൎന്നതും
ഇന്ദിരാവല്ലഭനിന്ദിരാദേവിയോ-
ടൊന്നിച്ചുവാണുസുഖിക്കുന്നപോലെയും
കന്ദൎപ്പവൈരികൃതേകതരംഗിരി-
നന്ദിനിയോടുരമിക്കുംകണക്കിലും
സുന്ദരസുന്ദരിമാരൊത്തുസന്തതം
നന്ദിച്ചുകൊണ്ടുരമിക്കുംദശാന്തരെ
ചന്ദ്രനുകൌമുദിശോഭിച്ചതുപോലെ
ചന്ദ്രമതിക്കുംപ്രകാശിച്ചുകൌമുദി.
നാളിൽദിനേദിനേവൎദ്ധിച്ചുഗൎഭവും,
ആളിമാരുംമുദാചൊല്ലിത്തുടങ്ങിനാർ.
ലാളിച്ചതുകൊണ്ടുവേണ്ടുന്നകാൎയ്യങ്ങൾ
കേളിയോടെചെയ്തുരാജചൂഡാമണി.
പത്തുമാസംപൂനരൊത്തോരുനേരത്തു
മത്തേഭഗാമിനിപെറ്റുസുതനേയും

അററമില്ലാതെധനംകൊടുത്തുനൃപൻ
കട്ടകിടാവിന്റെവാൎത്തചൊന്നോക്കടൻ.
ചന്ദ്രപ്രഭമായഛത്രവുംചാമരം
രണ്ടുംനൃപതിക്കശേഷമാസ്ഥാനായി.
അന്ന്യധനങ്ങളശേഷംകൊടുത്തിതു
ധന്ന്യൻസുതോല്പത്തികേട്ടോരുനേരത്തു
ജാതകൎമ്മംപിന്നെനാമകരണവും
ആമോദമോടെകഴിച്ചുമഹീപതി.
ശോണിതാക്ഷൻപുനരെന്നുള്ളനാമവും
ക്ഷോണീതലത്തിങ്കൽനീളെപരന്നിതേ.
പുത്രനുംഭാൎയ്യയുംരാജാവുമൊന്നിച്ചു
പൃത്ഥ്വിയുംപാലിച്ചിരുന്നുകൃതാൎത്ഥരായ്.
ഇന്നതിൻശേഷംവിശേഷമോതിടുവാ-
നന്ന്യേദ്യുഃരാചിലെപ്പൊന്നുകിളിപ്പെണ്ണും.
ചൊല്ലിപ്പറഞ്ഞുമറഞ്ഞോരുനേരത്തു
നല്ലഹരിപദംസേവിച്ചുഭൂസുര-
നല്ലലുംതീൎന്നുസുഖമാൎന്ന്വസിച്ചുടൻ
മല്ലാരിനാമങ്ങളുച്ചരിച്ചിട്ടവൻ
സത്യവാന്മാൎക്കഗ്രണനാമെന്നുരച്ചവ-
നുദ്യോഗമോടേവസിച്ചുദിവാനിശം.

ഹരിഃ

ഇതി ശ്രീഹരിശ്ചന്ദ്രോപാഖ്യാനവിസ്താരെ
പ്രഥമപാദം സമാപ്തം.

ശ്രീഗുരവേ നമഃ.

സംഗമേശന്മാരാരാതെമ്മംഗലോപദപങ്കജ
സംഗമുണ്ടാകവാനായിസംഗതിനക്കുകൂഹരേ.

ശുഭമസ്തു ശുഭം.

ഹരിഃ.

തത്തേവരികസമീപത്തുബാലികെ
പുത്തൻമൊഴികൾപറകവിരവോടെ.
ധാരണാബുദ്ധിയും ചാരുവാക്യങ്ങളും
പാരമായുള്ളകഥാസാരഗ്രാഹ്യവും
ശാരികേഭവാക്കുമ്പോൾനിന്നോളമാക്കുമേ
പാരിടത്തിങ്കൽപറവാനുമില്ലടൊ.
പാരാതെഭൂമൌഹരിശ്ചന്ദ്രമന്നൻെറ
നേരാംകഥാശേഷമിന്നിയുംചൊൽകനീ.
സത്യമായുള്ളതുകേൾക്കുന്നനേരത്തു
ചിത്തംകളുക്കുന്നുസത്യംവദാമ്യഹം.
ഇത്തരംവേത്രപുരത്തിൽജനിച്ചൊരു
പൃത്ഥ്വീദേവൻതൻെറവാക്കുകൾകേട്ടപ്പോൾ
ചിത്തംതെളിഞ്ഞുകിളിയുംപറഞ്ഞിതു
ഉത്തമാകേട്ടാലുമിക്കഥാശേഷവും
ഭൂമൌഹരിശ്ചന്ദ്രഭൂപതിതന്നുടെ
ഭാമിനിയോടൊത്തുവാഴുംദശാന്തരേ;
മാമുനിവൃന്ദംസനകാദിനാൽവരും
വ്യാസൻവസിഷ്ഠനഗസ്ത്യൻപുലോമജൻ
അശ്വിനിദേവകൾവിശ്വാമിത്രന്മാരും
ഒക്കയൊരുമിച്ചുദേവസഭാന്തരേ;
വെക്കംപ്രവേശിച്ചുസൌഖ്യമാസ്ഥിച്ചു.
നാരദമാമുനിചൊന്നാനതുനേര-
മോരോവിശേഷങ്ങൾപാരിടസൌഖ്യങ്ങൾ
വൃന്ദാരകാധീശ!കേൾക്കജഗത്തിങ്ക-
ലിന്നുള്ളമന്നരിൽമുമ്പൻഹരിശ്ചന്ദ്രൻ
നല്ലവസിഷ്ഠൻെറ ശിഷ്യൻധരാപുരി
എല്ലാംവിശേഷേണരക്ഷിച്ചുവാഴുന്നു.
നല്ലസുതനുംരമണിയുമുണ്ടായി

എല്ലാംസുഖമവനെന്നെപായാവൂ.
എന്തൊരുപുണ്യംപുരാ,ചെയ്തവനെന്നു
ചിന്തിക്കിലന്തരംഗേധരിച്ചീലഞാൻ.
ഇത്തരമിന്ദ്രനോടാശുമുനിവരൻ
സത്വരംചൊന്നതുകേട്ടുവസിഷ്ഠനും
ഇത്ഥംമരുത്വാൻെറചിത്തെഗ്രഹിപ്പിച്ചു
സത്യശീലൻനൃപനന്നുള്ളവാർത്തകൾ.
എന്നുടെശിഷ്യൻെറസത്യംജഗത്തുക-
ളെല്ലാംജയിക്കുന്നതിന്നുംഹരേവിഭോ.
ബ്രഹ്മപ്രപഞ്ചേപൊളിപറയാത്തവ-
നിന്നിവനെന്നിയെമറ്റാരുമില്ലെടോ.
ഇത്ഥംവസിഷ്ഠൻപറയുന്നനേരത്തു
എത്രയുംകോപിച്ചുമാമുനിസത്തമൻ.
വിശ്വാമിത്രനുംപുനരുത്ഥാനംചെയ്തുസഭാ-
മദ്ധ്യത്തിൽനിന്നുപുനരിത്ഥമഞ്ജുരചെയ്തു. (ക)
സത്യവാനാകുംഹരിശ്ചന്ദ്രനെന്നുള്ള
മിത്ഥ്യ(ാ)വാദംകേട്ടുക്രുദ്ധനായേനഹം.
വല്ലതുംചൊല്ലുംവസിഷ്ഠനെന്നുള്ളൊരു
ചൊല്ലുള്ളവനിവനിന്നാധരിക്കനീ.
സ്വർല്ലോകനാഥനതുകേട്ടുചൊല്ലിനാൻ
വല്ലാതെകോപിക്കരുതുഭവാൻമുനേ!
സാകേതഭൂപതിസത്യവാനെന്നതു
ഞാനുംധരിച്ചിരിക്കുന്നു,മഹാമുനേ.
നമ്മുടെഭാഗംഹവിർഭാഗമിന്നെടോ
ചെമ്മേദിനേദിനേനാംചെന്നുവാങ്ങുന്നു
സത്യധർമ്മങ്ങളുംചെയ്തുവസിക്കുന്നു
നിത്യമാസാകേതഭൂപതിനിർണ്ണയം.

---

(ക) ഈ രണ്ടു വരികൾ കാട്ടംഉള്ളലിൽപെട്ട അദ്ധകേകം വൃത്തത്തിലാണ് എഴുതപ്പെട്ടിരിക്കുന്നത്.

മിഥ്യ(ാ)വാദംപറകില്ലാനൃപനെന്നു
സത്യവാനായവസിഷ്ഠൻപറഞ്ഞതി-
ന്നെത്രയുമുള്ളതെന്നിങ്ങുമതംവിഭോ.
ദൈത്യാരിസമ്മതനാകുംമൂഢാമുനേ.
ഇത്ഥംവസിഷ്ഠന്റെവാക്കുകൾകേട്ടപ്പോൾ
ക്രുദ്ധനായോരുനൃപമുനിസത്തമൻ
സത്യവാനെന്നുപറയുംനൃപാലനു
സത്യംപിഴപ്പിപ്പനേഷഞാൻകേവലം.
നല്ലോരസത്യമവൻപറഞ്ഞില്ലെങ്കി-
ലൊന്നുണ്ടുചൊല്ലുന്നുനല്ലവാദംമഹേ.
മദ്യകുംഭംധരിച്ചാശ്ശുഖരഗളെ
സദ്യോവരുന്നുണ്ടുമുണ്ഡവേഷേണഞാൻ.
ചൊല്ലിഅസത്യമതെന്നുവരികിലൊ
നല്ലവസിഷ്ഠനുംചെയ്യണമീദൃശം.
ഇങ്ങിനെചൊന്നതുകേട്ടുവസിഷ്ഠനും
അങ്ങിനെതന്നെയതെന്നുറച്ചെയ്തിതെ.
അപ്പോൾസനകാദിനാൽവരുംചൊല്ലിനാർ
ശില്പംവിചിത്രംവിചാരിച്ചുകാണുമ്പോൾ
അല്പംവിചാരംകുറഞ്ഞതെന്തിങ്ങിനെ
സൽപുമാന്മാരായനിങ്ങൾക്കിരുവർക്കും?
അന്യഥാലുള്ളവൻതന്നുടെകാര്യത്തി-
നിന്നതുനിങ്ങൾപ്രതിജ്ഞചെയ്തീടുന്നു.
മറ്റൊരുത്തൻപുനരിന്നതുചെയ്യുമെ-
ന്നോററംപ്രതിജ്ഞകൾചെയ്യരുതാരുമെ.
ഇന്നവന്റെമനംഇന്നവണ്ണമെന്നു
അന്യൻപറകിൽപിടിയാതവനവൻ.
മറ്റൊരുത്തന്റെമനസ്സിനെവഞ്ചിച്ചു
തെറ്റെന്നുഞാനിതുചെയ്തുകൊള്ളാമെന്നും
ഉററംനടിച്ചുപറയുന്നവനുമ-

ങ്ങേററംപിടിയാതവൻ, ധാമമണ്ഡലേ.
തണ്ടാരിൽമാതുകണവനുംബ്രഹ്മാവും
വണ്ടാർകുഴൽമണിപാൎവ്വതീകാന്തനും
രണ്ടില്ലപക്ഷമൊരുത്തന്റെമാനസം
കണ്ടറിയാതെധരിക്കുന്നതില്ലിവർ.
എന്നിരിക്കേയിതുനിങ്ങളിരുവരും
ഖിന്നതകൂടാതെപോന്നാത്യത്ഭുതം.
എല്ലാമറിഞ്ഞുകൊണ്ടീടുകനാംമേലി-
ലെന്നുപറഞ്ഞവർപോന്നവിടുന്നുടൻ.
എല്ലാവരുംപോന്നനേരത്തുമാമുനി
നല്ലവിശ്വാമിത്രനാശുചിന്തിച്ചിദം.
സത്യവാനാകുംഹരിശ്ചന്ദ്രനെക്കൊണ്ടു
സത്യഹീനംപറയിക്കുന്നതെങ്ങിനെ
നിത്യമെന്നുള്ളതുമില്ലാമനസ്സിൽമേ
എത്തുവാനുംപണിയുണ്ടതുനിൎണ്ണയം.
എങ്കിലുംവേലചെയ്കാശുചതിക്കാഞ്ഞി-
ലെങ്കൽപതിതാവുംസംഭവിച്ചീടുമേ.
എന്നുനിനച്ചുമുനീന്ദ്രൻകപടങ്ങ-
ളൊന്നുരണ്ടല്ലവൻ തന്നോടുചെയ്തതും.
ഓരോദിനംമുനിഓരോരുവസ്തുക്കൾ
നേരുകേടായവനെക്കൊണ്ടുചൊല്ലിപ്പാൻ
ചാലെമറിഞ്ഞുനിന്നാശുപണിചെയ്തു.
നേരുകേടാനൃപൻചൊല്ലാഞ്ഞുദുഃഖിച്ചു
എന്തുവേണ്ടെന്നതറിയാഞ്ഞുമാമുനി
സന്താപവാരിധൌമഗ്നനായീടിനാൻ.
എന്നാലിനിയെന്തുവേണ്ടു ഞാനഹോ
ചെന്നിരന്നീടുകഭൂപതിതന്നോടു്
യാഗാൎത്ഥമായിധനമിരംവിധേ
രാജചൂഡാമണിനൽകുമശങ്കിതം

പിന്നെയവനെയങ്ങേല്പിച്ചപോരിക
തന്നധനങ്ങളതും പിന്നെവൈകാതെ
ചെന്നുനശിപ്പിക്കയും വേണമങ്ങുഞാ-
നെന്നുധരിക്കരുതാശൂന്യപവരൻ.
പിന്നെയവനുടെരാജ്യവും ദ്രവ്യവും
അന്യമായുള്ളൊരുവസ്തുക്കൾ സർവ്വവും
ഒന്നൊഴിയാതെനശിപ്പിച്ചതിനുടൻ
നന്നായ്പണിചെയ്തുകൊള്ളുവനേഷഞാൻ.
അപ്പോളസത്യമവൻപറയു,മെങ്കി-
ലപ്പോൾമമഹിതം വന്നുകൂടും ദൃഢം.

(തുടരും)



# ഭഗവദ്ദൂത്.

## ശീതങ്കൻ തുള്ളൽ.

"വേടനായുള്ളൊരുമാടമ്പിയും തന്റെ
നാടുവെടിഞ്ഞാശു കാടുവാണിടുമോ?
പാടവമുള്ളവരോടുകൂടീട്ടുമ-
ങ്ങാടൽകൂടാതവൻനാടുമേടിക്കുമേ.
നാട്ടിന്നവകാശമില്ലാത്തകൂട്ടവും
വെട്ടിപ്പിടിക്കുന്നുപെട്ടന്നുരാജ്യവും,
ഒട്ടുമിന്നാവകവട്ടങ്ങളൊന്നുമേ
കൂടുന്നതുമില്ലകൂട്ടീട്ടുമില്ലഞാൻ,
ചെയ്തപരാധങ്ങളൊക്കെക്ഷമിച്ചിടാം
ജാതമാം ദുഃഖങ്ങളൊക്കെസഹിച്ചിടാം

ചേതസ്സിൽ വൈരം വെടിഞ്ഞു നാം തങ്ങളിൽ
ചേർന്നുവസിക്കണമെന്നെനിക്കാഗ്രഹം.
നാം തമ്മിലിപ്പോൾ പിണക്കം തുടങ്ങിയാൽ
നാഗരവാസികൾക്കാകമനർത്ഥവും,
നായ്പൂച്ച തമ്മിൽക്കടിപെട്ട കാരണാൽ
നാഗരെച്ചട്ടിനശിച്ച കണക്കിനെ
യുദ്ധകോലാഹലം വേണമെന്നില്ലകേ-
ളർദ്ധമീഭൂമിതന്നാലും മതിയഹോ!
ചിത്തതാരിങ്കലതിന്നുമടിയെങ്കി-
ലിത്ഥമായാലുമെ കുണ്ഠിതമില്ലടോ.
അഞ്ചുപേർ ഞങ്ങൾക്കിരുന്നു പൊറുക്കുവാൻ
അഞ്ചു ദേശങ്ങൾ തരേണം നമുക്കെടോ.
അഞ്ചില്ല ദേശമി, നാഞ്ചില്ലമെങ്കിലും
ചാഞ്ചല്യമില്ലടോ നെഞ്ചകത്തൊട്ടുമേ.
അഞ്ചില്ലമില്ലിപ്പോളഞ്ചുപേർക്കുംകൂടി
അഞ്ചാതൊരില്ലം കൊടുക്കാമതെങ്കിലും
കിഞ്ചനാപോലും വിഷാദം നമുക്കിപ്പോൾ
നെഞ്ചകത്തില്ലതും വേണ്ടവോളം മതി.”
ഇത്തരമെല്ലാം പറഞ്ഞു നിയോഗിച്ചു
സത്യപരായണനാകിയ ധർമ്മജൻ
ഉത്തരമിന്നതിനേതാനുമുണ്ടെങ്കിൽ
സത്വരമായതും ചെന്നു ചൊല്ലീടാം.
കുന്തീകുമാരന്റെ സന്ദേശമിങ്ങിനെ
ചെന്താമരേക്ഷണൻ ചൊല്ലുന്നനേരത്തു
സത്തമന്മാരായ ഭീഷ്മാദികൾക്കുള്ളിൽ
സന്തോഷമുണ്ടായിവന്നു പോലെത്രയും.
അംഗാധിരാജനും ഗാന്ധാരരാജനും
തുംഗപ്രമോദം വളർക്കും കണക്കിനെ
മംഗലമൂർത്തിയാം ദേവനോടേവംള-

ജംഗധ്വജൻതാനുമുത്തരംചൊല്ലിനാൻ:—
ദുർമ്മോഹമൊന്നുംഭുടങ്ങേണ്ടയീവക
നമ്മുടെനേരെഫലിക്കില്ലതെല്ലുമേ.
സോമവംശേശ്വരനായസുയോധനൻ
നാമെന്നറിഞ്ഞുപറകനീമാധവാ.
പാലുംപഴങ്ങളുംതൈരുമിരക്കുന്ന.
പോലെവലുതായരാജ്യങ്ങൾയാചിച്ച്
ചാലെവരുത്തുവാനാഗ്രഹിച്ചാലതു
നീലവിലോചനാ!കയ്ക്കലായീടുമോ?
കേട്ടാലുമിപ്പൊഴീനാട്ടിന്നവകാശ
മൊട്ടുമപ്പാണ്ഡവപ്പട്ടികൾക്കില്ലടോ.
ദുഷ്ടരായീടുമക്കൂട്ടരെയിന്നുഞാൻ
പെട്ടെന്നുനമ്മുടെനാട്ടിൽനിന്നൊക്കയും
ആട്ടിപ്പുറത്താക്കികാട്ടിലയച്ചതി-
നൊട്ടുമേസാഹസമക്കൂട്ടത്തിലല്ലടോ.
കഷ്ടംശിവശിവ!ചോട്ടകൾപണ്ടഹോ
കാട്ടിയഗോഷ്ഠികൾകേട്ടാൽസഹിക്കുമോ?
കൂട്ടംപിരിഞ്ഞവർകാട്ടിൽനടക്കുമ്പോൾ
കാട്ടാളരെപ്പോലെനാട്ടാർജനിപ്പിച്ച
കൂട്ടങ്ങളിന്നിപ്പോൾകാട്ടിൽകിടക്കുന്ന-
തൊട്ടുംവിചാരിക്കിൽകഷ്ടമല്ലേതുമേ.
വെട്ടിപ്പിടിക്കേണ്ടനാട്ടിൽപ്രഭുത്വങ്ങൾ
കൊട്ടകാട്ടിട്ടിരന്നീടിനാൽകിട്ടുമോ.
പൊട്ടത്വമെന്തെടോപട്ടാങ്ങുവാക്കിനാൽ
പാട്ടിലാക്കീടുവാൻകൂട്ടാക്കയില്ലഞാൻ
കഷ്ടംഭവാനുടെകുററമല്ലിന്നിപ്പോൾ.
അഷ്ടിക്കുപോലുംവകയുമില്ലാഞ്ഞിട്ടും
കഷ്ടമങ്ങൊട്ടൊട്ടുതട്ടിപ്പറിച്ചിട്ടും
കാട്ടിലിരുന്നിട്ടുമൊട്ടുമിരന്നിട്ടും

മാടുമേച്ചിട്ടുംനടക്കുംനിനക്കുണ്ടോ
നാടുവാഴികടെജാതിമൎയ്യാദകൾ.
മാടമ്പിമാരുടെവാൎത്തപോലുമറി-
ഞ്ഞീടുവാനിന്നിപ്പോളൈത്രയുംദുൎഘടം.
മിക്കതുമിന്നിപ്പോളച്ഛൻറരാജ്യങ്ങൾ
മക്കൾക്കടക്കിടാംസന്ദേഹമില്ലടോ.
അൎക്കപുത്രാനിലശക്രാദിരാജ്യങ്ങൾ
കയ്ക്കലാക്കീടുവാൻവെക്കംഗമിക്കുവിൻ.
ഏറപ്പറഞ്ഞിട്ടുകാൎയ്യമെന്തിന്നിപ്പോൾ
പൌരവന്മാരോടുചേരില്ലഞാനെടോ.
വീരരെന്നാകിലോപോരിലണഞ്ഞവർ
പാരാതെരാജ്യവുംമേടിച്ചടങ്ങിടും.
ഇച്ചെപ്പടിവിദ്യയൊന്നുംഫലിക്കില്ല
യാചിപ്പനെങ്കിലുംപാണ്ഡവന്മാൎക്കിന്നു
സൂചിപ്പഴുതിന്നുപോലുമീരാജ്യമാ-
നീചപ്പുഴക്കൾക്കുനൽകില്ലനിൎണ്ണയം.
ദുൎയ്യോധനൻതൻറവാക്കുകളിങ്ങിനെ
മൎയ്യാദവിട്ടാശുകേട്ടോരുഗോപാല-
വൎയ്യനുംകോപിച്ചുപാണ്ഡവന്മാരുടെ
വീൎയ്യങ്ങളോരോന്നുവൎണ്ണിച്ചുചൊല്ലിനാൻ.
ഭൂമിപാലാധമാ!നിൻറമനോരഥം
താമസംകൂടാതെസാധിക്കുമിന്നിപ്പോൾ;
ഭീമപരാക്രമിയാകിയനമ്മുടെ
ഭീമനുംജീവിച്ചിരിപ്പില്ലയെങ്കിലും
അൎജ്ജുനൻതൻറപരാക്രമമോൎക്കനീ.
പ്രാജ്യങ്ങളായുള്ളബാണങ്ങൾകൊണ്ടവൻ
പൂജിക്കുമന്നേരമപ്പാണ്ഡവന്മാൎക്കു
രാജ്യാവകാശവുംതാനെഭവിച്ചിടും.
പാണ്ഡവൻതൻറപരാക്രമംപാൎക്കിലോ

പാണ്ഡിത്യമില്ലാത്തവൻ ഫണീന്ദ്രനും.
ഖാണ്ഡവമാകിയ കാനനം പണ്ടുഹി-
രണ്യരേതസ്സിനു നൽകുന്ന നേരത്തു
യുദ്ധത്തിനായ്ത്തന്നെയെത്തു വരുന്നോരു
വൃത്രാരിപാർത്ഥന്റെ ചാപഘോഷം കേട്ടു
ഉച്ചൈശ്രവസ്സായി വന്നു ഭവിക്കയാൽ
വൃദ്ധശ്രവസ്സായിതിന്നും പുരന്ദരൻ
കിശലയങ്ങൾ പണ്ടു കൈരാതമൂർത്തിയാം-
യീശന്റെ കേശാദിപാദവും പാദാദി
കേശവുമസ്ത്രുവിൽ കൊണ്ടടിച്ചപ്പോഴം-
ക്കേശപാശസ്ഥരാം ഗംഗയും ചന്ദ്രനും
അക്കീശവാഹന്റെ തല്ലുകൊണ്ടേറ്റവും
ആകാശമാർഗ്ഗത്തു ചാടിമണ്ടീടിനാർ;
നാകേശവാഹിനിക്കന്നുമുതൽക്കഹോ
ആകാശഗംഗയെന്നുണ്ടായി നാമവും.
പീയൂഷഭാനുവി,ന്നത്താഡനം കൊണ്ടു
മെയ്യും മുറിഞ്ഞു ചികിത്സിച്ചുണക്കിനാൻ.
അയ്യോ ശിവശിവ! ചന്ദ്രനിന്നാവ്രണം
പൊയ്യല്ല പാരം കളങ്കമായ്ത്തീർന്നതേ.
സ്ഥാണുവേചൻതന്റെ കയ്യിലിരിക്കുന്നോ-
രേണക്കിടാവും ഭയപ്പെട്ടു മണ്ടിനാൻ.
ക്ഷീണം കലർന്നു നടക്കുന്നതു കണ്ടു
ചേണാർന്ന കാരുണ്യശാലിയാം ചന്ദ്രനും
പ്രാണവിശ്വാസമായ്ത്തങ്ങളിലെത്രയും,
ഏണോരവസ്ഥയും പേടിച്ചു മണ്ടുന്ന
പ്രാണിരക്ഷാഗുണപ്രാപ്തിയും ചിന്തിച്ചു
പാണിതലം കൊണ്ടെടുത്തു മടിത്തട്ടിൽ
പ്രീണനം ചെയ്തു വസിപ്പിക്ക കാരണാൽ
ഏണാങ്കനെന്നുള്ള പേരും ഭവിച്ചതേ.

ക്രീഡാകിരാതനാം ദേവനെയിങ്ങിനെ
താഡിച്ചു താഡിച്ചു പാശുപതാസ്ത്രവും
മേടിച്ച വീരനാമർജ്ജുനൻ നിങ്ങളെ-
പ്പാടേ ചതിച്ചാശു നിർദ്ദയം കാടതിൽ-
ച്ചാടിച്ച കശ്മലന്മാരായ നിങ്ങളെ-
പ്പേടിച്ചടങ്ങില്ല, എന്നല്ല സംഗരെ
ചാടിച്ചു നിങ്ങളെ കാലപുരം തന്നിൽ
ഓടിച്ചു രാജ്യവും മേടിച്ചടങ്ങുമേ.
ഊർജ്ജസ്വിയായൊരു ഗന്ധർവ്വനും പണ്ടു
രജ്ജുക്കൾകൊണ്ടാശു ബന്ധിച്ചു നിന്നെയും
തർജ്ജനം ചെയ്തു തിരിച്ചു പോകുന്നനാൾ
അർജ്ജുനനല്ലയോ മോചിച്ചു നിന്നെയും.
എന്തിനിതെല്ലാം പറയുന്നു നമ്മുടെ
കുന്തികുമാരകർ തന്നോടെതിർക്കുവാൻ
കണ്ണാ, ഭവാനും മതിയാകയില്ലെന്നു
ഖണ്ഡിച്ചു ചൊല്ലിടാം ദണ്ഡമില്ലേതുമേ.
ആപത്തൊഴിഞ്ഞു വസിക്കേണമെങ്കിലോ
കോപത്തൊടർജ്ജുനൻ പാശുപതാസ്ത്രവും
ചാപത്തിലാക്കിടും മുമ്പിലവനുടെ
ആപത്തു ചെന്നങ്ങു താണു പിടിക്കേണം.
കന്യകാപുത്രന്റെ പുത്രന്റെ പുത്രനാം
ഇന്നു ഭവാനുമവക്കും നിനക്കിലോ
ഇന്ദുവംശാവകാശത്തിനിന്നല്പവും
തോന്നീല ഭേദം നമുക്കു സുയോധനാ!
വിഷ്ടപനാഥന്റെ വാക്കുകളിങ്ങിനെ
കേട്ടു സുയോധനൻ കോപിച്ചു കണ്ണുകൾ
വട്ടമുരുട്ടി, പകത്തി സ്വഭാവങ്ങൾ
നിഷ്ഠുരവാക്കുകളോരോന്നു ചൊല്ലിനാൻ
പണ്ടൊരു മാമുനിശാപത്തിനാലതി-

കുണ്ഠതപ്പൂണ്ടുവനത്തിലുഴലുന്ന
പാണ്ഡുവിനെചതിച്ചെത്രയുംഗൂഢമായ്
കണ്ണതിൽകണ്ടജനങ്ങളോടൊന്നിച്ച
തണ്ടാർശരോത്സവമാടിപ്പലവിധം
ഉണ്ടായിവന്നോരുകുന്തീകുമാരരെ
പാണ്ഡിത്യമേറുന്നപാണ്ഡുസുതരിവർ
പാണ്ഡുസുതരിവരെന്നുവൃഥാവിലെ
കർണ്ണാമൃതവാക്കവർണ്ണിച്ചതെന്തഹോ.
* കുണ്ഡരല്ലേഅവർപാർത്തുകാണുകഭവാൻ;
തിണ്ണമവർപിന്നെപാഞ്ചാലിയെന്നൊരു
പെണ്ണിന്റെപാണിപിടിച്ചതുമത്ഭുതം.
കണ്ണുകൊണ്ടൊന്നവൾനോക്കുന്നനേരത്തു
പൊണ്ണത്തടിയരുമഞ്ചുമയങ്ങുന്നു.
ഷണ്ഡരാകുമവർതമ്മിലീറാത്തതു
പെണ്ണിന്റെപാണ്ഡിത്യമെന്നുധരിക്കണം.
വിഷ്ടപത്തിലിനിയൊരുള്ളനമ്മുടെ
ഇഷ്ടത്തിനൊത്തോരുഭൃത്യനെന്നോർക്കുമ്പോൾ
കട്ടനടക്കുന്നനിസ്സ്വംപത്തുക്കളെ
കൂട്ടുകൂടീഅതിന്നെത്രയുമത്ഭുതം.
അക്കൂട്ടമിന്നിപ്പൊളൊക്കയുമൊന്നിച്ച
ചിക്കനെനമ്മുടെചൊൽക്കൊണ്ടരാജ്യവും
കയ്ക്കലാക്കീടുവാൻതക്കത്തിലെത്തിയാൽ
ഇക്കുരുവീരർകൊടുക്കില്ലനിർണ്ണയം.
ചിത്തപ്രമോദംകലർന്നുമുകുന്ദനോ-
ടിത്ഥംമദിച്ചുപറയുന്നതന്നുടെ
പുത്രനോടെത്രയുംചിത്തഭയംപൂണ്ടു
വൃദ്ധൻധൃതരാഷ്ട്രരിത്തരംചൊല്ലിനാൻ. —

* കുണ്ഡൻ = ഭർത്താവു ജീവിച്ചിരിക്കെ ജാരനുണ്ടായ മകൻ.

മട്ടുമാറി.

“ഉണ്ണീമകനേസുയോധനനിയ്യെന്തീ
വണ്ണംതുടങ്ങുന്നതുച്ചാശിസാമ്പ്രതം.
പുണ്ഡരീകാക്ഷൻറവാക്കുകൾകേൾക്കുവാൻ
ദണ്ഡമെന്തയ്യോനിനക്കുകുമാരകാ.
അംഭോജലോചനനാകുംമുകുന്ദൻറ
കണ്ണുകൾരണ്ടുംകലങ്ങുന്നതിൻമുമ്പെ
പാണ്ഡവന്മാൎക്കിന്നുപാതിനാടുംനിജ
ദണ്ഡവുംപാതികൊടുക്കമടിയാതെ.
കൎണ്ണജപൻദുൎന്നയാൎണ്ണോധിതന്നിലെ
കൎണ്ണധാരനിവൻകൎണ്ണൻമഹാശഠൻ,
വൎണ്ണിക്കുംവാക്കുകളാകൎണ്ണനംചെയ്വാൻ
കൎണ്ണംകൊടുക്കൊല്ലഎന്നോമലുണ്ണിയെ,
കൎണ്ണാദിദുൎമ്മന്ത്രവാദങ്ങൾകൊണ്ടതി
പൂൎണ്ണമായ്വന്നോരുദുൎമ്മോഹരോഗത്തെ
കണ്ണൻറകാരുണ്യമാകുംകഷായത്തെ
കണ്ണടച്ചിട്ടുംകുടിച്ചുമാറേണമേ.”

മട്ടുമാറി.

“പെരുകുംതാപമോടേവമുരയ്ക്കുന്നജനകാദി
ഗുരുക്കന്മാരുടെവാക്കുനിരക്കുന്നമൊഴിയവൻ
ധരിച്ചീലകുഴിയതിൽപതിക്കാറായ്ക്കിടക്കുന്ന
മുത്തുക്കന്മാരിവരെന്തുതനിക്കുതാൻമതിയാകും.
ഇനിക്കിപ്പോൾഗ്ഗുണദോഷംധരിപ്പിക്കെന്നതുമെന്നു
മനക്കാമ്പിലുദിച്ചോരുനിനക്കേടുനിറഞ്ഞാശു
മതിക്കുന്നരസത്തോടെതെരെന്നുതിരിഞ്ഞാശു
ഒരിക്കലേകടാക്ഷിച്ചുകുലുക്കമെന്നിയെവാണാൽ
തരക്കേടുവരുംകാലംഗുരുക്കന്മാരുടെവാക്കു
കുരുക്കില്ലെന്നതുപാഴിൽപാക്കെസിദ്ധമല്ലയോ”.

മട്ടമാറി.

ദുർമ്മന്ത്രികളായ ദുശ്ശാസനാദികൾ
ദുർമ്മദനാകിയ ദുര്യോധനൻതന്റെ
ചെമ്മേസമീപത്തുചെന്നവനിങ്ങനെ
തമ്മിലോരോന്നുപറഞ്ഞുതുടങ്ങിനാൻ.
ദുർമ്മതിയാകുന്നദൂതൻപറയുന്ന
നിർമ്മരിയാദങ്ങൾ കേട്ടുകനപ്പിച്ചു
നമ്മുടെജ്യേഷ്ഠനിന്നേതുംകുലുങ്ങാതെ
ചുമ്മാതിരുന്നതിന്നാഹന്തഎന്തഹോ.
കാർമുകിൽവർണ്ണൻപറയുന്നവാക്കുകൾ
നിർമ്മരിയാദമല്ലെന്നുനിനക്കയോ
ദുർമ്മർഷണാനീയനങ്ങാത്തതുമെന്തു
നമ്മുടെജ്യേഷ്ഠനിൽക്കൂറുകുറഞ്ഞിതോ.
ഗ്രീഷ്മാർക്കനെപ്പോലെ ഊഷ്മതയേറുന്ന
ഭീഷ്മാദികൾക്കിന്നുകൂറില്ലതെല്ലുമേ.
ആഹന്തനമ്മുടെചോറുതിന്നെത്രയും
ദേഹസംരക്ഷണംചെയ്തുപലവിധം
ദ്രോഹംപറഞ്ഞുനടക്കുന്നകള്ളരെ
സംഹരിച്ചീടുവാൻസന്ദേഹമെന്തെടോ.
കണ്ണൻപറയുന്നവാക്കുകൾകേട്ടപ്പോൾ
കർണ്ണാഭവാനുംഭയപ്പെട്ടുപോയിതോ.
പാണ്ഡുതനയരെപ്പോരിൽതടുക്കുവാൻ
ദണ്ഡമിന്നെന്തെടൊപാർത്തുകാണുകഭവാൻ
കശ്മലന്മാരുടെകാശ്മല്യമൊക്കയും
ആശുഅടക്കുവാൻവിശ്വത്തിലെത്രയും
വിശ്രുതനായോരുവിശ്വവസുസമൻ
ദുശ്ശാസനൻമതിവിശ്വസിച്ചീടുനീ.
പാഞ്ചാലിതന്നുടെചേലാഞ്ചലംപണ്ടു
ചഞ്ചലംകൂടാതെചെന്നഴിച്ചവ-

രഞ്ചുപേർനില്ക്കുവേതാഡിച്ചുപോന്നുഞാൻ.
ചാഞ്ചല്യമില്ലെടോകമ്മത്തിനൊന്നുമേ.
ദൂതനുചേരാത്തവാക്കുകളോരോന്നു
ചേതോവിഷാദംവെടിഞ്ഞിങ്ങുവന്നുര-
ചെയ്യോരുധൂത്തനാംദൂതനെബന്ധനം
ചെയ്യാശുകാരാഗൃഹത്തിലാക്കീടണം.

മട്ടുമാറി.

നടപ്പിൻനല്ലപാശങ്ങ-
ളെടുപ്പിൻകള്ളകൾനന്നായ്
കടിപ്പിൻമെല്ലവെചെന്ന-
ങ്ങടുപ്പിൻപള്ളയിൽനാലു
കൊടുപ്പിൻകള്ളനെകെട്ടി
എടുപ്പിൻ,കാരയിൽകൊണ്ട-
ങ്ങടപ്പിൻതാമസമെന്യേ.

മട്ടുമാറി.

ഇത്ഥംപലർകൂടിമന്ത്രിച്ചുമന്ത്രിച്ചു
യുദ്ധത്തിനുള്ളോരുവട്ടംതുടങ്ങിനാർ.
വദ്ധിച്ചകോപത്തോടേറ്റുപുറപ്പെട്ടു
സത്വരംമീശവിറപ്പിച്ചിതുചിലർ.
വില്ലുവലിച്ചുകുലച്ചുതുടങ്ങിനാർ
പല്ലുകടിച്ചുചൊടിച്ചുതുടങ്ങിനാർ
മെല്ലന്നൊരുമല്ലനേററംകയത്താശു
നല്ലൊരുവാളുംപരിശയുംകൈക്കൊണ്ടു
ചാടിത്തൊഴുതൊന്നുപിമ്പുമറിഞ്ഞുടൻ
മോടിയിൽതാണുനിന്നിങ്ങിനെ തന്നുടെ
പാടവമോരോന്നുകാട്ടുവാൻനാലഞ്ചു
ചോടുകൾവെച്ചുമലച്ചുനിന്നീടിനാൻ.
പെട്ടന്നുകന്തമെടുത്തോരുവീരനും
വട്ടത്തിലൊന്നങ്ങുചാടിത്തൊഴുതവൻ

മേല്പോട്ടെറിഞ്ഞാശു പട്ടംതിരിഞ്ഞങ്ങു
കീഴ്പോട്ടുനോക്കിപ്പിടിച്ചുനിന്നീടിനാൻ.
ആനപ്പടകളുംതേരുംകുതിരയും
സേനാപതികളുംതത്തിത്തകൃത്തുകൊ-
ണ്ടന്യോന്യമാൎത്തുവിളിച്ചുപറഞ്ഞുമ-
ഞ്ഞാനന്ദമോടെപറന്നുതുടങ്ങിനാർ.
എന്തിനായിട്ടുനാമെല്ലാവരുമിന്നു
ചന്തത്തിലായുധംകൈക്കൊണ്ടുചെല്ലുവാൻ
നമ്മുടെതമ്പുരാൻകല്പിച്ചുവെന്നാളു
തോമകുരുപ്പച്ചതാനുംധരിച്ചിതോ?
'കേട്ടിലയോചേട്ടകള്ളനാംകൃഷ്ണനെ
പെട്ടന്നുകെട്ടുവാനാണെന്നുകേട്ടുഞാൻ.'
'കഷ്ടമിന്നെന്തുപിഴച്ചുപിടിച്ചങ്ങു-
കെട്ടുവാനായവൻകട്ടിതോവല്ലതും!
മോഷണത്തിന്നുവിരുതുണ്ടവനെന്നു,
ദോഷംപറകല്ല, കേൾപ്പുണ്ടുഞാനെടോ.
പണ്ടിവൻപാലുംപഴങ്ങളുംവെണ്ണയും
കണ്ടപെണ്ണുങ്ങടെക്കുറയുംമോഷ്ടിക്ക
കൊണ്ടൊരുഗോപാലികോപിച്ചുപാശങ്ങൾ
കൊണ്ടങ്ങുലൂഖലത്തോടുബന്ധിച്ചുപോൽ.
കൊള്ളാമവനിന്നുമോഷ്ടിച്ചുവെങ്കിലൊ
പിള്ളയാണെന്നുഞാൻവയ്ക്കില്ലകള്ളന്റെ
പള്ളക്കനാലുചാമുക്കമപ്പോളവൻ
ഉള്ളതിന്നൊക്കയുംതുള്ളിപ്പറയുമെ.'
'കള്ളരെപ്പാടെപിടിച്ചടക്കീടുവാൻ
ഉള്ളോരുകൌശലമേറുംനിനക്കെടോ'.
'ഭള്ളുപറഞ്ഞുഫലിപ്പിക്കയുമല്ല
ഉള്ളതുതന്നെകഥിക്കുന്നുലോകരെ.
മക്കളെത്തല്ലിവളക്കേണമല്ലാതെ

ചൊല്ലേറുണ്ടവാത്സല്യമുൾക്കൊണ്ടുലാളിക്കി-
ലിക്കണ്ട,പമാനമൊക്കയുംപെന്നുഭ-
വിക്കുമെന്നുള്ളതിന്നോക്കുവിൻലോകരെ!'
'കഷ്ടം!ശിവ ശിവദുഷ്ടജനങ്ങളെ!
വിഷ്ടപനാഥനെക്കൊണ്ടുദുഷിക്കൊലാ;
കേവലംഗോപാലബാലകനല്ലിവൻ
ദേവിവസുന്ധരാഭാരംഹരിക്കുവാൻ
ദേവകൾചെന്നങ്ങുണർത്തിക്കകാരണാൽ
ദേവകീപുത്രനായ്വന്നുപിറന്നോരു
ദേവൻമഹാദേവസേവിതൻശ്രീവാസു-
ദേവനിവൻപൂർവ്വദേവദാവാനലൻ
ദുഷ്ടസംഹാരിത്രിവിഷ്ടപനാഥന്റെ
ഇഷ്ടനാംസോദരൻ,സൃഷ്ടിയുംപുഷ്ടിയും
നഷ്ടിയുംനൽകുന്നനാരായണൻപരൻ
വിഷ്ടപനാഥനെന്നോക്കുവിൻമൂഢരേ!'
'വിഷ്ടപനാഥനെന്നാകിലവനിന്നു
മോഷ്ടിക്കയോഗ്യമോ? മോഷ്ടിച്ചതല്ലിവൻ
കാട്ടിലിരിക്കുന്നനല്ലോരുധാർമ്മിക-
ശ്രേഷ്ഠനാംധർമ്മജത്തമ്പുരാൻകല്പിച്ച
വിട്ടോരുകാര്യങ്ങൾകൃഷ്ണനുംവന്നിങ്ങു
പെട്ടന്നുണർത്തിക്കകാരണാൽനമ്മുടെ
ദുഷ്ടതയേറുന്നതമ്പുരാൻകേട്ടതു-
ട്ടൊട്ടുംരസിച്ചീലയെന്നല്ലകൃഷ്ണനെ
കെട്ടുവാനായിട്ടുകല്പിച്ചുപോലെന്നു,
കേട്ടുഞാനിങ്ങതിന്നെത്രയുംകഷ്ടമായ്
വേണ്ടാത്തവാദങ്ങളൊന്നുംതുടങ്ങേണ്ട
ചെണ്ടകൊട്ടീടുമെസന്ദേഹമില്ലേടാ.
കണ്ടതുംകേട്ടതുംമിണ്ടരുതിക്കാല-
മുണ്ടാമനർത്ഥങ്ങളെന്നുബോധിക്കണം.

നാടകംതന്നിലിരിക്കേണമെങ്കിലീ
നാടകമൊന്നുംതുടങ്ങാതിരിക്കണം
കാടകംതന്നിലുംചെന്നുവസിക്കവാൻ
കൂടകയില്ലെന്നുമോൎത്തിടവേണമേ.

തമ്പുരാൻമാരുടെ ചെമ്പിലെച്ചോറത്തു
കമ്പിട്ടിരുന്നാശ്രുകമ്പനിറക്കമ്പോഠം
വെയിലുംമഴകളുമെല്ലാമുപേക്ഷിച്ചു
വേലയെടുക്കണംചൊല്ലുന്നതൊക്കയും.

നല്ലതുംചീത്തയുംചൊല്ലിത്തുടങ്ങിയാൽ
വല്ലാത്തവല്ലന്തിവന്നുഭവിച്ചിടും
വല്ലിയാളുകളു ചൊല്ലുന്നതൊക്കയും
നല്ലതല്ലെന്നുപറയുന്നതാരെടൊ
കല്പിച്ചതൊക്കയുംകേഠക്കണംനോക്കിപ്പോഠം,
ഉപ്പതിന്നുന്നവൻവെള്ളംകുടിക്കുന്നു.

ഇപ്രകാരംപറഞ്ഞോരോഭടന്മാരു
മല്പേതരമാശ്രുതങ്ങടെതങ്ങടെ
കാലപാശങ്ങളെകണ്ടേവമഹിച്ചുടൻ
നീലവലാഹകമൂൎത്തിയെബന്ധിപ്പാൻ
കാലാനിലൻതന്നെതുലാവലിപോലെ
കോലാഹലത്തോടണഞ്ഞുതുടങ്ങിനാർ.

ഇത്തരമുള്ളോരുവൃത്താന്തമൊക്കയും
സത്വരംകണ്ടങ്ങിരിക്കുന്നസാത്യകി
ചിത്തവിഷാദംകലൎന്നാശുവൃഷ്ണി
സത്തമനോടങ്ങുണൎത്തിച്ചുമെല്ലവേ.

# ഭാഗവതം ഭാഷ.

പണ്ട് സന്ധ്യോപാസനം ചെയ്യുന്ന കാശ്യപനെക്കണ്ട് കാമാൎത്തയായി ദിതി സംഭോഗത്തെ പ്രാപിച്ചകാലത്ത് അരുളിച്ചെയ്തു കാശ്യപൻ; സന്ധ്യാകാലം കൊടുതായിരിപ്പൊന്ന്; എന്നാൽ മുഹൂൎത്തകാലം പാൎക്കവേണം. എന്നു കാശ്യപൻ പല പ്രകാരവുമനുനയിച്ചെടുത്ത് കാമാൎത്തയാകയാൽ ദിതിക്കു ധൈൎയ്യമുണ്ടായില്ല. അതു കണ്ടു കാശ്യപൻ ദൈവാധീനമൊഴിക്കരുത് എന്നു കല്പിച്ച് ദിതിയോട് സംഭോഗത്തെച്ചെയ്തു് ദിതിക്കു ഗൎഭമുണ്ടായി. അനന്തരം ദിതിയുടെ ഗൎഭത്താലാകൎഷിക്കപ്പെട്ട ലോകർ തേജസ്സിനെക്കണ്ട് ബ്രഹ്മനോടു ചെന്നു വിചാരിച്ച കാലത്ത് അരുളിച്ചെയ്തു ബ്രഹ്മൻ. പണ്ടു സനകാദികൾ ഭഗവാനെക്കാണ്മാനായിക്കൊണ്ട് വൈകുണ്ഠലോകത്തിങ്കൽ ചെന്ന കാലത്ത് തടുത്തുകൊണ്ടാർ ജയവിജയന്മാർ; അവരാൽ ശപിക്കപ്പെട്ട് ദിതിയുടെ ഗൎഭത്തെ പ്രവിഷ്ടരായി അവൎക്കു ഭഗവാനാൽ വധമുണ്ടെന്നിങ്ങിനെ ഉണ്ടാകയാൽ ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമ വിടെയുള്ളരായി. അനന്തരം ദിഗ്വിജയത്തിന്നായ്ക്കൊണ്ട് പെരുമാറുന്ന ഹിരണ്യാക്ഷനെക്കണ്ട് നാനാജനങ്ങൾ പേടിച്ചോടിപ്പോയൊളിച്ചവാറെ, സമുദ്രത്തിലിങ്ങിനെ പെരുമാറി, തിമിംഗലങ്ങളെത്തല്ലുന്നവൻ വരുണലോകം പ്രാപിച്ച് യുദ്ധാൎത്ഥമായി വരുണനെ വിളിക്കുന്ന കാലത്ത് ഭീതനായി ച്ചൊന്നാൻ വരുണൻ. നീ പോയി വിഷ്ണുഭഗവാനുള്ളേടത്തു ചെന്ന് ഭഗവാനോടു യുദ്ധം ചെയ്തുകൊൾക. എന്നിങ്ങിനെ വരുണൻ ചൊല്ലിക്കേട്ട് ഭഗവാനുള്ളേടത്തു ചെന്ന് ഭഗവദ്രൂപാകാരം കണ്ട് ഭഗവാനും തങ്ങളിലുള്ള യുദ്ധത്തിങ്കലെ കടുപ്പം കണ്ട ബ്രഹ്മനാൽ പ്രാൎത്ഥിതനായിരുന്ന ഭഗവാനാൽ ഹിരണ്യാക്ഷന്റെ വധം, തദനന്തരം സൃഷ്ടിവിശേഷങ്ങ

ളെ കേൾപ്പാനായിട്ടൊണ്ട് അതിന്നുത്തരം:—സൃഷ്ടികൾ പിന്നെ അന്ധതാമിസ്രാദികൾ വിദ്യകളുടേയും, യക്ഷരാക്ഷസന്മാരുടേയും, പൈദാഹങ്ങളുടേയും, രാത്രിയുടേയും, ദേവകളുടേയും, അഹസ്സുകളുടേയും, സന്ധ്യയുടേയും, ഗന്ധർവ്വാപ്സരസ്സുകളുടേയും, ചന്ദ്രാദിത്യന്മാരുടേയും, ഭൂതപിശാചുക്കന്മാരുടേയും, നിദ്രാതന്ദ്രിയുടേയും, സാദ്ധ്യന്മാരുടെയും, പിതൃക്കളുടേയും, ഋഷികളുടേയും, സിദ്ധവിദ്യാധരന്മാരുടേയും, അന്തർദ്ധാനവിദ്യയുടേയും, കിന്നരകിമ്പുരുഷന്മാരുടേയും, നാഗങ്ങളുടേയും, മനുക്കളുടേയും, സർവ്വജാതികളുടേയും സർഗ്ഗാനന്തരം സൃഷ്ടി. അനന്തരമവിടെ ശ്രീകപിലാവതാരം. അവിടെ നടെ ബ്രഹ്മനാൽ പ്രജാസർഗ്ഗത്തിങ്കൽ നിയുക്തനായിരുന്ന കർദ്ദമന്റെ വിവാഹം. ദേവഹൂതിക്ക സദൃശനായിരുന്ന ഭർത്താവിനെയന്വേഷിച്ചിരുന്ന മനു ദേവഹൂതിയേയുംകൊണ്ട് തേരിന്മേൽ കരേറി കർദ്ദമാശ്രമം പ്രാപിച്ച് ദേവഹൂതിയെ കർദ്ദമന്നു ഭാർയ്യയായി കൊടുത്ത പോയനന്തരം ദേവഹൂതിയാൽ ശുശ്രൂഷകൊണ്ടു പ്രസന്നനായിരുന്ന കർദ്ദമന്റെ അനുഗ്രഹത്താൽ സകലസമ്പൽസമൃദ്ധമായിരുന്നൊരു വിമാനത്തെ ലഭിച്ച് ദേവഹൂതി കർദ്ദമനോടുകൂടെ രമിച്ച് നാനാദേശങ്ങളിൽ പെരുമാറിയ കാലത്ത് കർദ്ദമങ്കൽനിന്നു ദേവഹൂതിയിൽ നവകന്യകമാരുടെ ഉല്പത്തി; ശ്രീകപിലാവതാരം. നവകന്യകമാരെ മരീച്യാദികൾക്ക കൊടുത്ത് കർദ്ദമൻ നിവൃത്തനായനന്തരം ദേവഹൂതി തത്വജ്ഞാനത്തെ അറിവാനായിട്ടൊണ്ട് ശ്രീകപിലനോട് വിചാരിച്ച കാലത്ത് ശ്രീകപിലൻ ദേവഹൂതിക്ക തത്വോപദേശംചെയ്തവാറവിടെ ബന്ധമോക്ഷലക്ഷണം, മനസ്സമാധാനം, വിഷയാഭിമുഖം, ബന്ധത്തിന്നീശ്വരാഭിമുഖം, മോക്ഷത്തിന്നു മനോജയം, മഹാസേവകൊണ്ട് ഭക്തിയെ ജയിച്ച് വൈരാഗ്യത്തെ ലഭിച്ച് ഭക്തിതാനെ ആശ്രയമായി ബ്രഹ്മോപാസനത്തിന്നു ചെയ്തു മോക്ഷം സാധിച്ചുവെന്നുകേട്ട് വിചാരിച്ചാൾ ദേവഹൂതി.

ഭക്തിയുടെയും യോഗത്തിൻേറയും സ്വരൂപമറിവാനായ്ക്കൊ
ണ്ടതിന്നുത്തരമായി ഭക്തിലക്ഷണം നടെ ചൊല്ലുന്നിതു്. ഗു
ണമയന്മാരായിരിക്കുന്ന ദേവകളിൽവെച്ചു് സാത്വികദേവ
കളേകാഗ്രമനസ്സു ഭക്തിയാകുന്നതു്. എന്നിട്ടു ഭക്തിയുടെ
മഹത്വം, പിന്നെ ഭക്തിയോടുകൂടിയിരിക്കുന്ന യോഗം മോ
ക്ഷസാധനമാകുന്നതു്. എന്നിട്ടു യോഗപ്രസംഗത്തിങ്കൽ മാ
യാസത്വം പ്രസംഗിച്ചേടത്തു് പ്രകൃതിപുരുഷന്മാരുടെ ലക്ഷ
ണം കേൾപ്പാനായിക്കൊണ്ടു് വിചാരിച്ചാൾ ദേവഹൂതി.
അതിന്നുത്തരമായരുളിച്ചെയ്താൻ ശ്രീകപിലൻ. പ്രകൃതില
ക്ഷണം നടെ ചതുർവ്വിംശതി തത്വങ്ങളുടെ കാരണം, പ്രകൃ
തിയാകുന്നതു് പ്രകൃതി ചേഷ്ടയെ വരുത്തി ശക്തികാലമാകു
ന്നതങ്ങനെയുള്ള കാലം പുരുഷൻെറ പ്രഭാവം പുരുഷന്നു്
വീര്യമാശ്രയമായി പ്രകൃതി മനസ്സിനെ സൃഷ്ടിക്കുന്നു. എന്നി
ട്ടു തത്വസൃഷ്ടി; മനസ്സിങ്കൽനിന്നു് അഹങ്കാരം. വൈകാരിക
തൈജസതാമസഭേദത്താൽ ത്രിവിധമതു്. വൈകാരിക
ത്തിങ്കൽനിന്നു മനസ്സു്, തൈജസത്തിങ്കൽനിന്നു ബുദ്ധീന്ദ്രിയ
ങ്ങളും താമസത്തിങ്കൽനിന്നു് ഭൂതങ്ങൾ. അങ്ങിനെ ചതുർവ്വിം
ശതി തത്വോല്പത്തി. ചതുർവ്വിംശതിതത്വങ്ങൾ തങ്ങളിൽ ശ
രിയായേടത്തു് ബ്രഹ്മാണ്ഡോല്പത്തി, ബ്രഹ്മാണ്ഡം വിരാട്ടി
ൻെറ ശരീരമാകുന്നതു്. അതിങ്കലിന്ദ്രിയാന്തഃകരണങ്ങളാസി
ഷ്ഠാതാക്കളോടുകൂടെ പ്രവേശിച്ചു് വിരാൾദേഹത്തിന്നു ചൈ
തന്യമുണ്ടാക്കിയവാറിങ്ങിനെ പ്രകൃതിലക്ഷണം ചൊല്ലീട്ടു പു
രുഷലക്ഷണം. പിന്നെ പുരുഷന്നു പ്രകൃതിലക്ഷണങ്ങളാൽ
സ്വതഃലേപമില്ലഹംകാരകൃതം ബന്ധം. അതുകൊണ്ടു കർമ്മ
മാർഗ്ഗങ്ങളിൽ പരിഭ്രമിക്കുന്നു. എന്നാൽ മനസ്സിനെ ഭക്തി
യോഗംകൊണ്ടു് വശത്തെച്ചെയ്യാനായിരിക്കണം. എന്നിട്ടു മ
നോജയത്തിന്നുള്ളുപായമനേകങ്ങളുള്ളവ ചൊല്ലീട്ടു് ഒടുക്ക
ത്തഷ്ടാംഗമായിരിക്കുന്ന യോഗം; അവിടെ ഭഗവാനെ ധ്യാ
നം, വിസ്തരാൽ ചൊല്ലുന്നിതു്. നീലോല്പലശ്യാമളമായി പ

കഞ്ജാരുണലോചനമായി പീതാംബരധാരിയായി ശ്രീവത്സ കൌസ്തുഭമകരകുണ്ഡലവനമാലാദി വിശേഷലക്ഷണലക്ഷ്മീമയമായി സർവ്വാഭരണാലംകൃതമായി ഭാഗവതമനോഭിരാമമായി സായുധചതുർഭുജരൂപമായിരിപ്പൊന്ന് രൂപമത്. ചുവന്ന ചില തിരുനയനങ്ങളാകുന്ന രജോഗുണംകൊണ്ട് ഭാഗവതാനുഗ്രഹങ്ങളെ സൃഷ്ടിക്കുന്നുവെന്നു തോന്നും; ധവളമായിരിക്കുന്ന സ്മിതമാകുന്ന സത്വഗുണംകൊണ്ടവറ്റെ പരിപാലിക്കുന്നുവെന്നു തോന്നും; കറുത്തിരുന്നളകങ്ങളാകുന്ന തമോ-ഗുണംകൊണ്ട് ഭാഗവതന്മാരുടെ പരിതാപങ്ങളെ സംഹരിക്കുന്നുവെന്നു തോന്നും; ഇങ്ങനത്തെ രൂപത്തിങ്കൽ മനസ്സിനെ ധരിപ്പാൻ അംഗന്തോറുമുള്ള ധ്യാനം. പിന്നെ നടെ ശ്രീപദങ്ങൾ, ധ്വജയങ്ങൾ, ശംഖ് ചക്രവജ്രാങ്കുശാദികരൂപികളായുള്ള രേഖകളോടുകൂടി അതിമനോഹരങ്ങളായുള്ളവയവങ്ങൾ; മരതകദണ്ഡസമങ്ങളായിരുന്ന കണങ്കാൽ, തിരുമുഴങ്കാൽ, തുഞ്ചട, പീതാംബരാലംകൃതമായിരുന്ന ജഘനചക്രം, ലോകമയമായിരുന്ന പത്മത്തിനുത്ഭവമായിരുന്ന നാഭിപ്രദേശം, ശ്രീവത്സലാഞ്ഛനമായിരുന്ന തിരുമാറിടം, കൌസ്തുഭാലംകൃതമായിരുന്ന തൃക്കഴുത്ത്, തിരുവായുധാലംകൃതമായിരുന്ന തിരുബാഹുക്കൾ, ചന്ദ്രികാസമാനമായിരുന്ന മന്ദസ്മിതംകൊണ്ട തിരുമുഖം, ഇങ്ങിനെ അംഗങ്ങളോരോന്നിലെ മനസ്സിനെ ഉറപ്പിച്ചുള്ളത് ധ്യാനം. തദനന്തരം സമാധിരൂപേണ ഉള്ളോരു സംസാരാതിക്രമം. ഇങ്ങിനെയുള്ളോരു യോഗാഭ്യാസംമനോജയമുള്ളവനെ ആവു—മനോജയത്തിന്നാശ്രയം ഭക്തി ഒന്ന്. എന്നിട്ടു ഭക്തിവിശേഷം. പിന്നെ താമസം, രാജസം, സാത്വികം, ഗുണാതീതം നാലുജാതി ഭക്തി അവിടെ ഭഗവാന്റെ മാഹാത്മ്യശ്രവണാദികളെക്കൊണ്ടു സൌഭാഗ്യൈകനിബന്ധനയായിട്ടുണ്ടാകുന്ന മനോവൃത്തി ഗുണാതീതഭക്തിയാകുന്നത് ഭാഗവതനാൽ പ്രാർത്ഥിക്കപ്പെടാതേയും മോക്ഷത്തെ കൊടുക്കും. ഈ ഭക്തിയോഗം നി

രപേക്ഷാധൎമ്മംകൊണ്ടെ സാധിക്കാവു. ഇങ്ങനെത്തെ ക്രിയാ രൂപഭക്തിയുള്ള പുരുഷനോളം മഹത്വമാൎക്കുമില്ല, എന്നിങ്ങി നെ ഭക്തിയോഗമാഹാത്മ്യം. ഭക്തിയില്ലാതവന്ന് രാഗദ്വേ ഷാദിപോകായ്കയാലുള്ള സംസാരബന്ധം അത്യന്തം ദുഃഖാ ത്മകം സംസാരമെന്നിരിക്കിലും മായാവിലാസങ്ങൊണ്ട് സ്വ ൎഗ്ഗനരകാദി ലോകങ്ങളെല്ലാററിലും സുഖപ്രതീതിയുണ്ടാക യാൽ രാഗം പോകുന്നു. എന്നിട്ട് രാഗവശാൽ പുണ്യപാ പമായിരുന്ന കൎമ്മങ്ങളെക്കൊണ്ട് സംസാരപരിഭ്രമണം. എ ന്നിട്ട് പാപഗതി. പിന്നെ മരണകാലത്ത് ദണ്ഡം, യമ ലോകപ്രാപ്തി, നരകഗതി. ഗൎഭവാസത്തിങ്കൽ താല്ക്കാലിക മായിരുന്ന തത്വജ്ഞാനമുദിച്ച വിവേകത്തോടുകൂടി ഉണ്ടാകു ന്ന ഭഗവജ്ജനനം. പിന്നെ ജാതനായുള്ളവന്നു മോഹത്തോ ടുകൂടിയുള്ളൊരു ശരീരപോഷണം. പിന്നേയും രാഗദ്വേഷാ ദി കൎമ്മങ്ങളെച്ചെയ്യുന്ന കൎമ്മഭേദത്തിന്നു തക്കവാറ് ഗതിവി ശേഷം. കൎമ്മമാൎഗ്ഗംകൊണ്ടു സംസാരഭ്രമമേ ഉള്ളു. എന്നി ട്ടു ഭക്തിമാൎഗ്ഗംകൊണ്ടെ കേവലം പുരുഷാൎത്ഥം സാധിക്കേ ണം. എന്നിങ്ങിനെ ശ്രീകപിലദേവൻ ദേവഹൂതി ക്ക് തത്വോപദേശം ചെയ്യുന്നവാറ് തദനന്തരം ജ്ഞാനത്തെ ലഭിച്ച ദേവഹൂതി ശ്രീകപിലനെ സ്തുതിച്ചവനാലനുജ്ഞാത യായി ദേഹാദിപ്രപഞ്ചത്തിങ്കലെ വസ്തുബുദ്ധിയെ അശേഷ മായിക്കളഞ്ഞ് സാക്ഷാൽ ആത്മതത്വോപാസനാപരമായി ദേശാന്തരങ്ങളിൽ പെരുമാറി ദേഹത്യാഗംചെയ്ത് പുരുഷാ ൎത്ഥം സാധിച്ചപ്രകാരമെന്നിങ്ങനെ ശ്രീകപിലദേവൻ ദേവ ഹൂതിക്ക ജ്ഞാനോപദേശം ചെയ്തവാറ്. എന്ന് തൃതീയസ്ക ന്ധംകൊണ്ടു ചൊല്ലിയപ്രകാരം.

## ചതുൎത്ഥസ്കന്ധം

പിന്നെ ചതുൎത്ഥസ്കന്ധംകൊണ്ട് വിസൎഗ്ഗത്തെ ചൊല്ലു ന്നു. വിസൎഗ്ഗം കാൎയ്യസംഭൃതി, ലോകവാസികളാകുന്ന ഭൂത

ങ്ങളുടെ ഉല്പത്തി, സ്വായംഭുവം മനുവിന്റെ വംശംകൊണ്ടു
വിടെ മനുകന്യകന്മാരുടെ വംശംകൊണ്ടു നടെ ആകൂതി,
ദേവഹൂതി, പ്രസൂതി എന്നു മൂന്നു കന്യകന്മാർ. ആകൂതിയെ
രുചിയാകുന്ന പ്രജാപതിക്കു കൊടുത്തു; അവിടെ ഭഗവാൻ
യജ്ഞനായവതരിച്ചു. യജ്ഞന്നു ദക്ഷിണയായ ഭാൎയ്യയിൽ പ
ന്ത്രണ്ടു (പന്തിരുവർ) തുഷിതന്മാർ, യജ്ഞൻ, സ്വായംഭുവ
മന്വന്തരത്തിങ്കലിന്ദ്രനായത്. ദേവഹൂതിയെ കൎദ്ദമന്നുകൊ
ടുത്തു. അവിടെ ഒമ്പതു കന്യകമാരുളരായി. കല, അന,
സൂയ, ശ്രദ്ധ, ഹവി, ഭൂ, ഗതി, ക്രിയ, അരുന്ധതി, ശാന്ത
ഇവരൊമ്പതിനേയും കൊടുത്തു പ്രജാപതിമാൎക്കു മരീചി, അ
ത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ,
ഭൃഗു, അംഗിരാവ് എന്നിവൎക്കു സന്തതിയുണ്ടായി. പ്രസൂതി
യെ ദക്ഷന്നു കൊടുത്തു. അവിടെ പതിനാറു കന്യകമാരു
ണ്ടായി. അവിടെ പതിമൂവ്വരെ ധൎമ്മദേവന്നു കൊടുത്തു; പിതൃ
ക്കൾക്കു കൊടുത്തു ഒരുത്തിയെ; അവൾക്കു സ്വധ എന്നു പേ
ര്. അഗ്നിഭഗവാന്നു കൊടുത്തു, അവൾക്കു സ്വാഹാ എന്നു
പേര്. ശ്രീമഹാദേവന്നു കൊടുത്തു ഒരുത്തിയെ, അവൾക്കു
സതി എന്നു പേര്. സതിദേവിയുടെ ചരിത്രം പിന്നെ വി
ദുരൎക്കറിയിക്കുന്നു മൈത്രേയൻ. ശ്രീമഹാദേവനും ദക്ഷപ്ര
ജാപതിയും തങ്ങളിലുള്ള വൈരത്തിന്നു കാരണമെന്തെന്നു വി
ദുരരുടെ ചോദ്യത്തിന്നുത്തരമായരുളിച്ചെയ്യുന്നു മൈത്രേയൻ.
പ്രജാപതിമാരുടെ സത്രത്തിങ്കൽ ദക്ഷപ്രജാപതി ചെന്നകം
പുക്കകാലത്തു ശ്രീമഹാദേവൻ പ്രത്യുത്ഥാനം ചെയ്യാഞ്ഞതു
മൂലം ക്രുദ്ധനായി ശപിച്ചാൻ ദക്ഷൻ. യജ്ഞത്തിങ്കലും ഹ
വിൎഭാഗമില്ലാതെ പോക എന്ന്. ദക്ഷാനുവൎത്തികളായിരു
ന്ന ബ്രാഹ്മണരേയും ശപിച്ചു ഭൃഗു ശിവഭക്തർ പാഷണ്ഡി
കളാമ്മാറ്. അവിടെനിന്നു ദക്ഷനും ശ്രീമഹാദേവനും പോ
യി; പ്രജാപതിമാരുടെ സത്രവും കഴിഞ്ഞു. ഇങ്ങിനെ ശി
വങ്കലെ ദ്വേഷം മൂൎച്ഛിച്ചു ചെയ്യുന്നേടത്തു ബൃഹസ്പതി സവ

ന്നമാകുന്ന യാഗം ആരംഭിച്ചു ദക്ഷൻ അവിടെ. ദക്ഷയാ
ഗോത്സവത്തിങ്കൽ മഹർഷികൾ പോകുന്ന കണ്ട് സതിദേവി
ക്കും ചെല്ലുവാനിച്ഛയുണ്ടായി. ആകയാൽ ഭഗവാനോടു
പ്രാർത്ഥിച്ചു; പിതാവിന്റെ യാഗത്തിങ്കൽ ചെല്ലുവാനും ബ
ന്ധുക്കളെക്കാണ്മാനും ആസ്ഥയോടു പുറപ്പെട്ടതു കണ്ട് ഭഗ
വാനും തടുത്തുനിന്നരുളിച്ചെയ്തു. ബന്ധുക്കളുടെയവിടെ വി
ളിക്കാതെയും ചെല്വൂ. ധിക്കാരിയാകുന്നു താൻ. ബന്ധുക്ക
ളും സ്നിഗ്ദ്ധന്മാരാകിലെ ബന്ധുക്കളാകയുള്ളു; നീ ദക്ഷന്റെ
പുത്രിമാരിൽ പ്രിയതമയായിരിപ്പൊരുത്തിയാകിലും, എങ്ക
ലെ ദ്വേഷംകൊണ്ടു നിന്നെ ആദരിക്കുന്നോനല്ല ദക്ഷൻ,
പോകായ്കമാറെന്റെ മതം. നീ ബലാൽ പോകിൽ നിന
ക്കൊതമല്ലെ എന്നതിന്നു ചൊല്ലാം. ബന്ധുക്കളാൽ സംഭാ
വിതരായിരിക്കുന്നവക്കേ വികാരമുണ്ടാവൂ. അതുതന്നെ മര
ണത്തിന്നു ഹേതുവാകുന്നത്; എന്നിങ്ങിനെയരുളിച്ചെയ്ത് മി
ണ്ടാതെ ഇരുന്നരുളി ഭഗവാൻ. ഇവൾക്കു പോകയിലാഗ്ര
ഹാതിശയമുണ്ടാകയാൽ രണ്ടു ജാതിയും മരണം നിശ്ചയം.
എന്നിട്ടു ദേവി ഭഗവാന്റെ വചനവും പോകയിലെ ആഗ്ര
ഹാതിശയവും കാരണമായിട്ട് പോവാനുമിരിപ്പാനു മരുതാ
ഞ്ഞിട്ടു ഒട്ടു നേരം പരിഭ്രമിച്ചാൾ. അനന്തരമാഗ്രഹത്താൽ
ബലാൽകൃതയായി താനെ പുറപ്പെട്ടു പോകുന്ന ദേവിയെക്ക
ണ്ടു ഭൂതഗണങ്ങളൊക്കെ പുറപ്പെട്ട് ദേവിയെ കാളമേൽ ക
രേററിക്കൊണ്ടു പോയി. അങ്ങിനെ പോയി ചെല്ലുന്ന സതീ
ദേവിയെക്കണ്ടു ദക്ഷനാദരിയാഞ്ഞതു നിമിത്തമായി മററുള്ള
ബ്രാഹ്മണരുമാദരിച്ചീല. അനന്തരം ദേവി ഈശ്വരനിമി
ത്തമായി ദക്ഷനാലാദരിയാതെയിരുന്ന ശരീരത്തിങ്കൽ വിര
ക്തയായി യോഗംകൊണ്ടു ശരീരത്യാഗംചെയ്തു. അതു കണ്ടു
ഭൂതഗണങ്ങൾ ദക്ഷവധത്തിന്നൊരുമ്പെട്ടു ചെല്ലുന്ന കാലത്ത്
അദ്ധ്വരം ചെയ്യുന്ന ഭൃഗുവാൽ സൃഷ്ടിക്കപ്പെട്ട ഋഭുക്കളാകുന്ന
ദേവകൾ ആട്ടിക്കളഞ്ഞാർ ഭൂതഗണങ്ങളെ. അപ്പോഴത്തെ

ല്ലാം ശ്രീനാരദവചനത്താൽ കേട്ടു കുപിതനായിരുന്ന ഭഗവാൻ പരമശിവൻ ജടകൊണ്ടു വീരഭദ്രമൂൎത്തിയെ സൃഷ്ടിച്ച് ദക്ഷവധത്തിന്നു നിയോഗിച്ചു. നിയുക്തനായ വീരഭദ്രൻ ഭൂതഗണങ്ങളോടുകൂടി ശൂലധാരിയായി ദക്ഷന്റെ യാഗശാല നോക്കി ചെല്ലുന്ന കാലത്ത് കിളൎന്നു പൊങ്ങുന്ന പൊടിപ്പരപ്പു കണ്ടു ബ്രാഹ്മണരെല്ലാം വിചാരിച്ചു, എന്ത് ഇപ്പൊടിപ്പരപ്പു കാരണമാകുന്നത്. അക്കാലം ചൊന്നാർ ബ്രാഹ്മണർ, ജഗദീശ്വരനായിരിക്കുന്ന ഭഗവാൻ വിഷയം എറിയോര, പരാധമെല്ലാം ചെയ്തിരിക്കുന്നത്. അതിന്റെ ഫലമിതെന്നു പറയുന്ന കാലത്തു രുദ്രാനുചരന്മാർ യാഗനിരോധന്മാരായി പ്രാഗ്വംശം പത്നിശാല സദസ്സ് അഗ്നീധ്രശാല പാത്രങ്ങൾ ഇവറ്റെ തകൎത്തു ചിലർ, തീക്കെടുത്തു ചിലർ, ഋഷികളെ പരിഭവിച്ചു ചിലർ, പത്നിമാരെ ഭത്സിച്ചു ചിലർ, ഓടുന്ന ഋഷികളേയും, ഋത്വിക്കുകളേയും ആട്ടിപ്പിടിക്കാമവരെ പിടിച്ചു കെട്ടി; മണിവാൻ ഭൃഗുവിനെ, വീരഭദ്രൻ ദക്ഷനെ, ചണ്ഡേശ്വരൻ പൂഷാവിനെ, നന്ദികേശ്വരൻ ഭഗവാനെ, ഇങ്ങിനെ പിടിച്ചു കെട്ടിയാർ. ശേഷിച്ചവരോടിപ്പോയിക്കളഞ്ഞു. ഭൃഗുവിന്റെ മീശപറിച്ചു ഭഗവാങ്കണ്ണും കളഞ്ഞു, പൂഷാവിന്റെ വേൽകളഞ്ഞു ദക്ഷന്റെ തലമുറിച്ചു ദക്ഷിണാഗ്നിയിൽ ഹോമിച്ചു; ഇങ്ങിനെ യാഗസംഹാരാനന്തരം വിഹിതരായിരുന്ന ദേവകളു മൃഷികളുമൊക്കെ ബ്രഹ്മലോകം പ്രാപിച്ച് ബ്രഹ്മനോടു വൃത്താന്തമറിയിച്ച കാലത്ത് അരുളിച്ചെയ്തു ബ്രഹ്മൻ. നിങ്ങൾ ഈശ്വരനെ നിരാസഞ്ചെയ്ക കൊണ്ട് അനൎത്ഥം വന്നു വെന്നാൽ, ഇനിയും ഈശ്വരനെ പ്രസാദിപ്പിക്ക. എന്നു ചൊല്ലി ദേവകളോടുകൂടി ശ്രീകൈലാസം നോക്കി എഴുന്നരുളി ശ്രീമഹാദേവനെക്കണ്ടു നമസ്കരിച്ചു ബ്രഹ്മൻ. അപ്പൊഴുത് ദേവകളു മൃഷികളുമൊക്കെ നമസ്കരിച്ചാർ. അപ്പൊഴുത് ആഗതനായ ബ്രഹ്മനെക്കണ്ട് ശിവൻ പരിജനത്തോടുകൂടി എഴുനീററു നമസ്കരിച്ചനന്തരം

ബ്രഹ്മൻ ശ്രീമഹാദേവനെ നാനാപ്രകാരമുള്ള സ്തുതികളെ ക്കൊണ്ട് സ്തുതിച്ചനിന്ന് ദക്ഷന്റെ ജീവനത്തേയും യജ്ഞ സമാപ്തിയേയും, യജ്ഞശേഷത്തെ ഭാഗമാക്കി കല്പിച്ച കൊടുത്തു. അനന്തരം പ്രസന്നനായി ദഗ്ദ്ധശിരസ്സായിരു ന്ന ദക്ഷന്റെ ശിരസ്സും അംഗഹീനരായുള്ള മഹത്തുകളുടെ അംഗങ്ങളും ഉപായവിശേഷങ്ങളെക്കൊണ്ടു കല്പിച്ച ബ്രഹ്മ നോടും ഋഷികളോടും ദേവകളോടുംകൂടി യാഗഭൂമിയിലേ ക്ക് എഴുന്നരുളി ദേവകൾ ഹവനീയപശുവിന്റെ ശിരസ്സി നെ ദക്ഷനു ശിരസ്സാക്കിയാർ. അവിടെ ജീവിച്ച ദക്ഷൻ, ഭക്തിയോടുകൂടി ഭഗവാനെ സ്തുതിച്ചാൻ. അങ്ങിനെ ശിവ നെ പ്രസാദിപ്പിച്ച്, ഋത്വിക്കുകളോടുമുപാദ്ധ്യായന്മാരോടു മ ഗ്നികളോടുംകൂടി വിച്ഛിന്നമായ യാഗത്തിന്ന് പ്രായശ്ചി ത്തം ചെയ്യാരംഭിച്ചവിടെ പ്രായശ്ചിത്തമായിട്ടു വൈഷ്ണവമാ യിരുന്ന പുരോഡാശം നിർവ്വചിച്ചേടത്ത് യജമാനനാൽ ധ്യാനം ചെയ്യപ്പെട്ടു ഭഗവാൻ വിഷ്ണുഃമേഘശ്യാമമായി, പീ താംബരധാരിയായി സർവ്വാഭരണാലംകൃതമായി ശ്രീവത്സ കൌസ്തുഭങ്ങൾ, ശ്രീഭഗവതി, എന്നുള്ള ലക്ഷണങ്ങളാൽ ല ക്ഷിതമായി, അഷ്ടബാഹുവായി, ശംഖചക്രങ്ങൾ ഗദാപ ത്മങ്ങൾ അസിചർമ്മങ്ങൾ ശരശാർങ്ഗങ്ങൾ എന്നീ തിരുവാ യുധങ്ങളോടുകൂടി ശോഭിക്കുന്നൊരു രൂപമവലംബിച്ച ശ്രീഗരു ഡന്മേൽ കയറിയെഴുന്നരുളിയ കാലത്ത് ദക്ഷൻ ഋത്വിക്കു കൾ, സദസ്യന്മാർ, രുദ്രൻ, ഭൃഗു, ബ്രഹ്മൻ, ഇന്ദ്രൻ, ഋഷി കൾ, സിദ്ധന്മാർ, യജമാനന്മാർ, ലോകപാലന്മാർ, യോ ഗേശ്വരന്മാർ, ഗന്ധർവ്വന്മാർ എന്നിവരെല്ലാമൊക്കെ നമസ്ക രിച്ച് ക്രമത്താലെ സ്തുതിപ്പതും ചെയ്താർ. അനന്തരം ദക്ഷ നോട് അരുളിച്ചെയ്തു ഭഗവാൻ ശ്രീനാരായണൻ. ബ്രഹ്മ നെന്നും ശിവനെന്നും ഞാനെന്നുമൊരു ഭേദമില്ല; ഒന്നത്രെ പട്ടാങ്ങിങ്കൽ; ഔപാധികങ്ങളായിരിക്കുന്ന ജഗൽസർഗ്ഗാദി ഹേതുവായിട്ടൊന്നിത്രെയുള്ളൂ എന്നാൽ ഭേദം കാണുന്നത്

മോഹമത്രെ. അഭേദമായിക്കാണുന്നവൻ പുരുഷാൎത്ഥം സാ
ധിക്കുന്നത്. എന്നിങ്ങിനെ അരുളിച്ചെയ്തു മറഞ്ഞരുളി ഭഗ
വാൻ. അനന്തരം ദക്ഷനും യാഗഞ്ചെയ്തു മുടിച്ചവഭൃതസ്നാ
നഞ്ചെയ്തു അനന്തരം ദക്ഷയാഗത്തിങ്കൽ ദേഹത്യാഗം ചെ
യ്തു സതീദേവി ഹിമവാനു പുത്രിയായവതരിച്ചു; ഉമ എന്ന
തിരുനാമത്തോടുംകൂടി ശ്രീമഹാദേവനു ഭാൎയ്യയായി ജനിച്ചു;
എന്നിങ്ങിനെ മനുകന്യകമാരുടെ വംശം. ഇടയുടെ ധൎമ്മ
സന്തതിയെ ചൊല്ലീട്ടനന്തരം മനുപുത്രനായിരുന്ന ഉത്താന
പാദന്റെ വംശം ചൊല്ലുന്നു. ഉത്താനപാദനിരിവർ ഭാ
ൎയ്യമാരായവർ. സുനീതിയും സുരുചിയും എന്നിരിവരുടെ നാ
മം സുരുചിയുടെ പുത്രനുത്തമൻ; അവനെയൊരുനാൾ രാ
ജാവു മടിയിലാമ്മാറു വെച്ചുകൊണ്ടു ലാളിച്ചിരിക്കുന്ന കാല
ത്തു സുനീതിപുത്രൻ ധ്രുവൻ മടിയിൽ കരേറുവാൻ ചെല്ലുന്ന
തു കണ്ടു രാജാവാദരിയാഞ്ഞ കാലത്തു ചൊന്നാൾ സുരുചി.
എന്തെടോ പുത്രാ നീ രാജാവിന്റെ സിംഹാസനത്തിന്മേൽ
കരേറുവാൻ യോഗ്യനല്ല; എന്റെ ഉദരത്തിങ്കൽ ജനിക്കാ
യ്ക ഹേതുവാകുന്നത്. എന്നാൽ നിനക്കും സിംഹാസനത്തി
ന്മേലിരിക്കുവാനിച്ഛയുണ്ടെങ്കിൽ തപസ്സുകൊണ്ടു വിഷ്ണുഭഗവാ
നെ പ്രസാദിപ്പിച്ച് എന്റെ ഉദരത്തിങ്കൽനിന്നു ജനിക്ക.
എന്നിങ്ങിനെ മാതൃസപത്നിയുടെ പരുഷവചനത്തെക്കേട്ടു ക്രു
ദ്ധനായി ദീൎഘശ്വാസത്തോടുകൂടി നോക്കി. രാജാവിനെ
വിട്ടുകളഞ്ഞു മാതാവിന്റെ സമീപത്തെ പ്രാപിച്ചു കരഞ്ഞു
തുടിയാൻ ധ്രുവൻ. അക്കാലത്ത് കരഞ്ഞതിയഞ്ഞുന്ന ബാല
നെ മടിയിൽവെച്ചു ദുഃഖകാരണത്തെ വിചാരിച്ചാൾ സുനീ
തി. അപ്പൊഴത്തു ചൊന്നാർ പൌരന്മാർ. സുരുചിയുടെ പ
രുഷഭാഷണങ്ങളെ കേട്ടു മുറയിടുന്ന പുത്രനെന്നു കേട്ടു ദുഃഖ
ത്തോടുകൂടി വിവേകിച്ചു ചൊന്നാൾ. പട്ടാങ്ങത്രെ സുരു
ചി ചൊല്ലിയത്; എന്നെ തന്റെ ഭാൎയ്യയെന്നു ചൊല്ലു
വാൻ നാണമാം രാജാവിന്; എത്രയും ദുൎഗ്ഗയായിരിപ്പൊരു

ത്തിയല്ലൊ ഞാൻ; എന്റെ പുത്രനല്ലൊ നീ. അങ്ങനെത്തെ
നിനക്ക ഭഗവത്സെവകൊണ്ടുണ്ടാകിലെ സിംഹാസനമുള്ളു. ഭ
ഗവത്സെവകൊണ്ടത്രെ സൎവ്വലോകത്തിന്നുമഭിപ്രായസിദ്ധിവ
രുന്നു. അങ്ങിനെത്തെ ഭഗവാന്റെ തപസ്സുകൊണ്ടു സെവിക്ക
നീ. എന്നു മാതാവിന്റെ വചനം കെട്ടു തപസ്സിങ്കൽ കൃത
നിശ്ചയനായി പുറപ്പെട്ടാൻ ധ്രുവൻ. വഴിയിൽനിന്നു ശ്രീ
നാരദനെക്കണ്ടു ശ്രീനാരദനാൽ യുക്തങ്ങളായ വചനങ്ങളെ
ക്കൊണ്ടു പരീക്ഷിക്കപ്പെട്ടു തപസ്സിങ്കലെ ഉറപ്പറിഞ്ഞനന്തരം
ശ്രീനാരദമ്പക്കൽനിന്നുപദെശത്തെ ലഭിച്ചു തപസ്സിന്നായ്ക്കൊ
ണ്ടു പൊയി മധുവനം പ്രാപിച്ചാൻ ധ്രുവൻ. അനന്തരം
പുത്രപരിത്യാഗംകൊണ്ടു പരിതപ്തനായിരുന്ന ഉത്താനപാ
ദൻ ശ്രീനാരദവചനം കെട്ടാശ്വസിച്ചു ധ്രുവൻ വരവത്തും പാ
ൎത്തിരുന്നാൻ. ധ്രുവനും മധുവനത്തിങ്കൽനിന്നു സ്നാനം ചെ
യ്തു അന്നെ രാത്രി ഉപാസിച്ചു തപസ്സിന്നാരംഭിച്ചാൻ. മുമ്മൂ
ന്നു ദിവസം കൂടുമ്പൊളൊരിക്കൽ ഓരൊ ഫലങ്ങളെ ഉപ
യൊഗിക്കുവ്രതമായി തപസ്സും ചെയ്താനൊരു മാസം; രണ്ടാം
മാസത്തിങ്കൽ ആറു ദിവസം കൂടുമ്പൊൾ തൃണപൎണ്ണങ്ങൾ
പഴുത്തു കൊഴിയുന്നവറെറ. മൂന്നാമ്മാസത്തിൽ ഒമ്പതു ദിവ
സം കൂടുമ്പൊൾ ജലംകൊണ്ടു നാലാമ്മാസത്തിൽ പന്ത്രണ്ടു
ദിവസം കൂടുമ്പൊൾ വായു ഭക്ഷണം ചെയ്തു തപസ്സുകൊണ്ടു
പ്രാണജയഞ്ചെയ്തിന്ദ്രിയങ്ങളെ ജയിച്ചു ബ്രഹ്മൊപാസനപര
നായിനിന്നു; അഞ്ചാമ്മാസത്തിൽ സ്ഥാണുസമാനനായി നി
ന്നാൻ. അങ്ങിനെ ഉപാസിക്കുന്നവൻ സമസ്തത്തെയും ഭഗ
വന്മയമായി കണ്ടാൻ. അങ്ങിനെ ബ്രഹ്മൊപാസനഞ്ചെയ്യു
ന്ന ധ്രുവൻ പ്രാണവായുവിനെ അടക്കുന്ന കാലം അതു കെ
ട്ടു സൎവ്വഭൂതങ്ങൾക്കും ശ്വാസമടങ്ങിയതു നിമിത്തം ദെവകൾ
വിഷ്ണുഭഗവാനെക്കണ്ടു ശരണം പ്രാപിച്ചാർ. അരുളിച്ചെയ്തു ഭ
ഗവാൻ, ഉത്താനപാദപുത്രൻ പ്രാണനിരോധഞ്ചെയ്തു എ
ന്നെ ഉപാസിക്കുന്നൊൻ; അതു നിങ്ങളുടെ പ്രാണനിരോധ

ത്തിന്നു നിമിത്തം. എന്നാലതു ഞാനൊഴിക്കുന്നുണ്ട് എന്നു ഭഗവാനരുൾ ചെയ്തതു കേട്ടു പ്രസന്നരായിരുന്ന ദേവകൾ ഭഗവാനെ നമസ്കരിച്ച് യഥാഗതം പോയാർ. അനന്തരം ഭഗവാനും ഗരുഡന്മേലാമ്മാറു കരേറി മധുവനം നോക്കി എഴുന്നരുളി. അപ്പൊഴത് ധ്രുവനും എഴുന്നരുളിയ ഭഗവാനെക്കണ്ടു ഭക്തിയോടുംകൂടി നമസ്കരിച്ചു, സ്തുതിപ്പാനറിയാഞ്ഞ കാലത്തു ഭഗവാനാൽ വാഗൈഭവം പ്രാപിതമായിരുന്നിട്ടു ബഹുവിധമായിരുന്ന സ്തുതികൊണ്ടു സ്തുതിച്ചാൻ. യാവനൊരു ഭഗവാനെൻെറ ഹൃദയത്തിങ്കലകംപുക്കു വാക്കിനെ ഉണത്തിയത്, യാവനൊരു ഭഗവാൻ സർവ്വലോകത്താലപരിച്ഛിന്ന മഹിമാവായിരുന്ന് സർവ്വലോകത്തിന്നും സർവ്വാനുഗ്രഹങ്ങളെ ചെയ്യുന്നത് അങ്ങിനത്തെ ഭഗവാനു നമസ്കാരം. എന്നെവമാദികളെക്കൊണ്ടുള്ള സ്തുതികൊണ്ടു സ്തുതിക്കപ്പെട്ട ഭഗവാൻ പ്രസന്നനായി വരങ്ങളെ അനുഗ്രഹിച്ചു. ഇരുപത്താറായിരം വർഷം രാജ്യം പരിപാലിക്കുമാറും സ്വധർമ്മം ചെയ്തവസാനത്തിങ്കൽ ഈശ്വരോപാസനകൊണ്ടു ധ്രുവലോകം പ്രാപിക്കുമാറും ഭഗവാനനുഗ്രഹിച്ച് ഭഗവാനെഴുന്നരുളി. അനന്തരം ധ്രുവൻ മോക്ഷത്തെ വരിച്ചു കൊള്ളാഞ്ഞതുകൊണ്ട് പശ്ചാത്താപയുക്തനായി സ്വന്തപുരം പ്രാപിച്ചാൻ ധ്രുവൻ. അക്കാലം ഉത്താനപാദൻ തികഞ്ഞ ഹർഷത്തോടുംകൂടി തേർമ്മേൽക്കരേറി പരിജനത്തോടുംകൂടി പുറപ്പെട്ട് എതിരേറ്റുകൊണ്ടാൻ. ധ്രുവനു മവ്വണ്ണമെ മാതാപിതാക്കന്മാരെക്കണ്ട് അഭിവാദ്യം ചെയ്ത് അവരുടെ അനുജ്ഞകൊണ്ടു ഗോപുരത്തിലകംപുക്കു പിതാവിനാലത്യന്തം ലാളിതനായി വർത്തിക്കുന്നവൻ പിതാവു വനത്തിന്നു പോയനന്തരം രാജ്യം പരിപാലിച്ചാൻ. ശിംശുമാരപ്രജാപതിയുടെ പുത്രിഭ്രമിതിയെ വിവാഹം ചെയ്ത് അവളിൽ കല്പനെന്നും വത്സനെന്നും ഇരിവർ പുത്രരുളരായി. പിന്നെ വായുവിൻെറ പുത്രിയെ വിവാഹം ചെയ്ത് അവളിൽ ഉല്കലനെന്നുമൊരു പുത്ര

നളനായാൻ. ഉത്തമൻ വിവാഹം ചെയ്യുംമുന്നെ നായാട്ടി
ന്നു പോയേടത്ത് ബലാധികനായിരുന്നോരു രാക്ഷസനോടു
യുദ്ധം ചെയ്തേടത്ത് അവനാൽ കൊല്ലപ്പെട്ടാൻ. അവ
ന്റെ മാതാവു സുരുചി നായാട്ടിന്നു പോയ പുത്രനെ കാ
ണാഞ്ഞു ദുഃഖിതയായവനെ ആരാഞ്ഞു പെരുമാറുന്നവൾ
കാട്ടുതീപ്പിടിച്ചു വെന്തുപോയാൾ. അതു കേട്ടു ധ്രുവൻ തേ
ർമ്മേൽ കരേറി അളകയുമെടുത്ത് അവിടെ നിന്നു പുറപ്പെട്ടു
യക്ഷരാക്ഷസന്മാരുടെ നൂറായിരത്തിമുപ്പതിനായിരം പടയോ
ടുംകൂടി പരാക്രമിച്ചു യക്ഷരാക്ഷസന്മാരെ കൊന്നൊടുക്കി
നാൻ. അക്കാലത്ത് അവരുടെ വധം കണ്ടു ഭഗവാനും
കാരുണ്യത്തോടുകൂടെ എഴുന്നരുളി യുക്തിയുക്തങ്ങളായിരിക്കു
ന്ന നാനാവചനങ്ങളെക്കൊണ്ടു ധ്രുവന്റെ യുദ്ധമൊഴിച്ചവ
നാൽ വന്ദിതനായി യഥാഗതമെഴുന്നള്ളത്തുചെയ്തു. അന
ന്തരം യുദ്ധനിവൃത്തനായവനെക്കണ്ടു പ്രസന്നനായിച്ചെന്നു
യുദ്ധാദിവൈരമെല്ലാം ഈശ്വരമയമത്രെ, നീയല്ല — എന്ന
രുളിച്ചെയ്ത് വരങ്ങളെ അനുഗ്രഹിപ്പൂതുചെയ്തു ധ്രുവനു; ഭഗ
വാനിലുറച്ച ഭക്തിയെ വരിച്ചു തന്റെ പുരത്തെ പ്രാപിച്ച്
യാഗാദികർമ്മങ്ങളെക്കൊണ്ടു ജയിച്ച് ഇരിപത്താറായിരത്താ
ണ്ടു രാജ്യം പാലിച്ചാൻ ധ്രുവൻ. അനന്തരമുല്ക്കലന്ന് രാജ്യ
ത്തെ കൊടുത്തു നിവൃത്തനായി വിശാലയെ പ്രാപിച്ച് അവി
ടെ ഇരുന്ന് ഭഗവാനെ ഉപാസിച്ച സുനന്ദനന്ദന്മാരാൽ
കൊണ്ടു രക്ഷപ്പെട്ട തേർമ്മേൽകരേറി അവരാൽ മധുരസംഭാ
ഷണാദികളെക്കൊണ്ടു പൂജിതനായി മേല്പോട്ടുപോയി ത്രൈ
ലോക്യത്തെ അതിക്രമിച്ച് ജോതിശ്ചക്രത്തിന്നാധാരമായിരു
ന്ന ലോകത്തെ പ്രാപിച്ച് സകല ജനത്താലഭിവന്ദിതനായ
വിടെ വസിച്ചാൻ. ഇങ്ങിനെ ധ്രുവന്റെ ചരിതത്തെ പ്ര
ചേതാക്കളുടെ സത്രത്തിങ്കൽ ശ്രീനാരദൻ ഗാനഞ്ചെയ്തു. എ
ന്നു കേട്ടു പ്രചേതാക്കളെ ഉള്ളവണ്ണമറിവാനായിക്കൊണ്ടു വി
ചാരിച്ചാൻ വിദുരൻ. അരുളിച്ചെയ്താൻ മൈത്രേയൻ. അ

വിടെ ധ്രുവന്റെ വംശത്തിങ്കലുള്ള ചിലർ പ്രചേതാക്കൾ എ
ന്നു ചൊല്ലുവാൻ ധ്രുവന്റെ വംശത്തെ ചൊല്ലുന്നു നടെ പ്ര
ജകളെല്ലാംകൂടി വത്സരനെ രാജാവാക്കി അവന്റെ പുത്രൻ
പുഷ്പാർണ്ണൻ; അവന്റെ പുത്രൻ വ്യുഷ്ടി; അവന്റെ പുത്ര
ന്മാർ രണ്ടു പേർ സൎവ്വതേജാവെന്നും ചക്ഷുസ്സ് എന്നും; അ
വന്റെ പുത്രൻ വെനൻ; അവന്റെ പുത്രനംഗൻ; അശ്വ
മേധംകൊണ്ടു ജയിക്കുന്ന കാലത്തു ഹവിൎഭാഗത്തിന്നു ദേവ
കൾ വരാഞ്ഞ് അതിനെ ഋത്വിക്കുകളുടെ വചനത്താൽ കേട്ടതി
ന്റെ കാരണമറിവാനായിട്ടു സദസ്യന്മാരോടു വിചാരി
ച്ച കാലത്തു ചൊന്നാർ സദസ്യന്മാർ. നിനക്കു സന്തതിയി
ല്ലായ്കകൊണ്ടു ഹവിൎഭാഗം പരിഗ്രഹിയായിന്നു ദേവകൾ.
എന്നാൽ നീ വിഷ്ണുഭഗവാനെ യജിച്ച് സന്തതിയെസ്സാധി
ച്ചാലുള്ള ശേഷം ദേവകൾ ഹവിൎഭാഗം പരിഗ്രഹിക്കുന്നോർ.
എന്നിങ്ങിനെ സദസ്യന്മാരുടെ വചനം കേട്ടംഗൻ പുത്രകാ
മേഷ്ടി ചെയ്യുന്നേടത്ത് ഒരു ദിവ്യ പുരുഷനഗ്നികുണ്ഡത്തിൽ
നിന്നു പുറപ്പെട്ടൊരു പൊന്നിമ്പാത്രത്തിൽ നിറച്ചു പായസ
ത്തെ കൊടുത്തു; അംഗനതിനെ വാങ്ങിക്കൊണ്ട് ഹൎഷാതി
ശയംകൊണ്ടു സുനീതിയാകുന്ന ഭാൎയ്യ കയ്യിൽ കൊടുത്താൻ.
അവളുമതിനെ വാങ്ങിക്കൊണ്ട് പ്രാശിച്ച് ഭൎത്താവിങ്കൽനി
ന്നു ഗൎഭത്തെ ലഭിച്ച് അവനെന്നു പേരായിരിപ്പോരു പുത്ര
നെ പ്രസവിച്ചാൾ അവൾ; മൃത്യുവിന്റെ ദൌഹിത്രനാകയാ
ലും തനിക്കു കാരണമായിരുന്ന ഹവിസ്സ് ശുദ്ധമാകയാലും
അധാൎമ്മികനായി ഭവിച്ചാൻ. അവന്റെ ധൎമ്മത്തെയറി
ഞ്ഞംഗൻ നാനാജാതിയായുള്ള പായങ്ങളെക്കൊണ്ട് വ്യാപ
രിച്ച് ഒന്നുകൊണ്ടു മവന് രാജ്യമടങ്ങാഞ്ഞത്യന്തദുഃഖിതനാ
യിട്ടു ശരീരാദികളിൽ വൈരാഗ്യയുക്തനായി പുറപ്പെട്ടു പോയ
നന്തരം ഋഷികളെല്ലാംകൂടി വിവേകിച്ച് അരാജകമായ ഭൂ
തലത്തിങ്കൽ വെനനെ രാജാവാക്കിയാർ. ഉഗ്രശാസനനാ
യിരുന്ന വേനൻ രാജാവെന്നു കേട്ട് ദുഷ്ടരായുള്ള ജനന്മാൎക്കു

ക്ഷിച്ചു. വേനനഭിമാനംകൊണ്ട് പ്രജകളെല്ലാവരുംതന്നെ സേവിക്കേണമെന്നു ചൊല്ലി ഭഗവത്സേവ ഒഴിച്ചു ഭൂതലത്തിങ്കലെ ധൎമ്മഹാനി നിമിത്തമായി മഹൎഷികളെല്ലാവരുംകൂടി സേവിച്ച് ധൎമ്മസ്ഥാപനത്തിന്നായ്ക്കൊണ്ട് വേനനോട് സാമദാനഭേദദണ്ഡങ്ങളാകുന്ന ഉപായങ്ങളെക്കൊണ്ടു പറഞ്ഞവനേതുമാദരിയാഞ്ഞവനെ ഹുങ്കാരംകൊണ്ടു വധിച്ചാർ. അങ്ങിനെ ഋഷികളാശ്രമം നോക്കി പോയനന്തരം ഹതനായ പുത്രന്റെ ശവശരീരത്തെ വിദ്യാബലംകൊണ്ടു രക്ഷിച്ചാൾ സുനീതി. അക്കാലത്ത് സരസ്വതീതീരത്ത് പീഡിതമായ ലോകത്തെക്കണ്ടു വിവേകിച്ച് അരാജകമായിരുന്ന ഭൂതലത്തിങ്കൽ രാജാവിനെ ഉണ്ടാക്കുവാൻ ഇവന്റെ ശവത്തിന്മേൽ തുടകടഞ്ഞാൾ. അവിടെ വിരൂപനായി കറുത്ത കുറിയൊരു പുരുഷനുളവായാൻ. അവൻ മുനികളെ തൊഴുത് നമസ്കരിച്ച് ഞാനെന്തെന്നു ചെയ്യേണ്ടുവതെന്നു ചോദിച്ച കാലത്ത് നിഷദ എന്നു മുനികൾ ചൊല്ലുകയാൽ അവൻ നിഷാദനായി ഭവിച്ചാൻ.

# ചരിത്രരേഖകൾ

—*—

1012-ാമതിൽ എളങ്കുന്നപ്പുഴ ക്ഷേത്രം പണിവകക്കു മുറിച്ച നാലു തേക്കു തടികൾ വരാപ്പുഴ പ്രവൃത്തിയിൽനിന്നു കൊണ്ടുപോകുമ്പോൾ എളങ്കുന്നപ്പുഴ താചരതോട്ടിൽവെച്ചു കൊച്ചിസ്സൎക്കാർകാൎയ്യസ്ഥന്മാരായ മുണ്ടങ്ങാട്ടു പഴിഞ്ഞേരി മേനോൻ മുതൽ പേര് മേപ്പടി തടികളെ പിടിച്ച് ആദ്യംതന്നെ മേപ്പടി മേനോന്റെ വീട്ടിലേക്കു കൊണ്ടുപോകയും, പിന്നത്തിൽ അഴിക്കൽ ഠാണാവിൽകൊണ്ടു ചെന്നു വെക്കുകയും; 1008-ാമതിൽ വീണ്ടും ചില തടികൾ മേപ്പടി പ

ണിക്കായിട്ടു കൊണ്ടുപോകുമ്പോൾ കൊച്ചി സർക്കാര് ഞാറക്കൽ ചവുക്കയിൽ തടവു ചെയ്കയും, 1012-ാമതിൽ താവരതോടു വെട്ടുന്നതിന്ന് ഏഴിക്കരെ മാസ്റ്റടി അയ്യപ്പനെ പറഞ്ഞയച്ചപ്പോൾ ആ പ്രവൃത്തിയിലെ കണക്കെഴുത്ത് അയ്യപ്പമേനോൻ മുതൽ പേര് വന്നു മേപ്പടിയാനെ പിടിച്ചു തടവിലാക്കുകയും, പിന്നത്തതിൽ വളരെ അദ്ധ്വാനം കഴിച്ചതിന്റെ ശേഷം അയാളെ വിട്ടയക്കുകയും മേപ്പടി 1012-ാമതിൽ കണ്ടെഴുത്തു തുടങ്ങിയപ്പോൾ ഓച്ചംതുരുത്ത് കണ്ടെഴുതുന്നതിന്ന് ഏഴിക്കരെ പ്രവൃത്തിയിലേക്കു കണക്കെഴുത്ത് കൃഷ്ണപിള്ള മുതൽ പേരെ നിയമിക്കയും; അതിന്റെ ശേഷം മീനമാസം 26-ാംനു- വയ്പിൽ പ്രവൃത്തിയിലെ പാർവ്വത്യക്കാരൻ മുതൽ പേര് മേൽപറഞ്ഞ കൃഷ്ണപിള്ള മുതൽപേരുടെ പക്കൽനിന്നു സർക്കാരു കണക്കുകളും അളക്കുന്ന സാമാനങ്ങളും ബലമായിട്ട് എടുത്തുകൊണ്ടുപോകയും അവരെ തടവിലാക്കുകയും പിന്നത്തതിൽ സർക്കാര് കണക്കുകൾ മടങ്ങി കൊടുക്കാതെ തടവിലിട്ടവരെ മാത്രം വിട്ടയക്കുകയും ചെയ്തിരിക്കുന്നു.

* * *

ഏഴിക്കരെ പ്രവൃത്തി നെടുങ്ങാട്ടിൽ 998-ാമാണ്ടിൽ പണിയിപ്പിച്ചിട്ടുണ്ടായിരുന്ന ഒരു കാവൽപ്പുര കൊച്ചി തഹശീൽദാരുടെ കല്പനപ്രകാരം പൊളിച്ചു കായലിൽ ഇടുകയും, കാവൽക്കാരായിരുന്ന കുഞ്ഞൻ മുതൽപേരെ പിടിച്ചു തടവിലിടുകയും ചെയ്തിരിക്കുന്നു. ഇത് 1013-ാമാണ്ട് മീനമാസം 26-ാംനു-യാണുണ്ടായത്. 1005-ാമാണ്ട് ധനുമാസം 6-ാംനു- മേൽപറഞ്ഞ തഹശീൽദാരും മുളവുകാട്ടു പാർവ്വത്യക്കാരൻകൂടിചേരാപ്പുഴ മണൽപ്പുറത്തുണ്ടായിരുന്ന കാവൽപ്പുര നശിപ്പിക്കുകയും, ആ സ്ഥലത്തുണ്ടായിരുന്ന ശിപായികളേയും കാവൽക്കാരേയും വളരെ കയ്യേററങ്ങൾ ചെയ്തു മുറിവുകൾ ഏല്പിക്കയും 1008-ാമതിൽ പുകയില കുത്തകക്കാരനേ

യും അയാളുടെ വക പുകയിലയേയും ചുക്കടിക്കാട്ട ഡാണാ മുതൽപ്പേര് പിടിച്ചുകൊണ്ടു പോയതിന്റെ ശേഷം മേപ്പടി കുത്തകക്കാരനേയും കടമങ്ങലത്തു ക്ഷൌരക്കാരൻ നാരായണനേയും കൊടുങ്ങല്ലൂര് മുതൽപ്പേര് ഏറിയ ഭേദ്യങ്ങൾ ചെയ്തു തടവിൽ പാർപ്പിക്കയും അവര് അവിടെവെച്ചു മരിച്ചുപോകയും ചെയ്തിരിക്കുന്നു.

* * *

എളങ്കുന്നപ്പുഴ ക്ഷേത്രത്തിൽ കാവലായിട്ടു നിശ്ചയിച്ചിട്ടുണ്ടായിരുന്ന മലയാംഗാട്ടു ശിപായികൾക്കു വെക്കുന്നതിന്നും മറ്റും ഒരു പുരപണിയിപ്പിക്കുന്നതിന്നുള്ള സാമാനങ്ങൾ കൊണ്ട് 1015-ാമതിൽ എഴിക്കരെ പ്രവൃത്തിയിലെ മാസ്സടിക്കാരൻ മുതൽപേര് മേപ്പടി ക്ഷേത്രത്തിലേക്കു പോയപ്പോൾ വഴിയിൽ പാർവ്വത്യക്കാരനും മറ്റുംകൂടി അവരെപ്പിടിച്ചു കയ്യേറങ്ങൾ ചെയ്തിരിക്കുന്നു.

* * *

എഴിക്കരെ പ്രവൃത്തിയിൽ താമരവട്ടം എന്നു പേരു വിളിക്കപ്പെട്ടതും പാലിയത്തു മേനോൻ അനുഭവിച്ചുവന്നിരുന്നതും ആയ ഒരു നിലംവെട്ടി പൊക്കി പറമ്പാക്കിയതിന്റെ ശേഷം പുതുവലായിട്ട് ഈ സർക്കാരിൽ ജമപതിക്കയും 1016-ാമാണ്ടു ചിത്തിരമാസത്തിൽ കൊച്ചിസർക്കാരിൽനിന്നു മേപ്പടി സ്ഥലത്തുണ്ടാക്കീട്ടുണ്ടായിരുന്ന ഒരു കാവൽപ്പുര ഈ സർക്കാരായിട്ടു പൊളിച്ചു മാറുകയും ഉടനെതന്നെ കൊച്ചിസർക്കാർ വേറെ ഒരു കാവൽപ്പുര ആ സ്ഥലത്തു പണിയിപ്പിക്കയും അതു മുതൽക്കു ചാത്തനാട്ട് ചൌക്കയിലേക്കു കൊണ്ടുപോകുന്ന ചരക്കുകളെ തടവുചെയ്ത് കൊച്ചിയിലേക്കയച്ച് ചുങ്കം പിരിപ്പിച്ചു വന്നിരിക്കുന്നതുകൂടാതെ മേപ്പടി കാവൽക്കാർ നെടുങ്ങാടുദേശത്ത് കുടിയാന്മാർക്കു വളരെ സുഖക്കേട് വരുത്തുകയുംചെയ്തിരിക്കുന്നു.

* * * * * * *

ഏഴിക്കരപ്രവൃത്തിയിൽ നെട്ടൂരാട്ട മുതലായ ദേശങ്ങളിൽ കരം പിരിക്കുന്നതിന്നും ചാരായകുത്ത കപ്പണത്തിന്നു വീഴ്ച വരുത്തിയിരിക്കുന്ന കുടിയാന്മാരുടെ പുരകളിൽ പരസ്യം പതിക്കുന്നതിന്നും ഏഴിക്കരെ പ്രവൃത്തിയിലെ കണക്കെഴുത്തു മേനേയും മാസ്സുടി അയ്യപ്പൻപിള്ളയേയും വേറെ ചിലരേയും നിശ്ചയിച്ച് അവർ അതിന്നായിട്ട ചെന്നതിന്റെ ശേഷം വയ്പിൽ പ്രവൃത്തിയിലെ കണക്കെഴുത്ത് രാമുണ്ണിമേനോൻമുതൽപേർവന്നു മേൽപ്പറഞ്ഞ കാൎയ്യസ്ഥന്മാരുടെ കല്പനപ്രകാരം കരം ഒടുക്കിക്കുന്നതിന്നായിട്ട വരുത്തിനിൎത്തീട്ടുണ്ടായിരുന്ന കുടിയാന്മാരെ ഓടിച്ചുകളകയും സൎക്കാർവക കണക്കുകളേയും പരസ്യങ്ങളേയും ബലമായിട്ട് എടുത്തുകൊണ്ടുപോകയും പ്രവൃത്തി കണക്കെഴുത്ത് കൃഷ്ണമേനേയും മാസ്സുടി അയ്യപ്പനേയും കയ്യേററം ചെയ്ത് കൊച്ചി സൎക്കാർവക നെട്ടൂരാട്ടധാണാവിൽ ആക്കുകയും മൂന്നു ദിവസം കഴിഞ്ഞതിന്റെ ശേഷം എറണാകുളത്തു ധാണാവിൽകൊണ്ടുപോയി ഇടുകയും പിന്നതിൽ അവരെ വിട്ടയക്കുകയും ചെയ്തിരിക്കുന്നു.

* * * * * * *

അത്തുത്തി തൎക്കം തീൎക്കുന്നതിന്നായിട്ട് ഈ സൎക്കാരിൽനിന്നു നിശ്ചയിച്ചിട്ടുണ്ടായിരുന്ന മേലെഴുത്ത് അനന്തപ്പിള്ള 1024-ാമതിൽ എളങ്കുന്നപ്പുഴെ ക്ഷേത്രത്തിലെ ആറാട്ടുഘോഷം കാണുന്നതിന്നായിട്ട പോയപ്പോൾ ആ മേലെഴുത്തുപിള്ളയേയും കൂടെ ഉണ്ടായിരുന്ന ആളുകളേയും വയ്പിൽ പ്രവൃത്തിയിലെ പാൎവ്വത്യക്കാരൻ മുതൽപേർ കഠിനമായ കയ്യേററങ്ങൾ ചെയ്തതുകൂടാതെ മേപ്പടി മേലെഴുത്തുപിള്ള പാൎത്തിരുന്ന വീട്ടിന്റെ വാതിൽ ഇടിച്ചുതുറന്നു വല ഉപദ്രവങ്ങളും ചെയ്തിരിക്കുന്നു. ഈ സംഗതി ബ്രിട്ടീഷ് റെസിഡെന്റ് സായ്പവർകളെ അറിയിച്ചു.

* * * * * * * *

അഴീക്കൽപള്ളി കടലെടുത്തു പോയതിന്റെശേഷം

അവിടുത്തെ കുടിയാന്മാരിൽ പ്രധാനി എളങ്കുന്നപ്പുഴ ദേവസ്വം സങ്കേതംവക കാച്ചാംതുരുത്തുദേശത്ത് വേറെ ഒരു പള്ളി പണിയിപ്പിക്കുന്നതിന്ന് ഈ സക്കാരിൽനിന്നു ചെയ്തിരിക്കുന്ന തടസ്ഥങ്ങൾ പ്രമാണിക്കാതെ കൊച്ചിസക്കാരിലെ സഹായത്താൽ 1029_ാമതിൽ ഒരു പള്ളിയും അതിന്റെ സമീപം ഒരു ബങ്കുളാവും പണിപ്പിക്കയും ആ സ്ഥലത്തു ശവം കുഴിച്ചിടുകയും ചെയ്തിരിക്കുന്നു. ആ നാൾമുതൽക്ക് മേൽപ്പറഞ്ഞ കാച്ചാംതുരുത്ത് ദേശത്ത് സീവിൽ ക്രിമിനാൽ ഈ അധികാരങ്ങൾ കൊച്ചി സക്കാരിൽ നിന്നുതന്നെ നടത്തിവരുന്നതിന്നു പുറമെ ആ സ്ഥലത്തുള്ള മാപ്പിളമാർ ഈ സക്കാരിലെ അധികാരത്തെ കീഴ്‌വഴങ്ങാതെ മേപ്പടി സക്കാരിലെ കാര്യസ്ഥന്മാരെ ബുദ്ധിമുട്ടിച്ചു വരികയും ചെയ്യുന്നു.

* * * * * * *

1036_ാമതിൽ എളങ്കുന്നപ്പുഴ ആറാട്ടുദിവസമായ കാർത്തിക 15_ാംനു കീഴനടപ്പിന്നു വിരോധമായിട്ട് കൊച്ചിസക്കാർവക മൂന്നുപേർ മലയാംഗാട്ടുശിപായികൾ ആറാട്ടുസമയത്ത് എഴുന്നള്ളത്തോടുകൂടി പോവുകയും പറവൂർ ശിപായികൾ വാളൂരിക്കൊണ്ടു മേൽപ്രകാരം എഴുന്നള്ളുക്കുന്നതോടുകൂടി പോയാൽ അവരോടു കയ്യിൽനിന്നു വാള് ബലമായി പിടിച്ചുപറിക്കേണമെന്നു എഴിക്കരെ പാർവ്വത്യക്കാരനോട് വയ്യിൽ പ്രവൃത്തിയിൽ കണക്കെഴുത്ത് കുഞ്ഞികൃഷ്ണമേനോൻ പറകയും 1039_ാമതിൽ തിരുവിതാംകൂർ സംസ്ഥാനത്തെ ചില മലയാംഗാട്ടു ശിപായികളെ കൊച്ചി സക്കാരാളുകൾ കയ്യേറ്റം ചെയ്കയും, 1041_ാമതിൽ ഉണ്ടായ ഉത്സവത്തിന്ന് എഴുന്നള്ളിക്കുന്നസമയം അതോടുകൂടി എഴിക്കരെ പാർവ്വത്യക്കാരൻ പ്രദക്ഷിണം വെക്കുന്നതിന്നു സമ്മതിക്കാതിരിക്കയും ചെയ്തിരിക്കുന്നു.

* * * * * * * *

എളങ്കുന്നപ്പുഴ ദേവസ്വംവക നെടുങ്ങാടുദേശത്ത്

കോയ്മസ്ഥാനം ഏററിട്ടുണ്ടായിരുന്ന കിളിക്കോട്ടുപണിക്കര് കൊല്ലംതോറും മേപ്പടി സ്ഥാനംവകക്ക് 948 പുത്തൻവീതം പറവൂര് സ്വരൂപത്തിങ്കൽ അടച്ചുവന്നിരുന്നു. എന്നാൽ ഈ സംഖ്യ 958_ാമാണ്ട് മുതൽക്കു പറവൂര് ഖജനാവിൽ അടക്കത്തക്കവണ്ണം മേപ്പടി ആണ്ടിൽ രണ്ടു സക്കാരിൽനിന്നും നിശ്ചയിച്ച് തീർച്ച വരുത്തിയതിൻെറശേഷം 1036_ാമാണ്ടുവരെ മേപ്പടി പണിക്കര് കൊല്ലംതോറും 16 പണം വീതം എഴിക്കരപ്രവൃത്തിയിൽ അടച്ചുവരികയും മേപ്പടി ആണ്ടുമുതൽക്കു കൊച്ചിസക്കാർ ഖജനാവിൽ ബലമായി അടപ്പിക്കയും ചെയ്തിരിക്കുന്നു.

* * * * * * * *

കൊല്ലംതോറും തുലാമാസത്തിൽ കൊച്ചി പെരുമ്പടപ്പു സ്വരൂപം വകയായി ഞാറക്കൽ കോവിലകത്തുവെച്ചു പട്ടത്താനം അടിയന്തരം കഴിച്ചുവന്നിരുന്ന സമയം ഓരോ കിഴി പുത്തനിൽനിന്ന് നന്നാലു പുത്തൻ സംഘംവകക്കായിട്ട് എടുത്തുവന്നിരുന്നു. അത് എളങ്കുന്നപ്പുഴ ദേവസ്വത്തിലേക്ക് ചെല്ലേണ്ടവകയാണ്. മേപ്പടി നാലുപുത്തനു തുല്യാത്ഥമായ ഒന്നേമഹാണി പണം വീതം പെരുമ്പടപ്പുവകയായി എഴിക്കര പ്രവൃത്തിയിൽ 1037_ാമാണ്ടുവരെ രാമൂകോവിലകത്ത് തിരുപ്പാട് മുടക്കം കൂടാതെ അടച്ചുവന്നിരുന്നു; മേപ്പടിയാണ്ടു മുതൽക്ക് ആയത് മുടക്കം വരുത്തിയിരിക്കുന്നു.

# പ്രാചീനഗ്രന്ഥമാല.

---

## ശാസ്ത്രാങ്കം.

---

### IX വട്ടമിരിപ്പുകളി.

വറുത്തരിയോമലരുമെള്ളോരമ്പഴംതേങ്ങകൾ നിറയെ
വഴിപ്പാടികൊണ്ടരിപ്പുടയോ ചെറുനാരങ്ങകളിളനീ
കരിക്കങ്ങാശർക്കരയുമുള്ള കട്ടച്ചയമൊരമൃതുചെയ്തേൻ
ഇവപലതുമമൃതുചെയ്തേൻഗണപതിയെവണങ്ങ്.

ഏഴുവരുണ്ടേ ഭഗവതിമാ-
രേഴുവരിലുമഴകിയതോ?
അഴകിയതോ ഞാനറിവേൻ
പഴയന്നൂക്കാവിൽ ഭഗവതിപോൽ.
ഐവരുണ്ടേ ഭഗവതിമാ-
രൈവരിലുമഴകിയതോ?
അഴകിയതോ ഞാനറിവേൻ
അയ്യൂർകുന്നിൽ ഭഗവതിപോൽ.
മൂവരുണ്ടേ ഭഗവതിമാർ
മൂവരിലുമഴകിയതോ?
അഴകിയതോ ഞാനറിവേൻ
[illegible] ഭഗവതിപോൽ
ഇരുവരുണ്ടേ ഭഗവതിമാ-
രിരുവരിലുമഴകിതോ?
അഴകിയതോ ഞാനറിവേൻ

തിരുനെല്ലൂരെഭഗവതിപോൽ.
ഒരുവരുണ്ടേഭഗവതിമാർ
ഒരുവരിലുമഴകിയതോ?
അഴകിയതോഞാനറിവേൻ
ഊരകത്തെഭഗവതിപോൽ.

ആഞ്ഞ്യം.

പൂവ്വാതെ മുല്ലേ മുല്ലേ, പൂവ്വാതെ മുല്ലേ നല്ല അനലീ പുന്നലീവരിയാതെ കൈതേവാപി പൂവ്വാതെ നല്ലമുല്ലേ.

വാരാനൊ മാരൻ മാരൻ വാരാനൊ മാരൻ മലരമ്പു കരിമ്പനവില്ലത്തുകൊണ്ടിങ്ങുവാരാനൊ നല്ല മാരൻ.

പോകാതെ പെണ്ണേ പെണ്ണേ പോകാതെ പെണ്ണേന ല്ല പൊന്നും പണങ്ങളും പുടവായും തരുവേഞ്ഞാൻ പോകാതെ നല്ലപെണ്ണേ.

അഴകോടെ കാമൻ കരിമ്പുവിൽ കുലച്ചിട്ട് മാനിനീമാരെയൊന്നെയ്യുകൊണ്ട് കൊങ്കയ്ക്കുകൊണ്ടുല്ലി ബാണം വള ഞ്ഞേപോയ് മാനിനീമാക്കൊക്കെ മാൽപിണഞ്ഞു, വിരവോടെ കുളിപെണ്ണേ! കുറിയിട്ട മകളേവി കാണേണ്ടയോ നല്ല ഴകിതെല്ലാം.

നിങ്ങളെല്ലാമെന്തേ പോന്നു ആരെക്കാണ്മാൻ! നിന്നെക്കാണ്മാൻ എന്തിലെന്തിരിയാത്തു പീഠം വെച്ചിരിപ്പൂ. അതിനെന്തിനാപീഠംവേണം തടമുലയഴകനൊററക്കാലൻ ഇരിക്കാലൻ മുക്കാലൻ താരവൻ നാലുകാലുള്ള പീഠം വെച്ചിട്ട് അത്തരമുണ്ടെങ്കിൽ താനിരിപ്പൂ.

ആസ്യം.

ചിരിച്ചാചിരിയോടുപുഞ്ചിരിയോടും കുരുത്തമില്ലാത്ത ച്ചിരിയന്താവൂ. കോടാലച്ചിരി കൊട്ടാലച്ചിരി കടവിച്ചേലച്ചിരി കണ്ടാലച്ചിരി കേട്ടാലച്ചിരി നിരുപിച്ചാലച്ചിരി ഇഹലോകത്തച്ചിരി പരലോകത്തച്ചിരിഅച്ചിരി ഇച്ചിരി നിച്ചിരി കച്ചി

രി ഇന്നു ചിരിച്ചു കഴമ്പിച്ചിരുന്നിട്ടു നാളെ ചിരിക്കുമ്പോൾ നല്ല ചിരി നല്ല ചിരി.

തവളക്കുറുങ്കാലി കൊട്ടകാലിപ്പെണ്ണേ ചന്തമില്ലാത്തകുടവയറിയേറെക്കഞ്ഞിക്കലംപോലെ കവിളുരണ്ടും, പിന്നെ തണ്ണീർക്കുടംപോലെ പള്ളയുമായി ആത്തലയുമായ് ആരംഭം ചേരുമ്പോൾ ചാത്തിരിയാംപെണ്ണേ ഭൂതംപോലെയേറെ ഭൂതംപോലെ.

അപ്പാട്ടസ്ത്രീമാരുത്തിയാരെ അയ്യോ വേലിക്കലുംപൊരിതീത്താമൊ! അത് എന്താടാ! അത് ചേമ്പാടാ അതു ചേമ്പിങ്ങിനെയതുകിണ്ടിപോലെ. അതിനുള്ളയെങ്ങിനെയതുമ്മട്ടശി പോലെ. അതിൻതണ്ടെങ്ങിനെയതുകടകോൽപോലെ. അതിന്നിലയെങ്ങിനെയതുതാലിപോലെ. അതിൻവേവെങ്ങിനെയതുവെണ്ണപോലെ. അതിൻസ്വാദെങ്ങിനെയതുചൊല്ലവല്ലേ നൊട്ടം ചൊല്ലവല്ലേ.

മറുതല തുണിചിററി പഴങ്കഞ്ഞിയമൃതുചെയ്ത് തലപ്പാള തലയിൽകെട്ടി തൊഴുത്തിൽപുക്ക് വലിയൊരുത്തുമഴിച്ചിട്ടും ചെറിയൊരുത്തുമഴിച്ചിട്ടും ഹരിഹരീ നനേനയേയരികിലെകണ്ടംവിട്ടുഴുതുംകൊണ്ട് മൂളിനടക്കുന്ന മൂത്തമ്മാകൊതുവിൻെറ മൂത്ത മകൾ പെററു മുവ്വരുണ്ടെ മക്കൾ മുവ്വരുണ്ടെ. അതിലെല്ലായിൽ മൂത്തവൾ അതിമന്തം കോതേച്ചി അവളുടെ അനുജത്തി ദുമ്മുഖി ചിരുതേവി. അവളുടെ അനുജത്തി ഷാരസ്യാർ ചെറുചക്കി. അവളുടെ പുരുഷനാം മൂട്ടയിൽ കുറുപ്പച്ചൻ. അവളുമവനുമായി കൂടിക്കിടക്കുമ്പോൾ, ഈശ്വരയാർ കണ്ടിട്ടു കശ്ശുപിശിച്ച് തച്ചുതലപൊളിച്ചിട്ട് അങ്ങിനെയാകമൂഠാ.

കോപ്പിട്ട പെണ്ണിൻെറ കോമളം കണ്ടിട്ട് കോമയിൽ കൊള്ളുന്നു മാലോകരെ. കോട്ടകാലുണ്ടു വയറുണ്ടുകന്തളും കൊട്ടണം ചെണ്ടപ്പുറത്തുരുണ്ടെച്ച വഡ്ഡിപോലെരണ്ടുകവിളും കുടുക്കയും ഉന്തുകണ്ണുംപിന്നെ കൊന്ത്രമ്പല്ലത്താക്കുരനും കുമ

ച്ചമപ്പുറം കാരമുള്ളും കപ്പേറുന്നവർ തമ്മിൽ പിഴക്കുമ്പോൾ, മൂവരിൽ മൂത്തവൻ വെണ്ണീറും തേച്ചിട്ട് പുരമേൽ കേറീട്ടരുണ്ടുവീണാൻ. കമ്പളാംമുരടത്രനിദ്ദേത്ര വീണായഞ്ഞാൻ മൂത്ത പിഷാരോട്യാൻ. അതുകേട്ടിട്ടനുജന്മാർ ആശ്ചരീയപ്പെട്ടിട്ട് ഈശ്വരനിവനെന്നു കൂപ്പിനിന്നാൻ. കയ്യിൽ കൂപ്പിനിന്നാൻ.

മൂത്ത കുരുപ്പിന്റെ വിദ്യ പഠിപ്പാൻ പച്ചപ്പട്ടര കോപ്പിട്ട് കച്ചേരും കെട്ടി വാളും തൂക്കി കളരിപ്പുക്ക സ്ഥലംവെച്ചു: അന്തക്കാലിടത്തിട്ടോ, ഇന്തക്കാലിടത്തിട്ടോ, തല കുത്തിട്ടോ, കാൽ കുത്തീട്ടോ സാപ്പാടുക്ക നടക്കേണ്ടു എട കിട്ടുവാ മൂത്ത കുരുപ്പച്ചാ. കയ്യിള്ളി കിരിശക്കി കമ്പിയിട്ടമ്മസ്സ് കയ്യുക്ക കൂട്ടാഞ്ഞ് ചോററെറഞ്ഞാൻ പാവൽനട്ട പാൺടൻ നീർക്കോരി പന്തലിട്ട പടരുന്നു പാവലുന്മേൽ ഉത്താമേൽ തൂങ്ങി ഇത്താ കിഴത്തൂങ്ങി മേൽതൂങ്ങി കിഴത്തൂങ്ങി ഇടയിൽ തൂങ്ങി തൂങ്ങി തൂങ്ങി തൂങ്ങി നിന്നാടുന്ന പാവയ്ക്കാ കാതിന്മൽ കാതിന്മൽ തിന്മൻ തിന്മൻ തിന്മാനിരുചട്ടി പാവയ്ക്കാ.

സൂര്യകുലത്തിൽ പിറന്നുള്ള രാമന്റെ വീര്യങ്ങൾ കേക്കണ്ടെ മാലോകരെ. മുക്കണ്ണദേവന്റെ വില്ലൊടിച്ച പിന്നെ, സീതാദേവിയെ മാലയേററു. മാലയുമിട്ടിട്ടയോദ്ധ്യക്ക പോകുമ്പോൾ ഭാർഗ്ഗവരാമൻ തടുത്തുകൊണ്ടാൻ പിന്നെ ഭാർഗ്ഗവരാമൻ ജയിച്ചുകൊണ്ടാൻ.

പെണ്ണുങ്ങൾ കാട്ടും മരിമായം കേക്കണ്ടെ. ആണുങ്ങളോട്ട പണം പറിപ്പാൻ, മിററമേപോകുന്ന ചേരത്തടിയനെ ചുററുവലീയോരൊലയ്ക്കായിട്ടത്തിട്ട ചേരവാൽ കുത്തി മടിയിൽവെച്ചു. എന്തിനു കൊള്ളാമീ ചേരവാല്. അപ്പത്തിൽ കൂട്ടാം അടയിൽകൂട്ടാം പിന്നെ തമ്പുരാൻ തിന്നുന്ന നൂററിൽ കൂട്ടാം. അന്നുറും കൂട്ടീട്ട് വെററിലതിന്നുമ്പോൾ ഉണ്ടതും കൊണ്ടതും ശാന്തിഠിത്തിയും ഉൽപ്പത്തി പിററും പണം പറിക്കും.

എന്തെടി പൃച്ചെ കാലൊടിഞ്ഞു? ഓതിക്ക നമ്പൂരി ഉ

സ്സട്ട്:—ഓതിക്ക നമ്പൂരി ഹോമം കഴിച്ചപ്പോൾ ഹോമച്ചോറുണ്ണാനായ് ചെന്നു ഞാന്—സ്രുവം കൊണ്ടൊരു ഘ്രസ്സട്ട്. അതുതന്നെയുളവായ് തററിട്ടു.

അയ്യോ പാപമെൻറമ്മെ, അയ്യോ പാപം മകളേ. ഇനിക്കൊരു പട്ടരില്ലാഞ്ഞിട്ടു നാണക്കേടേതും പൊറുക്കുന്നില്ലെ. അയ്യപ്പൻ കാവിൽ അടിപ്പേൻ തളിപ്പേൻ ഞാൻ തിയ്യാട്ടം കൊട്ടിപ്പേൻ, തിരുമുറ്റത്തും വെപ്പിപ്പേൻ, ചിററുവെളക്കം കൊളുത്തിപ്പേൻ, ആനായേറിയിപ്പേൻ, തേങ്ങായിരുത്തിപ്പേൻ, നായരെപ്പോലൊരു കോലവും വെപ്പിപ്പേൻ, പിന്നെ വിശേഷിച്ചൊരു നായ്ക്കോലം കെട്ടിപ്പേൻ, അങ്ങിനെയുണ്ടായപട്ടരിത്. അയ്യാൾ കണ്ടാൽ സാമാന്യം അതുകൊണ്ടു ചെറുക്കിക്ക കോളല്ലാ.



# അഷ്ടപദി.

## കൈകൊട്ടിക്കളിപ്പാട്ട്.

(“സുന്ദരിമാർമണി”പോലെ.)

കാമവിലാസോചിതമായുള്ള
കോമളവേഷമണിഞ്ഞ്
പൂക്കൾപൊഴിഞ്ഞാടീടുന്ന
നൽക്കചഭാരവുമായി.
എന്നെക്കാളേററം ഗുണങ്ങളുള്ള
സുന്ദരിയാമൊരുഗോപി,
നന്ദതനൂജനോടൊത്തുസുഖ_
മാന്തരമിക്കുന്നുകഷ്ടം!
നാളീകനേത്രൻെറയാശ്ലേഷത്താൽ

ലാളിച്ചുതൻവികാരത്തെ
ചീർത്തകുചങ്ങളിലാടീടുന്ന
മുത്തുമാലകളണിഞ്ഞു.
എന്നെക്കാളേററം —
ചഞ്ചലിച്ചീടുമളകങ്ങളാ-
ലഞ്ചിതമാംമുഖത്തോടും
കൃഷ്ണനധരപാനത്തെച്ചെയ്യാൻ
തൃഷ്ണയാഭാവിക്കുന്നേരം
കററക്കാർവേണിയാളാകുമവ-
ളേററംമടിയോടുംകൂടി
എന്നെക്കാളേററം —
ആടുന്നകുണ്ഡലംകൊണ്ടുശോഭി-
തേടുംകപോലങ്ങളോടും.
പൊന്നരഞ്ഞാണകിലുങ്ങുമാറു-
ള്ളന്നനടയോടുംകൂടി
എന്നെക്കാളേററം —
നന്ദജൻനോക്കുമ്പോൾലജ്ജയോടും
മന്ദഹാസത്തോടുംകൂടി
മാകന്ദസായകകേളിതന്നിൽ
കൂകുന്നശബ്ദങ്ങളോടും
എന്നെക്കാളേററം —
വിസ്തൃതമായുള്ളരോമാഞ്ചവും
ചീർത്തോരുവേപഥുവോടും
ദീർഘനിശ്വാസമെറിഞ്ഞുമുടൻ
ദീപിച്ചുംകാമവികാരം
എന്നെക്കാളേററം —
വേർത്തജലവിന്ദുകൊണ്ടുദേഹേ
ചീർത്തോരുകാന്തികലർന്നും

കാമയുദ്ധേധൈര്യമുണ്ടെന്നാലും
കാമിനിപാരന്തളർന്നും
കാർമുകിൽവർണ്ണൻതിരുമാറില-
ങ്ങാമോദത്തോടെകിടന്നും
എന്നെക്കാളേററം —
ശ്രീജയദേവകഥിതമിദം
ശ്രീകൃഷ്ണകേളികഥനം
കാലേയപാപംകളഞ്ഞുഎല്ലാർക്കും
കാലംവിനാസുഖംനൽകും.

("ദ്വാരകമന്ദിരം"പോലെ)

വിരഥപാണ്ഡ്യമുരാരിമുഖാംബുജ-
ദ്യുതിരയംതിരയന്നപിവേദനാം
വിധുരതീവതനോതിമനോഭവഃ
സുഹൃദയേ!ഹൃദയേമദനവ്യഥാം.
കാമോദയത്തോടുംകൂടി
ദാമോദർചുംബനത്താൽ
ആടുമധരത്താൽശോഭ-
തേടുമൊരുഗോപിമുഖെ
രാത്രനാഥകളങ്കത്തെ
ചേർത്തിടുന്നപോലെതോന്നും
ശ്യാമളകസ്തൂരികൊണ്ടു
കോമളമാംതിലകത്തെ
കാമമേററംവർദ്ധിക്കയാൽ
രോമാഞ്ചിതനായ്ച്ചേർക്കുന്നു
കാമയുദ്ധേദയാശീലൻ

കാർമുകിൽവൎണ്ണനാം കൃഷ്ണൻ
കാളിന്ദിതൻതീരത്തിങ്കൽ
മേളമാൎന്നവനംതന്നിൽ
കേളിയാടീടുന്നിവണ്ണം
നാളികാസ്യസമനിപ്പോൾ
സുന്ദരിതന്നുടെമേലെ
സുന്ദരമായി, തരുണന്മാർ
നന്നായിതലകുലുക്കിടും
കന്ദൎപ്പോദ്യാനമായുള്ള
മാന്യമാം മുടിയിൽമേഘ
മിന്നൽപോലെകുരവക
പുഷ്പംനന്നായ്ചൂടിക്കുന്നു
പുഷ്പശരതുല്യൻകൃഷ്ണൻ.
കാമയുലെ —

എത്രയുംതടിച്ചതായി
കസ്തൂരിയാൽകറുത്തതായി
ഭൂഷിതമായിനഖരേഖയാൽ
യോഷാമണികുചയുഗെ
ചന്ദ്രകലയോടുംമേല
സുന്ദരമാമാകാശത്തിൽ
നക്ഷത്രജാലത്തെപോലെ
വക്ഷിലചജൻമുക്താഹാരം
ചേൎത്തീടുന്നുവെല്ലൊസഖി!
മത്തകാശിനിമാർമണെ.
കാമയുലെ —

നാളത്തെജയിച്ചനല്ല
മേളമാൎന്നതണ്ടുകളും
സാരസദളത്തെവെൽവാൻ

സാരമായകൈത്തലവും
ഏറുംഹിമത്തിൻെറശൈത്യം
ചേരുമൊരുകാമിനിതൻ
കൈമേൽമരതകവള്ള
താമരയിൽവണ്ടുപോലെ
കാർമുകിൽവർണ്ണനിടുന്നു.
കാമിനിമാർമണെ സഖി!
കാമയുദ്ധ —

കാമപതിഗൃഹമായി
കാമമഹാരാജൻതൻെറ
ഹേമസിംഹാസനമായി
ആമോദദ്രവ്യങ്ങളാലേ
ഗന്ധയുക്തമാകുമൊരു
ബന്ധുരാംഗിതൻജഘനെ
രാജദ്വാരതോരണത്തെ
യോജിപ്പിക്കുംപോലെകൃഷ്ണൻ
രത്നമാലകളുംനല്ല-
രത്നമയമരഞ്ഞാണും
ചേർത്തീടുന്നുമോദത്തോടു-
മുത്തമമാർമണേസഖി!
കാമയുദ്ധ —

"രതിഗൃഹജഘനേവിപുലാപഘനെമനസിജകനകാസനെ
മണിമയരശനംതോരണഹസനംവികിരതികൃതവാസനേ."

ഈ ഗാനപദത്തിൻെറ തർജ്ജമ എത്ര കോമളമായിരിക്കുന്നു; നോക്കുക. "രത്നമാല"കൾ പരിഭാഷകൻെറ സ്വതന്ത്രബുദ്ധിയുടെ സന്താനമത്രെ.

ശോഭയേറീടുന്നതായി
ശോഭിതമായിനഖങ്ങളാൽ

പല്ലവതുല്യമായൊരു
പല്ലവാധരിതൻപാദം
മല്ലാരിഹൃദയെചേൎത്തു
നല്ലചെമ്പഞ്ഞിതൻരസം
ചേൎത്തിടുന്നിതിതുകണ്ടാൽ
മെച്ചമേറുംപദാൎത്ഥത്തെ
വെച്ചീടേണംമുടിയെന്നു
വെച്ചിട്ടെന്നുതോന്നും സഖി.
കാമയുഗളേ —

ധൂൎത്തനായിടുന്നകൃഷ്ണൻ
ചീൎത്തകാമത്തോടുംകൂടി
തുല്യയാംമറ്റൊരുത്തിയെ
നല്ലവണ്ണംധ്യാനിക്കുമ്പോൾ
എന്തിനിന്നിലതാഗൃഹെ
സന്തപിച്ചുചിരകാലം
ദന്തിഗാമിനിസഖിഞാൻ
ഹന്തജീവിക്കുന്നുചൊൽക.
കാമയുഗളേ —

ശൃംഗാരരസപൂൎണ്ണമാം
സംഗീതമിതിങ്കലിന്നു
കൃഷ്ണമാഹാത്മ്യത്തെമുററും
തൃഷ്ണയോടെവൎണ്ണിച്ചോരു
ഭക്തനാംജയദേവനും
ഭക്തിയോടിതുകേൾക്കുന്ന
ഭക്തന്മാൎക്കുംകലിപാപ
മുക്തിവന്നുസുഖംവരും

# ഹരിശ്ചന്ദ്രചരിതം.

## കിളിപ്പാട്ട്.

അപ്പാരിലേക്കിനിപോകേണമാശുഞാ-
നല്പംക്ഷമിക്കേണ്ടനേരമല്ലിപ്പൊഴ
ഇത്ഥംവിചാരിച്ചുറച്ചുമുനിവര-
നെത്രയുംവേഗേനപോവാൻപുറപ്പെട്ടു.
രുദ്രാക്ഷവുംനല്ലദണ്ഡുംചടകളും
പത്മാക്ഷമാലതുളസിഹാരങ്ങളും
വിസ്തൃതമേറുംകഷായവസ്ത്രംനല്ലൊ-
രുത്തരീയംപിന്നെയോഗപട്ടാദികൾ
ഒക്കെധരിച്ചുപുറപ്പെട്ടുമാമുനി
വെക്കംധരാതലേവന്നിറങ്ങീടിനാൻ.
ആകാശമാർഗ്ഗത്തുനിന്നുടൻഭൂമിയി-
ലാശുപതിക്കുന്നനേരംമഹാമുനി
കണ്ടവർകണ്ടവരത്ഭുതത്തോടുടൻ
മണ്ടിവരുന്നുമഹാമുനിദർശനാൽ.
കാംക്ഷപെരുത്തവരെല്ലാവരുംവന്നു
തൽക്ഷണംകൊണ്ടുനൃപതിപുരംപുക്കു.
അപ്പോൾമുനിവരൻതന്നെനൃപതിയും
ക്ഷിപ്രംതൊഴുതുവണങ്ങിവിനീതനായ്
പാദവുംക്ഷാളിച്ചുപൂജിച്ചുപീഠത്തി-
ലാമോദമോടെയിരുത്തിയഥാസുഖം,
സൽക്കാരവാക്കുകളുംപറഞ്ഞീടിനാ-
നുൾക്കാമ്പിലുംമോദമോടെനൃപതിയും
'സ്വാഗതംമാർഗ്ഗേഭവാനുഭവിച്ചിതോ
ശോഭനംതന്നെഭവിച്ചിതോമാമുനേ!

ആഗതനായോരുനേരമടിയത്തി-
നാധികളൊക്കെശ്ശമിച്ചുതപോധന!
സൎവ്വമുനികളിലഗ്രഗണ്യൻഭവാൻ
ഗീൎവ്വാണരാജാദിവന്ദ്യൻദയാനിധി.
ഉൎവ്വീതലപ്രാപ്തികാരണമെന്തെന്നു
മുൎവ്വീചരമുനേ!(1)നിയ്യരുൾചെയ്യണം.
നിൻപാദസംസൎഗ്ഗകാരണമെൻപുരം
സംപ്രതിപൂതമായ്വന്നുദയാനിധേ!
നമ്മുടെരാജ്യത്തിലെങ്ങാനൊരുത്തനും
സംഗതിക്കായിട്ടസത്യംപറകിലോ,
സംശയമില്ല,അവനെവധിപ്പനി-
ന്നാശ്ശുഞാനതുകേട്ടിതെന്നാകിലോ
അല്ലാതെയില്ലൊരുധൎമ്മംനമുക്കട-
നിങ്ങുസത്യമൊഴിഞ്ഞെന്നതും ബോധിക്ക.
ഏകംധനംഞാനൊരുത്തനുനൽകുകിൽ,
ചാകിലു'മില്ലെ'ന്നുചൊല്ലുമാറില്ലഞാൻ
മറ്റൊന്നുമിങ്ങുവഹിപ്പതില്ലെങ്കിലും,
തെറ്റെന്നുസത്യംമമജീവനുള്ളന്നും
രക്ഷിച്ചുകൊൾവാൻവരംതരേണംനമു-
ക്കിക്ഷോണിപാലകുലജ!തപോനിധേ!'
ഇങ്ങിനെരാജൻെറവാക്കുകൾകേട്ടപ്പോൾ
മങ്ങിമയങ്ങിനാൻമാമുനിമാനസം (2)
'ഞാനിവനെക്കൊണ്ടസത്യമൊരുമൊഴി
ചാലേപറയിച്ചുകൊള്ളുന്നതെങ്ങിനെ?
എങ്കിലുംവന്നോരുകാൎയ്യംചൊല്ലുവ-
നെങ്കിലതിന്നിതാമസമെന്തിന്?'
എന്നുനിരൂപിച്ചുറച്ചുമുനിവരൻ
മന്നവൻതന്നോടുചൊന്നാൻചിരിച്ചുടൻ

(1) ഉൎവ്വീവരമുനി=രാജൎഷി.

'രാജചൂഡാമണേ! ഞാൻ പോന്ന കാരിയം
വ്യാജമൊഴിഞ്ഞു നീ കേട്ടുകൊണ്ടീടുക.
നല്ലോരു യാഗമങ്ങാരംഭമായിഞാ-
നില്ലാ ധനം, മറ്റു കൊണ്ടുവന്നേനെടോ.
സ്വർല്ലോകനാഥ സഭാന്തരത്തിങ്കന്ന്
സല്ലാപം ചെയ്യുന്നതു കേട്ടു നിൻഗുണം.
സത്യവാനെന്നു ജഗൽപ്രസിദ്ധിതവ
നിത്യമായുള്ളോരു ധർമ്മവും മറ്റങ്ങനെ.
ലോകത്രയത്തിങ്കലാരറിയാത്തു ഭൂ-
ലോകപതേ നിന്റെ സത്യധർമ്മങ്ങളും?
യാഗാർത്ഥമായി ഞാൻ യാചിച്ച ദ്രവ്യത്തെ
വ്യാജഹീനം തരികിന്നു നൃപവര!
ആനക്കഴുത്തിൽ നിന്നാശ്രു കവണയാൽ,
ഞാനൊന്നെറിഞ്ഞുകൊണ്ടീടുവൻ മേല്പോട്ട്
ഞാനെറിഞ്ഞീടുന്ന പാഷാണമങ്ങഹോ
താനേ കിഴപ്പോട്ടു വീഴുകയില്ലത്.
ചെന്നൊരു ദിക്കിൽ പതിക്കുമെന്നാകിലോ,
തന്നുകൊള്ളേണമതിനു തുല്യം ധനം;
എന്നാലിനിക്കമതിവരും ഭൂവര
മന്ദരതുല്യമെന്നാലും മടിക്കൊലാ.
രാജാക്കളോടു മുനിവരന്മാർ വന്നു
വ്യാജഹീനമിരക്കുന്ന ധനങ്ങളെ,
പാരാതെയങ്ങു കൊടുക്കാത്തവർകൾക്ക
രൌരവം പ്രാപ്തിയെന്നത്രെ വിധിമതം.
എന്തു ഞാൻ ചൊന്നതിന്നുത്തരം ചൊല്ലാത്തു?

(2) 'മാനസം' എന്ന നപുംസകനാമപദം കർത്താവായിരിക്കെ, 'മയങ്ങിനാൻ' എന്ന ക്രിയയിൽ പുല്ലിംഗപ്രത്യയം ചേർത്തിരിക്കുന്നതു നോക്കുക.

ദന്തിവരാരിസമാന!ധരാപതേ!'
ഇത്തരംമാമുനിസത്വരംചൊന്നതി-
നുത്തരംഭൂപതിചൊല്ലിനാൻമെല്ലവേ
'എന്തൊരുവൈഷമ്യമിങ്ങതിനുംമുനേ!
അന്തമില്ലാത്തധനമുണ്ടിനിക്കെടോ.
രണ്ടുദിനംഭവാൻമൽപുരെവാഴുക
കൊണ്ടുപോയീടാംനിനച്ചധനങ്ങളും
പണ്ടുള്ളഭണ്ഡാരമിങ്ങുവരുത്തുവാ-
നുണ്ടുപ്രയാസംകുറഞ്ഞൊന്നുമാമുനേ!
സത്യവാൻനീതിമാനാകുന്നനമ്മുടെ
സത്യകീർത്തിമന്ത്രിയെന്നിയെമറ്റാരും
പണ്ടുള്ളദ്രവ്യമിരിക്കുംപ്രദേശങ്ങൾ
കണ്ടുള്ളവരാരുമില്ലാമുനിവര!
എന്നതുകൊണ്ടവൻതന്നെവരുത്തിഞാ-
നിന്നുതന്നെധനമാനയിച്ചീടുവൻ.
നമ്മുടെരാജ്യത്തിലുള്ളധനത്തിനി-
ങ്ങെന്നുമൊരുലയമില്ലാമുനിവര!
ചിന്തകിഞ്ചനവേണ്ടാമുനിവര!
തന്നയപ്പോൾധനംധന്യശീലാവിഭോ!'
എന്നുപറഞ്ഞുമുനിയോടു,വൈകാതെ
തന്നുടെമന്ത്രിയെത്തന്നെവരുത്തിനാൻ.
ചൊന്നാൻസചിവവരനോടുഭൂപതി
ധന്യശീലൻമുനിചൊന്നൊരുദന്തങ്ങൾ
'ഇന്നുതന്നെചെന്നുനമ്മുടെദ്രവ്യങ്ങ-
ളിങ്ങുവരുത്തുക,വൈകരുതേതുമേ
രാജമുനിവന്നുനമ്മോടുചൊല്ലിനാൻ
യാഗാർത്ഥമാശുധനംതരികെന്നതും
സൂര്യ്യവംശത്തിൽജനിച്ചനരവര-
വീരരെന്നുള്ളോരെശ്രേയസ്സിനുകാരണം

മാമുനിവൃന്ദത്തെപൂജിക്കതാനത്തും
എന്നതുകൊണ്ടുപുരാതനമായുള്ള
ധന്ന്യമശേഷംവെരുത്തുകവൈകാതെ.
പണ്ടുള്ളദ്രവ്യംകൊടുക്കുന്നനേരത്തു
കുണ്ഠിതമുണ്ടാകവേണ്ടാഭവാനെടോ.
രണ്ടാണ്ടുകൊണ്ടുടനുണ്ടാക്കവേൻധന-
മുണ്ടായിരുന്നതിൻതുല്യംനമുക്കെടോ.
ഏതുംമടിക്കാതെയാനയിച്ചീടുക
ഭൂതമായുള്ളോരുഭണ്ഡാരജാലങ്ങൾ.'
ഇങ്ങിനെരാജന്റെവാക്കുകൾകേട്ടപ്പോൾ,
മങ്ങീമനസ്സങ്ങുമന്ത്രിപ്രവരനും
'എന്തൊരുബുദ്ധിഭ്രമംഭവിച്ചുപുന-
രെന്തൊരുദുഷ്കാലമാഗതംഭൂപന്?
മാമുനിതന്നുടെവശ്യപ്രയോഗമോ
ഭൂപതിതന്നുടെബുദ്ധിഭ്രമത്തിന്?
നല്ലോരുഭൂതമോപ്രേതോപിശാചിയോ
ഭൂപനെപ്രാപിച്ചുചിത്തംചലിപ്പിച്ചു?
പണ്ടുള്ളദ്രവ്യമെടുക്കയെന്നുള്ളതിൽ
രണ്ടുപക്ഷംനൃപനുണ്ടായതില്ലല്ലോ.
ആരാൽകൃതമിദംഭണ്ഡാരജാലങ്ങ-
ളാരറിഞ്ഞുപുരാഉള്ളതിന്നീശ്വരാ!
രാജചൂഡാമണിയോ,ടിതുവേണ്ടെന്നു
മാരുണർത്തിക്കുന്നിതെന്നുടെദൈവമേ!'
ഇത്ഥംവിചാരിച്ചുമന്ത്രിപ്രവരനും,
സത്വരംഭൂപതിയോടങ്ങുണർത്തിച്ചു.
'പണ്ടുള്ളദ്രവ്യമെടുത്തുകൊടുക്കുവാ-
നുണ്ടുപ്രയാസംധരിത്രീവര!വിഭോ!
വ്യാജേനമാമുനിയാചിച്ചതങ്ങുസാ
രാജഭണ്ഡാരംനശിപ്പിപ്പതിന്നിദം.

നല്ലതപോധനന്മാർക്കിന്നിതൊക്കയോർക്കിൽ
തെല്ലുംപണത്തിനുദുർല്ലഭമില്ലൊട്ടും
പുല്ലെടുത്താശുജപിച്ചിതെന്നാകിലൊ,
എല്ലാംജനിക്കും; അവർമന്ത്രവൈഭവാൽ.
കല്പവൃക്ഷങ്ങളുംകാമധേനുക്കളും
സ്വല്പമവർക്കില്ലദുർല്ലഭം, മോക്ഷവും.
മന്നിടത്തിങ്കൽധനമിരന്നീടുവാൻ
വന്നമുനിവരനെന്നരുൾചെയ്തത്,
അന്യായമെന്നേവരുനിരൂപിക്കുകിൽ
നന്നായ്‌വരുന്നതുമല്ലനരപതേ!
വ്യാജംതുടങ്ങുന്നുനമ്മോടുമാമുനി
വ്യാജഹീനൻഭവാനെന്തറിഞ്ഞീശ്വര!
എത്രയുംപണ്ടേകിടക്കുന്നഭണ്ഡാര-
മത്രവരുത്തുവാനിങ്ങരുൾചെയ്കൊലാ.'

(തുടരും)

# ഭഗവദ്ദൂത്.

## ശീതങ്കൻതുള്ളൽ

---

നാരായണ!ഹരേ!മാധവ!കേട്ടാലും,
നേരല്ലവട്ടങ്ങൾ, വല്ലാതിരിക്കുന്നു.
തേരുംകുതിരയുംആനപടകളും
പാരമിളകിത്തുടങ്ങുന്നുഇന്നിവർ
നേരെവരുന്നോരുനേരംനമുക്കിപ്പോൾ
ആരുംസഹായമില്ലെന്തൊന്നുചെയ്‌വുനാം?
മാന്യരാകുന്നോരുമാമുനിവൃന്ദവും
സന്യാസിവൃന്ദവും, നമ്പൂരിവൃന്ദവും

എന്ന്യേനമുക്കൊരുബന്ധുപടകളും
ഇന്നില്ലമാധവ!എന്തൊന്നുചെയ്വുനാം?
നമ്പൂരിമാരിവരെത്രയുംസാധുക്കൾ,
ചാമ്പലുംഗോപിയുംരുദ്രാക്ഷവും,ധരി-
ച്ചമ്പലംതന്നിലിരിപ്പാനുംകഷ്ടിച്ച
അമ്പലവാസികളോടുകയൎത്തുകൊ-
ണ്ടമ്പോടിരിപ്പാനുമല്ലാതെയെത്രയും
അംഭോധിപോലെപരന്നുകിടക്കുന്ന
ഗംഭീരമായുള്ളകൌരവന്മാരുടെ
വൻപടപാരംകടക്കുവാനിന്നിവർ
വമ്പരായീടുമോഎന്തൊന്നുചെയ്വുനാം?
അംഭോജലോചന!കാത്തുകൊള്ളേണമേ.
പൂണനൂൽകൊണ്ടുതടുക്കുന്നതല്ലാതി-
ക്ഷോണീസുരന്മാരുമെന്തൊന്നുചെയ്കിടും
പയ്യെനാമെല്ലാവരുമിന്നുനാണവും
കയ്യോണ്ടുപോകുമാറായിതോദൈവമേ!
കയ്യിലിരിക്കുന്നപൊന്നുകൊടുത്തുനാ-
മിയ്യവുംവാങ്ങിയിരിക്കുംകണക്കിനെ
ഇത്ഥംവിഷാദംകലൎന്നുപറയുന്ന
പാൎത്ഥപ്രിയനായസാത്യകിതന്നോടു
'വൃത്താന്തമെല്ലാമറിഞ്ഞേനരക്ഷണം
പാൎത്താലുമെന്നരുൾചെയ്തുമുകുന്ദനും
ധൂൎത്തമതിയായദുൎയ്യോധനനോടു
ഇത്തരമൊന്നരുൾചെയ്തുസഗൌരവം.
രേരേസുയോധനാഎന്തുനീയിങ്ങിനെ
നാരീജനങ്ങളെപ്പോലെപറഞ്ഞുവ-
ന്നോരോരൊധാൎഷ്ട്യംതുടങ്ങുന്നു?തെല്ലുമേ
ഭീരുവല്ലീകൃഷ്ണനെന്നുബോധിക്കണം.
മാരികണക്കിനെപ്പാൎത്ഥൻറബാണങ്ങൾ

മാൎവ്വിൽതറക്കുന്നനേരത്തുതന്നുടെ
പാരംമുഴുത്തോരഹംഭാവമൊക്കയും,
പാരാതെദൂരത്തുപോയിടുംനിൎണ്ണയം.
പൂൎണ്ണക്ഷമാപതിമോഹിച്ചിരിക്കുന്ന
പാണ്ഡവന്മാൎക്കിന്നുപാതിക്ഷമാകൊടു-
ത്താപത്തിനോടങ്ങുചേരാതിരിക്കിലി-
ന്നാപത്തുവന്നിങ്ങുചേരുംധരിക്കനീ.
ഗോപാലവാക്കുകൾകേട്ടുസുയോധനൻ
കോപിച്ചുചാപല്യവാക്കുകൾചൊല്ലിനാൻ.
'ഭൂപാലകൎക്കുഗുണദോഷമേകുവാൻ
ഗോപാലനാംനീമതിയല്ലതെല്ലുമേ.
ധൂൎത്തമതേ!നിന്റെവൃത്താന്തമൊക്കയും
പത്തിനുപത്തുണ്ടറിഞ്ഞിരിക്കുന്നുഞാൻ.
പൂതനായെന്നൊരുകാതരാക്ഷീമണി
ഭൂതലംതന്നിൽനടക്കുന്നകാലത്തു
ജാതനായീഭവാനെന്നുകേട്ടപ്പൊഴേ
വീതശങ്കംനീയവളെക്കടിച്ചാശു
പ്രേതരാജ്യപുരംതന്നിലയച്ചതും,
മാതുലനെക്കലചെയ്തുപലവിധം
കൈതവകൎമ്മങ്ങളോരോന്നുചെയ്തതും
ചേതസിചിന്തിക്കിലിന്നുനീയെന്നിയേ
ഏതൊരുമാനുഷനുള്ളുമഹാഗുണൻ.
എന്തിനീവൎണ്ണംപറയുന്നുനീയിപ്പോൾ
ബന്ധുതാമൂലംകൊണ്ടുകുന്തീസുതന്മാൎക്കു
സന്ധിക്കുവന്നിങ്ങുബന്ധിച്ചകാരയിൽ
സന്ധിപ്പതിന്നുള്ളബന്ധംഭവിക്കുമേ.'
കൎണ്ണകഠോരമാംവാക്കുകളിങ്ങിനെ
വൎണ്ണിച്ചുവൎണ്ണിച്ചുപിന്നെയുംചൊന്നതാ-
കൎണ്ണനംചെയ്തുനിൽക്കുന്നൊരുസാത്യകി

പൂൎണ്ണപ്രകോപംപറഞ്ഞുതുടങ്ങിനാൻ.
'ആരെടാ! നാരായണസ്വാമിയെയിന്നു
പാരംദുഷിച്ചുപറഞ്ഞതുംദുഷ്ടരേ,
ആരെങ്കിലുമിന്നു,പോരാതവനുടെ
നാരായണനാണനാക്കരിഞ്ഞീടുവൻ
കാലപാശങ്ങൾകൊണ്ടത്രയുംതന്നുടെ
കാലുംകരങ്ങളുംകെട്ടികിടക്കവേ,
നീലവിലോചനൻമായാപശുപാല-
ബാലനാംകാലനെബന്ധിപ്പതെങ്ങിനെ?
പണ്ടൊരുഗോപിയീകൃഷ്ണനെബന്ധിക്ക-
കൊണ്ടാശുഭീമയമാജ്ജനനാശവും
ഉണ്ടായിയെന്നുനിനച്ചോരസിച്ചുവൈ-
കുണ്ഠനെബന്ധിപ്പതിന്നായ്ത്തുടങ്ങുന്നു.
ഉററമാംസംസാരപാശാദിബന്ധനം
മുററുമൊഴിക്കുന്നലോകൈകനാഥനെ
മാററികൾനിങ്ങളിന്നെല്ലാവരുംകൂടി
തെററന്നുബന്ധനംചെയ്യുവെന്നാലിഹ
കത്തിയാളുന്നോരുകാലാനലനെയും
പൊത്തിപ്പിടിച്ചിടാംചേലാഞ്ചലംകൊണ്ടു
തത്തിക്കളിക്കുന്നബാലാനിലനെയും
സത്വരംപൊത്തിപ്പിടിച്ചുബന്ധിച്ചിടാം."
ഇത്തരമോരോന്നുഘോഷിച്ചുസാത്യകി
സത്വരംയുദ്ധസന്നദ്ധനായീടിനാൻ.
ഉദ്ധതമായോരുകൌരവസൈന്യവും
ബദ്ധപ്രകോപമടുത്തുതുടങ്ങിനാർ.
ഉത്തമപൂരുഷനായമുകുന്ദനും
ഉത്തമമായോരുസിംഹാസനാഗ്രത്തിൽ
അത്യന്തഗംഭീരഭാവേനവാണരുകൊ-
ണ്ടതൊഴിൽകണ്ടുകുലുങ്ങീലതെല്ലുമേ

മത്തഗജങ്ങടെമസ്തകംഭേദിച്ചു
സത്വരംകുത്തിത്തിളച്ചുവരുന്നൊരു
രക്തംകുടിച്ചുമദിച്ചുമഹാചല-
സത്തമാധിത്യകതന്നിലിരിക്കുന്ന
സത്വാദിനാഥനൊന്നോൎത്താൽനടുങ്ങുന്ന
സത്വസമൂഹങ്ങൾമേഷമൃഗാദികൾ
ഒത്തുതകത്തിങ്ങടുക്കുന്നനേരത്തു
ചിത്തത്തിലായവനത്തലുണ്ടാകുമോ?
അത്രാന്തരെവന്നുദിച്ചോരവസ്ഥകൾ
വാഴ്ത്താവതല്ലിന്നുപാൎത്താൽഫണീന്ദ്രനും
പത്തുനൂറായിരമാദിത്യമണ്ഡലം
ഒത്തൊരുമിച്ചുദിച്ചുകണക്കിനെ
തൽതിരുമേനിയിൽനിന്നൊരുതേജസ്സു
സത്വരംകാണായിവന്നുഭയങ്കരം.
പത്തുദിക്കുകളുംകത്തുംകണക്കിനെ
ചീൎത്തപ്രഭാസൂചികണ്ണിൽത്തറക്കയാൽ
പേൎത്തുംവിറക്കുനംവിശ്വങ്ങളൊക്കയും
പാൎത്താലഹോചിത്രമെന്നേപറയാവൂ.
തൽസഭാതന്നിൽനിന്നാപ്രപഞ്ചങ്ങളെ
ക്ഷിപ്രംവഹിച്ചുകൊണ്ടപ്രമേയാകൃതി
ചിൽപുരുഷൻപരൻസാക്ഷാൽപരബ്രഹ്മ-
മുത്ഭവിച്ചീടിനാനത്ഭുതമത്ഭുതം!
സ്വൎപ്പുരിനാഥനുംവഹ്നിയുംകാലനും
കൎബ്ബുരാധീശനുമംഭോധിനാഥനും
ചൊല്ലൊങ്ങീടുന്നജഗൽപ്രാണനുംതഥാ
മുപ്പുരവൈരിഗിരീശനുമിങ്ങിനെ
അഷ്ടദിക്പാലകന്മാർകളുംമറ്റുംശ്രീ-
വിഷ്ണുപഥാസികൾസപ്തൎഷിസംഘവും
അഷ്ടവസുക്കളുമാദിത്യചന്ദ്രരും

സ്രഷ്ടാവുമശ്വിനീദേവകളുംപിന്നെ
ദേവകളുമുപദേവതാസംഘവും
കേവലംഗന്ധർവ്വവിദ്യാധരന്മാരും
പന്നഗന്മാരും സുരാരിസമൂഹവും
കിന്നരന്മാരുംസുരസ്ത്രീസമൂഹവും
രക്ഷോഗണങ്ങളും യക്ഷോഗണങ്ങളും
പക്ഷിഷണ്ഡങ്ങളും വൃക്ഷഷണ്ഡങ്ങളും
സ്വൎഗ്ഗവുംഭൂമിയുംപാതാളലോകവും
ദുൎഗ്ഗതന്മാരായഭൂതഗണങ്ങളും
എന്നുവേണ്ടാഖിലസ്ഥാവരംജംഗമ-
മെന്നിയെഒക്കയുംകാണായിതന്നിലെ.

മന്മതാളം.



---

കാളികളഥകൂളികളനവധിനല്ലകരിങ്കാളികളും
വേതാളംപൃതനഭൂതപ്രേതപിശാചുഗണങ്ങൾ
പലവിധമിങ്ങിനെബഹുവല്ലീതുള്ളൊരുദേവതമാരും
തെളിവൊടുപലകളികളുമാടിക്കളികളഘോഷത്തോടെ
എല്ലുകളുടനനവധികടുകടനെന്നുകടിച്ചുപൊടിച്ചും
പല്ലുമിളിച്ചുമ്പൊടുകാട്ടിക്കണ്ണുമിഴിച്ചുതുറിച്ചും
ആരാരെടപാരിരേഴിനുവേരായിവിളങ്ങുന്ന
നാരായണനോടിഥപോരിനുവന്നൊരുമൂഢന്മാരെ!
നിൽക്കടജള!നോക്കടനമ്മുടെവിക്രമമൊക്കയുമിപ്പോൾ
ഉൾക്കടമദമൊക്കെയടക്കവനിക്കടിലതാപവുമിത്ഥം
ഗരുഡനുമഥഖരതരകോപംപൂണ്ടുഗരുത്തുമിളക്കി
തെരുതെരെകരമമ്പോടടിച്ചുഥകൊക്കുമിളക്കിച്ചൊന്നാൻ.
പട്ടതനടിച്ചോടിയടുത്തവരാരെട!കുടിലന്മാരെ! ൻ
പൊട്ടുപൊടെയടിപെട്ടുമാറവരുടെചെകിട്ടുമടിച്ചുപൊളിപ്പ
ധിക്കൃതവരശക്രപരാക്രമിയായത്രിവിക്രമചക്രം

ശംഖവുമതിമാത്രഭയങ്കരഗദയുമതെന്നിയെയെല്ലാം
എന്തെടനരകാന്തകനെബന്ധിച്ചവരേവരെടവരുവിൻ.
ചിന്തവെടിഞ്ഞിഹനേത്താരുധൃത്തന്മാരുടെമൂത്തികളെല്ലാം
കൃത്തമാക്കിവൈകത്തനപത്തനമതിലാക്കിട്ടവനിദാനീം
പേത്തുകയത്താഞ്ഞങ്ങഖിലേശ്വരകല്പനപാത്തുവസിച്ചാർ.

(തുടരും.)

# ഭാഗവതംഭാഷ.

## തുടൎച്ച.

അവൻെറ വംശം നിഷാദന്മാർ അനന്തരം മുനികൾ വെനശവത്തിൻെറ രണ്ടുകയ്യും കടയുന്ന കാലത്ത് സ്ത്രീപുരുഷന്മാരുളരായി. അതുകണ്ടരുളിച്ചെയ്തു മുനികൾ; അവൻ വിഷ്ണുഭഗവാൻെറ അവതാരം; ഇവൾ ശ്രീഭഗവതി ഇവനിവിടെ രാജാക്കളുടെ യശസ്സുവരുത്തുകയാൽ പൃഥുവെന്നു പ്രസിദ്ധനായിരിക്കുന്നോൻ. ഇവളച്ചിസ്സ് എന്നു പ്രസിദ്ധയായിരിക്കുമ്പോൾ. അവ്വണ്ണം ജാതനായ പൃഥുവിനെ ബ്രാഹ്മണർ പ്രശംസിച്ചാർ, ഗന്ധൎവ്വന്മാർ പാടിയാർ, പുഷ്പവൃഷ്ടിചെയ്താർ, അപ്സരസ്സുകൾ നൃത്തം ചെയ്താർ, വാദ്യങ്ങൾ മുഴക്കിയാർ. അവിടെ ദേവകൾ ഋഷികൾ പിതൃക്കളെന്നിങ്ങിനെ ഉള്ള മഹത്തുകളെല്ലാരോടുംകൂടി എഴുന്നരുളി ബ്രഹ്മൻ. ആഗതന്മാരായ മഹത്തുകൾ പൃഥുവിനെക്കണ്ട് ഭഗവദവതാരമെന്നറിഞ്ഞു രാജ്യാഭിഷേകമാരംഭിക്കുന്ന കാലത്ത് അഭിഷേകസാധനങ്ങളെ നാനാമഹത്തുക്കൾ കൊണ്ടുവന്നു. വൈശ്രവണൻ സിംഹാസനം, അരുണൻ, വെഞ്ചാമരം, ഇന്ദ്രൻ കിരീടം, യമൻദണ്ഡ്, ബ്രഹ്മൻകവചം, സരസ്വതിമുത്തുപടം വിഷ്ണുഭഗവാൻ സുദൎശനം, ശ്രീഭഗവതി ഐശ്വൎയ്യം, ശ്രീമ

ഹാദേവൻവാറം, ശ്രീപാൎവ്വതിവാറം ചലകം, ചന്ദ്രൻകതിര, വിശ്വകൎമ്മാവുതേർ, അഗ്നി കാർമ്മുഖം, ആദിത്യൻശരം, ഭൂമിദേവി മെതിപടി, വരുണൻ ശംഖ് ഇങ്ങിനെ ദേവകളുമുപകാരങ്ങളെ യഥാശക്തി കൊടുത്താർ പൃഥുവിന്ന്. അഭിഷേകാനന്തരം സ്തുതിപ്പാൻ തുടങ്ങുന്ന സൂതാദികളോടും ചൊന്നാൻ പൃഥു. "ലോകത്തിങ്കൽ പ്രസിദ്ധഗുണനായിരിക്കുന്ന എന്നെ എന്നാശ്രയമായി സ്തുതിക്കുന്നു നിങ്ങൾ. പ്രസിദ്ധന്മാരായിരിക്കുന്ന മഹത്തുകൾ പോലും തങ്ങളുടെ സ്തുതിയെ ചെയ്യിപ്പീല. എന്നാൽ ഞാൻ ഗുണപ്രസിദ്ധനായാൽ വേണം സ്തുതിപ്പാൻ." എന്നിങ്ങിനെ ചൊല്ലിയിയങ്ങുന്ന പൃഥുവിനെ മുനികളാൽ പ്രേരിതരായി സ്തുതിച്ചാർ യാഗകന്മാർ. പൃഥുവിൻെറ സൎവ്വൈശ്വൎയ്യാദിഗുണങ്ങളെ തോന്നിച്ച് നാനാജാതിയായുള്ള സ്തുതികളെക്കൊണ്ട് സ്തുതിച്ചിയങ്ങുന്ന സൂതാദികൾക്ക് സൎവ്വകാമങ്ങളേയും കൊടുത്ത്, ബ്രാഹ്മണരേയും, ക്ഷത്രിയരേയും, വൈശ്യരേയും, ശൂദ്രരേയും ഭൃത്യാദിപ്രകൃതികൾക്കമെല്ലാം കൊടുത്തു പൂജിക്കാൻ. ഇങ്ങിനെ അഭിഷിക്തനായിരുന്ന പൃഥുവിനേക്കണ്ടു പ്രജകളന്നത്തെ പ്രാൎത്ഥിച്ചകാലത്ത്, പൃഥു അന്നം ഭൂമിയിൽ മറയ്ക്കപ്പെട്ടുവെന്നു നിൎണ്ണയിച്ചുഭൂമിദേവി വിഷയം ക്രുദ്ധനായിശ്ശരംതൊടുത്തതു കണ്ടു ഭീതയായി പശുവായിച്ചമഞ്ഞു ഓടിത്തുടങ്ങിയാൾ ഭൂമിദേവി. പൃഥുവുമമ്പുതൊടുത്തു ഭൂമിദേവിയുമാരിവരുമായി ഓടുന്നകാലത്ത് എങ്ങുമൊരാശ്രയം കിട്ടാഞ്ഞത് പൃഥുവിനെത്തന്നെ ശരണം പ്രാപിച്ചുചൊന്നാൾ. "രാജാവേ! ധൎമ്മജ്ഞനായിരിപ്പോവേ! ആശ്രിതവത്സലനായിരിപ്പോവേ! ലോകപരിപാലനത്തിന്നവതീൎണ്ണനായിരിക്കുന്ന ഭവാനെങ്ങിനെ നിരപരാധയായി ശോച്യയായിരിക്കുന്ന സ്ത്രീ എന്നെ വധിപ്പാൻ തോന്നുന്നവാറ്? എന്നെ വധിച്ചാലെവിടെവെച്ച് പ്രപഞ്ചത്തെ രക്ഷിക്കുന്നു?" എന്നു ഭൂമിദേവി ചൊല്ലക്കേട്ട് അരുളിച്ചെയ്തു പൃഥു. "എൻെറ ശാസനത്തെ അതിക്രമിക്കുന്ന നിന്നെ

വധിക്കുന്നുണ്ടു ഞാൻ. യജ്ഞത്തിങ്കലൊരുഭാഗവുമുപയോഗിക്കുന്ന നീ സത്യത്തെക്കൊണ്ടു ജനിക്കവല്ലൊ. പണ്ടു ബ്രഹ്മനാൽ സൃഷ്ടിക്കപ്പെട്ട ധാന്യങ്ങളെ നിങ്കൽ സംഹരിച്ചുകൊണ്ടു ഞെളിയുന്ന നിന്നെ വധിച്ചിട്ടു യോഗബലംകൊണ്ടു പ്രജകളെ പരിപാലിക്കുന്നുണ്ടു ഞാൻ." എന്നു പൃഥുവിന്റെ വചനം കേട്ടു ഭീതയായി പൃഥുവിനെ സ്തുതിച്ചു പ്രസാദിപ്പിച്ചു അരുളിച്ചെയ്താൾ ഭൂമിദേവി. "ഭഗവാനെ! കോപമടക്കുക. എന്റെ വചനത്തെ കേൾപ്പൂതും ചെയ്ക. മഹത്തുകൾ കോപംകൊണ്ടു വധിക്കാ. ബ്രഹ്മനാൽ ഉപായങ്ങളെക്കൊണ്ടു സൃഷ്ടിക്കപ്പെട്ട സസ്യങ്ങളെ ദുർജ്ജനമുപയോഗിക്കുന്നു; പാരും ഭഗവാൻ രക്ഷിയായിരിക്കുന്നതും കണ്ടിട്ടോഷധികളെ ഞാൻ സംഹരിച്ചു. അവയെ ഉപായംകൊണ്ടു വീണ്ടുകൊൾക. എല്ലാടവും നടത്തുമാറന്നേരിരിത്തുവൃത്തും ചെയ്ക." എന്നിങ്ങിനെ ഭൂമിദേവിയുടെ വചനംകേട്ടു പൃഥു മനുവിനെ വത്സനാക്കിത്തന്റെ കൈ പാത്രമാക്കി ഓഷധികളെ കറന്നാൻ. അവ്വണ്ണമെ മററുമെല്ലാം ഭൂതങ്ങളും തനിക്കുതനിക്കു വേണ്ടുമർത്ഥങ്ങളെ അതിന്നു തക്കവാറു കിടാവിനേയും പാത്രത്തെയും കല്പിച്ചു കറന്നാർ. ഋഷികൾ ബൃഹസ്പതിയെ കിടാവാക്കി ഇന്ദ്രിയങ്ങളിൽ ഛന്ദസ്സാകുന്ന പയസ്സിനെ കറന്നാർ. ദേവകളിന്ദ്രനെക്കൂട്ടി പൊന്നിൻപാത്രത്തിൽ അമൃതു കറന്നാർ. അസുരകൾ പ്രഹ്ലാദനെക്കൂട്ടി ഇരിമ്പുപാത്രത്തിൽ സുര കറന്നാർ. ഗന്ധർവ്വന്മാർ വിശ്വാവസുവിനെക്കൂട്ടി താമരപ്പൂവിൽ ഗെച്ചാവ്വ്(?) കറന്നാർ. കപിലനെക്കൂട്ടി മായാവികൾ മയനെക്കൂട്ടിക്കറന്നാർ. പിതൃക്കളര്യമാവിനെക്കൂട്ടി കലത്തിൽ കവ്യം കറന്നാർ. കപിലനെക്കൂട്ടി ആകാശത്തിങ്കൽ സങ്കല്പനാഴിയെ കറന്നാർ. ഭൂതപ്രേതപിശാചുകൾ ഭൂതേശനെക്കൂട്ടി കപാലങ്ങളിൽ രുധിരം കറന്നാർ. സർപ്പനാഗങ്ങൾ തക്ഷകനെക്കൂട്ടി വിഷം കറന്നാർ. പശുക്കൾ ഗോവൃഷനെക്കൂട്ടി വത്സം കറന്നു. വൃക്ഷങ്ങൾ പേരാലെക്കൂട്ടി പയസ്സു കറ

ന്നു. പർവ്വതങ്ങൾ ഹിമവാനെക്കെട്ടി ധാതുക്കളെ കറന്നു. ഇങ്ങിനെ എല്ലാഭൂതങ്ങളും തന്റെ തന്റെ ജാതിയിൽ പ്രധാനമായതിനെ വത്സമാക്കിക്കെട്ടി തനിക്കു തനിക്കു തക്ക പാത്രങ്ങളിൽ തനിക്കു തനിക്കു വേണ്ടുമതിനെക്കറന്നാനന്തരം പൃഥു ഭൂമിയെ ഭൂമിയാക്കിക്കല്പിച്ച് വില്ലുമായി പെരുമാറുന്ന കാലത്ത് പർവ്വതങ്ങളെ വിൽക്കഴന്നുകൊണ്ടു കുത്തിപ്പൊടിച്ച് ഭൂമണ്ഡലത്തെ മിക്കവാറും നിരത്തി നാലുവർണ്ണത്തിലെ ജനത്തിന് വെവ്വേറെ ദേശങ്ങളേയും കല്പിച്ചാൻ. അനന്തരം പൃഥു അശ്വമേധം തുടങ്ങി ദീക്ഷപൂണ്ടു യജിക്കുന്ന കാലത്തിന്ദ്രൻ യജ്ഞത്തിങ്കലെ സകല സമൃദ്ധി പൊറാഞ്ഞുവന്ന് അശ്വമേധം ചെയ്തു കൂടുകിൽ തനിക്കു പദഭ്രംശം വരുമെന്നുകല്പിച്ച് പേടിച്ച് ഒടുക്കത്തെ അശ്വമേധത്തിങ്കൽ മറഞ്ഞുവന്ന് കുതിരയെക്കട്ടു കൊണ്ടു പോകുന്നകാലത്ത് ഇന്ദ്രൻ കൊണ്ടുപോകുന്നതുകണ്ടു പൃഥുപുത്രൻ ഇന്ദ്രന്റെ വധത്തിന്നൊരുമ്പെട്ടുനിന്ന്, 'നില്ലുനില്ല് കട്ടുകൊണ്ടുപോകാതെ' എന്നു ചൊല്ലിപ്പിമ്പെ ചെല്ലുന്നവൻ പാഷണ്ഡവേഷമാകുന്ന ഇന്ദ്രന്റെ നിർബ്ബന്ധാതിശയംകൊണ്ടു കുപിതനായി വില്ലെടുത്തിന്ദ്രവധത്തിന്നായൊരുമ്പെട്ട പൃഥുവിനെക്കണ്ടു മുനികൾ യജ്ഞത്തിങ്കൽ യജ്ഞപശുവിനെ ഒഴിച്ചുള്ള വധം നിഷിദ്ധമെന്നുചൊല്ലി പൃഥുവിനെ ചെറുപ്പാൻ തുടങ്ങിയകാലത്ത് അവന്റെ ക്രോധാതിശയംകൊണ്ടു തങ്ങളിന്ദ്രനെ യഗ്നിയിൽ ഹോമം ചെയ്വൂ എന്നു കല്പിച്ചുതുടങ്ങുന്ന കാലത്ത് ബ്രഹ്മനെഴുന്നരുളി ഹോമത്തെ ചെറുത്ത് "നിങ്ങളിന്ദ്രനെ വധിക്കൊല്ല, യാവനൊരു ഭഗവാനെ നിങ്ങൾ യജ്ഞംകൊണ്ടു പ്രസാദിപ്പിപ്പാൻ തുടങ്ങുന്നു അവന്തിരുവടിയുടെ രൂപമത്രെ ഇന്ദ്രൻ. അങ്ങനത്തെ ഇന്ദ്രൻ യജ്ഞമൊഴിപ്പാൻ തുടങ്ങുന്നത്. എന്നാൽ പൃഥു എകോനശതക്രതുവായിരുന്നാൽ പോരും. എന്നാൽ ക്രതു മുടിക്കവേണമിപ്പോൾ'. എന്നിങ്ങിനെ ബ്രഹ്മന്റെ വചനത്താൽ യജ്ഞത്തെ അവ്വണ്ണം സമാപിപ്പിച്ചിന്ദ്രനോട് സ

ഖ്യത്തേയും ചെയ്തിങ്ങിനെ ജയിക്കപ്പെട്ട ദേവകളെല്ലാം പ്രസന്നരായി വരങ്ങളെ കൊടുത്താർ. അനന്തരം വിഷ്ണുഭഗവാൻ പ്രസന്നനായി പൃഥുവിനോടരുളിച്ചെയ്തു. 'നിൻെറ അശ്വമേധത്തിന്ന് ഭംഗം ചെയ്ത ഇന്ദ്രൻ നിന്നെ പ്രസാദിപ്പാൻ വരികചെയ്യുന്നത്. എന്നാൽ നീയവൻ വിഷയം ക്ഷമിക്കവേണം. ശുദ്ധാത്മാവായിരിക്കുന്ന സാധുക്കൾ ഭൂതങ്ങളെ ഉപദ്രവിച്ചീല; ദുഷ്ടരായുള്ള ജനം ഉപദ്രവിപ്പിത്. എന്നാലങ്ങനത്തെ മോഹം നിൻകണക്കെഇരിക്കുന്ന ജനത്തിന്നുണ്ടാകിൽ സജ്ജനസേവ വെറുതെയത്രെയല്ലൊ. കാമക്രോധാദികളുള്ളവാകഹേതുവതിന്ന്. അങ്ങനത്തെ ദേഹമമാന്ദ്യമത്രെ. ആത്മാവെ നിത്യനാകുന്നത് എന്നീ അൎത്ഥമറിയുന്നവൻ സംപദാപത്തുകളിൽ ഹൎഷശോകങ്ങളെച്ചെയ്കയില്ല. എന്നാൽ നീയും സമനായിരുന്ന് രാജ്യംപരിപാലിക്ക. രാജാവിന് പ്രജാപാലനം ധൎമ്മമാകുന്നു. ധൎമ്മമാകിലുമധൎമ്മമാകിലും ആറൊന്നുണ്ടു രാജാവിന് പ്രജാകൎമ്മങ്ങളിൽ. എന്നാൽ ബ്രാഹ്മണാനുശാസനത്തിങ്കലുറച്ചിരുന്ന് പരിപാലിക്കനീ. ഗൃഹത്തിങ്കലാഗതരായിട്ടു കാണുന്നോരു മഹത്തുകളെ ബഹുമാനിക്ക. എന്നാൽ നിനക്കു വേണ്ട വരത്തെ വരിച്ചുകൊൾക.'' എന്നിങ്ങിനെ ഭഗവാനാലനുശാസിതനായ പൃഥു ആജ്ഞയെ ശിരസ്സുകൊണ്ടു സംഗ്രഹിച്ചു അവ്വണ്ണമെ പാദപ്രണാമം ചെയ്യുന്ന ഇന്ദ്രനെ ആശ്ലേഷിച്ച് ദ്വേഷത്തെ കളഞ്ഞാൻ. അനന്തര വിഷ്ണുഭഗവാൻ പൃഥുവാൽ പൂജിതനായി നമസ്കരിച്ചു യാത്രാഭിമുഖനായിരിക്കുന്നതാകിലും പൃഥുവിങ്കലെ സ്നേഹാതിശയം കൊണ്ടു എഴുന്നരുളീല. ഭഗവാങ്കലേറിയിരിപ്പോരു ഭക്തിയോടുകൂടിച്ചൊന്നാൻ പൃഥു. 'ഭഗവാനെ! മോക്ഷപ്രദനായിരിപ്പോവേ! വിവേകമുള്ളവനെങ്ങിനെ നിന്തിരുവടിപക്കൽ നിന്നു ഗുണമയങ്ങളായിരിക്കുന്ന വരങ്ങളെ വരിപ്പൂ? അവയൊരിടത്തും ഗുണത്തിനല്ലല്ലൊ; അവ നിന്തിരുവടിയുടെ ഭക്തിക്ക് വിരുദ്ധങ്ങളായിരിപ്പോന്ന്. എന്നാൽ വരിക്കുന്നേനൊന്ന്. നി

തിരുവടിയുടെ ശ്രീപാദങ്ങളിലെ ഭക്തിയെ ഞാൻ വരിക്കുന്നു. യാതൊരു ശ്രീപാദം ശ്രീഭഗവതിയാൽ സേവിക്കപ്പെടുന്നു. അതിനെ ഞാനും വരിക്കുന്നത്.' എന്നിങ്ങിനെ പൃഥുവിന്റെ വചനം കേട്ടരുളിച്ചെയ്തു വിഷ്ണുഭഗവാൻ. 'നിനക്ക് എങ്കലുറച്ചൊരു ഭക്തിയുണ്ടായവന്നു യാതൊന്നു കൊണ്ടു മായയെ അതിക്രമിക്കുന്നു; എന്നാലഴകിതു നിന്റെ അദ്ധ്യവസായം. സ്വർഗ്ഗമോക്ഷനരകങ്ങളെ സമമായിക്കണ്ട് സർവ്വാശീസ്സുകളിലും നിരപേക്ഷനായി എങ്കലെ ബുദ്ധിമതിയോടുംകൂടി ദുസ്ത്യജമായിരുന്ന ഇന്ദ്രവൈരംപോലും കളഞ്ഞായല്ലോ നീ. അത് നിനക്ക് തികഞ്ഞ പൂജയാകുന്നത്' എന്നിങ്ങിനെ പൃഥുവിന്റെ വാക്കിനെ ആദരിച്ച് അവനാൽ പൂജിതനായി അവനനുഗ്രഹവും ചെയ്ത് വൈകുണ്ഠലോകം നോക്കി എഴുന്നരുളി ഭഗവാൻ. രാജാവും പ്രത്യക്ഷഭൂതനായി നമസ്കരിച്ചു തന്റെ പുരം നോക്കിപ്പോയാൻ. സർവ്വാലങ്കാരങ്ങളെക്കൊണ്ട് അലംകൃതമായിരുന്ന പുരത്തിങ്കലെങ്കൽ പുക്ക്, പൌരജാനപദന്മാരാൽ പൂജിതനായി താനവരെയും പൂജിച്ചു രാജധർമ്മത്തെ പരിപാലിച്ചാൻ. അങ്ങനെ രാജ്യം പരിപാലിച്ചിരിക്കുന്ന പൃഥുഭൂപാലനൊരിക്കൽ, സത്രം ദീക്ഷിച്ച് യജിക്കുന്ന യാഗഭൂമിയിൽ നാനാജാതിയായുള്ള മഹത്തുക്കളുടെ മദ്ധ്യത്തിലെഴുന്നരുളിനിന്നു മാധുര്യഗാംഭീര്യാദിയുക്തമായിരിക്കുന്ന വചസ്സിനെക്കൊണ്ട് ചൊന്നാൻ പൃഥു. 'ഇസ്സഭയിങ്കലുള്ള ജനമെന്റെ വചനത്തെ കേൾക്കവേണം. ധർമ്മത്തെ അറിയവേണ്ടുമവർ തങ്ങളുടെ മനോഗതത്തെ മഹർഷികൾക്കറിയിച്ചെല്ലോ ന്യായം. എന്നിട്ടു എന്റെ മനോഗതത്തെ ഞാൻ ചൊല്ലുകചെയ്യുന്നിത്. പ്രജകളുടെ ദണ്ഡവിനിയോഗത്തിന്നീശ്വരനെ കല്പിച്ച് ധർമ്മസ്ഥിതി വരുത്തുവാനായിട്ടാണ്ട് പ്രജകളെ! നിങ്ങളെല്ലാം സ്വധർമ്മത്തിങ്കലുറച്ചിരുന്ന് ഈശ്വരപൂജ ചെയ്വു. അതുകൊണ്ടു പുരുഷാർത്ഥം സാധിക്കാവൂ. എന്നാൽ മഹത്തുക്കളെ! ഭവാന്മാരിതിന്ന് അനുമോദം ചെയ്കവേണം.' എന്നു തുടങ്ങിയുള്ള ധ

ർമ്മാനുശാസനം ചെയ്യുന്ന പൃഥുവിനെ ദേവകളും ഋഷികളും ആദരിക്കുന്ന കാലത്ത് സനകാദികളെഴുന്നരുളി. അപ്പൊഴത് ആഗതരായ മുനികളെക്കണ്ടു സദസ്യന്മാരോടും ഋത്വിക്കുകളോടും കൂടി പ്രത്യുത്ഥാനം ചെയ്തു വന്ദിച്ചു പാദ്യാദികളെക്കൊണ്ടു പൂജിച്ച് സിംഹാസനസ്ഥന്മാരായിരുന്ന സനകാദികളെ നോക്കി ഭക്തിയോടും കൂടി ചൊന്നാൻ പൃഥു. 'എന്തു പണ്ടേ ഞാനൊരു പുണ്യം ചെയ്തത്? ഭവാന്മാരെക്കാണായിട്ടുവന്നുവെല്ലൊ ഇനിയ്ക്ക്. സാക്ഷാൽ ജ്ഞാനികൾക്കുപോലും ദുർദ്ദൃശ്യന്മാരായിരിക്കുന്ന ഭവാന്മാർ പ്രത്യക്ഷരായപ്പോഴെ കന്നില്ല നമുക്കു സാധിക്കരുതായിന്നത്.' എന്നിങ്ങിനെ പലപ്രകാരവും സനകാദികളെ സ്തുതിച്ചു വിചാരിച്ചാൻ പൃഥു 'എന്തൊന്നുകൊണ്ടു സംസാരദുഃഖങ്ങളെ എളുതായി ഒഴിവഴിക്കാവൂ?' എന്നിങ്ങിനെ പൃഥു വിചാരിച്ചു കാലത്ത് അതിനുത്തരമായരുളിച്ചെയ്തു സനൽക്കുമാരൻ. 'അഴകിനോടൊ നീ വിചാരിച്ചവാറ്. പുരുഷാർത്ഥമറിഞ്ഞിരിക്കിലും ലോകാനുഗ്രഹാർത്ഥമായിട്ട് നീ വിചാരിച്ചിതിങ്ങിനെ. പൃഥുവിനെ ആദരിച്ച് പുരുഷാർത്ഥസാധനങ്ങളെ അരുളിച്ചെയ്തു. സനൽക്കുമാരൻ. ഭാഗവതധർമ്മങ്ങളിലെ ശ്രദ്ധ, യോഗേശോപാസന, ഭഗവൽകഥാരതി, സംഗിസംഗവിവർജ്ജനം, വിവിക്തരുചി, അഹിംസ, ഭഗവൽസ്മരണാ, യമനിയമങ്ങൾ, എന്നിവറ്റെക്കൊണ്ടു ഭക്തിയെ സാധിച്ചു ഗുരൂപദേശത്താൽ ജ്ഞാനം ലഭിച്ച് ഭക്തിജ്ഞാനങ്ങളോടുംകൂടിയുള്ള ബ്രഹ്മോപാസനംകൊണ്ടു കർമ്മാശയത്തെ ദമിച്ച് * പുരുഷാർത്ഥം സാധിപ്പൂ.' ഇങ്ങിനെ സനൽക്കുമാരൻപക്കൽനിന്ന് ബ്രഹ്മോപദേശം ലഭിച്ച് സനകാദികളെ സ്തുതിച്ചു പൂജിച്ചു പൃഥു ജ്ഞാനസർവ്വസ്വമവർക്കൽ സമർപ്പിച്ചു സനകാദികളെഴുന്നരുളി.

(തുടരും.)

* കർമ്മാശയത്തെ ദമിക്ക = പ്രവൃത്തി വിമുഖനാവുക.
കർമ്മവാസനയെ ദഹിച്ച് എന്നു പാഠാന്തരം.

# ചരിത്രരേഖകൾ.

1040-ാമാണ്ട് തുലാമാസത്തിൽ എളങ്കുന്നപ്പുഴ ദേവസ്വം കണക്കെഴുത്ത് ഗോവിന്ദപിള്ളയേയും ചില മാസ്പടിക്കാരേയും വയ്പിൽ പ്രവൃത്തിയിൽ പിള്ള കുഞ്ഞികൃഷ്ണമേനോൻ മുതൽപേര് കയ്യേററം ചെയ്തു പിടിച്ചു കൊച്ചിയിലേക്കു കൊണ്ടുപോയി തടവിൽ പാർപ്പിച്ചിരിക്കുന്നു.

* * *

എളങ്കുന്നപ്പുഴയിൽ ആണ്ടുതോറും ഉത്സവം തുടങ്ങി ആറാം ദിവസം കഴിക്കുന്ന അഹസ്സ് എന്ന അടിയന്തരം ഏറിയകാലമായിട്ട് ഓച്ചന്തുരുത്തുദേശത്ത് വല്ലുമ്പുലാശ്ശൽ കയ്മ്മളാണ് നടത്തിവന്നിരുന്നത്. എന്നാൽ മേൽപറഞ്ഞ അടിയന്തരം കൊച്ചിസൎക്കാരിൽനിന്നു നടത്തിക്കുന്നതിന്നായിട്ടു 1041-ാമതിൽ മേപ്പടി കയ്മ്മളോട് ഒരു സമ്മതകച്ചീട്ട് എഴുതി വാങ്ങിയ്ക്കയും അതുകൂടാതെ ഏറിയ ശ്രമങ്ങൾ ചെയ്കയും ചെയ്തിരിക്കുന്നു.

* * *

എളങ്കുന്നപ്പുഴ ക്ഷേത്രത്തിലെ ഭണ്ഡാരത്തിന്ന് ഉറപ്പു പോരാ എന്നു കണ്ടതിന്റെ ശേഷം അതിന്റെ രക്ഷയ്ക്കു കാവൽ നിശ്ചയിക്കുന്നതിന്നു ഉത്തരവായ ഉടനെ കൊച്ചി തഹശീൽദാർ ചെന്നു ഭണ്ഡാരത്തിന്മേൽ സൎക്കാര് മുദ്ര വെക്കുകയും ഈ സൎക്കാരിൽനിന്നു അവിടെ കാവലിനായി നിശ്ചയിച്ചിരുന്ന മലയാംഗാട്ടുശിപായികളെ അസഭ്യവാക്കുകൾ പറകയും മേപ്പടി ദേശത്തെ തിരുമുഖം കണക്കെഴുത്തു കുമാരപിള്ളയെ അല്പനേരം തടവിലാക്കുകയും ചെയ്തിരിക്കുന്നു.

* * *

നെടുങ്ങാട്ടുദേശത്തും എളങ്കുന്നപ്പുഴ ദേവസ്വംവക ദേശങ്ങളിലും ആധാരങ്ങൾ രജിസ്റ്റ് ചെയ്യുന്നതിന്ന് ഈ സൎക്കാ

രിൽനിന്ന് ഉക്കണക്കെഴുത്ത് പണിയിൽ നിശ്ചയിച്ചിട്ടുണ്ടായിരുന്ന നളയരവീട്ടിൽ പിള്ളയെ ഏല്പിച്ചിട്ടുണ്ടായിരുന്നു. എന്നാൽ ഈ ദേശങ്ങളിൽ ക്രിമിനാൽപോല്ലീസ്സധികാരങ്ങൾ കൊച്ചിസ്സൎക്കാരിൽനിന്നു നടത്തിത്തുടങ്ങിയതിന്റെ ശേഷം ആധാരങ്ങൾ എഴുതികൊടുക്കുന്ന കാൎയ്യത്തിൽ കൊച്ചിസംസ്ഥാനത്തു നടപ്പുള്ള ശട്ടങ്ങളെ നടത്തുകയും ആ സൎക്കാരിലെ മുദ്രോലകളെ ഉപയോഗിക്കയും ചെയ്തിരിക്കുന്നു.

* * *

പുളിയാഴത്തു മൂത്തേടത്തിനേയും പുല്ലമ്പുലാശ്ശേൽ കൎയ്യമ്മേയും ഏറിയകാലം മുമ്പെ എളങ്കുന്നപ്പുഴെ ദേവസ്വം വക ഓച്ചംതുരുത്ത് ദേശത്ത് പ്രമാണികളായിട്ടു നിശ്ചയിച്ചിട്ടുണ്ടായിരുന്നു. ഇങ്ങിനെ പ്രമാണികളായിട്ട് അവൎക്ക ചില അനുഭവങ്ങൾ സിദ്ധിച്ചതുകൂടാതെ ഉത്സവത്തിൽ 6-ാംദിവസം ചില അടിയന്തരങ്ങൾ നടത്തുന്നതിനുംകൂടി അധികാരമുണ്ടായിരുന്നു. എന്നാൽ മേൽപറഞ്ഞ കൎയ്യമ്മൾ തന്റെ സ്ഥാനം ഒഴിഞ്ഞുകൊടുക്കണമെന്നു കൊച്ചിസൎക്കാരിൽനിന്നു നിർബ്ബന്ധിച്ചിരിക്കുന്നു.

* * *

1042-കന്നി 10-ാംനു- കൊച്ചി ചെറിയതമ്പുരാൻ സമുദ്രസ്നാനത്തിന്നായിട്ട് എളങ്കുന്നപ്പുഴയ്ക്ക് എഴുന്നള്ളിയപ്പോൾ അവിടെ ഉള്ള ക്ഷേത്രത്തിൽ മേപ്പടി തമ്പുരാന്റെ വകയായിട്ട് ഒരു വഴിവാടുകഴിച്ചു. ഇങ്ങിനെ വഴിവാടു കഴിക്കുമ്പോൾ നിവേദിച്ചിരിക്കുന്ന സാധനങ്ങളിൽ ഏതാനും ഭാഗം ദേവസ്വത്തിലേക്ക് സാധാരണയായി എടുക്കമാറുണ്ട്. എന്നാൽ മേപ്പടി നൈവേദ്യത്തിന്നുള്ളത് ഹാജരാക്കിയ വസ്തിൽ പാൎവ്വത്യക്കാരൻ മേൽപറഞ്ഞ ശട്ടപ്രകാരം നടത്തിക്കുന്നതിന്നു വിരോധം പറകയാൽ എഴിക്കര പ്രവൃത്തിയിൽ കണക്കെഴുത്ത് ശങ്കരപിള്ള ആക്ഷേപിച്ചു. അതു ഹേതുവാൽ അയാളെ മേപ്പടി പാൎവ്വത്യക്കാരൻ പിടിച്ചു കയ്യേററങ്ങൾ ചെയ്തു

ത് മരങ്ങാട്ടു കച്ചേരിയിൽ കൊണ്ടുപോയി തടവിലാക്കുകയാൽ ഈ സംഗതിയെപ്പററി മേപ്പടി ആണ്ടത്തെ 42-ാംനമ്പ്രായി പോല്ലീസ്സിൽ ഒരു അന്യായം ചെയ്തിട്ടുണ്ട്.

* * *

കൊല്ലംതോറും ഉത്സവത്തിന്നു എളങ്കുന്നപ്പുഴെ ക്ഷേത്രത്തിന്റെ കിഴക്കേഭാഗത്ത് കൊണ്ടുവന്നിറക്കുന്ന കച്ചവടസാമാനങ്ങൾക്ക് കൊച്ചി സൎക്കാരിൽനിന്നു 968-ാമാണ്ടുമുതൽക്ക് തീരുവവാങ്ങിച്ചുവന്നിരുന്നുവെന്ന് 981-ാമതിൽ ഉടമ്പിടി ചെയ്തപ്പോൾ മേപ്പടി സൎക്കാരിൽനിന്നു പ്രസ്താവിക്കയാൽ ഈ കാൎയ്യം അന്വേഷിച്ച് നിജം അറിഞ്ഞതിന്റെ ശേഷം തീൎച്ച വരുത്തിക്കൊടുക്കാമെന്ന് തിരുവിതാംകൂർ സൎക്കാരിൽനിന്നു മറുവടി പറഞ്ഞപ്രകാരം ഒരു തീൎച്ച ഉണ്ടാവുന്നതിന്നു മുമ്പ് 982-ാമാണ്ടുമുതൽക്കുതന്നെ കൊച്ചി സൎക്കാരിലെ ചവുക്കേക്കാര് വന്നു മേപ്പടി തീരുവാങ്ങുവാൻ തുടങ്ങിയിരിക്കുന്നു.

* * *

ഇരിങ്ങാലക്കുട ക്ഷേത്രത്തിലെ കൂത്തമ്പലത്തിന്റെ പണി അവസാനിച്ച ഉടനെ മേപ്പടി ക്ഷേത്രത്തിൽ കലശം എന്ന അടിയന്തരം കഴിക്കുന്നതിന്നുവേണ്ടി പറവൂരുനിന്നു കൊടുത്തയച്ച 1050 പണം വിലയ്ക്കുള്ള വിറകു മുതലായ സാമാനങ്ങൾ കൊച്ചി സംസ്ഥാനത്ത് മുകുന്ദപുരം കോവിലകത്തും വാതുക്കൽ ചേൎന്ന പാൎവ്വത്യക്കാരൻ ബലാൽക്കാരമായി എടുത്തു കൊണ്ടുപോയിരിക്കുന്നു.

# പ്രാചീനഗ്രന്ഥമാല

## ശാസ്ത്രാങ്കം

### X. വട്ടമിരിപ്പുകളി (തുടൎച്ച)

#### ആസ്യം*

ചെറുശക്ക്യമ്മോ ചെറുശക്ക്യമ്മോ ചെക്കനൊത്തം ചെടിമുഞ്ഞുണ്ട്,
ഇന്നലെമൂവ്വന്തിക്കഞ്ഞോപ്പാട്ടച്ചീടെ അപ്പനെ ചെന്നുപിടിച്ചി
(ഴച്ചു;
അപ്പോളപ്പൻമുറവിളിച്ചയ്യോ ചിത്തതേവി! ചെക്കനിതാ എ
(ന്നെ തച്ചുന്നപ്പോൾ,
അതുകേട്ടന്നിച്ചിരിതാന്നൂരപ്പനങ്ങുടിട്ടു ചെക്കനെ തച്ചുന്ന
പ്പോൾ,
ചെക്കന്റെ വ്യാപാരം അപ്പന്റെ മൂക്കിലും അമ്മേടെ വായിലും
(അമ്മാമന്റെ
(മുതുത്തും അമ്മുമ്മയുടെ കക്ഷത്തിലും)
കെണറ്റിലും കുളത്തിലും ഉത്തരത്തെ കൊണ്ടോയ് എത്തിച്ചെ
(ച്ചാൻ അവൻ ഇട്ടിക്കോരൻ.

മൂട്ടാകടിച്ചെല്ലോ വലിയാനത്തലച്ചൻ ചത്തു
മൂടിക്കിടന്നൊരു മൂത്തുകയ്യൻ പാഞ്ഞൊപോയാൻ
കാട്ടിൽകിടന്നുരണ്ടെലിക്കുട്ടികടലുഴത്തു

* ഹാസ്യം.

കാലത്തിളവിത്തുവിതച്ചപ്പോൾ അടയ്ക്കാകാച്ചു
തൊണ്ടിയറുത്തപ്പോൾഅരമുറംനിറയെമാങ്ങ
തോലുകളഞ്ഞപ്പോൾപത്തഞ്ഞൂറുപറങ്കിക്കപ്പൽ
കപ്പൽവലിച്ചല്ലൊ(തലമാലാ)മുകളിൽകെട്ടി
കായങ്കുളത്തല്ലൊകടുവായുംപുലിയുംപെററു
പത്തുപതിനഞ്ചുംപണംവിററചെറുനാരങ്ങ
കൊമ്പൊന്നനങ്ങാതെയറുത്തെൻറമടിയിൽവെച്ചു
കൊച്ചിക്കിടത്തേത്തുംവലത്തേവഴിയുംകേട്ട്
കൊണ്ടോയ്ക്കൊടുത്തേൻഞാൻകൊള്ളുത്തുരെചെറുശക്കിക്ക്
അല്ലാചെറുപെണ്ണിന്ന്
ധിണ്ഡൻധിടിനെന്നാക്കിണററിൽപോയ്മറിഞ്ഞാൻപൊ
പൊണ്ണൻകുമാരനെകരക്കോഴ്വാൻകുറുപ്പുംചെന്ന (ണ്ണൻ
ധിണ്ഡംധിമൃക്കിട്ടകുറുപ്പേനീകറപോരാക്കിൽ
എങ്കിൽകിണററിൽനീകിടന്നിട്ടജഗത്സംബന്ധം.
ർ_റ_ട്ട പുളിശ്ശേരി ർ_റ_ട്ട പുളിശ്ശേരി
ഡിം, ഢീം, ണ്ടീം കലമ്പാറ, ഡി ഡ ഢി ഢിം കലമ്പാറ.
അപ്പംകൊണ്ടെറിയുന്നു, അവിൽവാരിച്ചൊരിയുന്നു
പാക്കഞ്ചികുടിക്കുന്നു, പരിയമെല്ലാംനിരങ്ങുന്നു
നമ്പൂരി കുഞ്ഞമ്പൂരി എന്നാതവിളിക്കുന്ന(പോൽ)
ആരാക്കോടീയിന്മേലൊ ഞാനൊമധുരക്കുട്ടൻ.
എന്തക്കൊടീയിന്മേലൊ? ചന്താപകലറുപ്പാൻ.
ചന്തംപകലറുത്താൻ? താഴത്തിറങ്ങുന്നില്ല്യാ,
താഴത്തിറങ്ങുകിലൊ? തച്ചുതലപൊളിപ്പേൻ,
കൊന്നുകഴകെറിപ്പേൻ!

———

ആണ്ട്യം *

കൊട്ടാർകാരെമാലിന്മേൽനിന്നൊത്തതാലി_
പ്പുണച്ചഎന്നോടുപുവ്വിൽരഥംകൊണ്ട

പൂവ്വുകണ്ടെൻനല്ലപൂനലുകണ്ടെൻനല്ല
എന്തുകണ്ടെൻ, എന്നൊടുങ്ങനിക്കങ്ങുപോകണം
എന്നെക്കൊണ്ടായിക്കടത്തേണംങ്ങനിക്കെന്തെ
ചെഴിക്കോട്ടകുറുപ്പുംവീട്ടിൽ.
ബാലനാട്ടുള്ളൊരുബാലചെറുചേകോൻ
വാളുവലിച്ചൂരണ്ടൊന്തുവെട്ടി
രാന്തുമുറിഞ്ഞില്ലവാളുവളഞ്ഞോഃപോയ്
രന്താൻമാക്കൊക്കെമുഖംകറുത്തു
നെററീമ്മേൽചൂടുള്ളൊരൊന്തൻവന്നാൻപിന്നെ
എൻെറകണക്കിൽനിന്നങ്കപ്പൊന്ന
അണ്ടീകരണ്ടരണ്ടണ്ണാരപ്പൊണ്ണൻപോയ്
വേലിപ്പടമേറിഅങ്കംകണ്ടാൻഅവനങ്കംകണ്ടാൻ.

---

## ആസ്യം

എന്തെപോയ്ക്കുക്കിവിളി
അവിടെ, എന്തെപോയ്ക്കുക്കിവിളി
നമ്മുടെ, ചെറീനടക്കുന്നചെറുശക്കിപ്പെണ്ണിൻെറ
നായർകിടന്നവൻ, നാട്ടിൽനടന്നുളജിപ്പാനും
തെണ്ടിവിശന്നുവരുന്നേരം
എണ്ണാവടിയനുംകൂടിയൊരുമിച്ച്
കണ്ണുമെഴുതികഴുത്തിൽവരച്ചിട്ട
വെററിലയുംതിന്നവാതലിൽപാതിയും
കാൽകൊണ്ടചാരീട്ടകട്ടിൽകരേറിവിനോദിക്കുംനേ (രത്ത്
കണ്ടവൻകോപിച്ചുമിശാപിരിച്ചിട്ട്
കണ്ണുംതുറിച്ചിട്ട്കയ്യുംപരത്തിട്ട്
പാഞ്ഞകംപുക്കീട്ടരണ്ടിനേയുംകൂടെ
പൊത്തിപിടിപെട്ടതച്ചുചതച്ചിട്ട്
കുത്തികുടുക്കയിൽആക്കുന്നനേരത്ത

അയ്യയ്യൊപാപംമുറാമുറാഎ-
ന്നായ്മ്പത്തുന്നൂറുവിളികലമ്പുംനേരം
അപ്പാട്ടെഞാച്ചിയുംഇപ്പാട്ടെഞാച്ചിയും
മാതവീകോതചീമലയിൽപൂരാട്ടിയും
അത്തറയിലുള്ളലോകരെല്ലാംകൂടി
പോരുംപോരുംഎന്നും, പോരാപോരാഎന്നും
പിന്നെയുംചെന്നിട്ടരണ്ടിനേയുംകൂടെ
പൊത്തിപിടിപെട്ടതച്ചുചതചിട്ടു
രണ്ടേടത്താക്കിചമക്കുംനേരം
കേട്ടോനിക്കുക്കിവിളി, അവിടെ
യെന്തെപോയിയാകമുറാ.

മാച്ചാനെമാച്ചാനെഏടമാപാപി
മാച്ചാനെമാച്ചാൻവരുകിലൊ
ഇനിമറെറാരുവേഷംമാച്ചാനെ
ഒരുകണ്ണുംകാണാമൊയെടാ
ഒന്നരക്കണ്ണുമിരണ്ടാമൊയെടാ
തലപോയാലാളാമൊയെടാ
തമ്പിയെക്കൊന്നപെരുമാളരെ
വാഴപ്പിള്ളിരാമച്ചാരെടാ
വാളുമിട്ടത്തുവിളങ്ങാമൊ
പൊത്തുള്ളതെങ്ങുമ്മേൽകേറാമൊയെടാ
ധിണ്ഡംധിമ്മുക്കനെവീഴാമൊ
കെട്ടുംവിറകുംതലേലിരിക്കേ
കാലിച്ചിലമ്പുംചെറുഞ്ഞിലെയന്നാടീ
മുത്തച്ചീമുള്ളതലച്ചീയെടീ
കുറിയകിടാങ്ങളുംമക്കളുമായ്-
മാച്ചാനെമാച്ചാനെമാപാപീമാച്ചാനെ.

വട്ടമിരിപ്പു സമാപ്തം.

## വയ്മുറിച്ചോട്ട കളി

കാരണമുണ്ടുകളിപ്പതിനായ്
കാരിയമൊന്നുംനിനക്കയുംവേണ്ടാ
പൂരണവന്നുനിറഞ്ഞുള്ളപന്തലിൽ
പൂരണസേവകൾഞാനല്ലെഭോഷാ.
ഭംഗീകലന്നപഴയന്നൂക്കാവിൽശ്രീ
ഭദ്രകാളീതുണക്കേണമിനിക്കിപ്പോൾ
ഇന്നലെതുള്ളിയതുള്ളക്കളത്തിൽ
ഞാനുമൊരുത്തനെതുള്ളിക്കുന്നുണ്ട്.
മുത്തനിനിയ്ക്കൊട്ടു–രിയാട്ടംനല്ല-
മുത്തിയിനിയ്ക്കൊരു–രിയാട്ടുംവേണ്ടാ.

---

പിടിവന്നിറങ്ങുന്നപിണ്ടിമാലമ്മെ
കാണട്ടീനാഥൻെറമാനംകലയും
ഞാൻകണ്ടമാനിന്നടയാളമുണ്ട്
പുള്ളിപലതുംകൊമ്പുരണ്ടുണ്ട്
കൊമ്പുരണ്ടുണ്ട്കൊമ്പുനാലുണ്ട്
ഓട്ടുമ്പോൾചാടിപിടിപ്പതുമുണ്ട്
മണ്ടിത്തിരഞ്ഞവൻനോക്കുന്നതുണ്ട്
വള്ളിപ്പടലീലൊളിക്കുന്നതുണ്ട്
അക്കരെമല്ലമ്മേരോലികരഞ്ഞു
ഇക്കരെനല്ലവഴിപോരടീകോതെ,
പോരടീപോരടീകോതെ
പോരാഞ്ഞിൽനിന്നെഞാൻതല്ലുവേൻകോതെ
തല്ലെടാതല്ലെടാതല്ലെടാമെല്ലെ
എല്ലുനുറുങ്ങെതല്ലുതുംവേണം
നാരകവടീവെട്ടിതല്ലുതുംവേണം

നാലർമിനക്കെട്ടുതല്പുത്തുംവേണം
ഇടകെട്ടിനാക്കെട്ടിതിമൂടിക്കൊള്ളുവെൻ
നാലെട്ടരാച്ചെല്ലുംകോതാവരുമ്പോൾ
കോതയെന്നെന്നെവിളിക്കയുംവേണ്ടാ
കോതക്കരിയധിവെക്കയുംവേണ്ടാ
ഹരിനന്മോനന്മോനാരായണാനന്മോ
ഗുരുനാഥൻദൈവംതുണക്കേണമിനിക്ക്
ഗുരുവെന്യെമററാരുമില്ലിനിക്ക്
ഗുരുവിനെഞാനിതാകൈതൊഴുന്നേൻ.
വരിനെല്ലിന്റെറവിൻപൊരിചെന്തെങ്ങുംതേങ്ങാ
നന്നായിതണുത്തുടമുള്ളിളന്നീര്
ഇത്ഥാവരുമാറുപൂജിക്കുന്നുണ്ട്
ഗണപതിയപ്പനെപ്പൂജിക്കുന്നുണ്ട
നന്നായിനെയ്യപ്പംവാപ്പിക്കുന്നുണ്ട്
ഗണപതീയപ്പൻതുണക്കേണമിനിക്ക്.

വന്നേരീനാട്ടിൽവടക്കംതലക്കൽ
പാഴായ്ക്കിടക്കുന്നപാൽപറമ്പത്ത്
പാപികളെപണ്ടുതൈവെച്ചുകൊൾവിൻ
പാടമെപോകുന്നപെരുങ്കണിയാരെ
തൈവെപ്പാൻമുഹൂർത്തംവിധിച്ചല്ലേപോന്നു
മററന്നാളുച്ചക്കമകരവുംരാശി
തൈവെച്ചാലുള്ളഫലങ്ങളെച്ചൊല്ലാം:_
രാജാവുപോകുമ്പോൾതണ്ടളചാരാം
വേശ്യമാർപോകുമ്പോൾകാതോലചീന്താം
ചെറുമികൾപോകുമ്പോൾചൂലതുചീന്താം
ഏററംവലിക്കുന്നക്കുററനെകെട്ടാം,
മടലിടുംമുമ്പെകുലവരുംതെങ്ങ്
മന്നിങ്ങതിന്നാമിളന്നീർകുടിക്കാം
മടലിടെചോറുണ്ണാംപിക്കെന്തുദോഷം.

കണ്ണനമ്മൂണ്ടൊരുതിയ്യത്തിപ്പെണ്ണ്
കണ്ണുമെഴുതിവരക്കുറിയിട്ട്
താനെകടവിൽഎറങ്ങുന്നിപ്പെണ്ണ്
നാലുകരയിലുംവിളങ്ങുന്നിപ്പെണ്ണ്
ആരെല്ലാംനിവീട്ടിൽഉള്ളതുപെണ്ണെ
കാളിനായുണ്ടെല്ലൊഎന്നുടെവീട്ടിൽ
കാളീനായ്ക്കെന്തെല്ലാംവീശ്യങ്ങളുണ്ട്.
(മറെറല്ലാംകൂടിട്ടുതിന്മാനുംവെററില)

സമാപ്തം.

---

# ഹരിശ്ചന്ദ്രചരിതം.



## കിളിപ്പാട്ട്

ഇത്തരംമന്ത്രിപറഞ്ഞൊരുനേരത്തു
സത്യസന്ധൻനൃപനുത്തരംചൊല്ലിനാൻ.
'തന്നുഞാനെന്നുണർത്തിച്ചേൻമുനിയോട്
ഇന്നതിനില്ലവിഷാദമറികനീ
ഒന്നുകൊടുത്തുഞാനേകനമാനസാ-
ലെന്നാലതിന്നില്ലകിഞ്ചനനീക്കവും
പണ്ടുള്ളദ്രവ്യംകൊടുത്താൽനമുക്കിനി-
യുണ്ടാകവാനെന്തുദണ്ഡംകഥിക്കനീ
യാചിച്ചവർക്കുകൊടുക്കാത്തഭൂപതി-
ക്കാധിയുംവ്യാധിയുംവന്നുഭവിച്ചിടും
ബോധിച്ചുകൊള്ളുകമന്ത്രി!ഭവാനിനി-
വേഗംവരുത്തുകപണ്ടുള്ളദ്രവ്യവും'
പിന്നെയുംമന്ത്രിപ്രത്യുത്തരംചൊല്ലിനാ-

നൊന്നുംധരാപതിക്കേററതില്ലുൾക്കാമ്പിൽ.
പിന്നെവിചാരിച്ചുസത്യകീർത്തിയവൻ
ചെന്നുടൻചന്ദ്രമതിയോടുചൊല്ലിനാൻ.
'ഇന്ദിരാദേവിക്കുതുല്യയായുള്ളോരു
ചന്ദ്രമുഖി! മൃദുചന്ദ്രമതിശുഭേ
സുന്ദരിമാർവന്നടിപണിയുന്നനി-
യ്യെന്നുടെവാക്കുകൾകേട്ടരുളീടുക.
തമ്പുരാൻതന്റെമനസ്സൊരുമാമുനി
സമ്പ്രതിവഞ്ചിച്ചുവ്യാജവാക്യത്തിനാൽ;
മുന്നമേനമ്മുടെരാജശ്രീയായൊരു
ധന്യഭണ്ഡാരമശേഷമെടുക്കുവാൻ
മന്നവനിന്നുതുനിയുന്നുദൈവമേ!
എന്നാലതെത്രയുംകഷ്ടമോർത്തോളവും,
എന്നിവിടെനൃപമന്ദിരമുണ്ടായി
എന്നിവിടെധനഭണ്ഡാരമുണ്ടായി
ഇന്നുള്ളവരാരുമെന്നതിൻമൂലവും
ധന്യശീലേ! ധരിച്ചീടുന്നവരില്ല
അത്ഭുതത്തിനുള്ളൊരുമൂലംനൃപതിയി-
ലാവിർഭവിക്കുന്നരാജകാന്തേശുഭേ!'
ശോണിതാക്ഷാഖ്യനാംപുത്രനോടുംപിന്നെ
ക്ഷോണിപവീരന്റെമന്ത്രിചൊല്ലീടിനാൻ.
'രാജേന്ദ്രനന്ദന! രാജീവലോചന.
രാജചൂഡാമണിതാനരുൾചെയ്തിദം
പണ്ടുള്ളദ്രവ്യമശേഷമിടത്തിങ്ങു
കൊണ്ടുവന്നീടുവാനെന്നോടരുളുന്നു.
സൂര്യാന്വയത്തിൽജനിച്ചാനരവര-
വീരരാലാർജ്ജിതമാകുന്നതിപ്പൊഴെ.
ഏകൻമുനിവരൻചോദിച്ചനേരത്ത്
വെക്കമെടുത്തുകൊടുക്കെന്നുകല്പിച്ചു'.

ഏവംപറയുന്നമന്ത്രിവരനോടു
രാകേന്ദുബിംബമുഖിയുംതനയനും
ഏതുംപറയാതെരാജനെച്ചെന്നുക-
ണ്ടേറിയവസ്തുക്കളൊക്കെപ്പറഞ്ഞവർ,
രാകാശശാങ്കമുഖിയുംതനയനും
ആകുന്നതൊക്കെപ്പറഞ്ഞുനൃപനോട്
'എന്തെന്റെവല്ലഭ! താത! വിഭോ! തവ
സന്താപമുണ്ടാകവാൻതുനിയുന്നിതോ
സന്തോഷശീലൻഹരിശ്ചന്ദ്രനെന്നത്രെ
സന്തതംവിഷ്ടപംമൂന്നിലുംചൊല്ലുന്നു
സന്തതമിന്നുമുനിതന്റെവാക്കിനാൽ
ചിന്തക്കൂടാതെപറയുന്നതിത്തരം.
നമ്മുടെരാജ്യഭണ്ഡാരമെടുക്കുകിൽ
നമ്മുടെനാശമെന്നത്രെജനമതം
മന്ത്രികൾക്കില്ലാമനസ്സുമഹീപതേ!
എന്തിനിദമരുൾചെയ്യുന്നുസാമ്പ്രതം'
നന്ദനകാന്തതൻവാക്കുകൾകേട്ടപ്പോൾ
മന്നവനേവംപറഞ്ഞവർതന്നോടും
മുന്നംമുനിവരനെന്നോടുചോദിച്ചു
തന്നുഞാനെന്നവൻതന്നോടുചൊല്ലിനേൻ
പിന്നെയതില്ലെന്നുചൊല്ലുകയില്ലഞാൻ
എല്ലാംവിധിനമുക്കിങ്ങുഭവിഷ്യവും.
മല്ലവിലോചനേഖേദിക്കരുതേടോ
നല്ലോരുസത്യവാന്മാർക്കുശുഭംഫലം
മുന്നംപുരാരിവിരിഞ്ചനുംവിഷ്ണുവും
ധന്യമുനികളുംഇന്ദ്രവൃന്ദങ്ങളും
പുണ്യമഹത്വമറിവതിനായ്ക്കൊണ്ടു
പുണ്യജാലങ്ങളെത്തൂക്കിയനേരത്ത്,
സത്യമധികമായ്ത്തൂങ്ങിയെന്നുള്ളതും

മത്തേഭഗാമിനി! നീധരിച്ചീടുക.
ദ്രവ്യവും നീയും മമ സുതനും സുഖ-
മവ്യാജമല്ലിഹലോകത്തിലാകുന്നു.
സത്യവും ധൎമ്മവും ദാനങ്ങളും പുന-
രെത്തും പരലോകകാലത്തറികെടോ.
എന്നതുകൊണ്ടു നീ മന്ദിരംതന്നിലേ
ധന്യശീലേ സുഖമാസ്സസിച്ചീടുക
നന്ദന! നീയുമിന്നമ്മയോടൊന്നിച്ചു
മന്ദിരംതന്നിൽ വസിച്ചുകൊൾകശുഭം.'
ഏവം പറഞ്ഞങ്ങയച്ചുടൻ, മന്ത്രിയെ
കേവലം ശാസിച്ചു ദ്രവ്യം വരുത്തിനാൻ.
അപ്പോൾ ജനങ്ങളതുകേട്ടു ദുഃഖിച്ചു
ക്ഷിപ്രം പറഞ്ഞുതുടങ്ങി പലതരം
'എന്തു നൃപതിക്കു ചിത്തം ചലിച്ചതി
ചിന്തയില്ലാതെന്തു ചെയ്യുന്നതിത്തരം.
ഭണ്ഡാരമാകെയെടുത്തു നരവര-
നെണ്ണാതെയുള്ള ധനങ്ങളശേഷവും
പണ്ടൊരു ഭണ്ഡാരമുണ്ടു കിടക്കുന്നു
കണ്ടവരില്ലതും കൊണ്ടുപോന്നു നൃപൻ
രണ്ടില്ല പക്ഷ, മിരക്കയെന്നുള്ളതും
വേണ്ടിവരുമിന്നിതു ചെയ്കിലീശ്വര!'
ഇങ്ങിനെ സൎവ്വരും ചൊല്ലും ദശാന്തരേ
അങ്ങു മുനിവരൻ തന്നോടു ഭൂപതി
തിങ്ങിന മോദേന ചെന്നു ചൊല്ലീടിനാൻ.
'സൎവ്വം നമുക്കുള്ള ദ്രവ്യങ്ങളീവക
ഉൎവ്വീധരം പോലെ വന്നു കിടക്കുന്നു
ആയാതമുന്നതമാശു ഗണിക്കുക
ആനക്കുഴത്തിലെന്നാകിലും മാമുനേ!'
രാജാവു ചൊന്നതു കേട്ടു മഹാമുനി

വാരണത്തിന്മേൽകരേറിവിരവോടെ
പാഷാണമൊന്നെറിഞ്ഞാശുമുനിവരൻ
പൃഷാന്തമണ്ഡലെനൃത്തിവിരവോടെ
പുഷ്പഗന്ധംജലംകൊണ്ടുപോന്നാദരാൽ
അപ്പോൾനൃപതികൊടുത്തിതുദാനവും
ദാനവുംവാങ്ങിമുനിവരൻവേഗേന
ജ്ഞാനിയാംഭൂപതിയോടുചൊല്ലീടിനാൻ
തന്നധനങ്ങളിനിക്കുകാങ്കെതന്നെ
ഇന്നുമൽപാഷാണത്തുല്യമാസ്ഥാട്ടുക.
ഏവംമുനിവാക്കുകേട്ടുനരവരൻ
വേഗംസുവൎണ്ണഗിരിയുംചമച്ചിത
വന്നധനങ്ങളശേഷംചൊരിഞ്ഞിട്ടും
ചെന്നുപാഷാണംതൊടാഞ്ഞുനൃപവരൻ
പിന്നെയുംതന്നുടെനിത്യഭണ്ഡാരവു-
മന്യമായുള്ളോരുദ്രവ്യമശേഷവും
തന്നുടെകാന്തയുംപുത്രനുംതാനുമ-
ങ്ങന്നണിയുന്നഭൂഷണജാലവും
കൈക്കൊടുത്തിട്ടുമൊപ്പംവരായ്കയാൽ
ക്ഷിപ്രംനിജരാജ്യവാസികൾക്കുള്ളോരു
ദ്രവ്യമശേഷംവരുത്തിനൃപതിയും,
'അയ്യോശിവശിവ!'എന്നവർചൊല്ലിനാർ.
'എന്തൊരപരാധമീരാജ്യവാസികൾ
ദന്തിരിപുസമനാകുംനൃപനോടും
പന്തണിക്കൊങ്കയാൾ ചന്ദ്രമതിയോടും
മന്ത്രിയോടുംചെയ്യതെന്നുള്ളതേതുമെ
ചിന്തിക്കിലന്തരംഗെധരിച്ചീലഹോ.
എന്തിൻഞങ്ങടെദ്രവ്യമെടുപ്പതും
രക്ഷിച്ചുമേവുംഹരിശ്ചന്ദ്രനിന്നുടൻ
ശിക്ഷിപ്പതിന്നുതുനികയെംചെയ്യുന്നു.

വല്ലതുംതമ്പുരാനല്ലാതെയാങ്ങുള്ള
കൊല്ലുകെന്നാലതിന്നെന്തുള്ളുസങ്കടം
തമ്പുരാനല്ലുംധനംവേണമിപ്പോഴ്,
വമ്പനെന്നാലുംവരുംചിലകാലത്ത്
രാജാക്കന്മാർതന്നുടെമുട്ടുതീർത്തിടുവാൻ
രാജ്യവാസിജനമെന്നചൊല്ലില്ലയോ
പണ്ടങ്ങുകോയിക്കൽചെന്നുസേവിച്ചുഞാൻ
ഉണ്ടാക്കിവേണ്ടുംമുതലുകളൊക്കവേ
കൊണ്ടുപോയീടുകിലെന്തൊരുകുററിതം
രണ്ടുംവരുംരാജസേവകന്നിർണ്ണയം.'
മറെറാരുത്തൻപുനരപ്പോൾപറയുന്നു
'കുററമെന്തൊന്നുഞാൻചെയ്തതിന്നീശ്വരാ!
പണ്ടാരവകയ്ക്കുംകൊടുക്കുന്നതിൽപുനഃ
രണ്ടുകാശെന്നുടെവീട്ടിൽകിടപ്പില്ല
ആണ്ടുതോറുംകരംകൊണ്ടെക്കൊടുത്തുഞാൻ
കൊണ്ടുവന്നാശുസൂക്ഷിച്ചിതുശീട്ടുകൾ'
മറെറാരുത്തൻപറഞ്ഞാനതന്നേരത്ത്
'കുററമെന്തൊന്നതുഞാനറിഞ്ഞില്ലടോ,
പുള്ളിപിള്ളങ്ങിയാൽപുത്തനൊന്നെൻകയ്യി-
ലുള്ളവനല്ലഞാനെന്നുധരിക്കണം'
ഞായംനടത്തുവാനായിമഹീവര-
നായിജനിക്കുന്നതെന്നുവരുത്തണം
പണ്ടുഞാനീവകതമ്പുരാൻ ചെയ്തിട്ടു
കണ്ടിട്ടുമില്ലതുകേട്ടിട്ടുമില്ലഞാൻ.'
ഇങ്ങിനെസവ്വരുംചൊല്ലുന്നനേരത്ത്
സത്യവൃത്തിയവരോടുപറഞ്ഞിദം.

(തുടരും)

# ഭഗവദ്ദൂത്

## തുള്ളൽ.

(തുടൎച്ച).

നാലാംതാളം.

ഇത്ഥംപലരുടെയാത്രാകളകളഘോഷം
എത്രയുമതിമാനുഷഭീഷണവേഷം,
നിസ്തുലമതിഭക്തജനത്തിനശേഷം,
ഭക്തിയുമുളവായിതുസഹസന്തോഷം,
സത്വരമഥദുഷ്ടജനങ്ങളശേഷം
ധാത്രിയിൽമോഹിച്ചുപതിച്ചുവിശേഷം,
വരപുരുഷോത്തമനുടെമായാവേഷം,
പറവതിനാലിഹപടയിന്നുവിശേഷം.

(ലക്ഷ്മിതാളം)

വില്ലന്മാർവീഴുന്നു
പല്ലുംതലയുംപൊടിഞ്ഞുതകരുന്നു
മല്ലന്മാർമെല്ലെന്ന്
കല്ലുംമലയുംതകൎത്തുവീഴുന്നു
പൊയ്യല്ലീഎയ്യന്മാർ
കയ്യുംകാലുംതളൎന്നുവീഴുന്നു
ഉടലുമുടൻപൊടിപെട്ടമാർ
കിടുകിടെഞെട്ടികിടന്നുപിടയുന്നു
ഉടനുടനേപടപടഹം
പടുരവമോടങ്ങടിച്ചുസുരനികരം
സുരനാരീനികരങ്ങൾ
സുരതരുസുമമഞ്ജ്യരുത്തുചൊരിയുന്നു

സരസമഹോസുരമുനിമാർ
സരസിരുഹേക്ഷണനെവണങ്ങിപരമസുഖം.

---

വിശ്വൈകനാഥന്റെവിശ്വംനിറഞ്ഞോരു
വിശ്വരൂപംപരംകശ്മലന്മാരായ
ദുശ്ശാസനാദികളാരുമറിഞ്ഞീല
കാശ്മല്യകാരണാൽ വിസ്മയംവിസ്മയം
എത്രയുംഭക്തരാംഭീഷ്മാദികളൊക്കെ
ഭക്തികലർന്നാശുസാത്വതശ്രേഷ്ഠരായ്
ഭക്തപ്രിയൻതന്റെമുക്തിപ്രദങ്ങളാം
സ്തോത്രങ്ങൾ ചൊല്ലിസ്തുതിച്ചുതുടങ്ങിനാർ
നാരായണാനന്ദഗോവിന്ദമാധവ
നാരായണാനന്ദസൽഗുണവാരിധേ
നാരായണാനന്തശായിൻജഗൽപതേ
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
മോദേനനല്ലോരുമീനായ്പിറന്നഹോ
വേദങ്ങൾനാലുംവഹിച്ചീലയോഭവാൻ.
മന്ദരാധാരേണകൂർമ്മമായീലയോ
വിശ്വൈകനാഥാനമസ്തേനമോസ്തുതേ
വാരാഹരൂപംധരിച്ചീലയോഭവാൻ,
കോമളമായോരുനാരസിംഹാകൃതി
പാരാതെപണ്ടുധരിച്ചീലയോഭവാൻ
വിശ്വൈകനാഥനമസ്തേനമോസ്തുതേ.
വാമനാകാരംധരിച്ചീലയോഭവാൻ,
ഭാർഗ്ഗവാകാരംധരിച്ചീലയോഭവാൻ,
രാഘവാകാരംധരിച്ചീലയോഭവാൻ
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
കാമപാലാംഗംധരിച്ചീലയോഭവാൻ,
കോമളന്മാരായയാദവന്മാരുടെ

കൌമാരഭാവംകളഞ്ഞീലയോഭവാൻ,
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
ഇക്കലിമൂക്കുമ്പോൾമുഷ്കരന്മാരായ
മൂർഖജനങ്ങളെസ്സംഹരിച്ചീടുവാൻ
ഖഡ്ഗിസ്വരൂപംധരിക്കുംഭവാനഹോ
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
ദുര്യ്യോധനാദികളിക്കഥയൊന്നുമേ
പൊയ്യല്ലഏതുംധരിച്ചീലഎന്നല്ല,
മെയ്യുംതളൎന്നാശുമണ്ണിൽകിടക്കുന്നു
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
വീരവാദങ്ങളോരോതരംചൊന്നുടൻ
നേരെവരുന്നോരുപോരാളിവീരരും
ചോരയുംഛർദ്ദിച്ചുപാരംകിടക്കുന്നു
വിശ്വൈകനാഥാനമസ്തേനമോസ്തുതേ.
ത്വൽഭക്തരായുള്ളഞങ്ങൾക്കുപോലുമി-
ന്നിപ്രഭാപൂരംസഹിക്കാവതല്ലഹോ.
ക്ഷിപ്രംമറയ്ക്കനീ,വിശ്വരൂപംവിഭോ.
വിശ്വൈകനാഥനമസ്തേനമോസ്തുതേ.
ഇത്തരംഭീഷ്മാദിഭക്തലോകങ്ങടെ
സ്തോത്രങ്ങൾകേട്ടുപ്രസാദിച്ചുമാധവൻ
സൎപ്പംഫണത്തെച്ചുരുക്കുംകണക്കിനെ
സർവ്വേശ്വരൻവിശ്വരൂപംമറച്ചുതേ.
ബാലാനിലപ്രഭാജാലംപണിയുന്ന
പീലിത്തിരുമുടികെട്ടിയതിൽചില
മാലാവലികളുംചാൎത്തിപ്പലതരം
ബാലേന്ദുതുല്യമായ്ഫാലേവിലസിടും
മാലേയഗോപിയുംചില്ലിവില്ലാട്ടവും,
നീലാരവിന്ദങ്ങൾപോലെവിളങ്ങുന്ന
ലോലങ്ങളായുള്ളലീലാകടാക്ഷവും

തൈലപ്രസൂനത്തിനാലോകനത്തിന്
തോലിയും നൽകിടും എന്നല്ല, പാരമ-
ങ്ങാലസ്യവും കൊടുത്തീടുന്ന നാസയും
തൊണ്ടിപ്പഴത്തിനെക്കണ്ടാലടിച്ചങ്ങു
മണ്ടിക്കമാറുള്ള ചുണ്ടിന്റെ ഭംഗിയും
മുല്ലമുകുളത്തിനല്ലൽ വളർക്കുന്ന
നല്ലപല്ലും, നല്ലമന്ദഹാസങ്ങളും
ഗണ്ഡസ്ഥലങ്ങളിൽ മണ്ഡിതമാകുന്നൊ-
രണ്ഡജാകാരമാം കുണ്ഡലം മന്ദമാം
ശംഖിനശങ്കവളർക്കും ഗളാന്തരേ
പങ്കജമാലയും കൌസ്തുഭരത്നവും
ലോലംബമാലകൾക്കാലംബഭൂതമാ-
മാലോലമാം വന്യമാലാവലികളും
താരാഗണത്തിന്റെ ചാരുതവെല്ലുന്ന
സാരങ്ങളായുള്ള ഹാരമാലകളും
കൈവണങ്ങുന്നോർക്കു ഭാവാനുകൂലമാം
കൈവല്യമേകുന്ന ശ്രീവത്സലക്ഷ്മിയും
ലക്ഷ്മീഭഗവതീവക്ഷോജകുംഭമാ-
ലക്ഷിതമായൊരു വക്ഷഃപ്രദേശവും
അംഗദം നല്ല കടകങ്ങൾ, കങ്കണ-
മംഗുലീയങ്ങളുമെന്നിവകൊണ്ടതി
ശോഭിതമാകുന്ന തൃക്കൈകൾ രണ്ടിലും
ശ്രീപാഞ്ചജന്യവും ഓടക്കുഴലതും
അശ്വത്ഥപത്രത്തിനൊത്തൊരുദരവും
വിശ്രുതത്രൈലോക്യമാകും ത്രിവലിയും
ചഞ്ചലാക്ഷികടെ നെഞ്ചകമൊക്കയും
വഞ്ചനം ചെയ്താശു സംജയിച്ചീടുന്ന
കാഞ്ചീഗുണങ്ങളാലഞ്ചിതമായുള്ള
പൂഞ്ചേലകൊണ്ടതിശോഭിതമാകുന്ന

മദ്ധ്യപ്രദേശവുംരംഭാഗ്രണത്തിന്റെ
ഡംഭംകുറയ്ക്കുന്നചാരുഖണ്ഡങ്ങളാ-
മൂരുദണ്ഡങ്ങളുംജാനുയുഗ്മങ്ങളും
ജംഘാദ്വയങ്ങളുംമംഗലനാഥന്റെ
പാദസേവാബഹുമംഗലമെന്നുപ-
റയുംകണക്കിനെമഞ്ജുളമായോരു
മന്ദിരായുധവുംമോഹാൎണ്ണവംതന്നിൽ
മുങ്ങിക്കിടക്കുന്നമാനവന്മാരുടെ
മാനസമാകുന്നമന്ദരപൎവ്വതം
മെല്ലെയെടുക്കുവാൻനന്നായ്ഭവിച്ചോരു
കാളമേഘംപോലെശ്യാമളമായതി-
കോമളമാകുംകളേബരംകയ്ക്കൊണ്ടു
നാളീകലോചനൻഭക്താളിമാനസം
നീളെത്തണുപ്പിച്ചുനിന്നരുളീടിനാൻ.
എത്രയുംഭക്തരാംഭീഷ്മാദികളോടു
യാത്രയുംചൊല്ലിപ്പുറപ്പെട്ടുപാൎത്ഥരെ
കണ്ടുതാനുണ്ടായവാൎത്തകളൊക്കയും
പാണ്ഡവന്മാരോടുചൊല്ലിനാനപ്പൊഴെ.
കുന്തിതന്മാരായപാണ്ഡവന്മാൎക്കുള്ളി-
ലുണ്ടായസന്തോഷമെന്തുചൊല്ലാവതും.
കുന്തീസുതന്മാർമനസ്സിനാൽമിക്കതും
ചിന്തിച്ചകാൎയ്യങ്ങളൊക്കയുംസാധിച്ചു,
ചെന്താമരാക്ഷനെച്ചിന്തിച്ചുസന്തതം
സന്തോഷമോടെസുഖിച്ചുവസിച്ചുതേ.

സമാപ്തം.

# ഭാഗവതം ഭാഷ

(തുടൎച്ച)

അനന്തരം പൃഥുവാക പിന്നെ സൎവ്വകൎമ്മങ്ങളേയും ബ്ര
ഹ്മാൎപ്പണബുദ്ധ്യാ ചെയ്തു സുഖവിശേഷങ്ങളെ യസക്തനായ
നുഭവിച്ചുനിന്നു രാജ്യത്തെ ധൎമ്മേണപരിപാലിച്ചിയങ്ങുന്ന
വാറ് ലോകപാലന്മാരുടെ ഗുണങ്ങളെല്ലാം തമ്പൊക്കലുളളവാ
യി. ഇങ്ങിനെ സൎവ്വലോകാശ്രയനായിരുന്ന പൃഥു യൌവന
ത്തിങ്കൽ പരിപാലനാദി കൎമ്മങ്ങളെ ചെയ്തു് വാൎദ്ധക്യത്തെ
പ്രാപിച്ചവാറ് തൻെറ പുത്രനെ രാജാവാക്കി അഭിഷേകം
ചെയ്തു് ഭാൎയ്യയോടുകൂടെ വനത്തെ പ്രാപിച്ചു തപസ്സു ചെ
യ്താൻ. ചിലനാൾ കായും കിഴങ്ങും, ചിലനാൾ പഴുത്തുകൊ
ഴിയുന്നിലയും പുല്ലും, ചിലനാൾ ജലമാത്രഞ്ചിലനാൾ വായു
മാത്രം എന്നിങ്ങിനെ ഉപയോഗിച്ചു് ഗ്രീഷ്മകാലത്തു് പഞ്ചാ
ഗ്നിമദ്ധ്യത്തിങ്കൽ വൎഷകാലത്തു് വൎഷധാരകളേററ് കുളിർ
കാലത്തു നീരിൽനിന്നു് ഇങ്ങിനേ ഋതുവിശേഷങ്ങൾക്കു തക്കവാ
റുളള നിയമങ്ങളോടുകൂടി കാമക്രോധാദിദോഷങ്ങളെ ജയി
ച്ചു് ഭഗവൽപ്രസാദമൊന്നിങ്കലെ ഇച്ഛയോടുകൂടി തപസ്സു
ചെയ്യുന്ന ഭഗവാങ്കലുറച്ച ഭക്തിവിഷയം വൈരാഗ്യം വന്നു;
എന്നിങ്ങിനെ സൎവ്വഗുണങ്ങളോടുകൂടിയിരിക്കുന്ന പൃഥു പിന്നെ
ദൃഢാസനനായി നിവൎന്ന ശരീരത്തോടുകൂടി ഇരുന്നു് പ്രാണ
വായുവിനെ മൂലാധാരാദ്യുപാസനയാ സ്ഥാനങ്ങളിൽ ക്രമ
ത്താലെ വായുവിനെക്കരേററിച്ചതുൎവ്വിംശതിതത്വാത്മകമാ
യിരുന്ന ശരീരത്തെ തത്വങ്ങളിൽ സംഹരിച്ചു് കൎമ്മങ്ങളെ
കരളിൽ സംഹരിച്ചു് സകല കാരണഭൂതമായി മായാമയമാ
യിരുന്ന പ്രാണനെ ലയിപ്പിച്ചാൻ. അപ്പൊഴുത് പൃഥുവി
ൻെറ ഭാൎയ്യയാകുന്ന അൎച്ചിസ്സ്,— ഭൎത്താവിനെ ശുശ്രൂഷിക്കു
ക്കനാൾ,— ഭൎത്താവു് ബ്രഹ്മത്തിൽ ലയിച്ചതു കണ്ടു് പ്രാണ
വിയുക്തമായിരുന്ന ശരീരത്തെ എടുത്തു് സംസ്കരിച്ചു് അടു

ത്തക്രിയകളെ ചെയ്തു താനുമഗ്നിപ്രവേശം ചെയ്താൾ. അച്ചി സ്സിൻെറ ധമ്മതാല്പൎയ്യം കണ്ടു മഹത്തുക്കൾ പെരികെ ആദ രിച്ചു. ഇങ്ങിനെ ചൊല്ലി പൃഥുവിൻെറ ചരിതം. പിന്നെ യവൻെറ പുത്രൻ ജിതാശ്വൻ ഭൂമണ്ഡലാധിപതിയായി; അ വൻ അൎയ്യക്ഷൻ, ധൂമ്രകേശൻ, വൃകൻ, ദ്രവിണൻ എന്ന നാൽവരനുജന്മാൎക്കും പൂൎവ്വാദി ദിക്കുകൾ നാലും കൊടുത്താൻ. വിജിതാശ്വൻെറ പുത്രൻ ഹവിൎദ്ധാനൻ; അവൻെറ പുത്രൻ പ്രാചീനബൎഹിസ്സ്. അവൻ പ്രാചീനാഗ്രങ്ങളായിരിക്കുന്ന ദ ൎഭകളെക്കൊണ്ടു പരത്തപ്പെട്ട യജ്ഞഭൂമിയായി ചമച്ചു ഒട്ടൊഴി യാതെയുള്ള ഭൂമണ്ഡലത്തെ ഒട്ടൊഴിയാതെ, അതുകൊ ണ്ടു പ്രാചീന ബൎഹിസ്സെന്നു പേരായി. അവൻ ബ്ര ഹ്മനിയോഗത്താൽ സമുദ്രപുത്രിയായിരുന്ന ശതദ്രുതിയെ വിവാഹം ചെയ്തു അവളിൽ പ്രചേതസ്സിന്നു പത്തു പു ത്രരെ ജനിപ്പിച്ചാൻ. അവർ പിതാവിനാൽ പ്രജാസൎഗ്ഗ ത്തിങ്കൽ നിയുക്തരായി. തദൎത്ഥമായി തപസ്സു ചെയ്വൂ എ ന്നു കല്പിച്ചു പടിഞ്ഞാറെ ദിക്കുനോക്കി പോകുന്നവർ അത്യ ന്തം തെളിഞ്ഞ നീരോടുകൂടി താമര തുടങ്ങിയുള്ള പുഷ്പങ്ങ ളാൽ നിറയപ്പെട്ടിരിക്കുന്ന (പൊയ്കയിന്നരുളുന്ന) പൊയ്കയു ടെ തീരത്തുന്നു, അവിടെ ഗാന്ധൎവ്വം കേട്ടു വിസ്മിതമായിരി ക്കുന്നവർ, പൊയ്കയിൽനിന്നു കരേറി എഴുന്നരുളുന്ന ശ്രീരുദ്ര നെ കണ്ടാർ, നമസ്കരിച്ചാർ. അനന്തരം ഭഗവാൻ പ്രസ ന്നനായി നിന്നരുളിച്ചെയ്തു. പ്രാചീനബൎഹിസ്സിൻെറ പുത്രര ല്ലൊ നിങ്ങൾ, ഭാഗവതപ്രധാനരാകയുമുണ്ടു. നിങ്ങളുടെ അദ്ധ്യവസായമറിഞ്ഞു നിങ്ങളെ അനുഗ്രഹിപ്പാനായ്ക്കൊണ്ടു വന്നു. ഭാഗവതന്മാർ നിങ്ങൾ; നമുക്കു ഭാഗവതരെക്കാൾ പ്രിയരായിട്ടാരുമില്ല. എന്നാൽ ശുദ്ധമായി ജപിക്കവേണ്ടു വൊരു മന്ത്രമതിനെ കേൾക്ക. രുദ്രഗീതമെന്ന പ്രസിദ്ധമായി രിപ്പോരു സ്തോത്രത്തെ അരുളിച്ചെയ്തു പ്രചേതാക്കൾക്കു ശ്രീ രുദ്രനാരുളിചെയ്ത തപസ്സിനു പോയനന്തരം ശ്രീനാരദൻ

പ്രാചീനബഹിസ്സിന്റെ രാജധാനിയെ പ്രാപിച്ചു കമ്മനി രാസങ്ങളായ വചനങ്ങളെ കൊണ്ട് പ്രാചീന ബഹി സ്സിന്ന് വിവേകം വരുത്തി; അക്കാലം വിവേകയുക്ത നായിരുന്ന പ്രാചീനബഹിസ്സ് തത്വജ്ഞാനത്തിലിച്ഛയോട കൂടി വിചാരിച്ച കാലത്തരുളിച്ചെയ്തു ശ്രീനാരദമഹഷി. എ ന്തെടൊ രാജാവെ യജ്ഞത്തിങ്കൽ ഭവാനാൽ ഹതങ്ങളായ പശുക്കൾ ഭവാന്മരിപ്പതു പാത്തിരിക്കുന്നു ഭവാനെ ഹിം സിപ്പാനായ്ക്കൊണ്ട് പരലോകത്തിന്ന്. എന്നതിന്ന് ഒരിതി ഹാസം ചൊല്ലാം. പുരഞ്ജനചരിതമിതിനെക്കേൾ(പ്പോ)താ ക രാജാവെ. പുരഞ്ജനനായിരിക്കുന്ന രാജാവ് അഭിവിജ്ഞാ തനാകുന്ന സഖിയെ വിട്ടുകളഞ്ഞ് തനിക്കൊരു രാജധാനി ആരാഞ്ഞ് വരുമാറുന്നവൻ ഹിമവാന്റെ തെക്കെ താഴ്വര യിങ്കൽ ഒമ്പതു ദ്വാരങ്ങളോടുംകൂടി മററൊരു രാജധാനിക്കു വേണ്ടും ലക്ഷണങ്ങളെല്ലാററോടുംകൂടി അതിമനോഹരമായി രിക്കുന്ന രാജധാനിയെക്കണ്ടാൻ. അതിന്റെ പുറത്തുദ്യാ നത്തിലിരിക്കുന്നവൻ ബഹുവിധങ്ങളായിട്ടുള്ള പുഷ്പസമൃദ്ധി തുടങ്ങിയുള്ള ഗുണങ്ങളെക്കൊണ്ട് കാമോദ്ദീപനമായിരിക്കു ന്ന ദേശത്തെ ഓരോരുത്തനെ നൂറുനൂറു ജനത്തിന്നു നായക ന്മാരായിരിപ്പോർ ചിലക്കു സഖി നായകനായിരിപ്പൊരുത്ത നോടുംകൂടി പഞ്ചഫണനായിരിപ്പൊരു നാഗത്തോടുംകൂടി രൂ പാദിഗുണസമഗ്രയായി ഭത്താവിനെ അന്വേഷിച്ച് വരുമാ റുന്ന സ്ത്രീ പ്രമദോത്തമയെക്കണ്ടാൻ. കണ്ടനടെ കാമപര വശനായി വിചാരിപ്പതും ചെയ്താൻ.

"എന്തെടോ സുന്ദരീ നീയാരുടെ പുത്രി, എവിടെ നി ന്നിവിടേക്കു വന്നു. എന്തു കായ്യമായിട്ടിവിടെ വരുമാറുന്നു? നിനക്കു ഭൃത്യരായിരിക്കുന്ന യോദ്ധാക്കളാര്? സ്ത്രീകളാകില്യ മാർ? നിനക്കു മുമ്പിൽ നടക്കുന്ന നാഗത്താനെന്തു പേർ? നീ തന്നെ ഭുവനേശ്വരിയൊ ശ്രീപാവ്വതിയൊ ശ്രീഭഗവതിയൊ ഇവരാരുമല്ല, നിലമെ നടക്കുന്നുവെന്നാൽ. നീ വീരനായിരി

ക്കുന്ന എന്നോടുകൂടി ഇപ്പുരിയെ അലങ്കരിപ്പാനർഹിക്കുന്നാ യൊ. ശ്രീഭഗവതിയുണ്ടല്ലൊ ഭഗവാനോടുകൂടി ശ്രീവൈകു ണ്ഠമലങ്കരിക്കുന്നു. എന്ന പോലെ നീയെന്നെ വെച്ചുകൊ ണ്ട് കാമവിധയെയൊഴിച്ചു വസിക്കാം. എന്നാൽ ശോഭനേ സർവ്വാംഗമനോഹരയായുള്ളോവേ വ്രീളകൊണ്ടവനതമായി രുന്ന മുഖത്തെ നിവൃത്തിക്കാട്ടവേണം." അങ്ങിനെ ചൊല്ലുന്ന പുരഞ്ജനനെ ആദരിച്ച് അവനെ നോക്കി ചൊന്നാൾ പുര ഞ്ജനി "പുരുഷശ്രേഷ്ഠനായിരിപ്പോരു രാജാവെ! ഞാനൊരു ല്ലാദകനായിരിക്കുന്ന പിതാവിനെയറിയുന്നേതല്ല, ഇങ്ങിനെ ഇവിടെ വസിപ്പോരുത്തി ഞാൻ. സ്ത്രീകളെല്ലാമെന്റെ സ ഖിമാർ, പുരുഷരെല്ലാമെന്റെ സഖികൾ. ഞാനുറങ്ങുമ്പോ ഴുണർന്നിപ്പുരിയെ രക്ഷിപ്പുന്നുള്ളോന്നിന്നാഗതൻ, എന്നി ങ്ങറിയിച്ചു ചൊന്നാൾ, പുരഞ്ജനി. പെരികയഴകിത്, രാജാ വെ നിനക്കു തോന്നിയവാറ് ഗ്രാഹങ്ങളായുള്ള വിഷയങ്ങ ളെ ഇച്ഛിക്കുന്നുയല്ലൊ. ഞാനുമെന്റെ ബന്ധുക്കളായുള്ള ജനവുംകൂടി ഭവാനാപാലിക്കുന്നുണ്ട്. എന്നാൽ ഭവാനവ റെറ അനുഭവിച്ചുന്നോടുകൂടി ഇപ്പുരിയിൽ നൂറാണ്ട് വസിക്ക വേണം. ഭവാനെ നിനക്ക് സദൃശമായിരിക്കുന്ന ധർമ്മാർത്ഥകാ മങ്ങൾ, സന്തതി, ആനന്ദം, മോക്ഷം, യശസ്സിവയെല്ലാമു ള്ള ഇവിടെ ഗൃഹസ്ഥാശ്രമത്തെ ദേവകൾക്കും ഋഷികൾക്കും മനുഷ്യർക്കും ഭൂതങ്ങൾക്കും തനിക്കമാശ്രയമായിച്ചൊല്ലുന്നു. എന്നാലതിനു ഭവാനെ ഞാൻ വരിക്കുന്നു. വീര്യം സൌ ന്ദര്യം ത്യാഗം ശക്തി എന്നിവമാദി ഗുണങ്ങളോടുകൂടിയിരി ക്കുന്ന ഭവാനെ ഏവക്ക് തോന്നാത്തു." എന്നിങ്ങിനെ പറഞ്ഞ പുരഞ്ജനനും പുരഞ്ജനിയുംകൂടി ദമ്പതിമാരായി പുരിയില കംപുക്ക നൂറുസംവത്സരം സുഖമേ വസിച്ചാർ. അപ്പുരിക്ക ഏ ഴ ദ്വാരങ്ങളുള്ളവയാൻ അവ രണ്ടു താഴ്ന്നവ. അവ വെവ്വേറെ രാജ്യങ്ങളിൽ പോവാനുള്ള വഴി. അവറ്റൂടെ പുറപ്പെടുന്ന പു രഞ്ജനന്നമാത്യകളും വെവ്വേറെ. അഞ്ചു ദ്വാരങ്ങൾ, കിഴക്കും

തെക്കും വടക്കും ഓരോന്ന് പടിഞ്ഞാറ് രണ്ട്. ഖദ്യോത
യെന്നും മുഖിയെന്നും രണ്ടു വാതിൽ കിഴക്ക്. പുരഞ്ജനന്ന
വരൂടെ ദ്യുമാനോടുകൂടി പുറപ്പെട്ടു വിഭ്രാജകമാകുന്ന രാജ്യമ
ടക്കുന്നു. അവററിന്നടുത്ത് നളിനിയെന്നും, നളിനിയെന്നും
രണ്ടു വാതില്. അവററുടെ പുറപ്പെട്ട് അവധൂതൻ സഖിയാ
യി സൌരഭം രാജ്യമടക്കുന്നു. അവററിന്നടുത്ത് മുഖ്യ എ
ന്നൊരു വാതിൽ; അതിന്റെ പുറപ്പെട്ട രസജ്ഞനും വിച
ണനമെന്നിരിവരമാത്യകളോടുകൂടി പുറപ്പെട്ട ബഹൂനമാവണ
മെന്നുള്ള രാജ്യങ്ങളേയുമടക്കുന്നു. പിതൃഹൂവെന്നു തെക്കേ വാ
തിൽ, ദേവഹൂവെന്നു വടക്കേ വാതിൽ അവററുടെ പുറപ്പെട്ട
ശ്രുതിധനാകുന്ന അമാത്യനോടുംകൂടി ദക്ഷിണപാഞ്ചാലവുമു
ത്തരപാഞ്ചാലവു മടക്കുന്നു. ആസുരിയെന്നു പടിഞ്ഞാറെ
വാതിൽ അതിന്റെ പുറപ്പെട്ട് ദുർമ്മദനോടുകൂടി ഗ്രാമ്യകമാ
കുന്ന രാജ്യമടക്കുന്നു. നിരൃതിയെന്നും, പിന്നെ അതിന്റെ
പുറപ്പെട്ട ലബ്ധകനോടുകൂടി വൈശസമാകുന്ന രാജ്യമടക്കുന്നു.
നിർവ്വാക്ക്യനെന്നു മിരിവർ പൌരന്മാരോടുകൂടി പുരഞ്ജനൻ
നിത്യാനുഷ്ഠാനങ്ങളെ ചെയ്യുന്നു ക്രിയകളേയും. യാതൊരി
ക്കൽ പുരഞ്ജനനന്തഃപുരാഗതനായിരിക്കുന്നു. അപ്പോൾ വി
ചീനോടുകൂടി ഭാര്യാപുത്രോത്ഭവങ്ങളായിരുന്ന ഹർഷശോക
ങ്ങളെ മോഹമെന്നിവരെ പ്രാപിക്കുന്നു. ഇങ്ങിനെയിരു
ന്ന പുരഞ്ജനൻ കാമാത്മാവായി പുരഞ്ജനിയുടെ വശത്തെ
പ്രാപിച്ച് യാതൊന്നവർ ചെയ്യുന്നത് അതെല്ലാം താൻ കൂ
ടെ ചെയ്ത് സുഖിച്ചിരുന്ന പുരഞ്ജനൻ, ഒരുനാൾ പഞ്ചാശ്വ
മായി ദ്വിചക്രമായി മൂന്നു കൊടിമരങ്ങളോടും അഞ്ച് ബ
ന്ധുരങ്ങളോടും ഒരു വാസ്സയറോടും ഒരു സാരഥിയോടും ഒരു
തൊക്കൂട്ടോടും രണ്ടു കൂബരങ്ങളോടും അഞ്ചായുധങ്ങളോടും
ഏഴു പത്രുധങ്ങളോടും കൂടി പൊൻകൊണ്ടലം കൃതമായിരി
പ്പോരു തേർമേൽ കരേറി കവചവും പൂണ്ടാവനാഴിക ധരിച്ച്
പതിനൊന്നക്ഷൌഹിണി പടയോടുംകൂടി പഞ്ചപ്രസ്ഥമാകു

ന്ന വനത്തെ പ്രാപിച്ചു നായാട്ടു തുടങ്ങിയാൻ. ഇങ്ങിനെ ഭാൎയ്യയേയും വിട്ടുകളഞ്ഞ് വനത്തിൽ പശുമാറുന്നവൻ നായാട്ടു കൊണ്ടു ശ്രാന്തനായി ഗൃഹത്തെ പ്രാപിച്ചു സ്നാനഭോജനാദികളെച്ചെയ്തു് സൎവ്വാലംകരണങ്ങളെക്കൊണ്ടു് അലംകരിച്ചു കൃതകൃത്യനായിരിക്കുന്നവൻ പുരഞ്ജനിയെ കാണാഞ്ഞന്തഃപുരത്തിങ്കലെ സ്ത്രീകളോടു് വിചാരിച്ചാൻ. "എന്തെടോ നിങ്ങൾക്കെല്ലാം കുശലമല്ലീ. നമ്മുടെ ഗൃഹങ്ങൾ പുരഞ്ജനിയോടു കൂടായ്കയാൽ ശോഭിക്കുന്നുവല്ല; എന്നാലവളെന്തു ചെയ്തതെ"ന്നു്. രാജാവിൻെറ ചോദ്യത്തിന്നുത്തരം ചൊന്നാർ സ്ത്രീകൾ "കേൾപ്പൂതാക രാജാവെ! ഞങ്ങളൊ ദേവിയുടെ നിനവെന്തെന്നറിഞ്ഞില്ല, വെറുനിലത്തു കിടക്കുന്നു." എന്നിങ്ങിനെയവർ ചൊല്ലു കേട്ടു് പുരഞ്ജനനുമവർ ചൊന്നപോലെ കിടക്കുന്ന പുരഞ്ജനിയെ പ്രസാദിപ്പിച്ചാൻ. പുരഞ്ജനിയുമേവമാദി വിഭ്രമങ്ങളെക്കൊണ്ടു പുരഞ്ജനനെ വശത്താക്കി രമിച്ചാൾ. പുരഞ്ജനനും സ്നാനാലംകാരങ്ങളെ ചെയ്തു് ഭോജനവും ചെയ്തു് പ്രസന്നയായി വന്ന പുരഞ്ജനിയെക്കണ്ടു് വളുടെ ആലിംഗനാദികളെക്കൊണ്ടു് അപഹൃത മനസ്കനായി രമിക്കുന്നവർ രാവും പകലും തിരിച്ചറിഞ്ഞു. അങ്ങിനെ രമിക്കുന്ന പുരഞ്ജനൻ പുരഞ്ജനിയിലാമ്മാറായിരത്തൊരു നൂറു പുത്രരേയും നൂറ്റൊരുപത്തു കന്യകമാരേയും ജനിപ്പിച്ചാൻ. അപ്പൊഴുത് യൌവന വയസ്സു കഴിഞ്ഞ പാഞ്ചാലാധിപതി പുരഞ്ജനൻ പുത്രരെ ഭാൎയ്യമാരോടുംകൂടി പുത്രിമാരെ ഭൎത്താക്കളോടും യോജിപ്പിച്ചാർ. അവൎക്കു സന്തതിയുണ്ടാവുതുഞ്ചെയ്തു. അവ്വണ്ണമെ പുരഞ്ജനൻ നാനാജാതിയായുള്ള ക്രതുക്കളെക്കൊണ്ടു യജിപ്പൂതും ചെയ്താൻ. അങ്ങിനെ രമിച്ചിരിക്കുന്ന പുരഞ്ജനന്നു് ആപത്തു കാലം വന്നടുത്തു. പ്രചണ്ഡവേഗനാകുന്ന ഗന്ധൎവ്വൻ വെള്ളത്തിരിക്കുന്നോർചില മുന്നൂററുപത്തു ഗന്ധൎവ്വന്മാരോടുംകൂടി വന്നു് പുരഞ്ജനൻെറ പുരത്തെ ചെറുക്കുന്നതു കണ്ടു് പ്രജാകരനാകുന്ന നാഗത്താൻ തന്നോ

ടുകൂടിയുള്ള പട എഴുനൂററിരുപതിനോടുംകൂടി മറുത്ത് നൂറു സംവത്സരം യുദ്ധം ചെയ്താൻ. അങ്ങിനെയിരിക്കുന്ന കാലത്ത് തന്റെ ബലക്ഷയം നിമിത്തമായി വിവേകത്തെ പ്രാപിച്ചുതുണച്ചെയ്താൻ പുരഞ്ജനൻ. പുരഞ്ജറിയിലെ പാരവശ്യംകൊണ്ട് ഇതേതുമറിഞ്ഞീലവിടെ പിന്നെയും തുണയുണ്ടായി. ഗന്ധർവ്വന്മാരക്കാലദേവന്റെ പുത്രി ഭർത്താവിനെയാരാഞ്ഞ് ലോകങ്ങളിൽ പെരുമാറുന്ന കാലത്ത് അവളുടെ ദൌർഭാഗ്യം നിമിത്തമായാരുമാദരിച്ചീല.

അവൾ പൂരുവാൻ ചിലനാൾ ധരിക്കപ്പെട്ടുവന്ന് വരത്തെ കൊടുത്താൾ. അവളൊരുനാൾ ബ്രഹ്മലോകത്തുന്ന് ഭൂതലത്തെ പ്രാപിച്ച് എന്നെക്കണ്ടു വരിച്ച കാലത്ത് ഞാൻ ബ്രഹ്മചര്യപരനാകയാൽ പരിഗ്രഹിച്ചീല. അനന്തരം അവൾ കുപിതയായി എന്നെ സ്ഥലത്തിങ്കൽ ഉറച്ചിരിക്കരുതായുമാറ് ശപിച്ചു. പിന്നെയവൾ എന്റെ വചനത്താൽ ഭയനാമാവായ ഭർത്താവിനെ വരിച്ചാൾ. വീരനായി ഇരിപ്പോരു യവനാധിപതി ഭവാനെ ഭർത്താവാക്കി വരിക്കുന്നേൻ ഞാൻ. ലോകവൃത്തികൊണ്ടും ശാസ്ത്രംകൊണ്ടും നിഷിദ്ധമല്ലാത്തതിനെ കൊടുക്കയും കൊൾകയും വേണം. ഭദ്ര സേവിക്കെന്നെ കാരുണ്യത്തോടുകൂടി കയ്ക്കൊൾക. എന്നിങ്ങിനെ കാലകന്യകയുടെ വചനത്തെ കേട്ട് ദേവരഹസ്യം സാധിക്കയിലെ ഇഛയോടുകൂടി ചിരിച്ചുനിന്നു ചൊന്നാൻ യവനേശ്വരൻ. ഞാൻ നിനക്കു ഭർത്താവിനെ കല്പിച്ചിരിക്കുന്നു. നീ ദുർഭഗയാകയാൽ ലോകർനിന്നെ ആദരിക്കുന്നുവല്ല. എന്നാൽ നീ മനുഷ്യലോകത്തെ പ്രാപിച്ചു മറഞ്ഞുനിന്നനുഭവിക്ക. നിനക്കു പ്രജ്വാരൻ തുണ. ഇനിക്കു പ്രാരൻഭ്രാതാവ്, നീ ഭഗിനീ. നിങ്ങളിരുവർക്കും തുണയായി ഞാനും ഭയങ്കരമായി പടയോടും കൂടി നടക്കുന്നേൻ. എന്ന ഭയവചനാനന്തരംഅവന്റെ സൈനികന്മാർപ്രജ്വാരനോടും കാലകന്യകയോടുംകൂടി ഭൂതലത്തിങ്കൽപെരുമാറുന്നവൻ പുരഞ്ജനപുരത്തെ ചെറുത്താൻ. അവി

ടെയുദ്ധത്തിങ്കൽ പ്രജാഗരൻ ക്ഷീണനായി കാലകന്യക
ബലാലക്കം പുക്ക് പുരഞ്ജനപുരത്തെ തന്നിഷ്ടംപോലെയാക്കിയാൾ. കാ
ലകന്യകക്കടങ്ങിയ പുരത്തിങ്കലകപ്പെട്ട യവനന്മാർ പുര
മെ പിടിച്ചുതുടങ്ങിയാർ. അപ്പോഴത് പുരഞ്ജനനേറിയൊ
രു താപത്തെ പ്രാപിച്ചാൻ കാലകന്യകാലിംഗിതനാകയാൽ
തേജോഹീനനായി മോഹംപ്രാപിച്ച് ഗന്ധൎവ്വയവനന്മാരാൽ
ഹതൈശ്വര്യനായിരുന്നവൻ അവരാൽ തകൎക്കപ്പെട്ട രാജ
ധാനിയേയും തങ്കൽ ബഹുമാനഹീനരായ പുത്രാദികളേയും പ്ര
ണയഹീനയായ ഭാൎയ്യയേയും ശത്രുക്കളാൽ കെട്ടക്കപ്പെട്ട പ
ഞ്ചാലങ്ങളേയും കണ്ടത്യന്തം വിവേകിക്കുന്നവൻ അതിന്നൊ
രു പ്രതിക്രിയയേതും കണ്ടില്ല.

# ചരിത്രരേഖകൾ.

ഇരിങ്ങാലക്കുടെ ക്ഷേത്രത്തിൽ തച്ചോടകയ്മളായിട്ടു ഈ സൎക്കാരിൽനിന്നു നിയമിച്ചിട്ടുണ്ടായിരുന്ന ആൾ മരിച്ചതിന്റെ ശേഷം കൊച്ചിസൎക്കാരിൽനിന്നു ബലാൽക്കാരമായി കൊട്ടിലാക്കൽ എന്ന സ്ഥലത്തു കയറി ദേവസ്വം വകയും, മരിച്ചാളുടെ വകയും, ആയ സമാനങ്ങൾ ഇരുന്നിരുന്ന മുറികളെ, ഇടിച്ചുതുറന്നു മേപ്പടി സാമാനങ്ങൾ സകലവും എടുത്തുകൊണ്ടു പോയിരിക്കുന്നതുകൂടാതെ മേപ്പടി കയ്മൾ നിശ്ചയിച്ചിട്ടുണ്ടായിരുന്ന വാല്യക്കാരനെയും മററും പണിയിൽനിന്നു മാററി അവൎക്കു പകരം വേറെ ആളുകളെ നിയമിച്ച് ആയവൎക്കു കൊച്ചികോവിലകത്തുനിന്നു തിട്ടൂരം വാങ്ങി കൊടുക്കുകയും ചെയ്തിരിക്കുന്നു. എന്നു തന്നെയല്ല ൯൮൫-ലെ ഉടമ്പടിപ്രകാരം മരിച്ച കയ്മളുടെ പകരം വേറെ ഒരു കയ്മളെ ഈ സൎക്കാരിൽനിന്നു നിയമിക്കുന്നതിന്നു തടസ്ഥവും ചെയ്തിരിക്കുന്നു.

* * *

വടക്കേക്കര പ്രവൃത്തിയിൽ കഴന്നപാറമ്പിൽ ഈഴവൻ കണ്ടൻ എന്നവനെ ൧൦൧൫ാമാണ്ട് കന്നിമാസത്തിൽ വസ്സിൽ പാർവ്വത്ര്യക്കാരൻ പിടിച്ചു തടവിലാക്കുകയും, അവൻെറ വക ൬ ചാരായഭരണികളും വിൽക്കുന്നതിന്നു അവൻ വെച്ചിരുന്ന അല്പം ചാരായവും എടുത്തുകൊണ്ടുപോകയും ചെയ്തിരിക്കുന്ന കാര്യമാകുന്നു.

* * *

999_ാമതിലെ ഉടമ്പടിയിൽ പെട്ടതും തീച്ചവരാതെ കിടപ്പുള്ളതും ആയ തക്കം താഴെ ചേത്തിരിക്കുന്നു—

അട്ടഗ്രാമത്തിൽ യാപ്പാണം പുകയില പിറുവരുന്നതു മേപ്പടി ഗ്രാമത്തിലെ കുടിയാന്മാക്ക് സങ്കടമാണെന്ന് അവർ ആവലാധിപ്പെടുകയാൽ മേൽപറഞ്ഞ പുകയിലക്കുപകരം കോയമ്പത്തൂർ പുകയില വരുത്തികൊടുക്കുകയും അതു വിൽക്കുന്നതിന്നായിട്ടു പാലിയത്തു മേനനെ ഏല്പിക്കുകയും ചെയ്തിൻെറ ശേഷം ഈ കച്ചവടം കൊച്ചിസക്കാരിൽനിന്നു ബലാൽക്കാരമായി നടത്തുകയും ഉടനെതന്നെ ഈ കാര്യത്തെപ്പററി ഒരു നിദാനം വരുത്തുന്നതിന്നായി രണ്ടു സക്കാരിൽനിന്നും നിയമിച്ചിട്ടുണ്ടായിരുന്ന ഏജണ്ടുമാരെ 21_ാം നമ്പ്രിൽ മേൽപറഞ്ഞ സംഗതികൾ ബോധിപ്പിക്കയും, എന്നാൽ ഈ കാര്യം സങ്കേതത്തിൽ ചേന്നിട്ടുള്ളതാകകൊണ്ടു റസിഡണ്ടു സായ്പവർകൾ വിസ്തരിച്ചു തീച്ചപ്പെടുത്തേണ്ടതാണെന്ന് അവർ അഭിപ്രായപ്പെടുകയും അങ്ങിനെ ഈ കാര്യം തീച്ചപ്പെടുത്താതെ വെക്കുകയും ചെയ്തിരിക്കുന്നു.

* * *

999_ാമതിലെ ഉടമ്പടിയാൽ തീച്ചപ്പെടുത്തിയതും ആ തീച്ചപ്രകാരം ഒന്നുംതന്നെ നടത്തീട്ടില്ലാത്തതും ആയ കാര്യമാകുന്നു—

നായത്തോട്ട ക്ഷേത്രത്തിലെ കോയ്മസ്ഥാനത്തിന്നു രണ്ടു സക്കാരിൽനിന്നും ആളുകളെ നിശ്ചയിക്കുന്നതിന്നു കൊച്ചിസ

ക്കാരിൽനിന്നു 981_ാമതിലെ ഉടമ്പടിയുടെ 6_ാം വകുപ്പി ന്നു വിരോധമായി തടസ്ഥംചെയ്കയും 999_ാമതിലെ ഉടമ്പ ടിയിൽ ഈ കാൎയ്യം തീൎച്ചപ്പെടുത്തുകയും ഈ തീൎച്ചക്കു അനു സരണമായിട്ടു മേപ്പടി സ്ഥാനത്തിൽ പരമേശ്വരഅണ്ണാവി യെ 1008_ാമതിൽ ഈ സൎക്കാരിൽനിന്നു നിയമിക്കയും കൊ ച്ചിസൎക്കാരിൽനിന്നു അവരുടെ ആളായിട്ടു ആ സ്ഥാനത്തിൽ യാതൊരുത്തരെയും നിശ്ചയിക്കാതിരുന്നതുകൂടാതെ ഈ സ ൎക്കാരിൽനിന്നു നിയമിച്ചാളെക്കൊണ്ടു പണിനടത്തിക്കാതിരി ക്കുകയും ചെയ്തിരിക്കുന്നു.

* * *

വയ്ക്കത്തല പെണ്ണൂര് ഈ സ്ഥലങ്ങളിലെ കുടിയാനവ ന്മാരെക്കൊണ്ട് അന്ന്യായമായിട്ടു പെരുമ്പടപ്പു സ്വരൂപത്തി ങ്കൽ കരം കെട്ടിക്കിച്ചിരിക്കുന്നു എന്ന് കോതകുളങ്ങര പ്രവൃത്തി യിൽ അട്ടുഗ്രാമത്തിലെ കുടിയാന്മാരെക്കൊണ്ടു കരം കെട്ടിക്കി ച്ച കാൎയ്യത്തോടുകൂടി സംബന്ധമായിട്ടു ഈ സൎക്കാരിൽനിന്നു കൊച്ചിസൎക്കാരിലെ മേൽ ആവലാധി ബോധിപ്പിച്ചിരിക്കു ന്നു. ഇത് ഉടമ്പടിയാൽ തീൎച്ചപ്പെടുത്തിയിരിക്കുന്ന അംശങ്ങളി ലെ 36_ാംഅംശത്തിൽ അടങ്ങിയിരിക്കുന്ന സംഗതിയാകുന്നു. എങ്കിലും സങ്കേതത്തിങ്കൽ ചേൎന്ന നിലങ്ങൾക്കുള്ള കരത്തി ന്മേൽ സൎക്കാരിലേക്കു യാതൊരു അവകാശവുമില്ലെന്നു സമ്മ തിച്ചതിൻെറശേഷം ഉടമ്പടിപ്രകാരം നടക്കാതെ ഇതുവരെ കരം കെട്ടിക്കിച്ചു വന്നിരിക്കുന്നു.

* * *

മലയാററൂര് മുതലായ സ്ഥലങ്ങൾ തിരുവിതാംകൂറു സ ൎക്കാരിലേക്കു കൊച്ചിസൎക്കാരിൽനിന്നു മടങ്ങികൊടുത്തതിൻെറ ശേഷം ക്രിസ്ത്യാനികളുടെ അമ്പ് നോമ്പ് കഴിഞ്ഞ ഉടനെ വരുന്ന പുതിയ ഞായറാഴ്ച ദിവസം കൊല്ലംതോറും കൊ ച്ചിസൎക്കാരിൽനിന്നു മേപ്പടി മലയാററൂര് കുരിശുമുട്ടിൽനിന്നു കുടിപ്പണം ഇതുവരെ പിരിച്ചുവന്നിരിക്കുന്നു.

തിരുപ്പുള്ള മാന്തുള്ളി ദേവസ്വം വക കാൎയ്യങ്ങളെയും വസ്തുക്കളെയും നോക്കിരക്ഷിച്ചുവരികകൊണ്ടു ഈ സൎക്കാരിലേക്കു് അവകാശമുണ്ടായിരുന്ന രാജഭോഗം വകക്കു് ഏറിയ കാലമായിട്ടു് മഞ്ഞപ്രപ്രവൃത്തിയിൽ 18 പറ നെല്ലിന്നു പകരം വിലമായിട്ടു ഒടുക്കിവന്നിരുന്ന ഇരുപത്തിമൂന്നരേരക്കാൽ പണം മേപ്പടി ദേവസ്വത്തിലെ കാൎയ്യസ്ഥന്മാരെ കൊച്ചിസൎക്കാരിൽനിന്നു നിൎബ്ബന്ധിച്ചു് വെള്ളാരപ്പിള്ളി പ്രവൃത്തിയിൽ ഒടുക്കിച്ചിരിക്കുന്ന കാൎയ്യമാണിതു്.

* * *

പുത്തൻവേലിക്കര പ്രവൃത്തിയിൽ ചെറിയ കൃഷ്ണൻകോട്ടയിൽനിന്നു ചിറപ്പൂട്ടു് ഭീരങ്കികോട്ടവരെ ഈ സൎക്കാരു് മുഖാന്തരം പണിയിപ്പിച്ചിട്ടുണ്ടായിരുന്ന നെടിയ കോട്ടക്കകത്തു ആക്കീട്ടുണ്ടായിരുന്ന പട്ടാളക്കാരു് വളരെ തെങ്ങും പുലാവും വേറെചില മരങ്ങളും മേപ്പടികോട്ടക്കസമീപം പാണ്ടിയോടിക്കുന്ന റോട്ടവഴിയിൽവെച്ചുണ്ടാക്കീട്ടുണ്ടായിരുന്നു. ഈ കോട്ടക്കു ചുററുമുണ്ടായിരുന്നതൊ കാലപ്പഴക്കംകൊണ്ടു നെൽകൃഷി ചെയ്യുമാറായി നിലമാക്കി എടുക്കുകയും ആ നിലമെല്ലാം കൊച്ചിസൎക്കാരിലെ അധികാരപ്രകാരം കുടിയാനവന്മാൎക്ക പാട്ടത്തിന്നു കൊടുത്തു് ആ സൎക്കാരിൽ പാട്ടം പിരിച്ചെടുക്കുകയും ചെയ്തിരിക്കുന്നതുകൂടാതെ മേപ്പടി സൎക്കാരിലെ അടിയന്തരങ്ങൾക്കു മേൽപറഞ്ഞ സ്ഥലത്തുനിന്നു പല മരങ്ങളും മററും വെട്ടിച്ചുകൊണ്ടുപോകയും ചെയ്തിരിക്കുന്നു.

* * *

പുത്തൻവേലിക്കര പ്രവൃത്തി ചാത്തവട്ടം കരയിൽ 53 മുറി പറമ്പും 578$\frac{1}{8}$ പറക്കു നിലവും പാലിയത്തു മേനോൻ നടന്നു് അനുഭവിക്കുന്നതിന്നാണെന്നു് എഴുതികൊടുത്തിട്ടുണ്ടായിരുന്നു. ഈ വക പറമ്പു മുതലായതു മേപ്പടി മേനോന്റെ കൈവശത്തിലായിരിക്കുന്നു എന്നുള്ള ഒരു ന്യായം കാണിച്ചു കൊച്ചിസൎക്കാരിൽനിന്നു മേൽപറഞ്ഞ സ്ഥലത്തേക്കു് ഉഭയം പുരക്കിലയും കൊടുത്തയച്ചു പിരിക്കുകയും അവിടത്തെ കുടി

യാനവന്മാരെ നിർബ്ബന്ധിച്ച് ഊഴിയവേല ചെയ്യിപ്പിക്കയും
ചെയ്തിരിക്കുന്നതിന്നു പുറമെ സിവിൽ, പൊല്ലീസ്സ് ഈ അധി
കാരങ്ങളുംകൂടി കൊച്ചിസൎക്കാരിൽനിന്നു നടത്തിയിരിക്കുന്നു.

* * *

പുത്തൻവേലിക്കരെ പ്രവൃത്തി വെള്ളോറുംപ്രം കരയിലെ
അതൃത്തിക്കകത്തും ചെറിയ കൃഷ്ണങ്കോട്ടക്കു വടക്കെ ഭാഗത്തും
വലിയ കൃഷ്ണങ്കോട്ടക്കു തെക്കെ ഭാഗത്തും ഉള്ള പുഴയിൽ 40
പറക്കു നിലം ഏറിയകാലം കഴിഞ്ഞതിന്റെ ശേഷം നെൽ
കൃഷി ചെയ്യുന്നതിന്നുതക്ക നിലമായിട്ടു തീരുകയാൽ ആ നി
ലം കരിയാപ്പിള്ളി പക്കിയുടെ പേരിൽ പതിച്ചുകൊടുക്കുക
യും അവൻ നടന്നു അനുഭവിച്ചു വരുമ്പോൾ ആ നിലം കൊ
ച്ചിസംസ്ഥാനത്തു ചേൎന്നതാണെന്നു പറഞ്ഞ് 1003-ാമാ
ണ്ടിൽ മേപ്പടിയാന്റെ പക്കൽനിന്നു താഴക്കാട്ടു പാൎവ്വത്യക്കാ
രൻ മുഖാന്തരം കൈവശപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

* * *

1011-ൽ കോതകുളങ്ങര പ്രവൃത്തി അട്ടൂഗ്രാമത്തിൽ എ
രയാംകുടികരയിലും കല്ലൂരും ഓരോ സ്ഥലത്ത് ഒരു കച്ചേരി
യും ഒരു ഠാണാവും കൊച്ചിസൎക്കാരിൽനിന്നു കീഴ്ക്കടെ ന
ടപ്പിന്നും മുൻപറഞ്ഞിരിക്കുന്ന ഉടമ്പടിക്കും വിരോധമായിട്ടു
പണിയിപ്പിക്കുകയും അതിൽപിന്നെ ഈ സ്ഥലങ്ങളിൽ ആ
സൎക്കാരിലെ അധികാരങ്ങളെ നടത്തുകയും പലപ്പോഴും അ
ന്യായമായിട്ടു കുടിയാനവന്മാരെ പിടിച്ചു മേൽപറഞ്ഞ ഠാ
ണാവിലിട്ടു ബുദ്ധിമുട്ടിക്കയും ചെയ്തിരിക്കുന്നു.

* * *

തിരുവിതാംകൂറു സംസ്ഥാനത്തു കോതകുളങ്ങര പ്രവൃ
ത്തി അട്ടൂഗ്രാമത്തിൽ ഇരിക്കും കല്ലൂരെ കാശാങ്കോടത്തു ന
മ്പൂരിയുടെ വകയായിട്ടു കൊരട്ടി പ്രവൃത്തി ചെറുവാളൂര് മു
റിയിൽ ഒരു ഇല്ലവും ഏതാനും വസ്തുക്കളും ഉണ്ടായിരുന്നു.
ആ വസ്തുക്കൾ 965-ാമാണ്ടിൽ കൊച്ചിസൎക്കാരിൽനിന്നും

മേൽപറഞ്ഞ നമ്പൂരിയുടെ കൈവശത്തിൽനിന്നു ബലാൽക്കാരമായി എടുക്കുകയാൽ മേപ്പടി നിലത്തിന്ന് ആ സൎക്കാരിലേക്കു ചെല്ലേണ്ടതായ രക്ഷാഭോഗം വകക്കുള്ള നെല്ലു മേൽപ്രകാരം പ്രവൃത്തിച്ചനാൾ മുതൽക്കു നിൎത്തലായിരിക്കുന്നു. എങ്കിലും 1005_ാമാണ്ടിൽ മേൽപറഞ്ഞ രക്ഷാഭോഗം വക നെല്ലിന്നു കൊച്ചിസൎക്കാരിൽനിന്ന് അവകാശപ്പെട്ടതിൻെറ ശേഷം മേപ്പടി നമ്പൂരിയെ പിടിച്ചു തടവിലാക്കുകയും ആ നമ്പൂരിയെക്കൊണ്ടു കൊടുപ്പിക്കയും ചെയ്തിരിക്കുന്നു.

* * *

1023_ാമാണ്ടു വൃശ്ചികമാസം 19_ാംനു- അട്ടുഗ്രാമത്തിൽ കല്ലൂക്കരയിൽ മാപ്രാമ്പിള്ളി നമ്പൂരിയുടെ ഇല്ലത്ത് ഒരു അടിയന്തരം ഉണ്ടായി. ആ അടിയന്തരം കഴിക്കുന്ന സമയത്തു കൊച്ചിസൎക്കാർ എക്സ്ട്രാ പൊല്ലീസ്സാഫീസ്സര് അവിടെ ചെന്നു യാതൊരു വക കളിയും ആ സ്ഥലത്തു പാടില്ലെന്നു പറഞ്ഞ് അവിടെ കൂടീട്ടുണ്ടായിരുന്ന ആളുകളെ ഓടിച്ചുകളഞ്ഞിരിക്കുന്നു.

* * *

അഞ്ചിക്കൈമ്മൾ ജില്ലാക്കോൎട്ടിൽനിന്നു കൊച്ചിസംസ്ഥാനത്തു കൊരട്ടിപ്രവൃത്തി മാമ്പ്രമുറിയിൽ ഇരിക്കും നടുവത്തു വീട്ടിൽ രാവുണ്ണിക്കുറുപ്പ എന്നാൾക്ക് എഴുതിയ ഒരു സമൻസുകല്പന അട്ടുഗ്രാമത്തിൽ എരയാംകുടികരയിൽ ഇരിക്കും രാവുണ്ണികുറുപ്പ് എന്നാൾക്കു തെററായിട്ടയക്കുകയും ആത് അയാളുടെ വീട്ടിൻെറ ചുമരുമ്മേൽ പതിക്കുകയും ചെയ്തതിൽ പിന്നെ അന്യായപ്പെട്ട സംഖ്യ 15 ദിവസത്തിനകം കൊടുത്തുതീൎക്കത്തക്കവണ്ണം മേപ്പടി കോൎട്ടിൽനിന്ന് ഒരു വിധി കല്പിച്ചു. ഈ സംഗതിയെപ്പററി ആവലാധി ബോധിപ്പിച്ചു. അതിന്ന് ഇതുവരെ യാതൊരു തീൎച്ചയും ഉണ്ടായിട്ടില്ല.

* * *

# സുന്ദരകാണ്ഡം*

## പതിന്നാലുവൃത്തം.

തദനുപവനാത്മജൻജാനകീവല്ലഭം
നിജമനസിചേർത്തുരോമാഞ്ചിതാംഗോമഹാൻ
കപിവരരെമെല്ലെനോക്കിച്ചിരിച്ചാദരാൽ
ഉപരിബതപൊങ്ങിനാൻനൌമിനാരായണം. 1

പെരിയചിലവിക്രമോപക്രമത്തിന്നവൻ
കയതിദിശിദക്ഷിണാമാഗമിക്കുംവിധൌ
സുരപടലിവിസ്മയപ്പെട്ടവന്നെത്രയും
നറുമലരുതൂകിനാൻനൌമിനാരായണം. 2

വലരിപുഭയേനാപണ്ടാഴിയിൽതാണുടൻ
അലസമുതിവാണമൈനാകമാംപർവ്വതം
ഖലദമനവിശ്രമത്തിന്നുപൊങ്ങീടിനാൻ
ജലനിധിഗിരാഹരിംനൌമിനാരായണം. 3

പെരുകിനനിജോരസാതട്ടുകൊണ്ടദ്രിസാ_
ഗരലവണവാരിധീണ്ണോപിവീഴുംവിധൌ

---

* വിഷയവിവരത്തിൽ 2-ാം നമ്പ്രായി ചേർത്തിരുന്ന അഷ്ടപദി കൈകൊട്ടിക്കളിപ്പാട്ട് ഗ്രന്ഥാരംഭത്തിൽ സൂചിപ്പിച്ചിട്ടുള്ളപോലെ എടപ്പള്ളിക്കാരൻ ഒരു നമ്പ്യാർ ഉണ്ടാക്കിട്ടുള്ളതും, പണ്ടെങ്ങാണ്ട് എവിടെയൊ അച്ചടിപ്പിച്ചിട്ടുള്ളതും ആയി ശ്രുതിമൂലത്തുനിന്ന് അറിവുകിട്ടിയിരിക്കുന്നു. ഈ ഗ്രന്ഥത്തിന്റെ ഒരു ജീർണ്ണംവന്ന പ്രതി ഞങ്ങൾ കാണുകയും ഉണ്ടായി. അതിൽനിന്ന് മുദ്രാലയത്തിന്റെയൊ ഗ്രന്ഥകാരന്റെയൊ വിവരങ്ങൾ മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല; അതു വഴിയെ അന്വേഷിച്ചറിഞ്ഞ് പ്രസിദ്ധം ചെയ്യുന്നതാണ്. ഗ്രന്ഥം അച്ചടിച്ചിട്ടുള്ളതാകകൊണ്ട് 'ഗ്രന്ഥമാല'യിലെ പ്രസിദ്ധീകരണം തൽക്കാലം നിർത്തിവെച്ചിരിക്കുന്നു. ഈ പതിന്നാലുവൃത്തം അതിനു പകരമാണ് ചേർത്തിട്ടുള്ളത്.

ഗ്രന്ഥപരിശോധകൻ.

ഉരമപി ച വിസ്മയനായ്ച്ചൊല്ലീടിനാൻ
പരമപാവനാത്മജൻ നൌമി നാരായണം. 4

പുനരപി ച വിപ്രനായ്ച്ചെന്നു ചൊല്ലീടിനാൻ,
പവനസുത വിശ്രമിച്ചീടുകെന്നിൽ ക്ഷണം

അംഗതി തട്ടുപ്പതിന്നല്ലയെന്നു സഖേ
ശമയ ഹൃദി വീരഷം നൌമി നാരായണം. 5

ഇതി വദതി പവ്വതേ യാത്ര ചൊല്ലി ക്ഷണം
ദശവദന ഘോരകാന്താരതീവ്രാനലൻ
സപദി സുരസാംഗനാമങ്ങു കണ്ടീടിനാൻ
വിപുലതനതനസ്ഥീം നൌമി നാരായണം. 6

പെരിയ ഗുഹ പോലെ വായും പിളന്നന്തരേ
പെരുവഴി തടുത്തു നില്ക്കുന്നാങ്ങളെ സാ
കൃശതനുശരീരനായ് വായിലുൾപ്പുക്കുടൻ
ബഹിരപി ച നിര്യ്യയൌ നൌമി നാരായണം. 7

നിജചരണപ്രതിച്ഛായയെ പിടി-
ച്ചുദധിനടുവേ വലിച്ചിട്ട രാത്രിഞ്ചരീം
നിശിതനഖരേണ ചീന്തിപ്പൊളിച്ചിട്ടവൻ
ഉഴറി നടകൊണ്ടു തേ നൌമി നാരായണം. 8

(തുടരും)

## പരിശോധകക്കുറിപ്പ്.

‘പ്രാചീനഗ്രന്ഥമാല’യുടെ കഴിഞ്ഞ വൃശ്ചികം ധനു മകരം ലക്കങ്ങൾ പരിശോധകന് നിർഭാഗ്യവശാൽ തെറ്റു തീർത്തു കൊടുക്കുവാൻ സാധിച്ചിട്ടില്ല. ആ ഭാരം, മലയാള ഭാഷാപരിഷ്കരണകമ്മറ്റിപണ്ഡിതർ എ. ഡി. ഹരിശർമ്മ അവർകൾ യഥാശക്തി നിർവ്വഹിച്ചു തന്നതിനു നന്ദിപറഞ്ഞുകൊള്ളുന്നു. ആയവയിൽ തീരാതെ കിടക്കുന്ന ചില സ്ഖലിതങ്ങൾ, ടി. വിഷയങ്ങൾ ഗ്രന്ഥരൂപേണ വേർതിരിക്കുന്ന സമയം തീർത്തു പ്രസിദ്ധീകരിക്കുന്നതാണ്.

ഗ്രന്ഥപരിശോധകൻ

# പ്രാചീനഗ്രന്ഥമാല.

## ശാസ്ത്രാങ്കം

### XI. കയ്മ്മളുടെ പുറപ്പാട്. *

കവിടിപൊരുതപല്ലുംവട്ടമൊത്തോരുകണ്ണും
കരമതിലൊരുദണ്ഡുംമത്സ്യപാത്രംശിരസ്സിൽ
പുനരപിനിജകണ്ഠേകയ്മ്മളുംകെട്ടിമെന്മേൽ
മദനസദൃശനാകുംകയ്മ്മളെക്കൈതൊഴേണം.

(ചോദ്യോത്തരം കഴിഞ്ഞാൽ)

വാരാന്നിധീയിന്നുകിട്ടീയിനിയ്ക്കു്
കാരീയതായോരുമത്തിച്ചെറുക്കൻ
കൂരാച്ചിയായോരുകുന്തേനമഥതാ
മാരാരിലോകംഗമനഞ്ചകാര.

കണ്ടുകൊൾകകരംതന്നിൽ
രണ്ടുമീനങ്ങൾവറ്റിനെ-
ക്കൊണ്ടുഞാനൊന്നുചൊല്ലുന്നു
ശങ്കകൂടരുതേവരും.

---

* ആയുധമെടുപ്പു കഴിഞ്ഞതിന്നുശേഷം മുൻകഴിഞ്ഞിട്ടുള്ള പൂക്കിലമാലയും കേശാദിപാദവും ആവൎത്തിക്കണം. ഇപ്രകാരമാണു പതിനെട്ടും പട്ടത്തോളം സംഘങ്ങളുള്ളതിൽ വെള്ളാനിമടത്തിശ്ശേരി പ്രമാണമായ കണ്ടിരാന്മാർ സംഘത്തിലെ ചിട്ട.

പൊന്നിനപ്പേരിയാക്കിട്ട്
ഉന്മാൻനേരത്തുകൂട്ടുകിൽ,
ചെമ്മേകാട്ടുന്നവിദ്യൂക്ക്
തന്നഥതാംഭവിച്ചിടും.

അമ്പോടുവാപിയിലഹോവിളയാടിടുന്ന
വമ്പാടമീനവനെവെച്ചുഭുജിച്ചതെന്നാൽ
ഉമ്പാരനാകിയിലഹോകുറവററസാക്ഷാ-
ലംഭോജബാണസമനായിടുമാത്തമോദാൽ

അംഭോധിക്കുള്ളിൽവാഴുംജലദപരിഷകൾ-
ക്കൊക്കയുംതമ്പുരാനാം
വയ്മ്പൻകമ്പ്ളാച്ചിമീനെപ്പരിചൊടുവലത-
ന്നുള്ളിലാക്കിപ്പിടിച്ച്,
തുമ്പപ്പൂനെയ്യിൽമുപ്പിച്ചതുമിതുമൊരുപോ-
ലഞ്ചുനിത്യംഭുജിച്ചാ-
ലെമ്പത്തൊന്നായിരത്താണ്ടവനിയിലതിമോ-
ദേനജീവിച്ചിരിക്കാം.

എറദ്വയംചുട്ടനന്നായ്പൊടിച്ച്
തേനിൽകുഴച്ചങ്ങതിരേകഴിച്ചാൽ,
വേശ്യാംഗനാനാംതലമുടിനീളും
പെണ്ണുങ്ങൾനന്നായ്മുലയുംതടിക്കും.

നാട്ടിലുത്സവമതായ്പലേടവും
കാട്ടിടുന്നതൊരുസാരമില്ലഹോ
എറയെന്നുപറയുന്നമീനിനെ-
ക്കൂട്ടിയുണ്ണുകിലതാണൊരുത്സവം.

തെരണ്ടിതൻവാലുകളഞ്ഞുനന്നായ്
കരണ്ടിയിൽതന്നെപൊരിച്ചുകൊണ്ട്

വരണ്ടതേങ്ങാസഹിതംഭുജിച്ചാൽ
തെരണ്ടിടുംനാളിലകത്തുനാരി.

തെരണ്ടിയെന്നുള്ളൊരുമീനതേററം
ചുരുണ്ടുവെള്ളത്തിലധോകിടക്കും
എരണ്ടയൊന്നിച്ചതുവെച്ചുതിന്നാൽ
തെരണ്ടിടാമങ്കനതദ്ഭവിക്കും.

മച്ചിപ്പെണ്ണുകുറിച്ചിമീനിനെ, മുറി-
ച്ചുപ്പിൽപൊതിഞ്ഞിട്ടുയാസ്,
മെച്ചംകാച്ചിപൊളിച്ചുവെച്ചതിൽവള്ളി-
ച്ചെണ്ണാത്തുള്ളിച്ചാദരാൽ
വച്ചുപ്പാളപൊളിച്ചുവെച്ചതുനിറ-
ച്ചേററംഭുജിച്ചീടുകിൽ
കൊച്ചുണ്ടാമൊരുമിച്ചൊരൊമ്പതുതടി-
ച്ചൂച്ചെസ്ഥിരാംനിശ്ചയം.

ആററിൽകളിച്ചുമറിയുന്നകുറിച്ചിമീനെ
ശീഘ്രംപിടിച്ചുകറിവെച്ചുഭുജിച്ചതെന്നാൽ
തന്ത്രംപഠിക്കുമുടനേതുളുനാട്ടുകാരാ-
മെന്ത്രാന്ത്രിമാരുനിമിഷംകളിയല്ലസത്യം.

വാളമീനെപ്പൊളിക്കാതെ
പാളക്കീററിൽപൊതിഞ്ഞുടൻ,
തോളത്തുകെട്ടിത്തൂക്കിടിൽ
താളുമുണ്ടാരക്ഷണാൽ

പരിശക്കുറവൻചുട്ടു
കുറവന്മാർഭുജിക്കിലോ
പരിശേടെപുറംപോലെ
അരിശസ്സുതുറിച്ചിടും.

കട്ടകെന്നുള്ളമത്സ്യത്തെ
പുലർകാലെപിടിച്ചുടൻ
മലരിൽചേർത്തുഭക്ഷിച്ചാൽ
പരലോകംഗമിച്ചിടാം.

കട്ടകെന്നുള്ളമത്സ്യത്തെ
കളവാണിഭുജിക്കിലോ
കേളിയുള്ളോരുഭർത്താവു
നാളിലങ്ങുളവായ്വരും.

ചാളയെന്നുള്ളമത്സ്യത്തെ
കാളൻവെച്ചുഭുജിക്കിലോ
കുളുർകൊങ്കവളർന്നിട്ടു-
മുളവാമൊരുകാന്തനും.

മത്തിയെന്നുള്ളമത്സ്യത്തെ
ചിത്തമോദംഭുജിക്കിലോ
മത്തകാശിനിമാരെല്ലാം
സത്വരംവശമായിടും.

കൊഞ്ച് പഞ്ചാരയുംകൂട്ടി
ഇഞ്ചിനീരിൽകുടിക്കിലോ
നെഞ്ചുതിങ്ങിനിറഞ്ഞിട്ട-
ങ്ങഞ്ചാതെമുലവന്നിടും.

കോലാനെക്കുത്തുകാൽപ്പിടിച്ചുതലയും
വാലുംകളഞ്ഞഞ്ജസാ
ചാലേനല്ലകലത്തിലിട്ടുചിതമോ-
ടോലോലനായ്‌വെച്ചുടൻ
മാലേലുംമിഴിമാരുമേഴുദിവസം
ചാലേഭുജിച്ചീടുകിൽ

കാലംവൈകിയിടാതെബാലനുളവാം
മാലോകരേനിർണ്ണയം.

ചെമ്മീനുപ്പുള്ളഗാന്ധാരി
മുളകുംപുളിയുംസമം
കൂട്ടിച്ചേർത്തുള്ളചമ്മന്തി
ബ്രാഹ്മണക്കുംഭുജിച്ചിടാം.

ചെമ്മീനെമീനമാസത്തിൽ
അമ്മിതമ്മേലരച്ചുടൻ
അംബുജാക്ഷികൾഭക്ഷിച്ചാൽ
അമ്മിഞ്ഞവലുതായ്വരും.

പാലാഴിതന്നിൽപ്പരിചിൽകിടക്കും
കാളിന്ദിതന്നിൽകളിയുംകളിച്ചു
കണ്ണൻെറനാമംപരിചോടെകേൾപ്പാൻ
പുണ്യംപെരുത്തങ്ങവനേലഭിക്കൂ.

കണ്ണനെക്കറിയാക്കാതെ
കണ്ണച്ചൂന്നുഭുജിക്കിലോ
കണ്ണോരായിരമുള്ളോനും
കണ്ണനുംപ്രിയനായ്വരും.

കണ്ടത്തിൽപുതുവെള്ളമാശുപെരുകും
കാലത്തുസമ്മോദമായ്
(കൊണ്ടാടിക്കൊണ്ടു് കൊമ്പന്മാരവരെ
ചൂണ്ടൽകാട്ടിപ്പിടിച്ചു്)
വെണ്ടക്കാതുവരപ്പരിപ്പുമുതലായ്-
ചേർത്തുള്ളസാമ്പാറഹോ
പാണ്ടിക്കാരുഭുജിക്കിലങ്ങുമുടനേ
പൂണ്ടാട്ടിയുണ്ടായ്വരും

വട്ടോനിട്ടുള്ളചുകപ്പുള്ളം
ആട്ടക്കാരുഭുജിക്കിലോ
നാട്ട്യംനന്നായ്നടിച്ചീടും
ചാട്ടംമുവ്വാളെകന്നീടും.

മട്ടോലുംമിഴിമാർപിടിച്ച് ശിലമേൽ
വെട്ടെന്നരച്ചിട്ടതിൻ
ദൃഷ്ടിഷ്ഠേനകളഞ്ഞചട്ടിയതിലി-
ട്ടുപ്പുംതളിച്ചഞ്ജസാ
തുഷ്ട്യാവെന്തുതിളച്ചെട്ടത്തുസഹസാ
മൃഷ്ടാന്നമഷ്ടിപ്രിയൻ
വട്ടോനമിതുപട്ടർക്കുട്ടകിലഹോ
പാട്ടിന്നുജാത്യംവരും.

മെച്ചമേറമൊട്ട (പുതുവെള്ളത്തിൽ)
തത്തിനീളെകളിയാടിനടക്കും
ഉത്തമീനെവിരവോടുഭുജിച്ചാൽ
നേത്രരോഗമതുമോടിയൊളിക്കും

അംഭോധിതന്നിൽവിരവിൽവിളയാടിമേവും
മീനെപ്പിടിച്ചുലവണേനപൊതിഞ്ഞുണക്കി
ആജ്യത്തിൽവെച്ചുവിരവോടതുകൂട്ടിയുണ്ടാൽ
ഭർത്താവുചത്തതരുണിക്കൊരുപുത്രനുണ്ടാം.

അണ്ടിക്കള്ളിയതാംമീനെ
കൊണ്ടുവന്നുടനാദരാൽ
കൊണ്ടൽവേണികൾഭക്ഷിച്ചാൽ
അണ്ഡർകോൻവശമായ്‌വരും.

കരിവരരുചിതേടുംകാരിയെന്നുള്ളമീനെ-
പ്പുരിചൊടുവലവീശിക്കൊണ്ടുഭക്ത്യാപിടിച്ച്

ഒരുപിടിലവണംചേൎത്തിട്ടുമോരിൽപകൎന്നാൽ
അരിമയൊടുഭുജിപ്പാനിന്നുനംമോഹമുണ്ടാം.

## XII. കയ്മ്മളോതിക്കസംവാദം.

ഏന്തിക്കാണുന്നു പാരത്തധികമുയരവേ
ക്രൂരിരുട്ടോകൃതാന്തൻ
ബന്ധിപ്പാനാക്രമിച്ചിട്ടുത്തുബതകുത്തുക-
പ്പെട്ടുനേരേവരുന്നു
അന്ധതാപംകൊണ്ടിരുട്ടോശിവശിവകരിമേ-
ഘങ്ങൾതാഴത്തുവന്നോ
ചിന്തിച്ചിട്ടില്ലസാമ്യംപുനരിതുപുത്തതാ-
യുള്ളൊരത്യന്തചിത്രം.

ആരിപ്പോളുഗ്രഭാഗേധവളിതനിറമാ-
മശ്വമോകാളയോമ-
റ്റാരോശബ്ദംനിനച്ചാലിവനൊരുകിഴവൻ
ജാംബവാനോപിശാചോ,
നേരിട്ടായോധനത്തിന്നഭിരുചിപെരുതാ-
യങ്ങുനില്ക്കുന്നതോനീ
ഏറെശ്ശങ്കിക്കവേണ്ടാധരണിയിൽനിമിഷം
കൌണ്ഡലംവെച്ചുകൊൾക.

ധിക്കാരമായവചനംമതിദുഷ്ടബുദ്ധേ
തൽക്കയ്യിലുള്ളകുടയുംവടികിണ്ടിയെല്ലാം
വെച്ചിട്ടൊരേടമുടനേമടിയാതെപിന്നെ
നിൽക്കത്രതന്റെതലകുത്തിനരച്ചവിപ്ര.

ഘോരാകാരമിയന്നിട്ടുന്നൊരുഭവാ-
നാരാണുകുംഭീന്ദ്രനോ

പാരംമുഷ്ക്കുപെരുത്തസിംഹവരനോ

ഭേതാളമോഭൂതമോ

നേരെവന്നുപിടിച്ചിട്ടന്നൊരുപിശാ-

ചാണോയമൻതന്നെയോ

ആരാണെന്നുകഥിക്കണംപരിചിനോ-

ടാരെന്നുനേരിന്നുനീ.

സാരജ്ഞൻസാരസാക്ഷൻസരസിജമുഖിമാ-

ക്കൊക്കയുംകാമദേവൻ

പാരിൽപാരംപ്രസിദ്ധൻരസികകുലവര-

ന്മാരിൽവെച്ചഗ്രഗണ്യൻ

ധീരന്മാരായനായക്കധിപനിവനഹോ

ധീരധീരൻസുശീലൻ

ഘോരംഞാനോത്തിടേണംമുത്തുകിഴവഭോ-

നിന്നതോതിക്കവിപ്രാ.

കാൎയ്യസാദ്ധ്യമതിന്നായി

ഘോരനെചാരുക്കുട്ടിഞാൻ

പാരാതദ്യവിളിച്ചീടാം

നാരഭേമോദമെന്നിയേ.

ഒറക്കെഞാൻപേരുവിളിക്കകൊണ്ട്

കുത്തക്കമില്ലാത്തൊരുലജ്ജയോടെ

മുത്തുക്കനെന്നോബത ചാരുക്കുട്ടി

വിളിക്കവാനായ്ത്തുടരുന്നുഭോഷൻ.

വാനരസ്യസ്വത്രുപായ

ആന്ത്രവ്യാധിധരായച

പുഴത്തതിട്ടവായായ

കാതിക്കായനമോനമഃ

ദണ്ഡധാരിസ്വരൂപായ
തിണ്ണംമത്സ്യധരായച
ചണ്ഡാളപ്രകൃതേമൂഢാ
മണ്ണുതിന്നുനാശിക്കനീ

ബ്രഹ്മാസ്ത്രമമ്പോടുലഭിച്ചശേഷം
ബ്രഹ്മാർപ്പണംചെയ്തതതിവചിത്രം
ചെമ്മേൻഭുജിക്കുന്നജളാശയാനീ
സമ്മോദമോടാക്കനമസ്കരിച്ചു.

ഇവൻറനാററംസുഖമെന്നുചിന്തി-
ച്ചൊരിക്കലുംവേർപിരിയാതെകണ്ട്
കരുത്തിയുണ്ടങ്ങവൾതൻറസൌഖ്യം
നിനച്ചുഞാനൊന്നുനമസ്കരിച്ചു.

തേനോലുംമൊഴിമൌലിമാരഖിലവും
ചൂടുംമുടിത്തങ്കമാം
മാനോലുംമിഴിയാകുമെൻരമണിയേ
നിന്നെസ്സഭാമണ്ഡലേ
മാനിച്ചങ്ങടികുപ്പിടുന്നസമയ-
ത്തുണ്ടായൊരാലോകനാൽ
ജ്ഞാനംകിഞ്ചനസംഭവിച്ചിഹഭവാ-
നിന്നിന്നുതോന്നുന്നുമേ

ജ്ഞാനംകൊണ്ടല്ലഞാനിന്നവൾപദകമലേ
വീണുസാഷ്ടാംഗപാതം
മാനംകൈവിട്ടുകുമ്പിട്ടതുമനസിഭയം
കൊണ്ടുമല്ലോർത്തിടേണം
തേനോലുംവാണിയാകുന്നവൾതവകവർ
നാററാദിയെല്ലാംസഹിച്ചി-

ട്ടാനന്ദത്തോടെവാഴന്നവർകളെവിരവോ-
ടേവരുംകൂപ്പിടേണം.

മാക്കാൻചാടുന്നപോലേമുതുകിഴവഭവാൻ
ചാടിയെന്നാകിലുംഞാൻ
ഭോഷ്ക്കല്ലേചൊല്ലിടുന്നൂപദയുഗകമലേ
കാട്ംമേററംപൊതിഞ്ഞു
മൂക്കംപൊത്താതെനില്പാനതിനിഹസവിധേ
നില്പതിന്നുംപ്രയാസം
മൂക്കമ്മേൽതാടിചെന്നങ്ങഴകൊടുഗ്ഗുണദോ-
ഷങ്ങൾചൊല്ലുന്നവിപ്രാ.

കടലുടെകിടത്തേടുംമത്സ്യമാംസപ്രിയാനീ
കനിവൊടുശൃണുവാചംമാമകംമോദമാൎന്ന്
ഝടുതികളകകാട്ംകോരിവൈകാതെയെന്നാൽ
അടയിഹതരുവേൻഞാൻശമ്പളംശങ്കയില്ലാ.

ധരണിസുരവരേന്ദ്രാവത്സനങ്ങെത്രനന്ന-
ങ്ങറിയണമതിനായിച്ചൊല്ലണംയോഗമിപ്പോൾ
പരിചിനൊടതുകേട്ടാൽപിന്നെഞാൻനിശ്ചയിക്കാം
വിരവൊടുനരയേറുംമൂത്തകൈലാസികാന്തം.

നാലേകാലരിശീലചൂർണ്ണസദൃശംചുക്കംതഥാജീരകം
നാലേകാൽപലമാജ്യവുംശതതുടംതേങ്ങായുമുപ്പുംപുനഃ
നാലേകാൽഗുളവുംപഴുത്തപഴമൊന്നേകാംശഭാഗാദ്ധ്വവും
ചാലേകൂട്ടിയവിച്ചവത്സനധുനാകണ്ടാലുമത്ത്യാദരാൽ.

അടതന്നുടെയോഗമിന്നുകേൾക്കയാൽ
അടിയന്നേററവുമാത്തിയുണ്ടുതിന്മാൻ
വിരവോടതുമിങ്ങുതന്നുവെങ്കിലിപ്പോൾ
മടികൂടാതെകോരിടാംപുരീഷം.

ഉത്സാഹാൽവാരിയസ്ത്രീഭവനമതിലഹോ
രാത്രിയിൽച്ചെല്ലുമപ്പോൾ
വത്സൻകിട്ടാഞ്ഞുകണ്ടങ്ങവളുമഥചൊടി-
ച്ചീടുമേശങ്കയില്ലാ
വത്സന്മാർമക്കളെല്ലാംശിവശിവകരയും
ശണ്ഠയാമെന്റെനേരെ,
മത്സ്യംതിന്നുന്നനിയ്ക്കങ്ങൊരുമുറിയടയി-
ന്നിങ്ങുതന്നീടവേണം

അങ്ങുന്നിങ്ങുന്നുവന്നെത്തിനധരണിസുര-
ന്മാർകളെക്കൊണ്ടുതിങ്ങും
രംഗത്തമ്പോടുവന്നിച്ചപലതരുണിതൻ
മന്ദിരേപോയകാര്യം
മങ്ങാതെവിസ്തരിച്ചങ്ങഴകൊടുപറവാൻ
ലജ്ജയില്ലാത്തൊരങ്ങെ-
യ്ക്കങ്ങുംകാണ്മാനുമിപ്പോൾഒരുമുറിയട
ഞാൻനൽകയില്ലച്ഛനാണ്.

കഷ്ടമിച്ചിലിലവത്സനാക്കിനീ
കെട്ടിയങ്ങുമമനൽകിയെങ്കിലും
തുഷ്ടിയോടതുഭുജിപ്പതിന്നുഞാൻ
പട്ടിയല്ലകിഴവാധരിയ്ക്കണം.

ശമ്പളംബതവാങ്ങീട്ടു
അമ്പിനോടുഭുജിക്കനീ
ഡംഭുരയ്ക്കുന്നതുംനന്നോ
ചമ്പുതിന്നുംജളപ്രഭോ

വെള്ളമില്ലാത്തനായക്കു
കള്ളുനന്നായ്ക്കുടിച്ചുടൻ
മുള്ളിച്ചൂടെതളിച്ചേടം
പള്ളിത്തേവാരമുത്തമം.

കരിംകുരങ്ങൻപ്രഭയുള്ളഘോര
കഥിക്കനീമാമകമായവാച്യം
അമർത്ത്യലോകത്തുഗമിപ്പതിന്നായ്
നമസ്കരിക്കേണ്ടതുമാക്കുഞാനു്.

വയ്യേറുന്നദശാനനൻനിശിചര-
ന്മാക്കെൾക്കയുംതമ്പുരാൻ
ചെമ്പാവിന്നരിവെച്ചുകുമ്പളഫലം
പോലങ്ങുരുട്ടീട്ടടൻ
കമ്പക്കാലിനൊടൊത്തകയ്യിരിവതും
കൊണ്ടങ്ങുഭക്ഷിച്ചിട്ട-
ന്നമ്പോടായതുപോയിടുന്നവഴിയേ
കുമ്പിട്ടുകൊൾകുത്തമം.

സത്താമുത്തരദിക്കിൽനിന്നിഹഭവാ-
നിങ്ങോട്ടുപോരുംവിധൌ
പുത്തൻതേൻമൊഴിയാകുമെൻരമണിതൻ
ഗേഹേഗമിച്ചീലയോ
മുത്തേകുന്നൊരുവാർത്തയാളതെവിടെ-
നുൾത്താരിലോർത്തിട്ടുതൻ
ധൂർത്തന്മാക്കൊരുമൂർത്തിയാകിയഭവാ-
നെന്നോടുചൊല്ലീടണം.

നേരോടായതുകേട്ടുകൊൾകവഴിയെ-
ക്കൂടീട്ടുഞാനിയ്യിടെ-
പ്പോരുന്നേരമഹോവിശേഷമവിടെ-
ക്കണ്ടേനതോരോവിധം
ഭാര്യാനന്ദനനിട്ടുഴന്നുനധികം
ശോകേനമാവിൻവെറും
കീറിക്കൊണ്ടതടക്കിടുന്നവിരവിൽ
നെല്ലുംവപ്പഴങ്ങുന്നതേ.

മൽക്കാന്തചത്തെന്നൊരുവ്യാജവാക്യം
തൽക്കാലമെന്നോടുരചെയ്തകഷ്ടം
തെക്കോട്ടയപ്പാൻതുടരുന്നതോന്നി
അക്കാൎയ്യമിപ്പോഠംപരമാൎത്ഥമാണോ.

കള്ളമല്ലപറയുന്നുഞാനെടൊ
ഉള്ളതെന്നുമനതാരിലോൎക്കണം
വെള്ളിപോലെനരയുള്ളരംഗതൻ
ഉള്ളുചേൎന്നപ്രിയചത്തുനിശ്ചയം.

പാരംവൈകാതെപാരിൽപരിചൊടുതലയും-
കുത്തിനിന്നീടുവാനായ്
പാരാതേചൊല്ലിടുന്നേനതിനുടെവിവരം
തെല്ലുമില്ലാനമുക്ക്
നേരംപോക്കല്ലഞാനേതൊരുവിധമവിടെ
ചെയ്തുകൊള്ളേണമെന്നും
ഘോരാനീയൊന്നുകാട്ടിടുകപുനരതിനൊ-
ക്കണ്ടുരണ്ടാമതാകാം.

ചാതുൎയ്യാദികലൎന്നിടുന്നസകലാ-
നന്ദൻസദാസൽഗുണൻ
ചെയ്തീടുന്നൊരുപുണ്യവാരിധിപുരാ-
ണത്തോടുവേദങ്ങളും
ചേതസ്സിങ്കൽവിളങ്ങിടുംദ്വിജവര-
ന്മാരിൽപരംമുമ്പനാ-
യോതിക്കോനിഹഞാനുമിന്നുവിരവിൽ
ഘോരാധരിച്ചീടണം.

കുടവടികളെതെല്ലാംവെയ്ക്കുവാനെൻറചിത്തേ
മടിയൊരുലവലേശംപോലുമില്ലെങ്കിലുംകേഠം
കുടിലതമുടിച്ചൂടുംഘോരനിൻകയ്യിലേന്തും
വടിയിഹതരുമെന്നാൽപോകുവാൻതക്കമില്ല.

കയ്മളോതിക്കസംവാദം സമാപ്തം.

# ഹരിശ്ചന്ദ്രചരിതം

## കിളിപ്പാട്ട്

---

(തുടർച്ച)

ദുഃഖിക്കരുതിന്നുരാജ്യവാസീജന-
മൊക്കവെമാമകവാക്യങ്ങൾകേൾക്കണം.
സമ്പ്രതിവന്നൊരുമാമുനിസത്തമൻ
തമ്പുരാനോടിരന്നീടിനാൻദ്രവ്യവും.
ഉന്നതമാദിത്യമണ്ഡലതുല്യമ-
ങ്ങെന്നുപറഞ്ഞൊരുകല്ലെറിഞ്ഞുമുനി.
കുന്നിനോടൊപ്പംധനംചൊരിഞ്ഞീടിനേ-
നെന്നിട്ടുമെത്തീലകല്ലിന്നുതുല്യത
എന്നതുകൊണ്ടുടൻകല്പിച്ചുഭൂപതി
നിങ്ങടെദ്രവ്യമെടുത്തുകൊടുക്കുവാൻ.
രാജാവിനുള്ളോരുമുട്ടുതീർത്തീടുവാൻ
രാജ്യവാസിജനമെന്നുപ്രസിദ്ധവും,
നിങ്ങൾക്കുമുട്ടുവരുന്നോരുനേരത്തു
തന്നുകൊള്ളുംധനംതമ്പുരാനോർക്കുവിൻ
ഏവംപറഞ്ഞുജനസംവാദംചെയ്തു
കേവലംദ്രവ്യമെടുത്തങ്ങുചെന്നുടൻ
നല്ലൃഷിതന്റെകല്ലിനുതുല്യത
മെല്ലെവരുത്തിക്കൊടുത്തുധനങ്ങളും
അപ്പോൾമുനിവരൻഭൂപനോടോതിനാൻ
'അത്ഭുതമൈശ്വര്യമിങ്ങുതന്നുള്ളത്
രണ്ടുദിവസത്തിനുള്ളിൽധനമിദം
കൊണ്ടുപോവെൻമമഭൃത്യരുംഞാനുമായ്;
അത്രനേരംഭവാൻസൂക്ഷിച്ചുകൊള്ളണം

ഇത്രയുമിന്നുനമുക്കുള്ളദ്രവ്യവും.
എത്രയുംസത്യവാനാകുംഭവാനിങ്ങു
മിത്രമെന്നുള്ളതുംഞാനറിഞ്ഞീടിനേൻ.'
എന്നുപറഞ്ഞുനരപതിതന്നുടെ
കയ്യിലേല്പിച്ചുമറഞ്ഞുമുനിവരൻ
മാമുനിതൻെറധനങ്ങളുറകളി-
ലാനയിപ്പിച്ചങ്ങടച്ചുപൂട്ടിനൃപൻ.
കാവലുംവച്ചുകനകസ്ഥലങ്ങളി-
ലാവലാതിയുമകന്നുവാണീടിനാൻ.
ചന്ദ്രമതിയോടുകൂടിനരവരൻ
സാന്ദ്രാനുരാഗംസുഖമാസ്വസിച്ചിതെ
രാവുംപകലുംസുതനുംരമണിയും
താനുംസചിവപ്രജകളുമൊക്കവെ
സത്യവുംരക്ഷിച്ചുപൃത്ഥ്വിയിൽവാണിതു
സത്യസന്ധനാംനരപതിസൌഖ്യമായ്
ഇത്തരംചൊല്ലിപ്പറന്നുകിളിമക-
ളത്രയുംപ്രീതനായ്പാണുമഹീസുരൻ.
സംഗമാധീശൻപദാംബുജംസേവിച്ചു
മംഗലനാമങ്ങളുച്ചരിച്ചഞ്ജസാ.
ഗോവിന്ദകൃഷ്ണമുകുന്ദനാരായണ
ഗോപാലമാധവരാമജയജയ.

ഇതി

ശ്രീ ഹരിശ്ചന്ദ്രോപാഖ്യാനവിസ്താരെ ദ്വിതീയപാദം.

സമാപ്തം.

സംഗമേശമുരാരാതെ
മംഗലെപദപങ്കജെ
സംഗമുണ്ടാകുവാനായി
സംഗതിനൽകുകഹരെ.

ഹരിഃ

മധുരംപാൽപഴംമധുവുംശക്കര
മതിവരുവോളംഭുജിച്ചുപൈങ്കിളി
യരികിൽവന്നിങ്ങുമരുവുകവേണ-
മതിസുഖത്തോടുശുകശിശൊതവ-
വചസ്സുകേൾക്കയാലിനിക്കുമാനസെ
ജനിച്ചുമോദവുംധരിച്ചുകോൾകനി.
പറകവൈകാതെഅറിവുള്ളനൃപ-
നസത്യമമ്പൊടുകഥിച്ചിതൊപിന്നെ.
കപടമാനുഷനടിമലർകൂപ്പി
കനിവുവാണുന്നമുനിവിശ്വാമിത്രൻ
കപടമെന്തുടനടനെചെയ്തതെ-
ന്നുടമയോടുനീമടിക്കാതെചൊൽക.
നടിപ്പില്ലാത്തൊരുനരവരവീര-
നൊടുക്കമമ്പൊടുഭവിച്ചിതൊസുഖം
മിടുക്കനായൊരുമുനിവരൻപിന്നെ
കടുക്കെന്നെന്തൊരുകടുപ്പംചെയ്തതു.
ഇതിപറയുന്നധരിത്രീദേവനൊ-
ടതികുതുകേനപറഞ്ഞുപൈങ്കിളി
നരവരൻതൻെറചരിതമമ്പൊടു
ധരിത്രീദേവനീധരിച്ചുകൊള്ളുക.
മുനിവരനൊരുഗിരിസമംധനം
നരവരൻനൽകിവിരവിൽവാണനാൾ,
അഴകിനൊടവനവിടെയിട്ടേച്ചു
കപടംചിന്തിച്ചുനടകൊണ്ടുവേഗം.
കരിമുഖനാകുംഹരസുതൻതൻെറ
ചരണംകൂപ്പിനിന്നരചമാമുനി.
സ്തുതിയുംപൂജകൾനതിയുംനൽഗണ-

പതിക്കുമാസനെകുതുകമാംവണ്ണം
അധികമായ്ചെയ്യാരത്തുനേരംഹര-
സുതനുസന്തോഷമധികമുണ്ടായി:
നരവരമുനിയരികിൽവന്നപ്പോൾ
കരിവദനനുംതെളിഞ്ഞുചൊല്ലിനാൻ.
തരുവേൻവേണ്ടുന്നവരങ്ങൾമാമുനെ
ഇരന്നുകൊള്ളുകഇരുന്നിടേണ്ടിനി.
കനിവൊടുകരിമുഖവൻചൊന്നപ്പോൾ
മുനിവരനിത്ഥംതൊഴുതുചൊല്ലിനാൻ.
പുരന്ദരവരസഭയിൽവച്ചൊരു
വിരുതുചൊല്ലിഞാൻപെരിയദുർഘടം.
ധരാപതിവരൻഹരിശ്ചന്ദ്രനൃപ-
നൊരുപൊളിവാക്കുപറയുമെന്നതും
തികച്ചുചൊല്ലിഞാനതിനുപെട്ടൊരു
പകപ്പുംദുർഘടംപറയവല്ലേതും.
പണിപണിപരംഗണപതെതവ
ഗുണംകൊണ്ടിങ്ങതുവരുന്നാകിൽകൊള്ളാം.
അതുവരാഴ്കിലിങ്ങടിയൻവാരുണി
ഘടംധരിച്ചൊരുവരഗളന്തന്നിൽ
ഉടൻചെന്നിടുവൻവിധൌജൻെറമുമ്പിൽ
ഉടമയൊടുചെന്നടിയുംകുപ്പിക്കൊ-
ണ്ടുടനെചെന്നുഞാൻവിടൻെറമന്ദിരെ
കുടിയുംകൊള്ളുവെൻമടിയുമില്ലെന്ന്-
നരവരനിപ്പോളൊരുമൊഴിപോലും
ദുരിതവാക്കുകളുരചെയ്യുന്നില്ല
അതിനുഞാൻചെന്നങ്ങവനെവഞ്ചിച്ചു
അധികംദ്രവ്യവുമവനൊടുവാങ്ങി
വടിവൊടങ്ങുഞാനവനെഎല്ലിച്ചു
കപടമോടുടനവിടെവെച്ചേച്ചു

നടകൊണ്ടുതവ അടിത്താർകൂപ്പുവാൻ
അധികമായുള്ളധനങ്ങളൊക്കയും
അവനിയിൽതാഴ്ത്തിക്കളവതിന്നിപ്പോൾ
തുരപ്പരുംനല്ലപെരുച്ചാഴികളും
ഇരപ്പമേറുന്നൊരെലീസമൂഹവും
തെരിക്കെച്ചെന്നൊരുധരണീരന്ധ്രങ്ങ
ളൊരുപ്പോലെതീൎത്തുകിഴപ്പെട്ടാക്കണം
അതിനുനിന്തിരുവടികൃപവേണം.
പലതരമിത്ഥംപറയുംമാമുനി
വരനൊടുഗണവരനുംചൊല്ലിനാൻ.
അരുതരുതിത്ഥംനരവരനൊടു
ദുരിതമൊന്നുമെകരുതുന്നില്ലിവൻ.
പെരിയവൻചതിദുരിതമെന്നതും
ധരപതികുലെജനിച്ചമാമുനെ
വഴികേടില്ലാത്തമനുഷ്യരെച്ചതി-
ച്ചുഴൽപെടുത്തുകിലനൎത്ഥമായ്വരും.
നിനക്കുനൽകുവാനിനിക്കുള്ളപത്രി
മനക്കുരുന്നതിൽസുഖക്കേടില്ലൊട്ടും.
മടിപ്പതിന്നുഞാനതുകൊണ്ടല്ലൊട്ടും
മതിമാൻഭൂപനെച്ചതിപ്പനെന്നോൎത്ത്.
അതുകേട്ടമ്പൊടങ്ങധികംവന്ദിച്ചി-
ട്ടടിമലർകൂപ്പിപറഞ്ഞുമാമുനി.
അധികംനിന്തിരുവടിമടിക്കിലൊ
മുടിയുമിങ്ങുടനടിയൻനിൎണ്ണയം
ഹരസുതനാകുംകരിമുഖൻതവ
തിരുവുള്ളമെങ്കൽകുറഞ്ഞൊന്നില്ലയൊ.
അതുകേട്ടുഗജരിപുസുതൻതിരു-
വടിയരുൾചെയ്തിതമലവാണികൾ.
വിമലമാനസകമലസംഭവ-

സമാനമാമുനെധരിച്ചുകൊൾകനീ.
തരുന്നതുണ്ടുഞാൻതുരപ്പവൎഗ്ഗത്തെ
തെരിക്കെപോയാലുംധരിത്രിതന്നിൽനീ.
അരുളിച്ചെയ്തിത്ഥംദ്വിരദവക്ത്രനും,
പെരുത്തമൂഷികസമസ്തവൎഗ്ഗവും
വരുത്തിമാമുനികരത്തിൽനൽകിനാൻ.
ധരിത്രിയിൽചെന്നുവരുത്തുകനിസ്സം
നിനച്ചകാരിയംമടിച്ചുവാഴേണ്ട,
മിടുക്കരാമിവരൊടുക്കുംദ്രവ്യവും:
മുനിവരൻതൊഴുതുണൎത്തിച്ചാഖുക്ക-
ളൊരുമിച്ചുപോന്നാനവനിക്കന്നേരം.
ധരിത്രീപാലൻെറധനങ്ങളുള്ളതാ
ധരിത്രിയിൽതാഴ്ത്തിവരികനിങ്ങൾപോയ്.
അതിന്നുതാമസമരുതെന്നാഖുവൊ-
ടരുളിച്ചെയ്തിതുനരവരമുനി.
വിരവിലാഖുക്കളൊരുമിച്ചുചെന്നു
ധരണിരന്ധ്രങ്ങൾതെരികെതീൎത്തവർ
ധനങ്ങളൊക്കവെധരണിയിൽതാഴ്ത്തി
തപനവംശജനവനിനാഥൻെറ
മുനിയോടുചെന്നുപറഞ്ഞവർകളും
മുനിവരതവപദയുഗംഞങ്ങൾ
മനസ്സിൽമോദേനവണങ്ങിടുന്നിപ്പോൾ.
അരുളിയധനമധോഭൂമിതന്നി
ലടിയങ്ങളാക്കിനടകൊണ്ടിങ്ങോട്ട്
അടിമലർകൂപ്പിവിടകൊൾവാനിപ്പോ-
ളടിയങ്ങൾക്കനുവദിക്കവൈകാതെ
അതുകേട്ടുമുനിഅനുവാദംനൽകി
അമരപൂജിതസവിധംപുക്കവർ.
ഇനിയെന്തുചെയ്വുപുനരവനെന്നു

മുനിയുംചിന്തിച്ചുനടന്നവിടുന്ന്
അമലമാനസനമരപൂജിതൻ
കമലസംഭവൻസവിധംപുക്കുടൻ
സകലസൃഷ്ടിഭൃതനാകുംവിരിഞ്ച-
പാദങ്ങൾസദയംവണങ്ങിമാമുനി.
മുകുന്ദനന്ദനജഗത്രയപതെ
നമുക്കനിന്നുടെപദദ്വയമെന്ന്യെ
ജയിച്ചുകെ ള്ളുവാനൊരുവഴിയെൻെറ
മനക്കുരുന്നതിൽതേറുന്നതില്ലഹോ.
ജനങ്ങൾക്കൊക്കവെപതിയായുള്ളൊരു
കമലസംഭവശരണമസ്തുമെ.
വിരിഞ്ചനാടിത്ഥംസ്തുതിച്ചുണർത്തിക്കും
പ്രപഞ്ചനായകമുനിയോടഞ്ജസാ
കഥഞ്ചിൽവാക്കുകൾകഥിച്ചിടൊല്ലിനി
ക്രവിഞ്ചദാരുണസമാനമാമുനെ.
മനസ്സിലെന്തൊന്നുനിനച്ചുവന്നുനീ
കഥിച്ചുകൊള്ളുകനിനച്ചകാരിയം.
പ്രജാപതിതൻെറവചസ്സുകേട്ടപ്പോൾ
പ്രസാദമൊത്തുടൻപറഞ്ഞുമാമുനി
ത്വദീയനന്ദനൻവസിഷ്ഠമാമുനി
നടിപ്പോടങ്ങൊരുകടപ്പംചൊല്ലിനേൻ.
പുരുഹൂതവരസഭാന്തരത്തിന്നു
വിരുതുചൊല്ലിയതുണർത്തിപ്പേനഹം
ഹരിശ്ചന്ദ്രനൃപനസത്യംചൊല്ലുകിൽ
അഴകൊടുമത്സ്യഘടംധരിപ്പനെ-
ന്നധികംവേഗേനപറഞ്ഞൊരുനേരം
അടിയനുംചൊല്ലിഅഴകൊടങ്ങനെ.
അവനെക്കൊണ്ടുഞാനസത്യംചൊല്ലിപ്പാൻ
അധികംപെട്ടിതുപണിപലതരം

ഗണപതിതന്റെതുണകൊണ്ടിങ്ങൊരു
ഗ്ഗുണംകാണാഞ്ഞുടൻവണങ്ങിനിൻപദം
തുണച്ചുവെന്നാകിൽകണക്കിനിക്കഹോ
തുണച്ചിടേണ്ടതുംഉണൎത്തിപ്പേനഹം
അരണ്യമമ്പൊടുനരവരൻതന്റെ
ധരണിസൎവ്വവുംനിറച്ചുസൃഷ്ടിച്ച്
അരണ്യസഞ്ചയമൃഗങ്ങളുംതീൎത്ത്
അവന്റെരാജ്യങ്ങൾനശിപ്പിച്ചെന്നാകിൽ,
അനൎത്ഥപ്പെട്ടിട്ടസത്യംചൊല്ലുമെന്ന്
മനക്കുരുന്നതിലിനിക്കപക്ഷവും
അതുചെയ്യാഞ്ഞിലടിയനഞ്ജസാ
മുടിഞ്ഞുപോമെന്നുധരിച്ചുകൊള്ളുവിൻ.
പലതരമിത്ഥംപറയുംമാമുനി
വരനെനോക്കീട്ടുവിരിഞ്ചനുംചൊല്ലി
അരുതരുതിത്ഥംകരുതൊല്ലചിത്തേ
ദുരിതംവന്നിങ്ങുപരന്നുപോമല്ലൊ
അധികംധൎമ്മങ്ങളധികംയജ്ഞങ്ങ-
ളധികംസത്യങ്ങളവൻനടത്തുമ്പോൾ,
നൃപനൊടുചതിസപദിചെയ്കിലൊ
മതിയുംകേട്ടപശ്രുതിയുംവന്നിടും.
മതിമൻമാമുനെനൃപതിവീരനെ
സപദിചെന്നുനീയനുഗ്രഹിക്കെടൊ.
അകൃത്യകൎമ്മത്തിനഹമൊരിക്കലു-
മരിവുനിൽക്കകില്ലറിഞ്ഞുകൊൾകനീ.
മുരാരിനായകൻപുരാരിയുംപിന്നെ
വിരവൊടിച്ചതിധരിച്ചിതെന്നാകിൽ
എരിച്ചുകോപേനപൊരിച്ചീടുമെന്റെ
യശസ്സിനുംപിന്നെവിനശ്യതിയുണ്ടാം.
അതുകൊണ്ടിന്നിതുകൃതമല്ലെന്നാലെ-

നറിഞ്ഞുകൊള്ളുകനൃപതിമാമുനെ.
പറഞ്ഞതുകേട്ടുനിറഞ്ഞകോപേന
പറഞ്ഞിതുമുനിവിരിഞ്ചനൊടപ്പോൾ.
ഇതുഭവാൻചെയ്യുതരുന്നതില്ലെങ്കിൽ
സപദിസൃഷ്ടിഞാൻതുടരുമോക്കണം.
പ്രപഞ്ചവാസികൾപറയുമെന്നെയും
പ്രജാപതിയെന്നുഭവാനുള്ളനാമം
അതുവരുന്നേരമധികംകുണ്ഠിതം
ഭവാനുമാനസെവളരുംനിൎണ്ണയം.
അതുനേരംനീയുമധികംകോപിക്കിൽ
അടിയനേതുമെപിടച്ചിലില്ലുള്ളിൽ.
ഇതിപറഞ്ഞൊരുനൃപതിമാമുനി
അടിയുംകുമ്പിട്ടുനടയുംക്കൂട്ടിനാൻ
ധരണിയിൽപൂക്കധരവരമുനി
നരിഹരികിരികരടികാട്ടാന
ദുരിതജന്തുക്കളധികംപിന്നെയു_
മവിടെതീൎത്തുടനടവിയിലാക്കി.
അടവി നാട്ടിലങ്ങധികമുണ്ടായി
കപടമാമുനികപടംകൊണ്ടഹോ
ദിവാനിശങ്ങളിൽദിവാകരകുല
നൃപൻെറരാജ്യത്തുചരിക്കുന്നോർകളെ
തെരികെക്കൊല്ലുവാനൊരിക്കലുംമടി
നരിക്കൂട്ടത്തിനുംകരികൾക്കുമില്ല
അതുമാറാക്കിനാനതികഠോരനാം
നരവരമുനിധരണിയാകവെ
ഇതുകൊണ്ടോരോരോഅകൃത്യവുംചില_
അസത്യവുംനൃപനകപ്പെട്ടുംദ്ധം.
അതിനുനല്ലോരുചതിയിതെന്നോൎത്തു
ഹൃദിമോദത്തോടുമരുവിമാമുനി

ഇവനൊരുപൊളിപറഞ്ഞിതെങ്കിലോ
ഇനിക്കുനല്ലതുഭവിക്കുംനിണ്ണയം.
മനസ്സിലീവണ്ണംകരുതിനല്ലൊരു
ദുരിതവൎഗ്ഗത്തെതെരുതെരെതീൎത്ത്
ധരണിയുംപിന്നെജലധിയുമാകെ
തെരുതെരെതീൎത്തുനിറച്ചുപിന്നെയും.
സുഖിച്ചുതന്നുടെപുരത്തിനുപോയി
വസിച്ചുമാമുനിജനത്തോടുംകൂടെ
സുഖിച്ചുമാമുനിവസിഷ്ഠനെനിത്യം
ദുഷിച്ചുതന്നുടെപുരത്തിൽവൎത്തിച്ചു.
ശുകതരുണിയുംപറഞ്ഞൊളിത്തരം
സുഖമേപാൽപഴംഭുജിച്ചുവാണവൾ.
ധരിത്രിദേവൻതാൻഹരിപദങ്ങളും
സ്മരിച്ചുസേവിച്ചുവസിച്ചുരാപ്പകൽ.
പെരുത്തസത്യമെനിരക്കുകെന്നുള്ളി-
ലുറച്ചുപിന്നെയുംമനസ്സുകൊണ്ടവൻ.
ഹരഹരഹരഹരെഹരെഹരെ
ജയജയജയജഗതിനായക
യമഭയംവന്നിങ്ങകപ്പെടായ്വതി
നടിമലരഹംസ്മരിപ്പനെപ്പോഴും
ഇതിസ്മരിച്ചുടൻവസിച്ചുവേത്രമാ-
മ്പുരത്തിലുള്ളൊരുധരിത്രിദേവനും.

(ഹരിഃ)

# ഭഗവദ്ദൂതം.

## ഓട്ടംതുള്ളൽ.

---

### 1-ാം കളം.

അല്ലിത്താർബാണവില്ലുംനലമൊടുപണിയും
    നല്ലമല്ലാക്ഷിചില്ലി-
ത്തെല്ലും,നല്ലോരുചൊല്ലുംകുളുർമുലയിണയും,
    മുല്ലമൊട്ടിന്റെചൊല്ലും*
തല്ലിക്കൊല്ലുന്നപല്ലെന്നിവവലയിലക-
    പ്പെട്ടുപോകാതിരിപ്പാ-
നല്ലാസത്തോടുനിത്യംവലയപുരിയെഴും
    ദേവിയെക്കൈതൊഴുന്നേൻ.

---

കരധൃതവരദണ്ഡംഖണ്ഡിതാരാതിമുണ്ഡം
(പൃഥുലതരപിണ്ഡം)ചണ്ഡകോദണ്ഡകാണ്ഡം
മധുനിലയനിഷണ്ണംമത്തമാതംഗതുണ്ഡം
പദനതസുരഷണ്ഡംഭാവയേഭ്രതിഭാണ്ഡം.

---

മനോഹരവിഹാരിണംമധുരപായസാഹാരിണം
സ്വഗോകുലവിവർദ്ധനംസ്വഗരകാരിഗോവർദ്ധനം
വ്രജദ്ര്യദുകുലോദ്വഹംവ്രജവധൂദൃക്കുലോദ്വഹം
നമാമിയദുനന്ദനംനമിതമാനസാനന്ദനം.

---

അരുതെത്തിർത്തശത്രുക്കളെക്കൂർത്തമൂർത്തശ്ശൂലംകൊണ്ടു
മൂർത്തികുത്തികോർത്തുകൊന്നുമിത്രപുത്രപത്തനത്തിൽ
ചേർത്തുപാർത്തലത്തിനുള്ളൊരാർത്തിതീർത്തസമ്പത്തിന്റെ

---

* യശസ്സ്.

പൂത്തിചേൎത്തുവളൎത്തിനൽകീൎത്തിയുള്ളചേൎത്തലത്തിൽ
പാൎത്തരുളുംകാൎത്ത്യായിനികാൽത്തലത്താരിണസദാ
ചീൎത്തഭക്ത്യാചിത്തതാരിൽചേൎത്തിതാഞാൻവണങ്ങുന്നേൻ.

---

കൃഷ്ണഗുരുവായൂർപുരേശാഹരേ
കൃഷ്ണാഗുരുതാപവിദാരവിഭോ
കൃഷ്ണഗരുഡധ്വജപാലയമാം
കൃഷ്ണാഗരുചന്ദനഭൂഷിതനെ
കൃഷ്ണാദിമുനീശ്വരവന്ദിതനെ
കൃഷ്ണാദിമദോത്തമസൂദസദാ
കൃഷ്ണാമദമത്സരനാശകനെ
പൂൎണ്ണംതുഭവേൽപദമത്രമുദാ.

ഹരിശ്രീയെന്നാദിയായോരക്ഷരത്തിൽ
പരിശ്രമംവഴിപോലെചെയ്യിപ്പിച്ച
ഗുരുശ്രീപാദാംബുജങ്ങളടിയനിതാ
ഗുരുശ്രീഭവിപ്പതിനുവണങ്ങീടുന്നേൻ.
പരമൊരുകൃതിമമകഥിപ്പതിന്നു
പരമൊരുദുരാഗ്രഹംപെരുകീടുന്നു
പരശ്രീകണ്ടുകൂടാത്തോരുപരിഷകൾക്കു
പരിഹസിപ്പതിനൊരുപെരുവഴിയാം.
പരിതാപമതുകൊണ്ടുകരളിലില്ലെ
പരമജ്ഞാരായീടുന്നപരിഷകളും
പരമാൎത്ഥംഗ്രഹിച്ചൊരുവരമരുളാൻ
പരിചിനോടടിയനുംവണങ്ങീടുന്നേൻ.
തിരുവനന്തപുരിയനന്തമെത്തയിൽ
ചിരമനന്തസുഖമിരുന്നരുളിന
പരദാന്തപരമദാന്തകാരക
ന്നരമനന്തനൊരുവരന്തരുവതിനു

(തരുണിബാലകിരണജായയിടലിത-)
തരുണഭാസ്വദരുണപത്മമധുരിമ
ശരണമായ ചരണമെന്നുമടിയനു
കരുണയോടുശരണമായിവരണമെ.

പുരക്കൂട്ടങ്ങളെ ചുട്ടു, കരിക്കട്ടിയാക്കിനല്ല
കരിക്കട്ടിതോലെടുത്തു, അരക്കെട്ടിൽ ചാർത്തുകൊണ്ടു്
പറക്കാട്ടുമേവുംദൈവംതെരുക്കെന്നുമമകാര്യം
തരക്കേടുവരുത്താതെശരിക്കെട്ടിത്തരേണമെ.
പൊടുക്കെന്നിക്കഥതീർപ്പാൻമിടുക്കുണ്ടെന്നോർത്തുപോയെൻ
മുടക്കംവരാതെകണ്ടെൻ്റൊടുക്കത്തിലടിയനെ
മിടുക്കനാക്കുവാനിന്നുമുടക്കന്തൂർഭഗവതി
കടക്കണ്ണുതുറന്നൊന്നുകടാക്ഷിച്ചരുളേണം
വള്ളിവിസർഗ്ഗങ്ങൾക്കുംപുള്ളിദീർഘങ്ങൾ ചില-
പുള്ളിക്കുംപാർത്തുകണ്ടാലെള്ളോളംപോലുംഭേദം
കൊള്ളാതെകേട്ടാൽഭംഗിയുള്ളപ്രകാരംപോലെ
തുള്ളക്കഥകൾതീർത്തുതുള്ളക്കളത്തിൽചെന്നു
തുള്ളിപ്പറഞ്ഞുരംഗത്തുള്ളോരുപരിഷകൾ-
ക്കുള്ളിലാനന്ദംവാരിത്തുള്ളിവരുത്തീടുവാൻ
വെള്ളിമാമലതന്നിൽപള്ളികൊള്ളുന്നദേവൻ
പിള്ളയെൻതിരുവാഴപ്പിള്ളിൽഗണപതിയും
വെള്ളപ്പുളക്കിനുടെഉള്ളിലിരിക്കുന്നോരു
ഭള്ളിനെപുറത്താക്കുതള്ളിക്കളഞ്ഞീടുമാ-
റുള്ളപ്രകാശംപൂണ്ടുപുള്ളിമാൻമിഴിയാളാം
വള്ളീസരസ്വതിയെന്നുള്ളത്തിൽനന്നായെഴു-
ന്നള്ളിസരസമോടെതള്ളിയലഞ്ഞുമെല്ലെ
തുള്ളിക്കളിച്ചുവരുംവെള്ളത്തിൻതിരപോലെ
കള്ളംകളഞ്ഞുതിരുവുള്ളംകലർന്നുകളി-
കൊള്ളേണംപിന്നെതിരുവുള്ളക്കാവിൽശാസ്താവും.

ദക്ഷവൈരിദർപ്പശമനരാമകൃഷ്ണപാഹിമാം
ദനുജദമനദലിതദശമുഖാരിനാഥപാഹിമാം.
ഭൂമിദേവഭൂരിതാപദാരഹരണപാഹിമാം
(ഭുവനഭവനഭുവനദവനദീനപദനപാഹിമാം
ജാതരൂപരൂപജാതചാരിഭൂഷപാഹിമാം
ജനകമോദജനകമോദകാദിനാഥപാഹിമാം
വാരിവാഹവാരിവാഹവാരിവാഹപാഹിമാം
ദീരദവരദ,ദീരദവരദയാംബുനാഥപാഹിമാം
രാമരാമരാമരാമരാമകൃഷ്ണപാഹിമാം
രമണിരമണിരമണിരമണിരമണീയാംഗപാഹിമാം.)
സംഗമനാഥമുരാരെജയതുംഗഗുണാലയശൌരെ
(സംഗദകാമദസൽഗുണസന്നതമംഗലാളിത)
മംഗലാതിതമംഗലാശ്രിതമംഗലാകര (സംഗമ)

തുള്ളക്കഥയൊന്നതിപ്പാനിനി-
ക്കുള്ളിലൊരാഗ്രഹമിപ്പോൾ
കള്ളംകളഞ്ഞുയെന്നുള്ളരംഗത്തെഴു-
ന്നള്ളണംകളികൊള്ളണം
പിഴതള്ളണം,വഴിചൊല്ലണംജയജയ (സംഗമ)

പങ്കജലോചനവിഷ്ണോഗുരു
പങ്കവിമോചനജിഷ്ണോ.
ശങ്കരവന്ദിതനിങ്കഴലാകിയ
പങ്കജങ്ങൾവിശങ്കമിങ്ങൊരു
വൻകൃപാരസമെങ്കലരുളുക (സംഗമ)
വൃത്രാരിസേവിതകീർത്തേ
ശതപത്രശരാസനമൂർത്തേ
ആർത്തികൂടാതിതുതീർത്തടിയത്തിനു
കീർത്തിയുംഗുണപൂർത്തിയുംഗുരു
ഭക്തിയുംകുരുമുക്തിയുംജയ (സംഗമ)

ചൊല്ലേറിടുന്നചെറുപാമ്പി
ലുല്ലാസമോടെയമരും
മല്ലാരിഭക്തനാംകുഞ്ഞിക്കൃഷ്ണമേനോൻ
ചൊല്ലാലെതിക്കഥേനിന്നിതാഞാൻ.

നാളീകായതലോചനനഞ്ചിത
കേളിനിരത,നനാരതമംബുജ
നാളീകാസനജനകനുദാരൻ
കാളിന്ദീമദഭേദനസഹജൻ
നാളീകാസനഗിരിശമുഖാമര
പാളീവന്ദിതപദയുഗകമലൻ
കാളാംഭോദരസുഭഗശരീരൻ
കാളിയമഥനൻകോമളവദനൻ
നീളാദികളാംകളമൊഴിമാർകളെ
വേളികഴിച്ചതിപരമാനന്ദം
മേളിച്ചവരൊടുകൂടിപ്പലവക
കേളികൾചെയ്തതികേളിപെരുത്തൊരു
വാരിധിതന്നുടെനടുവിൽവിളങ്ങും
ദ്വാരകതന്നിൽപലവകനിജപരി
വാരങ്ങളൊടുംകൂടിമുകുന്ദൻ
ഭാരതയുദ്ധംകരുതിവസിച്ചു.
ദുർമ്മതിയാകിയദുര്യോധനനും
നിർമ്മലമതിയാംവിജയൻതാനും
നന്മയിലിങ്ങവരിരുവരുമിന്നിഹ
നമ്മെവരിപ്പാനിവിടെവരുംദൃഢ
മെന്നുമനസ്സിലുറച്ചുമുകുന്ദന-
മന്ദരസത്തോടുമണിമയമാകിയ
തന്നുടെശയനഗൃഹത്തിൽചെന്നിരു-
കണ്ണുമടച്ചുകിടക്കുന്നേരം;

കുടിലനതാകിയകുരുപതിതന്നുടെ
കുടയുംനെടിയൊരുകൊടിയുംതങ്ങളി-
ലിടയുംതഴയുംപടുരവമുള്ളൊരു
പടയുംപൊടുപൊടെപൊട്ടുംവെടിയൊടു
മിടകൂടിങ്ങിനെഘോടകമണിമയ
കടകാംഗദമണിമകുടാദികളും
വടിവൊടണിഞ്ഞുതെളിഞ്ഞുപിരിഞ്ഞതി
പടുതൻടിച്ചുനടന്നുപതുക്കെ
ദ്വാരാപുരിയുടെഗോപുരസീമ്നി
പാരാതവിടെപടയുംപാർപ്പി-
ച്ചീരേഴുലകിനുമീശ്വരനാകിയ
നാരായണനുടെശയനഗൃഹത്തിൻ
നികടെചെന്നഥനോക്കുന്നേരം
കപടനരാകൃതികാർമ്മുകിൽവർണ്ണൻ
കപടമുറങ്ങുന്നതുകണ്ടുടനെ.
കപടനരാകൃതിദുര്യോധനനും
കിമപിയുഴന്നാജ്ജഗദീശ്വരനാം
കമലേക്ഷണനുടെതിരുമുടിഭാഗേ
വിമലമതായൊരുമണിപീഠത്തിൽ
കുമതികരേറിതെളിഞ്ഞുവസിച്ചു.
സജ്ജനനികരശിരോമണിയാകിയൊ-
രർജ്ജുനനുംഹരികരുണാവാരിധി
മജ്ജനമൻപൊടുചെയ്വതിനായി(ഹരി
മജ്ജന)നിർജ്ജരതരുവരസമനാം
മംഗലമൂർത്തിമുകുന്ദനെവന്നവ-
ണങ്ങീട്ടവനുടെചരണോപാന്തേ
തിങ്ങിനഭക്തിപുരസ്സരവിനയമൊ-
ടങ്ങിനെയവിടെവസിച്ചാനവനും.

കൈതവമൂൎത്തിമുകുന്ദനരുണന്നിരു
കൈകൾകുടഞ്ഞൊരുമൂരിനിവൎന്നു
കണ്ണുതുറന്നഥനോക്കുന്നേരം
കണ്ടിതുമുമ്പിൽപാൎത്ഥൻതന്നെ.
സുരവരനന്ദനനാകിയവിജയനെ
തരസാമുമ്പിൽകണ്ടൊരുനേരം
പരമാനന്ദംപൂണ്ടുടനവനോട–
പരമരസാകുലമൊന്നരുൾചെയ്തു.

ധീരധനഞ്ജയപാൎത്ഥസഖേ–സുര
വീരകുമാരകകുശലമിതല്ലീ
മന്നവവീരഭവാനിഹസമ്പ്രതി
വന്നൊരുകാരണമുരചെയ്താലും.
പുരുഷോത്തമനുടെവചനമിതിങ്ങിനെ
പരിചൊടുകേട്ടുതെളിഞ്ഞുകിരീടി
അരികിലിരിക്കുംകുരുപതിതന്നെ
പുരികക്കൊടിമുനകൊണ്ടറിയിച്ചു
സകലേശ്വരനഥതിരുമുഖകമലം
സപദിതിരിച്ചഥനോക്കുന്നേരം
കുരുപതി തന്നെകണ്ടതികുതുകം
കുവലയലോചനനിദമരുൾചെയ്തു
സോമവംശമണിദീപസുയോധന
ഭൂമിപാലകകുലവീരമഹാത്മൻ
സ്വാഗതംഭവതുസാധുമതെതവ
ഭാഗധേയജലധെസുഖമല്ലി
താവകാഗമനവുംബതവന്നിഹ
താമസിച്ചതുമുറങ്ങുകമൂലം
എത്തുമിങ്ങുകളിയല്ലധരിച്ചീ–
ലെഷഞാനിതിനുനീരസമരുതെ.
വാരണേന്ദ്രഗളമേറിഭവാൻപരി

വാരമോടുവിടകൂടിടാതെ
വാരണാപുരിയിൽനിന്നിഹവരുവാൻ
കാരണംകിമതുചൊൽക മഹാത്മൻ.
ചെന്താമരേക്ഷണനുടെ
ചന്തമിയന്നമൊഴി
ഗാന്ധാരിസുതൻകേട്ടു
സന്തോഷിച്ചുരചെയ്തു.
ബന്ധുരാകൃതേഭവാ-
നന്തികെവന്നകാര്യം
എന്തെന്നുള്ളതുമിപ്പോൾ
ഹന്തഞാനുരചെയ്യാം.
ബന്ധുരാജാക്കന്മാർക്കു
കുന്തീകുമാരരോടു
സന്ധിചെയ്യതിനിപ്പോൾ
അന്തരംമനസ്സില്ല.
ബന്ധുക്കളോടുംകൂടി
ചിന്തിച്ചുപടവെട്ടാൻ
അന്തംകൂടാതെയുള്ള
ദന്തിരഥാദികളും
സ്വന്തസമ്മതത്തോടെ
ദന്തീപുരത്തിലെത്തി
സന്ധിച്ചുയുദ്ധകാലം
ചിന്തിച്ചുപാർത്തിടുന്നു.
ഹന്തഭവാനുംവൃഷ്ണി-
യന്തക യദുക്കളും
ബന്ധുതചെയ്യാമെങ്കിൽ
അന്തരമതിനില്ല.
എന്തുനിൻമതംരാധാ

കാന്ത ഫേകഥിച്ചാലും
എന്തെന്നാകിലുംമതി
കൃന്തനംനിശ്ചയിച്ചു.
ഗാന്ധാരിപുത്രന്മാരും
കൌന്തേയന്മാരുമിപ്പോൾ
എന്തൊരുഭേദംഭവാ-
നന്തരെന്നിരൂപിച്ചാൽ.
എന്നാൽനമ്മോടുകൂടി.
തന്നെവരേണമിപ്പോൾ
ഇന്ദ്രജൻവരുംമുമ്പെ
വന്നുഞാൻധരിച്ചാലും
കുരുപതിതന്നുടെവചനമതിങ്ങിനെ
പരിചൊടുകേട്ടുരചെയ്തുകിരീടി.
മുരഹരമാധവകൃഷ്ണഹരെമമ
ശരണമിദാനീംകരുണാസിന്ധോ
കമലദളായതലോചനമമഗുരു
വിമലനതാകിയധമ്മതനൂജൻ
ചിന്തകലന്നിദമരുളിച്ചെയ്തു
നിന്തിരുവടിയൊടുണത്തിക്കുന്നേൻ.
'ജയജയസൂദനസകലസുരാരെ
ജയജയസേവിതസുരവരശൌരെ
ജയജയകരധൃതകംബുകരാരെ
ജയജയകരുണാനിലയമുരാരെ
ബന്ധുവതാകിയനിന്തിരുവടിയുടെ
ചെന്തളിരിണകളൊഴിഞ്ഞൊരുശരണം
കാന്താരത്തിലുഴന്നുകിടക്കും
കുന്തീതനയന്മാക്കില്ലിപ്പോൾ
എന്നതുകൊണ്ടുഭവാനിഹനമ്മുടെ

മന്ദിരസീമനിഎഴുന്നള്ളേണം
എന്നാലൊന്നിനുമെളുതല്ലെന്ന-
ല്ലൊന്നുമെനിക്കിഹതോന്നുന്നില്ല
നമ്മുടെധനവുംനിനവുംബലവും
ധർമ്മവുമടിയനുമനുജന്മാരും
കർമ്മവുമെന്നിവയുള്ളതശേഷം
നിർമ്മലമാനസനിങ്കൽതന്നെ'
ഇങ്ങിനെചിലമൊഴിയരുളിച്ചെയ്തു
തിങ്ങിനെവിനയമൊടഗ്രജനെന്നാൻ
അങ്ങുഭവാനുമെഴുന്നള്ളേണം
ഇഞ്ഞൊരുതാമസമെന്തിനുപഴുതെ.
മാരുതാശനകുമാരരഥോദിത
മാദരേണബതകേട്ടുമുകുന്ദൻ
മന്ദഹാസമധുരാക്ഷരമേവം
മന്ദമന്ദമിദമൊന്നരുൾചെയ്തു.
നാഗവാഹനിഹമുമ്പിലണഞ്ഞു
പാകശാസനിയെമുമ്പിലറിഞ്ഞു
പാർത്തുകാങ്കിലിഹരണ്ടുവിധംമു
മ്പത്രുവന്നിഹഭവിച്ചതുമുചിതം.
രണ്ടുപേരുമൊരുഭേദമതില്ലിതു-
കൊണ്ടുതന്നെയറിവാനിടവന്നു
വേണ്ടതില്ലിതിനുമുണ്ടൊരുപായം
കണ്ടുകൊൾകിനിഹകുണ്ഠതവേണ്ട
പ്രൌഢരാകിയപടജനമൊമ്പതു
കോടിയുണ്ടുമമമുമ്പിലകംപടി-
ക്കൂടുവാനതിഭയങ്കരമായതു
ക്രുദ്ധഃമാദമൊടൊരുത്തനുനൽകാം.
ചിത്തകൌതുകമൊരുത്തനുവേണ്ടി
ട്ടത്രഞാനനുയാത്രതുടങ്ങാം.

അസ്സുശസ്സുമിതെട്ടുക്കുകയില്ലിഹ
ചിത്തകാമിതമതോത്തുരചെയ്യിൻ.

(തുടരും)

# ഭാഗവതം ഭാഷ

അക്കാലം ഇച്ഛകൂടാതെ രാജധാനിയെക്കളഞ്ഞു പോകുവാൻ തുടങ്ങുന്ന പുരഞ്ജനനെക്കണ്ടു ഭയഭ്രാതാവ് പ്രജ്വാരനു ഭ്രാതാവായിരുന്ന ഭയൻെറ പ്രിയഞ്ചെയ്കയിലെ ഇച്ഛകൊണ്ടു പുരഞ്ജനപുരിയൊക്കച്ചുട്ടാൻ. ഇങ്ങിനെ പുരിയുടെ സംഹാരകാലത്തു പുരപാലകനായ പ്രജാകരനരിയോടു പരിതാപം പ്രാപിച്ചവിടെനിന്നു പോവാൻ തുടങ്ങിയാൻ. അക്കാലത്ത് പീഡിതനായി പുരഞ്ജനനും ഭാര്യാദികളിലെ സ്നേഹംകൊണ്ടു ചിന്തിച്ചു തുടങ്ങിയാൻ. ഞാൻ ലോകാന്തരം പ്രാപിച്ചാൽ ഭാര്യമാൎക്കും ബാലന്മാൎക്കുമെന്തൊരാശ്രയമുള്ളത്: എന്നിങ്ങിനെ വിഷേഗിക്കുന്ന പുരഞ്ജനനെ ഭയനാമാവ് പിടിച്ചു കെട്ടിക്കൊണ്ടുപോയാൻ. യവനന്മാർപശുപോലെ കെട്ടിക്കൊണ്ടുപോകുന്ന സ്വാമിയെക്കണ്ടു ഭാര്യയുമമാത്യന്മാരും മറ്റുള്ള ജനവുമെല്ലാമൊക്കെപ്പുറപ്പെട്ടു പോയിനാർ; നാഗത്താനു മടങ്ങിയാൻ. അനന്തരം പുരിയും മുന്നെപ്പോലെ ക്ഷീണയായി യവനവശം പ്രാപിച്ചു ദുൎമ്മാൎഗ്ഗത്തൂടെ കൊണ്ടുപോകപ്പെടുന്ന പുരഞ്ജൻ തന്നാൽ പണ്ടു ഹതങ്ങളായ പശുക്കളാൽ ചെയ്യപ്പെടുന്ന ദണ്ഡമെല്ലാമനുഭവിച്ചു മറ്റുമനേകം ദുഃഖങ്ങളെല്ലാമനുഭവിച്ച് മരണകാലത്തെ സ്മരണംകൊണ്ടു പ്രമദോത്തമയായി ജനിച്ചാൻ. ജാതയായ വൈദൎഭിയെ പാണ്ഡ്യപതിയായി വീര്യാധികനായിരുന്ന മലയമലയധ്വജൻ യുദ്ധത്തിങ്കൽ അനേകം രാജാക്കളെ ജയിച്ച് വീര്യമേറിയടക്കി വിവാഹം ചെയ്താൻ. അവ

ളിലവന്നു സുന്ദരിയായിരിപ്പോരു കന്യകയുളവായി, അവൾ ക്കനുജന്മാരായിട്ട് ഏഴുവർ കുമാരന്മാരുളരായി. അവരുടെ സന്തതിയാൽ മന്വന്തരം മുഴുവൻ ഭൂമണ്ഡലമനുവിക്കപ്പെട്ടു. മലയദ്ധ്വജപുത്രിയെ അഗസ്ത്യൻ വിവാഹം ചെയ്ത് ദൃഢച്യുതനെ ജനിപ്പിച്ചു. ദൃഢച്യുതന്റെ പുത്രൻ ഇദ്ധ്യവാഹനൻ. മലയദ്ധ്വജനാകുന്ന രാജർഷി ഭഗവദാരാധനത്തിങ്കലെ ഇച്ഛയോടുകൂടി ഭൂമണ്ഡലത്തെ പകുത്തു കൊടുത്ത് വനത്തെ പ്രാപിച്ചാൻ. ഗൃഹങ്ങളേയും പുത്രരേയും സുഖാനുഭവങ്ങളേയും കളഞ്ഞ് വൈദർഭിയും പാണ്ഡ്യവതിയുമനുഗമിച്ചാൻ. മലയദ്ധ്വജനവിടെ ചന്ദ്രവസ എന്നും താമ്രവർണ്ണി എന്നും വടോദ എന്നും പ്രസിദ്ധയായിരുന്ന നദികളുടെ പുണ്യജലങ്ങളെക്കൊണ്ടു സ്നാനാചമനാദി ക്രിയകളെച്ചെയ്ത് ശരീരശുദ്ധി വരുത്തി മൂലഫലാദികളെക്കൊണ്ടു ശരീരസ്ഥിതി ചെയ്ത് മെല്ലെ മെല്ലെ ശരീരശേഷമായിരുന്ന തപസ്സിനെ ആശ്രിച്ച് കോഷ്ണങ്ങൾ വാതവർഷങ്ങൾ ക്ഷുൽപിപാസകൾ എന്നിങ്ങിനെയുള്ള ദ്വന്ദ്വങ്ങളെ ജയിച്ച് വിദ്യാതപസ്സുകളെക്കൊണ്ടു കഷായപരിപാകം വരുത്തി ജീവാത്മാവിനെ പരമാത്മാവോടു യോജിച്ച് ക്രമേണ യോഗങ്ങളെ യതിക്രമിച്ച് സമാധിയിങ്കൽ സ്ഥിരമായിരുന്ന് യോഗത്തെ യഭ്യസിച്ച് സാക്ഷാദീശ്വരാത്മകമായിരുന്ന ഗുരുവിനാലുപദിഷ്ടമായ വിശുദ്ധാത്മാവായിരുന്നോരജ്ഞാനദീപംകൊണ്ട് ജീവപരമാത്മാക്കളുടെയ ഭേദപ്രതിപത്തി ചെയ്തുനിന്നു സംക്രമിച്ച് പുരുഷാത്ഥം സാധിച്ചാൻ. അക്കാലത്തു വൈദർഭിയും തപസ്സിനുചിതമായിരുന്ന വേഷമവലംബിച്ചു ശുദ്ധമായിരുന്ന മനസ്സിനെ ഉടയവളായി ഭർത്താവിനെ പരിചരിക്കുന്നവൾ പാദശുശ്രൂഷണം ചെയ്വാൻ ചെന്ന കാലത്ത് ശരീരത്തെ പ്രാണനോടു വേർപെട്ടതു കണ്ടു ദുഃഖിതയായി പ്രലാപിച്ച് ഭർത്താവിനെ സംസ്കരിച്ച് ഉദകക്രിയാദികർമ്മങ്ങളെല്ലാം ചെയ്ത് അനുമരണത്തിങ്കൽ ബുദ്ധിചെലുത്തിയിരുന്ന കാലത്ത്

അവിടെ പണ്ടു സഖിയായിരുന്ന ബ്രാഹ്മണശ്രേഷ്ഠമായിരു ന്നോരു സാമങ്ങളെക്കൊണ്ടവളെയനുനയിച്ചു ചൊന്നാൻ. നീയാര്, ആൎക്കുള്ളൊരുത്തി, യാവനൊരുത്തനെക്കുറിച്ചു ദുഃ ഖിക്കുന്നു അങ്ങിനത്തെ ഇവനാൽ നിനക്കു സഖിയായിരുന്ന എന്നെയറിയുന്നോവല്ലയോ നീ, അവനെന്നോടുകൂടിപ്പുരമാ റിയങ്ങിനെയിരുന്ന എന്നെ വിട്ടുകളഞ്ഞ് വിഷയസുഖത്തി ങ്കലെഇച്ഛയോടുകൂടി അതിന്നാവൊരു ഗൃഹത്തെയാരാഞ്ഞുപ രുമാറുന്ന നീയൊരു സ്ത്രീയാൽ നിൎമ്മിതമായി പഞ്ചാരാമമാ യി നവദ്വാരമായി ഏകപാലമായി, ത്രികോഷ്ഠമായി, ഷൾ കുലമായി പഞ്ചവിപണമായി പഞ്ചപ്രകൃതകൃതിയായിരി പ്പോരു ഗൃഹത്തെക്കണ്ട് ശബ്ദാദികൾഅഞ്ചു മാരാമങ്ങൾ ഘ്രാണാദികളൊമ്പതു ദ്വാരങ്ങൾ തെജോപവനങ്ങൾ മൂന്നു ഗൃഹങ്ങൾ മനസ് ഷഷ്ഠം ഇന്ദ്രിയപഞ്ചകം കുലമിയന്ന പ്രദേ ശം കൎമ്മേന്ദ്രിയങ്ങളഞ്ചു പാണിയനം ഭൂമ്യാദിഭൂതങ്ങളഞ്ചും പ്രകൃതികൾ. അതിങ്കൽ പ്രവിഷ്ടനായിരുന്ന പുരുഷനേതു മറിയുന്നോനല്ല. അതിൽ അകത്തുപുക്ക സ്ത്രീയിൽ സ്പൎശിക്ക പ്പെട്ടവളിലെ സംഗംകൊണ്ട് ഇങ്ങിനെത്തെ അവസ്ഥയെ പ്രാപിച്ചു. നീ പട്ടാങ്ങിയിങ്കൽ നാം ഇരിവരും മാനസന്മാ രായിരിക്കുന്ന ഹംസങ്ങളത്രെ. നീ വിദൎഭരാജപുത്രിയല്ല, ഇവൻ നിനക്കു ഭൎത്താവല്ല, പുരഞ്ജനിയുടെ ഭൎത്താവുമല്ല നീ; ഇത്തോന്നുന്നതെല്ലാം മായയത്രെ. ആത്മഗതിയെ ഉള്ളവ ണ്ണം കാണ്മകാഞ്ഞാനെന്നും പട്ടാങ്ങിയിങ്കലൊന്നെയത്രെ ന മ്മിലുള്ള ഭേദത്തെ ജ്ഞാനികൾ കാണുന്നോർ. ഇങ്ങി നെ മാനസനായിരുന്ന ഹംസൻ തനിക്കു സഖിയായിരു ന്ന ഹംസത്തിനോടുള്ള വേൎപാടു കണ്ട് നഷ്ടയായ സ്മൃതി യെ അവന്റെ ഉപദേശംകൊണ്ടു ലഭിച്ചാൻ. ഇങ്ങിനെ അ ധ്യാത്മത്തെ പാരോക്ഷ്യേണ കാട്ടുക ചെയ്യുന്നിത് ഞാൻ ഭവാനവരോക്ഷം പ്രിയമാകയാൽ. എന്നിങ്ങിനെ കേട്ടു വിചാരിച്ചാൻ പ്രാചീനബൎഹിസ്സ്. ഭഗവാനെ നിന്തിരു

വടിയുടെ വചസ്സു നമുക്കുള്ളവണ്ണമറിയായുന്നില, ഏറിയുമാ
റരുളിച്ചെയ്കവേണം. എന്ന ചോദ്യത്തിനുത്തരമായി അ
രുളിച്ചെയ്തു ശ്രീനാരദൻ. ജീവാത്മാവിനെ പുരഞ്ജനനെന്നു
ചൊല്ലുന്നു; പുരമെന്ന ശരീരം അതിനെ നിഷേവിക്കയാൽ
അവിജ്ഞാനനാകുന്നീശ്വരൻ അപരിച്ഛിന്നനാകയാൽ ജീ
വൻ യാതൊരിക്കൽ പ്രകൃതിഗ്ഗുണങ്ങളെയനുഭവിപ്പാൻ ശ
രീരമാരാഞ്ഞുപതുമാറി. അന്നു ഹിമവാന്റെ തെക്കേ ഭാ
ഗം കൎമ്മക്ഷേത്രം. അവിടെ നവദ്വാരങ്ങളോടും പാണി
പാദങ്ങളോടുംകൂടിയിരിക്കുന്ന മനുഷ്യശരീരത്തെ ബഹുമാനി
ച്ചതിങ്കലുറച്ച പ്രമദോത്തമയെക്കണ്ടാൻ. പ്രമദ എന്ന ബു
ദ്ധി യതിനെ യാശ്രയിച്ച് ജീവനിശ്ശരീരത്തിങ്കൽ ഇന്ദ്രിയ
ങ്ങളെക്കൊണ്ട് വിഷയങ്ങളെയനുഭവിക്കുന്നു. ബുദ്ധിയുടെ
സഖികളായിരിക്കുന്നു ഇന്ദ്രിയങ്ങൾ, ഇന്ദ്രിയവൃത്തികൾ സ
ഖിമാരാകുന്നത്. ഇന്ദ്രിയനായകനാകുന്നതു മനസ്സ്, പാ
ഞ്ചാലങ്ങളാകുന്നത് ശബ്ദാദി പഞ്ചവിഷയങ്ങൾ. അവററി
ന്റെ മദ്ധ്യത്തിങ്കൽ നവദ്വാരമാകുന്ന പുരം, ഖദ്യോത
എന്നും അവിമുഖി എന്നും കണ്ണു രണ്ടും ദ്യുമാനന്ന ചക്ഷു
രിന്ദ്രിയം വിഭ്രാജകമെന്ന രൂപം നളിനി എന്നും നാണ
ത സംവത്സരം ഗന്ധൎവ്വന്മാർ അഹസ്സുകൾ ഗന്ധൎവ്വസ്ത്രീ
കൾ രാത്രികാലകന്യകയെന്ന ജരയെന്നാമാവ് മൃത്യു ആ
ധിവ്യാധികൾ യവനന്മാർ പ്രജ്വാരനെന്നവനു എന്നിതെ
ല്ലാം പുരഞ്ജനന്റെ ചരിതംകൊണ്ടു ചൊന്നത്. പുരഞ്ജ
നനും പുരഞ്ജനിയും അന്യോന്യം ചിന്തിക്കയാൽ സ്ത്രീപും
സ്ത്വങ്ങൾ പകൎന്നു. എന്നതുകൊണ്ടു മരണകാലത്തു സ്മ
രിക്കപ്പെടുന്നതായി പിന്നെ ജനിച്ചു, എന്നത് ചൊന്നത്.
എന്നിച്ചൊല്ലപ്പെട്ട സംസാരദുഃഖങ്ങളെല്ലാം കൎമ്മാധീന
ങ്ങൾ. ഇവന്റെ മഹൻ സേവകൊണ്ടു ഭക്തിമാൎഗ്ഗത്തെ ല
ഭിച്ചു ഭഗവാനെസ്സേവിച്ചേ പരിഹരിക്കാവൂ. എന്നിട്ടു വി
ഷയങ്ങളുടെ വസ്തുതത്വവും ദുഃഖാത്മകത്വവും മുക്തിയുടെ

മഹത്വവും എല്ലാം വിസ്തരേണ അരുളിച്ചെയ്തു ശ്രീനാരദൻ
പ്രാചീനബൎഹിസ്സിന്ന്. ഇങ്ങിനെ ശ്രീനാരദനും പ്രാചീനബ
ൎഹിസ്സും തങ്ങളിലുള്ള സംവാദം ചൊല്ലീട്ട് പ്രചേതാക്കളുടെ
പ്രവൃത്തി. പിതൃനിയോഗത്താൽ സമുദ്രത്തിൽ മുഴുകിക്കിട
ന്ന് രുദ്രഗീതകൊണ്ടു സ്തുതിച്ചു തപസ്സു ചെയ്യുന്ന പ്രചേതാ
ക്കൾ പതിനാറായിരത്തെട്ടു സേവകൊണ്ടു പ്രസന്നനായ ഭ
ഗവാൻ പ്രത്യക്ഷനായി വരങ്ങളെയനുഗ്രഹിച്ചു പ്രചേതാ
ക്കളെ. എതിരവെളിനി എന്നും നാസികദ്വാരങ്ങൾ അവധൂ
തനെന്ന പ്രാണൻ സൌരഭസൌരഭമെന്ന ഗന്ധം മുഖ്യ
മെന്ന വാഗ്ദ്വാരം വിപണനെന്ന വാഗിന്ദ്രിയം രസജ്ഞ
നെന്നജിഹ്വേന്ദ്രിയം ആപണം വ്യവഹാരം ബഹൂദനെന്നു
നാനാവിധമായിരുന്ന അന്നം പിതൃവനെന്നു വലത്തെച്ചെ
വി ദേവഹൂപനെന്നിടത്തെച്ചെവി; അവറ്റെക്കൊണ്ടു പ്രവൃ
ത്തി ലക്ഷണങ്ങൾ, ഇടക എന്ന ശാസ്ത്രങ്ങളെക്കൊണ്ടറിക.
ദേവയാനങ്ങളാകുന്ന മാൎഗ്ഗങ്ങളെ പ്രാപിക്കിലങ്ങിനെ പ്രേ
രിതതയായി ശ്രുതിധനനെന്ന് ശ്രോത്രേന്ദ്രിയം പാഞ്ചാലങ്ങ
ളെന്ന ശബ്ദങ്ങളുടെ വൃത്തിലക്ഷണങ്ങളാകുന്ന ശാസ്ത്രങ്ങൾ
ആസുരിയെന്ന മേഢ്രം ദുൎമ്മദനെന്ന പഞ്ചേന്ദ്രിയം ഗമ്യക
മെന്ന വ്യവായം നിരൃതിയെന്ന ഗുദം ലബ്ധകനെന്ന വായു
ന്ദ്രിയം വൈശസമെന്ന നരകം നൃപാക്യനെന്ന കാല് ഉപസ്ഥ
രനെന്ന കയ്യ് അന്തഃപുരമെന്ന ഹൃദയം വിഷൂചീനനെ
ന്ന മനസ്സ് സ്വപ്നം ശരീരം തേർ പഞ്ചേന്ദ്രിയങ്ങൾ കു
തിര പുണ്യപാപങ്ങൾ ചക്രങ്ങൾ സത്വരസ്തമസ്സുകൾ കൊ
ടിമരങ്ങൾ പഞ്ചപ്രാണങ്ങൾ (ഏകാദശേന്ദ്രിയങ്ങൾ) ബന്ധു
രങ്ങൾ മനസ്സുകൾ പാശ്ശറ് ബുദ്ധി സാരഥി ഹൃദയം തേർ ദ്വ
ന്ദ്വങ്ങൾ ശബ്ദാദിവിഷയങ്ങൾ ആയുധങ്ങൾ ഏകാദശേന്ദ്രി
യങ്ങൾ പടചണ്ഡവേഗനാകും സ്മരിക്കുന്നവൎക്ക് ലോകാന്തരാ
ഗവും നിൎമ്മലമായ കീൎത്തിയും ബ്രഹ്മസമാനനായിരിപ്പൊരു
പുത്രനും സൌഭാഗ്യവും, രുദ്രഗീതങ്ങളെക്കൊണ്ടു സ്തുതിക്കുന്ന

വക്ക സൎവ്വാനുഗ്രഹങ്ങളും ലോകവ്യാപായായിരിപ്പൊരു സ ന്തതിയും അനുഗ്രഹിച്ചു കണ്വമഹൎഷിയുടെ പുത്രിയെ വിവാ ഹംചെയ്യാൻ നിയോഗിച്ചു സകലമായ കാമാനുഭവങ്ങളെ യും അവൎക്കൊണ്ടു ബന്ധംവരായ്കയാൽ ഭക്തിയുംകൂടെ യനുഗ്രഹിച്ചു. ഭഗവാനനന്തരം പ്രചേതാക്കൾ ഭഗവാങ്ക ലേകാന്തയായ ഭക്തിയുടയവരായി ബഹുവിധയായിരിക്കുന്ന സ്തുതികളെക്കൊണ്ടു സ്തുതിച്ചു ഭഗവാൻ മറഞ്ഞനന്തരം സമു ദ്രത്തിന്നു കരേറിയവർ സ്ഥാവരങ്ങളാൽ മൂടപ്പെട്ട ഭൂമിയെ ക്കണ്ടു കുപിതരായി സ്ഥാവരങ്ങളെ ദഹിപ്പതിനായ്ക്കൊണ്ട് വായുക്കളെ സൃഷ്ടിച്ചാർ. അക്കാലത്തു ദഹിക്കപ്പെടുന്ന സ്ഥാ വരങ്ങളെക്കണ്ടു ബ്രഹ്മനെഴുന്നള്ളി പ്രചേതാക്കളെയനുനയി ച്ചു കോപത്തെയടക്കിയവിടെ വെന്തുവിശേഷിച്ച വൃക്ഷങ്ങൾ കണ്ഡുപൊക്കൽ നിമ്ലോചയിൽ ജാതരായി അവളാൽ കളയപ്പെട്ട സ്ഥാവരങ്ങളാൽ പുത്രത്വേന വളൎക്കപ്പെട്ടിരുന്ന മാനിഷിയാകുന്ന കന്യകയെ ബ്രഹ്മനിയോഗത്താൽ പ്രചേ താക്കൾക്കു കൊടുത്തു. അവരും ബ്രഹ്മനിയോഗത്താൽ മാ ഷയെ വിവാഹംചെയ്തു ചാക്ഷുഷമന്വന്തരത്തിങ്കൽ സൃഷ്ടാ വായിരുന്ന ദക്ഷനെ ജനിപ്പിച്ച് അവൻെറ ഉപനയനാദി ക്രിയകളെല്ലാം ചെയ്ത് തങ്ങളും ഗൃഹസ്ഥാശ്രമംകൊണ്ടു സാധിക്കവേണ്ടതെല്ലാം സംധിച്ച് പ്രജാസൃഷ്ടിത്തിങ്കൽ ദ ക്ഷനെ നിയോഗിച്ച് നിവൃത്തധൎമ്മമവലംബിച്ചാർ. ഇങ്ങി നെയിരുന്ന പ്രചേതാക്കൾ പടിഞ്ഞാറെ സമുദ്രതീരത്തിരുന്ന ഭിക്ഷുപൂക്ക ബ്രഹ്മത്തിന്നു വിവേശിക്കുന്നകാലത്താഗതനായ ശ്രീനാരദനെക്കണ്ടു പ്രത്യുത്ഥാദികളെച്ചെയ്ത് പൂജിച്ചു ആ ത്മതത്വത്തെ വിചാരിച്ചാർ. അക്കാലത്തു ശ്രീനാരദൻ ത ത്വജ്ഞാനസാധനമായിരുന്ന ഭക്തിമാൎഗ്ഗത്തെ അതിന്നാശ്ര യങ്ങളായിരുന്ന ഭഗവാൻെറ മാഹാത്മ്യവിശേഷങ്ങളെ അവ റ്റിന്നുപകരിപ്പോ ചില കഥകളെ-ആത്മതത്വത്തെ- ഇതെ ല്ലാമരുളിച്ചെയ്തു. ഇതെല്ലാം ചതുൎത്ഥസ്കന്ധംകൊണ്ടു ചൊ ന്നത്. തൃതീയചതുൎത്ഥസ്കന്ധങ്ങളിരണ്ടും വിദുരമൈത്രേയ സം വാദം.

# സുന്ദരകാണ്ഡം

## പതിനാലുവൃത്തം.

(തുടൎച്ച)

വിശദതരകൌമുദീപൂരിതാശാമുഖം
പ്രഥമഗിരിമൂൎദ്ധ്നിചന്ദ്രനുദിക്കുംവിധൌ
വിരവിനൊടുചെന്നുലംകാപുരിഗോപുരേ
മഹിതപവനാത്മജൻനൌമിനാരായണ.

അലമലമിതത്രവാസംനമുക്കെത്രയും
ഇതിഗിരമുദീൎയ്യതൻമാൎഗ്ഗസംരോധിനീം
കവിളടയുമാറുതാഡിച്ചുയാത്രാക്കിനാൻ
ഭുവനവരദേവതാംനൌമിനാരായണ.

സമുചിതമറിഞ്ഞുവന്നുള്ളിലുൾപ്പുക്കടൻ
ഭുവനവളഭീഷുവെണ്മാളികാഗ്രങ്ങളിൽ
മണിയറയിൽമച്ചിൽവെണ്മാടജാലങ്ങളിൽ
സപദിവിശിഖായയൌനൌമിനാരായണ.

തലമുടിപിടിച്ചിഴച്ചുഗ്രരാത്രിഞ്ചര-
ബലിഝടുതികൊണ്ടുപോന്നോരുനാഗാംഗനാ-
കലുഷതയിൽദീൎഘനിശ്വാസകോഷ്ണന്തകം
ഗ്രഹനിരയിൽനോക്കിനാൻനൌമിനാരായണ.

രജനിചരവീരശയ്യാതലെശായിനീം
തെളിവിനൊടുകണ്ടുമണ്ഡോദരീമക്കനം
പതിരമണലക്ഷണൈസ്സീതയല്ലെന്നുവ-
ച്ചുടനുപഗതോമഹാൻനൌമിനാരായണ.

പരമമുനിസേവിതാനന്ദസംവിൽക്കലാ
പലതിരയിൽമെല്ലവെകാണുന്നപോലവെ

കപിവരനരിയസീതയെകണ്ടിതാശിം-
ശപാനികടഭുവിവാസിനിനൌമിനാരായണ.

ഖെടവിടപിജാലശാഖാലതാപഞ്ജരെ
യിലയിലതിഗൂഢനായ്പുക്കിരുന്നിടിനാൻ
ദശവദനവർത്തമാനംധരിച്ചിടുവാൻ
അമലപവനാത്മജൻനൌമിനാരായണ.

അലമലമെഴുന്നേൽക്കപോകേനാമേൽക്കമേ
ലലനാധൃതികോൾക്കമാറായികോലാഹലം
വലിയചിലകൈവിളക്കംപിടിപ്പിച്ചവൻ
നലമൊടെഴുന്നള്ളിനാൻനൌമിനാരായണ.

വെടിപടഹമദ്ദളംകൊമ്പുതാളങ്ങളും
കുടതഴകളാലവട്ടങ്ങളുമായിരം
പുകവകൾദ്ദുക്കുലശൈശ്യാതിമുക്തൌഘവും
നടനടനടത്തിയുംനൌമിനാരായണ.

ഭുവനമെരിയിക്കമാറിത്തിരംപ്രൌഢികൊ-
ണ്ടുലകിൽദിശിനീണ്ടുമക്കളരിയുട്ടോക്കവെ
ദശവദനമാനസേചോന്നപോൽക്കേവലം
പറകിലതിവിസ്മയംനൌമിനാരായണ.

ഭുവനമപിപൂരയാമാസഭേരീരവൈ-
രവനതസുരാംഗനാനന്ദഗാനങ്ങളും
സവിധഭുവിനാരദൻവീണവായിക്കയും
നവരസമാട്ടവുംനൌമിനാരായണ.

സരസമപിരാവണോല്ലാസമാംഗ്രന്ഥവും
കരതളിരിലങ്ങവൻവെച്ചുകൊണ്ടന്തികെ
തരളമിഴിസീതകേട്ടിടുമാറാദരാൽ
പൊരുളുബതചൊൽകയുംനൌമിനാരായണ.

പെറിയപലകാഴ്ചവുംവെച്ചുവന്നന്തികെ

പരിചിനൊടുനിന്നുമന്ദസ്മിതംചെയ്യുവൻ
തിരുമുഖമണഞ്ഞുകാണ്മാൻകൊതിച്ചെത്രയും
ഗിരമരുളിരാവണൻനൌമിനാരാണ.

കളമൊഴികൾമൌലിമാലേമനോമോഹിനി
നളിനദളലോചനേദേവിവൈദേഹികേൾ,
തളവളകൾതാലിമാലാതിരത്നംതരാം
കളകമമമാരമാൽനൌമിനാരായണ.

പുരികുഴലെടുക്കകാണട്ടെചന്ദ്രാനനെ
തരളമിഴിപുഞ്ചിരിക്കൊഞ്ചൽകാണട്ടെടൊ
സരസമണികൊങ്കയിൽചേർത്തനംഗോത്സവേ
തരികധരമോമലേനൌമിനാരായണ.

കമലമിഴിനീണ്ടകൺകൊണ്ടുനോക്കിട്ടമാം
കളിപറകയല്ലചെയ്യുന്നതെന്നോമലെ
ഒളിതിരളുമാനനംകാണ്മതിന്നെത്രയും
വലിയകൊതിയുണ്ടെടൊനൌമിനാരായണ.

നരനയനചന്ദ്രികെമാരതാപാതുരം
വിരവിനൊടുപൂണ്ടുമാമസ്വാദിപ്പീടിലൊ
തരുണിമമഭീരുസൌഭാഗ്യമെത്തീട്ടുനൽ-
പുരിയിൽനടകൊൾകനാംനൌമിനാരായണ.

തരളമിഴിസിതനീയെൻപ്രിയയാകെടൊ
തരുണിമണ്ഡോദരിയെക്കളഞ്ഞീടുവൻ
സരസമമൃതങ്ങുചെയ്തീടുവാൻവേണ്ടത്തും
പെരികയുടനുണ്ടെടൊനൌമിനാരായണ.

മനുജവരസുന്ദരികൾക്കെടോബാലികെ
മനസിമമചേർത്തുചേർത്താലിംഗനാദികൾ
അനുഭവരസാമൃതംപൂണ്ടുപണ്ടോർത്താളും
മനസിമമചേൎക്കടോനൌമിനാരായണ

എന്നെമോഹിച്ചുമോഹിച്ചുമല്ലാക്ഷിമാ-
രമ്പിലെത്തിപിടിപെട്ടപാടെത്രയും
മന്നിലുള്ളോരുതന്വംഗിമാരൊക്കയും
ദാനവസ്ത്രീകളുംനൌമിനാരായണ.

മണിയറയിൽമെത്തയിൽവാണിരുന്നീടുനീ
അണിയുന്നതിന്നുപൊൻവളതാലിഹാരങ്ങളും
മണികർണ്ണപൂമോതിരംനല്ലരത്നങ്ങളും
അണികമമമനീസഖേനൌമിനാരായണ.

രുചിയോടുഭുജിപ്പതിന്നെന്തുനിൻശ്രദ്ധകേ-
ളരുചിയതുദിച്ചതുംനീപറഞ്ഞീടുക
വിരവിനൊടുപഞ്ചതാരാദിയെന്നിത്തരം
കരുതിയിതുമൂന്നമേനൌമിനാരായണ.

അണികുചകുങ്കുമംപൂച്ചനൽക്കൂട്ടുകൾ
മണമിയലുമാറുനല്ലോരുകസ്തൂരിയും
നാണമകലെക്കളഞ്ഞീടുമാറായുടൻ
ഗുണമൊടുവണങ്ങുനീനൌമിനാരായണ.

ഒരുപുരുഷനന്തികേവന്നിരുന്നിങ്ങിനെ
പെരുകിനമനോജസന്താപമോർത്തീടിനാൽ
അതുമനുസരിക്കയെന്നുള്ളതീയോഷിതാം
സമുചിതമിതെത്രയുംനൌമിനാരായണ.

പതരമപിഭാരതീയാതിനാലാനന
ബലരിപുഗാഢമഹല്യാപിമാരാത്തരം
ഗുരുമഹിഷിസോമനെപ്പണ്ടുപണ്ടോമലേ
പുണരുകതെളിഞ്ഞുമാംനൌമിനാരായണാ

ദശരഥസുതൻമീഞ്ഞാനുമാക്കംവിധൌ
കമനിമഹദന്തരംപത്തുമാക്രന്ദംമു-
ക്കിരുപതഥൈകകളാലാലിംഗനത്തിന്നവ,-

ന്നൊരുമുഖമുഭൌളജൌനൌമിനാരായണ.

പിഴകിയഭിഷേകവുംകാട്ടിൽനിന്നെപ്പിരി-
ഞ്ഞുഴലുകരഘൂത്തമനാഥനായിങ്ങിനെ
തഴകിമുലമൊട്ടിൽമാമോത്സവസ്സ്യയിധൌ
ഉരസിമമനിദ്രകോൾനൌമിനാരായണ.

മതിമുഖിതെളിഞ്ഞുനമ്മോടിണങ്ങീടുകിൽ,
ഭുവനമടിമപ്പെട്ടന്നുനിനക്കോമലേ,
പദവികളിതിൽപ്പൂരംനാരിമാക്കെന്നുമ-
റിതിനുകൊതിയില്ലയൊനൌമിനാരായണ.

മദനതുയിർപൂണ്ടടനിങ്ങനെരാവണൻ
പറയുമളവംഗനാമൌലിചൊല്ലീടിനാൾ
ദശവദനനല്പതല്പിത്തൊഴിൽക്കഗ്രെനിൻ
കുലമറുതിവന്നുപോംനൌമിനാരായണ.

പടനടുവിൽവന്നുനിന്നെജ്ജയിച്ചെന്നെയും
കപട നടകൊണ്ടുപോംമുമ്പിലെമാമട-
ത്തടവിയിലുടൻഗമിച്ചാത്മനാഥപ്രിയ-
ന്നടിമലർവണങ്ങുന്നിനൌമിനാരായണ.

പലതരുണിമാരെവഞ്ചിച്ചുകൊണ്ടിങ്ങിനെ
സുരസരസകൌതുകംപൂണ്ടിരിക്കുംനിന-
ക്കരികിലനുവത്സതമൃത്യുരാത്രിഞ്ചര
ശിരസിശരപാദവുംനൌമിനാരായണ

പ്രിയതമവിയോഗതീവ്രാഗ്നിദഗ്ദ്ധാശയ
തവവചനപാവകാലീഢകണ്ണാവിസാ
രഘുവരസമാഗമംപാർത്തുമൽപ്രാണനെ
കഥമയിവിഭർമ്മിഞാൻനൌമിനാരായണ.

സരസമിഥവന്നനവദ്യ റഞ്ഞീടിലും
തലമുടിപിടിച്ചിഴച്ചീടിലുംനിർണ്ണയം

ഒരുപൊഴുതിണങ്ങിനേനല്ലനിന്നോടുഞാൻ
നിശിചരകുലാധമനൌമിനാരായണ.

ജനകനൃപനന്ദനാചൊന്നകേട്ടിങ്ങിനെ
വികൃതമതിരാവണൻവാളെടുക്കുംവിധൌ
പുനരപിനൃശംസനോടിങ്ങിനെചൊല്ലിനാൾ
സുജലകമലേക്ഷണാനൌമിനാരായണ.

തവമധുരവാക്കുകേട്ടീടുകെക്കാളിനിക്ക-
ഹിതബതവെട്ടുവാൻവന്നതത്രെസുഖം
ദശമുഖസമാഗമാദുത്തമംദുസ്തരം
പ്രതിഭയയമാഗമംനൌമിനാരായണാ.

രഹസിപിടിപെട്ടമാമത്രകൊണ്ടന്നുവ-
ച്ചവിരതമഭീഷ്ടമോതുന്നകേളാഞ്ഞതെസൌ
സപദിമമവെട്ടുവാനായണഞ്ഞീടിനാൻ
മനുതിലകരതാമെനൌമിനാരായണ.

തദനുദശകണ്ഠദുർവൃത്തുകണ്ടുത്തമാ
വരഗുണമതീവസംരംഭമാലൊക്യസാ
കരകലിതവാൾപിടിച്ചത്രമണ്ഡോദരീ
ഭൂവിപതിമപാതയൽനൌമിനാരായണ.

ഇരുവതുകവിൾത്തടംപൊട്ടമാറുച്ചകൈ-
രുടനുടനടിച്ചത്രമണ്ഡോദരീ
തലമുടിപിടിച്ചിഴച്ചാത്മകാന്താംരുഷാ
മണിയറയിലാക്കിനാൾനൌമിനാരായണ.

ഒരുവിഷയതൃഷ്ണയുണ്ടാകിലിദ്ദേഹിനാം
വരുമുടനുടൻവിപത്തെന്നുമന്യേതരാം
കനകമൃഗതൃഷ്ണയാവന്നവിപദീദൃശീ
മതിമതിസുഖാഗ്രഹംനൌമിനാരായണാ.

ശരണമിനിനീയൊഴിഞ്ഞാരിനിക്കീശ്വര

രമണകരുണാകരപാഹിലോകേശമാം
കരുണയിനിയില്ലയെന്നെക്കുറിച്ചെങ്കിലൊ
മരണമിനി നല്ലതെന്നൌമിനാരായണം.

ഇതിദശരഥാത്മജംചിന്തയന്തീനിജ
വപുഷിവിജയ്യഷതിയോഗിനീവാമലാ
വിരഹകൃശമാത്മവപൈനൌതദാലോചനെ
കമനിനിമീലസാ നൌമിനാരായണം.

ജയതുരഘുനായകസ്വാമിനീതിദ്രുതം
തരുവിടപിപഞ്ജരാൽകാപിസാവാഗഭൃൽ
കിമിദമിതികൺമിച്ചത്രകണ്ടീടിനാൻ
നതമനിലനന്ദനംനൌമിനാരായണം.

ജനകനൃപനന്ദനെരാമദൂതോസ്മ്യഹം
കളകഹൃദിശോകസന്താപമെപ്പേരുമേ
കനകമണിമോതിരംതന്നാരാമാജ്ഞയാ
ലിവിടെവിടകൊണ്ടുഞാൻനൌമിനാരായണം.

മധുരതരഗാത്രിനിന്നാശ്ശപുത്രനോടെ
മദനതുയിർപാത്തുപാൻവേലയുണ്ടേത്രയും
സതിസകലലോകനാഥപ്രിയാപാദമേ
ത്രിജഗദവിഖിന്നമായ്നൌമിനാരായണ.

സമരഭുവിബാലിയെക്കൊന്നുസുഗ്രീവനെ-
രുളിരാജ്യമാത്തേശസഖ്യാദരം
പരമൊരടയാളവാക്കൊണ്ടുചൊല്ലീട്ടതും
നിശമയഹരിപ്രിയെനൌമിനാരായണം.
ഇതിവചനമൂചിവാനംഗുലീയംകൊടു.
ത്തവൾതരുമുദാരചൂഢാമണിവീണ്ടസൌ
പാദതളിരിൽവീണടൻയാത്രചൊല്ലുംവിധൌ
ജനകസുതചൊല്ലിനാൾനൌമിനാരായണ
കപിവരശിരോമണേനീചിരഞ്ജീവിയെൻ

പതിദയവിരഹപാട്ടുവന്നീടുവാൻചൊല്ലുനീ
ഒരുദിനമിനിസ്സുകണ്ടിട്ടുമൽപ്രാണനെ
പരഗതിരഥാസ്തുമെ നൌമിനാരായണ.

ദശരഥസുതപ്രിയെഖേദിയാഃസ്സുതുമേ
ചിരവിനൊടൊരാഴ്ചവട്ടത്തിലിങ്ങോട്ടുഞാൻ
കളമൊഴിനിൻകാന്തനെകൊണ്ടുവന്നീടുവൻ
ചരണതളിരാണകേൾനൌമിനാരായണ.

രജനിചരവമ്പനത്തൻമ്പടച്ചാത്തെയും
രഘുവരശരാഗ്നിതന്നിൽപൊരിച്ചഞ്ജസാ
ഭവതിയെരഘൂത്തമൻചേർത്തില്ലെങ്കിലീ
പവനസുതനല്ലഞാൻനൌമിനാരായണ.

വിടതൊഴുതീവണ്ണമങ്ങാത്മനാഥപ്രിയാ
പദതളിരിൽവീണുവന്ദിച്ചുവാതാത്മജൻ
സപദികരണീയമെന്ത്രയെന്നുത്തമൻ
മനസി(മമചിന്തയെ)നൌമിനാരായണ.

നരഹരിശരീരിണംനാരദശ്യാമളം
പ്രണതജനകാമപൂരാംഘ്രിപങ്കേരുഹം
നരമമരവന്ദിതംനാരദാദിപ്രിയം
നരകഭയഭഞ്ജനംനൌമിനാരായണ.

ഏകാദശവൃത്തം സമാപ്തം.

---

രാക്ഷസരെക്കണ്ടുപോയില്ലഞാനെങ്കി-
ലാക്ഷേപിക്കുംനൂനംരാക്ഷസരും,
മർക്കടവീരന്മാരങ്ങുചെല്ലുമ്പോൾ
ധിക്കരിക്കുംനമ്മെനാരായണ.

ജാനകീചോരനെത്തേജോവധംചെയ്തു
ഞാനിപ്പുരിചുട്ടുപോയില്ലെങ്കിൽ
ജാനകിനായകനുള്ളിലുണ്ടാംബാധ

മാനക്ഷയംനമ്മെനാരായണ.

ഇത്ഥംനിനച്ചവനുദ്യാനത്തിൽപ്പുക്ക
മത്തഗജംകണക്കെഹനൂമാൻ
ഉത്തമവൃക്ഷങ്ങൾപെട്ടെന്നുപൊട്ടിച്ചു
പുത്തൻപൂവല്ലിയുംനാരായണ.

ചെത്തിമലരൊക്കെത്തച്ചുപൊഴിച്ചിട്ടും
ഉച്ചാമലരിപറിച്ചെറിഞ്ഞും
പിച്ചകമല്ലീപറിച്ചുതിരുമ്മിയും
ഒച്ചകൊള്ളിച്ചുടൻനാരായണ.

ആനകണക്കെമതിച്ചുതിമിർത്തവൻ
കാനകനാറിപറിച്ചെറിഞ്ഞും
ഊനംവരുത്തിയാൻചെമ്പകംചെമന്തി
ചെമ്പരുത്തിനിരാനാരായണ.

ഒപ്പത്തിൽനട്ടനനച്ചുയർത്തീടിന
കല്പകവൃക്ഷംപറിച്ചെറിഞ്ഞും
ശില്പംപെരുകുന്നപൂവല്ലിവൃന്ദങ്ങ
ളെപ്പേരുംഭഞ്ജിച്ചാൻനാരായണ.

ആനക്കയ്യന്മാരെ രാക്ഷസരെനിങ്ങ
ളാമെങ്കിൽവന്നാലുമെന്നോടിപ്പോൾ
രാമന്റെദൂതൻഞാനേവമുൾക്കൊണ്ടുടൻ
കാമാരിസംഭവൻനാരായണ.

ഉദ്യാനപാലന്മാർചെന്നറിയിച്ചപ്പോ-
ളുദ്യോഗമുൾക്കൊണ്ടുരാക്ഷസരും
ഉദ്യാനപാദവൈരാഗിതേയന്മാരും
സദ്യോമരിച്ചുപോയ്നാരായണ.

വഞ്ചിച്ചുപഞ്ചസേനാഭടന്മാരെയും
മിഞ്ചിച്ചമന്ത്രിസുതന്മാരെയും

(പഞ്ചത്വംപ്രാപിച്ചയാതുധ്വതംഗജാ)
പഞ്ചാസ്യനന്നേരംനാരായണ.

ആയിരംവൃമരത്തെപ്പറിച്ചിട്ടവൻ
ആയിരംകിങ്കരന്മാരെക്കൊന്നാൻ
ആയുധമായണഞ്ഞാനക്ഷനന്നേരം
ആയോധനത്തിന്നുനാരായണ.

വന്മാരിമേഘംപൊഴിയുന്നപോലെയ-
ങ്ങുന്മാലിബാണങ്ങളെയ്യുന്നപ്പോൾ
ചെമ്മെഭയപ്പെട്ടുഭാവിച്ചുകൊണ്ടവൻ
മന്മാചുരുങ്ങിനാൻനാരായണ.

ബാണങ്ങളൊക്കെകടഞ്ഞുകളഞ്ഞവൻ
കാണെന്നുചൊല്ലിക്കുതിച്ചുതേരിൽ
ചേണുററവാഹങ്ങൾസൂതനേയുംകൊന്നു
കേതനംപൊട്ടിച്ചു നാരായണ.

വെട്ടെന്നുകയ്ക്കുള്ളിലിട്ടുമത്തക്ഷനെ
മുഷ്ടികൾകൊണ്ടുകൊടുക്കുന്നേരം
മുഷ്ടിയാംപാഥയംകെട്ടിയെടുത്തെമ-
പട്ടണത്തിന്നുപോയ്നാരായണ.

അക്ഷൻമരിച്ചുപോയെന്നാവിശേഷവും
അക്ഷീണരായുണർത്തിച്ചനേരം
രക്ഷോധിനാഥനുംദുഃഖംപെരുതായി
അക്ഷിജലംവാർത്തുനാരായണ.

പച്ചപ്പുകൾവന്നുതച്ചുകൊന്നുസുതം
മൊച്ചക്കരങ്ങൊന്നുചൊല്ലിനിൽക്കും
നിച്ചിരികൈക്കുഴർപോകണംമുമ്പിന്നെ-
നുച്ചത്തിൽചൊല്ലിനാൻനാരായണ.

തൽക്ഷണംകോപിച്ചശൌൎയ്യക്കനൽക്കട്ട
രക്ഷസാമീശ്വരൻമേഘനാദൻ
ത്രക്ഷ്വാശരവൃഷ്ടികൊണ്ടുമയക്കിനാ-
നക്ഷവിരോധിയെനാരായണ.

ആകെവൃത്താന്തമറിഞ്ഞുമയങ്ങുന്ന
ശാഖാമൃഗാധിപനോടങ്ങണഞ്ഞുടൻ
നാഗാസ്ത്രംകൊണ്ടുപിടിച്ചുകെട്ടീടിനാൻ
മേഘനാദൻമുന്നംനാരായണ.

വമ്പുംപറഞ്ഞുകൊണ്ടമ്പത്തുരാക്ഷസർ
സംഭ്രമപ്പെട്ടവനെയെടുത്തു
ഇമ്പത്തിലാത്തുദശാനനൻതന്നുടെ
മുമ്പിൽകൊണ്ടെവെച്ചുനാരായണ.

എന്തെന്തെടാകപിക്കീടനീചൊല്ലെടാ
എന്തുനിനക്കിതുതോന്നീടുവാൻ,
സന്താനപൂരിതമെൻറമലക്കാവെ-
ന്നന്ധ ധരിച്ചില്ലെനാരായണ.

നാഗാധിനാഥനിയെഠഗത്താലൊപോന്നി-
ങ്ങേകാകിയായുടനിങ്ങുവന്നു
ആകാംക്ഷജീവനിലില്ലാഞ്ഞാലേവക്കം
ചെയ്യാമിതിത്തരംനാരായണ.

ദിക്പാലകന്മാരയച്ചതെന്നാകിലൊ
കല്പാന്തകാലംവരുത്തുവേൻഞാൻ
മുപ്പാരിടത്തിങ്കലൊപ്പനായിന്നിനി-
ക്കെപ്പേരുമെന്നറിനാരായണ.

ഇത്ഥംദശഗ്രീവവാക്കുകൾകേട്ടപ്പോൾ
നിൎഭയനായിഹനുമാനപ്പോൾ
ചിത്തംതെളിഞ്ഞുപറഞ്ഞുദശാസ്യനോ-
ടുത്തരമായിട്ടുനാരായണ.

കേൾക്കദശാനനവാനോരയച്ചട്ട
പേക്കരങ്ങല്ലഞാനെന്നറിഞ്ഞോ
രാക്ഷസർകാട്ടിൽപിടിപെട്ടുകത്തുന്ന
കാലാഗ്നിദൂതൻഞാൻനാരായണ.

എന്നോടെതൃപ്പാനൊരുത്തരില്ലെന്നുണ്ട
നിന്നുള്ളിലേറിയശൌര്യമോഹം
നിന്നെപ്പോലെന്തൂരാവണൻവന്നാലും
എന്നോടെതൃത്തിടനാരായണ.

ജാനകിയെച്ചെന്നുവഞ്ചിക്കഹേതുനാ
ഹാനികുലത്തിന്നുവന്നുകൂട്ടം
നാണക്കേടിന്നുമിതിൽപ്പരമുണ്ടുടൻ
മാനിദശാനനനാരായണ.

വമ്പിച്ചബാലിയെക്കൊന്നുരഘൂത്തമൻ
തമ്പിക്കുനൽകീതുദിവ്യരാജ്യം
കൊമ്പൻപോയവഴിമോഴയ്ക്കെന്നുണ്ടല്ലോ
വമ്പാധരിച്ചീടുനാരായണ.

ലങ്കയാകുന്നൊരുപംകജിനിയ്ക്കൊരു
(പംകഹേമന്ത)ഞാനെന്നറിഞ്ഞോ
ശങ്കാഹീനംതലപത്തുമൂന്നാളകം
ലങ്കേശമൂളിപ്പോംനാരായണ

കൊള്ളട്ടെതാഡനംകള്ളക്കരങ്ങിൻെറ
യെല്ലാട്ടൊടിഞ്ഞുനുറുങ്ങുവോളം
നല്ലനിശാചരർനമ്മെച്ചെകിച്ചിട്ടു
മുള്ളവരെങ്ങുപോയിനാരായണ .

കൊല്ലേണ്ടപാപമമാത്യരത്രെദൂതർ
കൊല്ലാക്കലകൊന്നീടുകയാവൂ
ചൊല്ലിനാനീവണ്ണംകല്യാണരൂപനാം
നല്ലവിഭീഷണൻനാരായണ.

ലങ്കാധിനാഥൻനിയോഗത്താൽരാക്ഷസർ
പങ്കജനാഭദൂതന്റെവാൽമേൽ
ശങ്കാഹീനംതുണിചുററിവാൽവേഷ്ടിച്ച
കമ്പംകൊളുത്തിനാൻനാരായണ.

കീശപ്പെരുമാളുംവാലാഗ്നികൊണ്ടവൻ
ആശരനാഥൻമുഖത്തുഴിഞ്ഞാൻ
മീശക്കൊമ്പൊക്കെകരിച്ചവന്റെത്രയും
നാശപ്പെടുത്തിയാൻനാരായണ.

മാളികമച്ചുകൾമാടങ്ങൾഗോപുര
പാളികൾനാളിനികേതങ്ങളും
കേളിഗൃഹങ്ങളുംതീപിടിച്ചൊക്കവെ
കാളിച്ചുമാരുതിനാരായണ.

തീപിടിപെട്ടേടംതച്ചുപൊലിപ്പാനായ്
രാക്ഷസരോടിയണയുന്നേരം
ആത്തരോഷംഹനുമാനൊടടികൊണ്ടു
മാത്തരായ്മണ്ടിനാർനാരായണ.

തുള്ളീമുലച്ചികൾപിള്ളകളെമുലാ-
തുള്ളിത്തുള്ളിച്ചെന്നെടുക്കുന്നേരം
വെള്ളപ്പുടവമേൽത്തീപിടിപെട്ടോടി
വെള്ളത്തിൽചാടിനാർനാരായണ.

വെട്ടിമഴുകൊണ്ടുവാതിൽപൊളിച്ചിട്ടു
പെട്ടികൾപെട്ടകമൊട്ടെടുത്തും
പട്ടുപുടവകൾകട്ടുകവന്നിട്ടും
ചുട്ടുകരിഞ്ഞിട്ടുംനാരായണ.

സിന്ധുരസേനകൾവെന്തുപുകഞ്ഞിട്ടും
സന്തതംതങ്ങളിൽവീണടിഞ്ഞും
ബന്ധനവാജികൾമന്ദിരംതന്നുള്ളിൽ
വെന്തുപിതന്നുപോയ്നാരായണ.

കുംഭകർണ്ണനുറങ്ങീടുംമണിയറ
വെന്തുതുടങ്ങിയിതയ്യോപാപം
കുംഭകർണ്ണങ്ങളിൽതീയുതിരുന്നേരം
വമ്പനുണരുമോനാരായണ.

നാസികയൂടെപടുതീപിടിപെട്ടു
ദാസികളുള്ളവരെങ്ങുപോയി
കാസാരവെള്ളംമുറിച്ചൊഴുക്കീടുവാൻ
നാസാകുഹരത്തിൽനാരായണ.

മാരിപെയ്യിക്കട്ടെവാസവനെങ്ങുപോയ്
മാരിപെയ്യിക്കുമോപാർത്താലവൻ
വാരിധിനാഥനുംവാരായിവിടയ്ക്കു്
പാരംമഹാദോഷിനാരായണ.

മട്ടോലുംവാണിയിവിടെയിരിക്കയാൽ
ചുട്ടുകരിഞ്ഞുപോയ്ലങ്കാപുരം
പെട്ടന്നുമിക്കുലത്തിന്നുവിനാശങ്ങൾ
തട്ടുമിന്നുംനൂനംനാരായണ.

പൊട്ടാപറയാതെനാഥൻചെവികേൾക്കിൽ
വെട്ടുകൊള്ളുംനിനക്കെന്നറിഞ്ഞോ
വെട്ടുന്നവാൾക്കനെയ്യിട്ടുകോൾകെന്നത
മുട്ടുമ്പോൾചെയ്യാവൂനാരായണ.

ഇത്ഥംനിശാചരർതമ്മിൽപറഞ്ഞിട്ടും
അത്തൽപെട്ടോരൊവഴിക്കുപാഞ്ഞും
കത്തുന്നതീചെന്നുകുത്തിമറിച്ചിട്ടും
വാഴ്ത്താവതോഹരീനാരായണ.

പങ്കജലോചനാസീതവസിക്കുന്ന
സങ്കേതഭൂമിയൊഴിഞ്ഞുള്ളെടം
ലങ്കാപുരിയൊക്കെവെന്തപ്പോളുണ്ടായ
സങ്കടംചൊല്ലാമൊനാരായണ.

വാലാഗ്നികൊണ്ടേവംകാളിച്ചുലങ്കയെ
മേലെകടന്നാൻസമുദ്രത്തിനെ
മേലാളായുള്ളഹനൂമാൻശ്രീരാമനു
ചൂഡാമണിനൽകിനാരായണ.

കണ്ടേൻഞാൻസീതയാംതണ്ടാരിൽമാതിനെ
കൊണ്ടാടുവാൻയോഗ്യമെത്രെപാത്താൽ
ഉണ്ടാക്കിനാനേവംരാവണവൃത്താന്ത-
മുണ്ടായതെപ്പേരുംനാരായണ.

സന്തോഷവാനായിലോകത്രയത്തിനു
സന്താനമായരഘുനായകൻ
ചിന്താരത്നംവാങ്ങിമാരുതപുത്രനെ
ഹന്തസുഖിപ്പിച്ചുനാരായണ.

ദൂതനാശ്ലേഷത്തേക്കാൾനല്ലതില്ലേതു
മെന്നാദരാലൊത്തുരാമചന്ദ്രൻ
ആലിംഗനംചെയ്തുവീരൻഹനൂമാനെ
(ആദരാത്തേന)താൻനാരായണാ.

ആദിതേയാദികൾക്കെത്താതനുഗ്രഹം
വാനരജാതിയിലായതിനാൽ
ആദിനാഥൻതിരുവുള്ളമാരെക്കുറി-
ച്ചെന്നറിയാവിതൊനാരായണാ.

നാരായണാഹരിനാരായണഹരി
നാരായണാഹരിനാരായണാ
ജാനകീചോരാമരുത്തരമാപതെ
ശ്രീരാമമാംപാഹിനാരായണ.

ഷോഡശവൃത്തം സമാപ്തം.

പ്ലവഗകുലപതിവരുത്തും പെരുമ്പട
ജ്ജനത്തൊടൊരുമിച്ചു രഘുനാഥൻ
പടക്കുപുറപ്പെട്ടു സമുദ്രതടഭുവി
വസിച്ചു ഒരുദിനം ഹരിനംബോ.

കടലിലുടനുടനടിയും തിരമാലാ
നടുവെപ്പുളയുന്ന ഭുജഗങ്ങൾ
തടിച്ചമുതലകൾ തിരണ്ടി തിമിംഗല
മടുത്തു കണ്ടു നിന്നു ഹരിനംബോ.

തുടുത്ത പവിഴങ്ങളെടുത്തു മണിമുത്തു
കൊടുത്തുമവരവർ കരങ്ങളിൽ
അടുത്ത തരങ്ങളെ തടുത്തു പിടിപെട്ടു
തിമിർത്തു ഹരിസേനാ ഹരിനംബോ.

ചരമജലധിയിൽ മറഞ്ഞു ദിനകര
നരിയപനിമതിയുദിച്ചുടൻ
കിരണനികരങ്ങൾ തെളിഞ്ഞു ദിശിദിശി
പരന്നു പരിചൊടെ ഹരിനംബോ.

കുസുമപരിമളം തടവിച്ചപവമാന-
നരികിൽ മെല്ലെമെല്ലെ വരികയും
കുസുമശരനണിപവഴിതൊടുത്തുട-
നരികിലണകയും ഹരിനംബോ.

വിരഹദഹനനുമുടലിൽ പിടിപെട്ടു
മുരുകിവശംകെട്ടു രഘുനാഥൻ
തരുണിമണി തന്നെ മനസാ നിരൂപിച്ചി-
ട്ടുറക്കം വരായ്കയും ഹരിനംബോ.

മെഴുത്ത മുഖം പത്മം കുളുത്ത മുലകളും
തണുത്ത തുടയിണ നിനച്ചുടൻ
അകത്തു മദനമാൽ മുഴുത്തു രഘുവരൻ
നിലത്തു കിടക്കയും ഹരിനംബോ.

വിപദംകടന്നുവണ്ടഖിലജനങ്ങളെ-
ന്നതിനെപ്പറഞ്ഞിട്ടുശമിപ്പിച്ചു
മനുജവരൻതൻെറമദനത്തുയിരിനെ
പ്ലവഗകുലപതീഹരിനംബോ.

സമുദ്രമറുകരെഉറച്ചുപെരുമ്പട.
ജ്ജനമെന്നറിഞ്ഞൊരുദശമുഖൻ
പ്രഹസ്തനിശിചരവരരെവരുത്തിട്ടു
തുടങ്ങിനിരൂപണംഹരിനംബോ.

പ്രഥിതഭുജബലവിജിതജഗദവ
നമിതദശമുഖശ്രുണുഗിരം
മനുഷ്യപ്പുഴവിൻെറവരവിലായിതവ
കിമപിനിരൂപണംഹരിനംബോ.

വരികിലിവനെയുംപ്ലവഗനൃപസേനയും
യമൻെറപുരത്തിനയപ്പിപ്പാൻ
ഒരുവൻമതിയിതിലഖിലനിശിചര
വരരിലലമിദംഹരിനംബോ.

പ്രിയത്തെയൊഴിഞ്ഞൊന്നുംപറഞ്ഞില്ലൊരുത്തരും
അനൎത്ഥപ്പെട്ടമെന്നാഭയംകൊണ്ടു
ഹിതത്തെപ്പറഞ്ഞുരാവണനോടടുത്തപ്പോൾ
മറുത്തുവിഭീഷണൻഹരിനംബോ.

മുഴുത്തമദനാഗ്നിപിടിച്ചുമനക്കാമ്പിൽ
കുലത്തെമുടിക്കൊല്ലാദശമുഖ
കൊടുത്തുകളകത്രെനമുക്കുസമുചിതം
മടുത്തേൻമൊഴിയാളെഹരിനംബോ.

പരസ്ത്രീരുചിപാരംനിനക്കെന്നിരിക്കിലും
കുലസ്ത്രീജനകജെത്തൊടൊല്ലാനീ
പവനാശനനിതിഭുജഗരിപുശപാസം
ഭുജഗംഭുജിക്കുമോഹരിനംബോ.

ചെവികൾക്കഹിതമാംവചനംപറകിലൊ
ചെകിടെപ്പൊളിപ്പനെന്നടുത്തപ്പോൾ
തൊഴുതുപുറപ്പെട്ടുവിരിയെവിഭീഷണൻ
പുരിയിൽനിന്നുമെല്ലെഹരിനംബോ.

രജനിചരർനാലർതുണയായ്പുറപ്പെട്ടു
തിരിച്ചുവടക്കോട്ടുവിയത്തൂടെ
രജനിചരവനദഹനൻപദതളിർ
വണങ്ങിവിഭിഷണൻഹരിനംബോ.

പെരിയരഘുവരൻലവണജലകൊണ്ട-
ങ്ങവനെയഭിഷേകംകഴിച്ചുടൻ
രജനിചരൻനാഥനിനിനീതന്നെയെന്ന്
തിരുവാമൊഴിഞ്ഞിതെഹരിനംബോ.

പെരിയദശമുഖചരിതമവൻപറഞ്ഞ-
ഖിലംചെവികൊണ്ടുകപികുലം
വിരവിൽപ്രതിജ്ഞചെയ്തുദിച്ചുമദത്തോടും
നടിച്ചുവദിച്ചോരോന്നരിനംബോ.

തനിച്ചുകണ്ടെത്തുമ്പോളടിച്ചുമകിടവും
പറിച്ചുകൊണ്ടുപോന്നില്ലിനിയെങ്കിൽ
ഉറച്ചുസുഗ്രീവനെന്നിനിക്കില്ലിനിപ്പേരും
മറിച്ചുവിളിച്ചാലുംഹരിനംബോ.

പ്രതിജ്ഞമതി, കടൽകടപ്പാനുപായമെ-
ന്നതിനെപ്പറകനിവിഭീഷണാ
പതുപ്പിൽവിളിച്ചനുസരിക്കവേണ്ടുവെന്നും
പറഞ്ഞാനവനപ്പോൾഹരിനംബോ.

ഇരവുപകൽമൂന്നുകഴിഞ്ഞുനമുക്കത്ര-
ചരലിൽകിടന്നിട്ടുജലനിധെ
പരവധാനിവിരിച്ചരിയപദവിയി
ലിരിപ്പുനമുക്കങ്ങരിനംബോ.

സഗരൻകുഴിച്ചതിൽനിറച്ചുഭഗീരഥൻ
അമർത്ത്യതടിനീടെജ്ജലംകൊണ്ടു
കുലത്തിൽപിറന്നുഞാനറികസമുദ്രമെ
തരികവഴിനമുക്കരിനംബോ.

പെരിയസമുദ്രമെതരികവ്ഴിനമു-
ക്കരിയനിശിചരപുരിയോളം
തരുണിമണിക്കള്ളർതലകൾപത്തുമൊപ്പം
വിരവിൽമുറിപ്പാനായ്ഹരിനംബോ.

പറഞ്ഞതവനൊന്നുമറിഞ്ഞില്ലതുകൊണ്ട്
നിറഞ്ഞുമനക്കാമ്പിൽകൊടുംകോപാൽ
അരിയതിരുമിഴിചുവന്നുവധരവും
വിറച്ചുരഘുവരൻഹരിനംബോ.



പുരത്തെദ്ദഹിപ്പിച്ചപുരദ്വിട്ടിനെപ്പോലെ
കരത്തിൽകുലവില്ലുംപിടിച്ചുടൻ
ശരത്തെത്തൊടുത്തിനിസമുദ്രംവരട്ടുവേ-
ന്നുറച്ചുരഘൂത്തമൻഹരിനംബോ.

പരമരഘുവരസുരനായക
രിപുദഹനദശരഥസുതഹരെ
മരണഭയമപഹരസുകൃതിജന
ഹൃദയനിലയനഹരിനംബോ.

ത്രയോദശപാദം സമാപ്തം.

# പ്രാചീനഗ്രന്ഥമാല.

---

## ഒരുകേശാദിപാദം.

(പഴയകൃതി.)

മംഗല്യാനാംപ്രസൂതിംമഹിമപെരിയനാ-
നാമുനീനാംമനീഷാ-
രംഗേബോധപ്രദീപേനടനകലവിതേ-
ടുന്നതത്വസ്വരൂപം
ശൃംഗാരബ്രഹ്മസമ്മേളനസുലളിതവാ-
മാംഗഭാഗംതൊഴുന്നേൻ
തുംഗാഭോഗംപദാന്തപ്രണതജലധിജാ.
കാമുകംവ്യോമകേശം.

പുരിചടകെട്ടിവലത്തേഭാഗം
പുരികുഴൽതിരുകീട്ടുപരംഭാഗം
മതികലചൂടിവലത്തേ ഭാഗം
മലർനിരചൂടീട്ടുപരംഭാഗം
കനൽമിഴികത്തിവലത്തേ ഭാഗം
തൊടുകുറിമിന്നീട്ടുപരംഭാഗം
സൂര്യക്കണ്ണുവലത്തേ ഭാഗം
നിർമ്മക്കണ്ണൊത്തപരംഭാഗം
ഭസ്മംകവിളിൽവലത്തേഭാഗം
പത്തിക്കീറിട്ടുപരംഭാഗം

കാതിൽപാമ്പുവലത്തേഭാഗം
കതിരൊളികുണ്ഡലമപരംഭാഗം
ക്ഷേപളമെരിഞ്ഞുവലത്തേഭാഗം
കുങ്കുമരേഖകളപരംഭാഗം
തിരുമാറഴകുവലത്തേ ഭാഗം
തിരളുംപോർമുലമറേഭാഗം
വിധിതലമാലവലത്തേഭാഗം
പുതുമണിമാലകളപരംഭാഗം
ശൂലകപാലിവലത്തേഭാഗം
പാശാങ്കുശകരമപരംഭാഗം
തിരുവരചാരുവലത്തേഭാഗം
ഘനജഘനാഞ്ചിതമപരംഭാഗം
പുലിയുരിചാത്തിവലത്തേഭാഗം
പൂന്തുകിൽചാത്തിട്ടപരംഭാഗം
പന്നഗകാഞ്ചിവലത്തേഭാഗം
പൊന്നുടഞാണിട്ടപരംഭാഗം
പട്ടബലമൂരുവലത്തേഭാഗം
തുടവിയതുത്തുടമറേഭാഗം
ഭുജഗചിലമ്പുവലത്തേഭാഗം
കനകചിലമ്പിട്ടപരംഭാഗം
ഭസിതസിതാംഘ്രിവലത്തേഭാഗം
ലാക്ഷാരുണപദമപരംഭാഗം
ഭസിതംതേച്ചുവലത്തേഭാഗം
കളഭംതേച്ചിട്ടപരംഭാഗം
പന്നഗപൂൺപുവലത്തേഭാഗം
പൊന്മയപൂൺപുകളപരംഭാഗം
അത്ഭുതരൂപിവലത്തേഭാഗം
ശൃംഗാരാത്മകമപരംഭാഗം

ചാരുകടക്കൺനോക്കൊരുഭാഗം
നാണംപൂണ്ടിഹമററേഭാഗം
ശിവ,ശിവ,ശിവനേ!വനിതാർദ്ധംതവ
തിരുമെയ്മുഴവൻപ്രതിദിനമസ്തൽ-
ചിത്തേനന്നായ്തോന്നുകതോന്നുക
വരദ!നമസ്തേവരദ!നമസ്തേ.

# ശാസ്ത്രാങ്കം.



## XIII ചെപ്പടിവിദ്യയുടെ

## ഗണപതി.

അങ്കിതമാംകൊമ്പുരണ്ടും
അഴകിനതിരുമുഖവും
എങ്കയ്യിലുള്ളകളികളെല്ലാമെട-
ത്തൊറക്കംകുടവയറുമായ്
ഭംഗിയുള്ളഭയങ്കരനെ(ഭവതി)-
യുള്ളവിനായകനെ
ശങ്കരനെതിരുമകനെ
കാത്തുരക്ഷിക്ക.
ആനത്തോലുടുത്തനാഥൻ
ആറുംനീരാടുന്നനാഥൻ
കനകമുത്തണിന്തനാഥൻ
കാടക്കുവേട്ടനാഥൻ

ഹാഹാഗണപതി ശക്തിഗണപതി ദുർഗ്ഗാശാസ്താചാമുണ്ഡിയെന്നുവാഴ്ത്തി ചിത്തകേതാളങ്കളുമായി ചിത്തിരമുരക മാത്തിരക്കോലുമുരക അന്തമുറളന്തമുറ ചെപ്പുമുറൈത്താൻ റൈതമായിരിക്കറൈ ചെപ്പടിവിദ്യൈ. മേലെമേല്ലോയും കിഴക്കേയും തെക്കേയും വടക്കേയും ഈരേഴ്പതിനാലു ഭുവനങ്കളിലെ കങ്കെട്ടിയെകരിങ്കുട്ടിയെ ഓത്തുകറൈ വെണ്ണയൊടു കണ്ടുടനെയുള്ള ഭൂതങ്കളെല്ലാമൊ ചെണ്ട് മന്തിരമുരത്താടുംവേളയിലെ ഉച്ചാടനങ്കൽചൈകവും എന്നതവങ്കലെ രണ്ടുശകല പാശരങ്കൾതരവും പാൽക്കൊമ്പൊടുപല്ലുകം താങ്കിവരവും ശ്രീഭൂതകടാക്ഷത്തിനാലെ ആടടഭായ്. അങ്കം കലിങ്കം തിലങ്കം കുങ്കുലുദേശം വാമയമങ്കുള്ള ഈശാക്കളൈ, ഒൻആചാരവനത്തിലെവന്ത ആയിരപത്രികൾ പന്തിരണ്ടുലക്ഷം വത്തിരികണ്ട ശേഖരിയെ പതിയെ ചൊല്ലിക്കൊണ്ടാടടഭായ്. കടഹാനസ്സപ്പടി കാഹനംമോഹനം കങ്കെട്ടിന്ദ്രജാലം മഹേന്ദ്രജാലം കയ്യുകയ്യടക്കം മെയ്യുമെയ്യടക്കം വാളേറ് നോക്കവിദ്യൈ മുതലായ ശപ്പടിവിദ്യൈ. കടലിലെ ഇറങ്കലാം കടപ്പാരം മിഴങ്കലാം ജലത്തിലെ ഇറങ്കലാം ജലസ്തംഭങ്ങൾചെയ്യലാം. വടജീതുജില്ലമുതൽ പേർകൊണ്ട വാളയെപ്പട്ടിലെ ഭഗവൻ കടത്തിലെ ചേരാനെല്ലൂര കുഞ്ചുകത്താവിൻപേരുചൊല്ലിക്കൊണ്ടാടടഭായ്. ആഹാലറൈഭായ്. ശെത്തമൊടുശെകണ്ടിയ ഭക്തത്താളങ്കൾമുതലാന ശപ്പടിവിദ്യൈ മേദിനിയിൽ എവർ അറിവുകാർ മത്തകേശമൊടുതമ്പമാനനെ വരുത്തവർ മണവാളനെ നാരായണൻമനത്തിലുറയമെലു മങ്കമണവാളനെ പരമവെങ്കിട്ടരായനെ ചൊല്ലിക്കൊണ്ടാടടഭായ്. ആടലാം പാടലാംചന്തിരനെപന്താടലാംചെണ്ടുചൊല്ലിഅഗ്നികെട്ടി ആകാശം കെട്ടി ഭൂമികെട്ടി പാതാളംകെട്ടി മാററാതെകെട്ടി ഒരു കണ്ണാലെ മറൈകണ്ണുകെട്ടി തട്ടിപ്പുറപ്പെട്ടു വാകാപ്പിരി കരിങ്കുട്ടി കുട്ടിചാത്തന്മാരെ സഹായമായിരുന്ന് കളിയാടുവാൻ തൊഴുന്നേൻ.

സമാപ്തം.

## XIV വിഡ്ഢിയുടെ

## മഞ്ഞപ്പാട്ടചോദ്യോത്തരം.

മഞ്ഞക്കാട്ടിൽപൊവ്വാലൊപിന്നെ
മഞ്ഞക്കാട്ടിൽപൊവ്വാലൊ
മഞ്ഞക്കാട്ടിൽപോയാലത്തെ
കാരിയമെന്തൊന്നുകേൾക്കട്ടെ

മഞ്ഞക്കാട്ടിൽപോയാൽപിന്നെ
മഞ്ഞക്കിളിയെപിടിക്കാലൊ
മഞ്ഞക്കിളിയെപിടിച്ചാൽപിന്നെ
കാരിയമെന്തൊന്നുകേൾക്കട്ടെ

മഞ്ഞക്കിളിയെപിടിച്ചാൽപിന്നെ
ചപ്പുംചവറുംപറിക്കാലൊ
ചപ്പുംചവറുംപറിച്ചാൽപിന്നെ
ഉപ്പുംമുളകുംതിരുമ്മാലൊ

ഉപ്പുംമുളകുംതിരുമ്മ്യാൽപിന്നെ
ചട്ടീലിട്ടുപൊരിക്കാലൊ.
ചട്ടീലിട്ടുപൊരിച്ചാൽപിന്നെ
പച്ചെലവാട്ടിപൊതിയാലൊ
പച്ചെലവാട്ടിപൊതിഞ്ഞാൽപിന്നെ
തണ്ടാൻപടിക്കൽചെല്ലാലൊ
തണ്ടാൻപടിക്കൽചെന്നാൽപിന്നെ
കള്ളാലിത്തിരിമോന്താലോ
കള്ളാലിത്തിരിമോന്ത്യാൽപിന്നെ
അമ്മേംപെങ്ങളേംതല്ലാലോ
അമ്മേംപെങ്ങളേംതല്ല്യാൽപിന്നെ

കോലോത്തുംവാതുക്കൽചെല്ലാലൊ
കോലോത്തുംവാതുക്കൽചെന്നാൽപിന്നെ
കാലുംകെണച്ചുങ്ങുനിക്കാലൊ
കാലുംകെണച്ചുങ്ങുനിന്നാൽപിന്നെ
കാര്യംകൊണ്ടിത്തിരിപറയാലൊ
കാര്യംകൊണ്ടിത്തിരിപറഞ്ഞാൽപിന്നെ
കഴുമ്മൽകിടന്നങ്ങാടാലൊ.
കഴുമ്മൽകിടന്നങ്ങാട്യാൽപിന്നെ
നമ്പൂര്യായിജനിക്കാലൊ
നമ്പൂര്യായിജനിച്ചാൽപിന്നെ
കിണ്ടീംതുക്കിനടക്കാലൊ
കിണ്ടീംതുക്കിനടന്നാൽപിന്നെ
ഈശനമ്പൂശകഴിക്കാലോ
ഈശനമ്പൂശകഴിച്ചാൽപിന്നെ
വാര്യത്തുംഷാരത്തുംപോവ്വാലൊ
വാര്യത്തുംഷാരത്തുംപോയാൽപിന്നെ
വാരസ്യാരേംഷാരസ്യാരേംവിളിക്കാലൊ
വാരസ്യാരേംഷാരസ്യാരേംവിളിച്ചാൽപിന്നെ
കട്ടമ്മൽകേറിയിരിക്കാലൊ
കട്ടമ്മൽകേറിയിരുന്നാൽപിന്നെ
മുറുക്കിത്തുപ്പിമുറുക്കാലൊ *

സമാപ്തം.

---

* 'വെററിലതിന്നുരസിക്കാലൊ' എന്നൊരു പാഠവും ഉണ്ട്. പിന്നെയും ചില പാഠഭേദങ്ങൾ ഇതിൽ കാണുന്നത് സംഘഭേദംകൊണ്ടു മാത്രമാണെന്നു തോന്നുന്നില്ല. കൈമാററദോഷംകൊണ്ടും വന്നിരിക്കാം.

# ഭഗവദ്ദൂത്.

## ഓട്ടംതുള്ളൽ.

(തുടൎച്ച.)

'ലോകനാഥഗിരമിങ്ങിനെകേട്ടു
പാകശാസനതനൂജനുദാരൻ
പങ്കജാക്ഷപദപങ്കജഭക്തന-
ശങ്കമേവമരുൾചെയ്തുമഹാത്മാ.
'അരുണദിവാകരകിരണംകൊണ്ടതി-
തരുണമതാകിയൊരരുണാംഭോരുഹ-
ശരണമതാകിയ ചരണയുഗംതവ
വരണംചെയ്യേൻകരുണാസിന്ധോ!

ഹന്തനിരായുധനെങ്കിലുമിന്നതി-
നന്തരമില്ലൊരു ചിന്തയുമില്ല.
നിന്തിരുവടിയുടെകരുണാലേശം
സന്തതമടിയനിലുളവാകേണം
കേശവ!നിൻകൃപയുണ്ടെന്നാലരി-
പാശകവംശമശേഷമറുപ്പാൻ
ഈശൻമുടിയിലടിച്ചുലഭിച്ചൊരു
പാശുപതാസ്ത്രംപോരുമിദാനീം'
വരമതിയാകിയവിജയൻതന്നുടെ
വരണമതിങ്ങിനെകേട്ടുദശായാം

സന്തോഷത്തോടുമൂഢൻകുരുപതി
ചിന്തിച്ചാനവനിങ്ങിനെയെല്ലാം
'ഇങ്ങിനെവരുമെന്നുള്ളതുശിവ!ശിവ!
മംഗലമീഞാൻനിരൂപിച്ചില്ലേ.

വമ്പടപോരുംധാരാളംമമ
കമ്പമതിന്നുതരിമ്പില്ലേതും
മായാമനുജൻകൃഷ്ണനതെങ്കിലു-
മായുധമൊന്നുമെടുക്കയുമില്ല

ആയുധമില്ലാത്തവനെക്കൊണ്ടി-
ങ്ങായോധനമതിലെന്തൊരുസാദ്ധ്യം?'
എന്നീവണ്ണമുറച്ചുസുയോധന-
നന്നതകൌതുകമുള്ളിലടക്കി
ഖിന്നതപുറമേഭാവിച്ചൻപൊടു
നന്ദകുമാരകനോടരുൾചെയ്തു
"ഹന്ത!ഭവാനേമുമ്പിൽക്കുട്ടി-
ക്കുന്തീസൂനുവരിച്ചാനല്ലോ.
എന്തിഹഞാനിനിചിന്തിക്കുന്നു,
സന്തോഷംവിട്ടമാറുമതില്ലിവി
തന്നാലുംപട"യെന്നുപറഞ്ഞവ-
നൊന്നൊഴിയാതെപടജ്ജനമെല്ലാം
നന്ദതനൂജൻതിരുവടിനൽകി
പന്നഗകേതനനായതുവാങ്ങി.
കൃതവർമ്മാവുകൊടുത്തൊരുപടയും
മടികൂടാതെകരസ്ഥമതാക്കി
കൃതകൃത്യനതെന്നോർത്താമൂഢൻ
കുതുകമിയന്നുനടന്നാനുടനെ
കുരുപതിപോയൊരുനേരംയദുപതി
സുരപതിസുതനാമർജ്ജുനനോടഥ

മന്ദസ്മിതവുംതൂകിമുകുന്ദൻ
മന്ദമിതൊന്നരുൾചെയ്തുടങ്ങി.
"കുണ്ഠേതരമതിയായഭവാനിഹ
ചെണ്ടപിണഞ്ഞതുകഷ്ടമതായി
കുണ്ഠിതമെന്തിനിഭാവിക്കുന്നു
പണ്ടേതന്നെപറഞ്ഞീലേഞാൻ?
അംഭസ്സൊക്കെയൊഴിഞ്ഞഥവറവും-
മുമ്പേതന്നേചിറകെട്ടേണം
വിരുതനതെന്നുനടിച്ചുനടന്നാ-
ലൊരുഫലമില്ലതുബാധിച്ചാലും.
കുരുപതിവിരുതൻവിരവൊടുനല്ലൊരു
കരിതുരഗാദികൾകൊണ്ടതിരിച്ചു
കുരുപതിതന്നുടെഭാഗ്യംമറ്റൊരു
നരപതിമാർക്കുഭവിക്കയുമില്ല.
കളഭവരന്റെഗഭീരവിലാസം
കരഭകുലത്തിനുമുണ്ടായ്‌വരുമോ?
കളഹംസങ്ങടെവാണീമധുരത
കരടകുലത്തിനുവരുമോപാർത്താൽ.
കാച്ചിയെടുത്തൊരുകാഞ്ചനകളുരുചി
* കാക്കപ്പൊന്നിനുകാണ്മാനുണ്ടോ?
മിത്രൻതന്നുടെതേജസ്സിപ്പോൾ
മിന്നാമിനുങ്ങിനുമുണ്ടായ്‌വരുമോ?
എന്നതുപോലെസുയോധനഭാഗ്യമ-
തിന്നുഭവാനുഭവിക്കയുമില്ല
ഹന്തനിരായുധനാകുമൊരെന്നോ
എന്തുനിരൂപിച്ചാശ്രുവരിച്ചു?
കുന്തീതനയ! ഭവാനുടെവരണം

* കാക്കപ്പൊന്ന് = അഭ്രകം.

ചിന്തിച്ചാലതിചിത്രംചിത്രം!
പറയുന്നെന്തിനുവെറുതേനിന്നുടെ
കുറവല്ലായതുകർമ്മവിശേഷം
അറിവുള്ളോൎക്കുംനാശമടുത്താൽ
മറിയുംബുദ്ധിപ്രസിദ്ധമതല്ലോ"

(മട്ടുമാറി)

ഇതിമധുരിപുഗിരംശ്രവിച്ചനേരം
മതിമാനാംവിജയനുംപറഞ്ഞുമെല്ലെ
"മതിമതിമതിമതിമതിവദനാ!അ-
രുതരുതരുതരുതു ചതിവചനം
മുരഹര!ഭവൽകൃപചെറുതുണ്ടെന്നാൽ
തെരുതെരെത്തുരുതുരെശരനികരം
കുരുകുരെകരാകാരംചൊരിഞ്ഞുമെല്ലെ
പരരുടെയഹമ്മതികളറുനിന്നു
പരിചിനൊടഹമിതിധരിക്കവിഭോ!
അടിയനിന്നതിനൊരുസൂതനില്ല
അതുകൊണ്ടുവിഷാദമങ്ങധികമുണ്ട്
അതിനൊരുകരുണയിന്നരുളേണമെ!"
ഹരിഹരിഹരഹരവിനതാനുജൻ
സിതരഥമനമറിഞ്ഞരുളിച്ചെയ്തു
"അലമലമലസതമനസിസഖെ!
സുരസുത!ഭവാനുടെസൂതനഹം
തെളിവൊടുകുതിരകൾതെളിച്ചീടുന്നേൻ
ഗമിക്കനാമിനി"യെന്നങ്ങരുളിച്ചെയ്തു
വിജയൻറകരമതുപിടിച്ചുമെല്ലെ
ധരാധരാധരാധരാവീരരവൻ
സരസമാംരഥമതിലേറിക്കൊണ്ടു
വിരവൊടുവിരാടൻറപുരത്തിൽപുക്കാൻ

(മട്ടുമാറി)

ധർമ്മപരായണമാനസനാകിയ
ധർമ്മതനൂജനുമനുജന്മാരും
പെണ്മണിയാകിയപാർഷതിയുമവ-
ന്നാമോദത്തൊടുഹരിയെവണങ്ങി

കരുണാകരനാഥപരമാനന്ദം
ധരണീസുരനരവരരൊടുകൂടി
കരണീയങ്ങൾവിചാരിച്ചോരൊ
കഥകൾപറഞ്ഞുവസിക്കുന്നേരം

പ്രകടവിരുതനതാകിയകുരുകുല-
നൃപതിനിയോഗത്താലഥസഞ്ജയ-
നപഗതകപടനതാകിയധർമ്മജ-
നൃപതിയെവന്നുവണങ്ങിച്ചൊന്നാൻ.
"കുരുപതിവൃദ്ധൻതന്നെഭവാനുടെ
ഗുരുവരനരുളിച്ചെയ്തപ്രകാരം
നരവരവീര!ഭവാനൊടശേഷവു-
മുരചെയ്യുന്നേൻസഞ്ജയനധുനാ
"നിർമ്മലമാനസമകുടമണേ!മമ
ധർമ്മതനൂജ!ധരിച്ചാലുംനീ
നമ്മുടെമകനാംദുര്യോധനനുടെ
നിർമ്മര്യാദംകൊണ്ടുനമുക്കൊരു
ശർമ്മവുമില്ലമനസ്സിലിദാനീ-
മെന്മകനെ,ഞാനെന്തിഹചെയ്വൂ?
നിർമ്മര്യാദമമഞ്ചിനടത്താൻ
നമ്മാലിപ്പോളെളുതല്ലേതും
നമ്മുടെകല്പനകേൾക്കണമെന്നാ-
ദുര്യോധനനൊരുഭാവവുമില്ല
എന്നോടറിവുപറഞ്ഞുതരാനിവ-

നെന്നൊരുഭാവവുമുള്ളിലത്രുണ്ട്
എന്നെപ്പോലെവലുതായിട്ടൊരു-
മന്നവനില്ലെന്നുണ്ടൊരുഭാവം;
താന്തോന്നിത്വംകാട്ടിനടക്കമ-
തെന്തെന്നാരിഹ ചോദിക്കുന്നു?
താന്താൻചെയ്യുംഗുണദോഷങ്ങളെ
താന്താൻതന്നെനിനയ്ക്കുമൊടുക്കം.
അധികാരികളുണ്ടവനുയഥാർത്ഥം
അധികാരികളവർസംശയമില്ല.
കള്ളന്മാരവർവള്ളനിറച്ചിഹ
കള്ളുകുടിച്ചുംഭള്ളുനടിച്ചും
തുള്ളിനടന്നുംവല്ലാതങ്ങവ-
രുള്ളിലഹമ്മതിതള്ളിവശായി.
കാര്യാദികളുനടത്തണമെന്നാ-
കാര്യസ്ഥന്മാർക്കില്ലൊരുഭാവം
മാസംമാസംതങ്ങടെതങ്ങടെ
മാസപ്പടിയതുകിട്ടണമെന്നൊരു
മാനസമല്ലാതരശരിലൊരുബഹു-
മാനവുമില്ലൊരുപേടിയുമില്ല
ഊറാക്കാരവരയ്യോമുമ്പിൽ
കൊററിനുപോലുംവകയില്ലാഞ്ഞിഹ
പട്ടിണിയായവരെന്നുടെരാജ്യം
പാററിവശായീപട്ടികൾപോലെ
മുററുംനമ്മുടെശുദ്ധതമൂലം
തീററിപ്പോററിവളത്തിക്രമത്തിൽ
തെററെന്നോരോരധികാരങ്ങളി-
വറെറക്കങ്ങുകൊടുത്തവരിപ്പോൾ
നമ്മെക്കൊണ്ടുദ്വേഷിപ്പീടുന്നു
നമ്മുടെനേരേവെടിവെയ്ക്കുന്നു

ദുൎമ്മതികൾക്കുപകാരംചെയ്താൽ
ധൎമ്മതനൂജ! ഭവിക്കുമനൎത്ഥം
പാമ്പിനുപാലുകൊടുത്താലവനൊരു
വമ്പുപെരുക്കേയൊരുഫലമുള്ളു
കാൎയ്യമെടുക്കാൻകാലുപിടിക്കും
കാൎയ്യമടുത്താൽതലയുമെടുക്കും
കുടിലന്മാരുടെതൊഴിലുകളിങ്ങിനെ
ഘടിയന്ത്രത്തിൻവട്ടംപോലെ
ഇങ്ങിനെയുള്ളധികാരികൾതിന്നാൽ
എങ്ങിനെപ്രജകൾപൊറുത്തിടുന്നു?
നേരംപോക്കല്ലെന്നുടെനാട്ടിൽ
നേരെന്നുള്ളതുകേൾപ്പാനില്ല.
കോഴകൊടുക്കാതിന്നൊരുകാൎയ്യം
പാഴാതിങ്ങുലഭിക്കയുമില്ല.
കോഴകൊടുത്താൽകൂസലുകൂടാ-
തൂഴിതലവുംവാണുവസിക്കാം
കള്ളർവന്നുപുരകൊള്ളിയെരിച്ചുട-
നുള്ളറിഞ്ഞവിടെയുള്ളവരെക്കൂടി-
തള്ളിത്തൃമുതലുള്ളതെടുത്തതി-
തള്ളലോടുമവർതുള്ളിനടന്നാൽ
എത്തുമൊന്നുമവരോടൊരുചോദ്യം
നീതിയോടുമധികാരികൾചെയ്യാ
വീതമുള്ളമുതൽപാതികൊടുക്കും
ചേതമെന്തെന്നുപാതികൊടുത്താൽ
ജാതമാംകളവുസംഗതിമറവ-
നാധിപ്പുണ്ടുണതബോധിപ്പിച്ചാൽ
വേണ്ടതില്ലിതിനുസാക്ഷികളുണ്ടൊ
കണ്ടതാരുകേട്ടതാരെന്നിവക
നീതിവിട്ടചിലചോദ്യംചെയ്യുവി-

നീതനാമവനെവിസ്താരത്തില-
ബദ്ധനാക്കിശിവ!ബന്ധിച്ചുടനെ
വദ്ധ്യനെന്നുവിരവോടുവിധിക്കും
നേരുകേടുപലതുണ്ടിവയെല്ലാം
നേരമില്ലപറവാൻപണിപാരം
നേരുകേടിലണയുന്നൊരുപാപമ-
താരുനേടുമവനീപതിതന്നെ
ആരുവാനിതവനോടുരചെയ്വാ-
നാരുമില്ലഹരി!പാരിതിലിപ്പോൾ
നൂറുപേരരികെയുണ്ടുനൃപന്റെ
ചോറുതിന്നുമരുവുന്നുനിതാന്തം
ചോറിതെന്നുനിരുപിച്ചുനൃപങ്കൽ
കൂറുള്ളവനൊരുത്തനുമില്ല
കുററമെന്തവരിലെന്നരശന്മാർ
ക്കുററമിരുന്നാലിന്നിതുവരുമൊ?
കാൎയ്യമൊന്നുപറയുന്നവരോടതി
ശൌൎയ്യഭാവമഴകോടുനടിക്കും
കാൎയ്യമോപരമകാൎയ്യമൊയെന്നോരു
ധൎമ്മബുദ്ധിദുൎയ്യോധനനില്ല
അപ്രിയങ്ങൾപറയുന്നവരുംനിജ-
സൽപ്രിയങ്ങളറിയുന്നജനങ്ങളു-
മിപ്പുഴില്ലസതതംപ്രിയവാദിക-
ളുല്ലുമല്ലുളവിവേണ്ടതുമുണ്ട്
യൌവനംദ്രവിണപൂൎത്തിതഥാപ്രഭു-
ഭാവമേവമവിവേകവുമെന്നിവ
നാലിലൊന്നുമതിനാടുനശിപ്പാൻ
നാലുമുണ്ടിവനിലെന്തിനിവേണ്ടു?" *

---

* യൌവനംധനസംപത്തിഃപ്രഭുത്വമവിവേകിതാ
ഏകൈകമപ്യനൎത്ഥായകിമുയത്രചതുഷ്ടയം?

"സുഭാഷിതസംഗ്രഹ"ത്തിലുള്ള ഈ പദ്യത്തിന്റെ പരാവൎത്തനം വളരെ മധുരമായിരിക്കുന്നു.

# സുന്ദരകാണ്ഡം.

## പതിനാലുവൃത്തം.

(തുടൎച്ച)

കൊണ്ടാലക്ഷ്മണവില്ലുംശരമുൾ-
ക്കൊണ്ടില്ലെത്തുംവരുണനിദാനീം
കണ്ടാലുംമമവീൎയ്യം, ജലനിധി
മണ്ടിവരുന്നതുനാരായണജയ.

പണ്ടാക്കംപഴിതന്നിട്ടില്ലെ-
ന്നുണ്ടഭിമാനംവരുണനുമുള്ളിൽ
കണ്ടേമാമകഭുജബലമറിവിത്തു
കണ്ടാത്മാവുകൾനാരായണജയ.

മൂന്നുദിനങ്ങൾകഴിഞ്ഞാറെയുമപി
തോന്നീലവനിഹവഴിതരുവാൻമേ
മാഞ്ഞീടേണംജലനിധിശബ്ദം
പ്രാകൃതനാമിദമപിനാരായണജയ.

ഇത്ഥമുയൎത്തുപറഞ്ഞുരഘൂത്തമ-
നസ്ത്രമെടുത്തുതൊടുത്തഭിമന്ത്രി-
ച്ചുൽഗതജലനിധിതന്നിലയച്ചു
തിഗ്മശരംഹരിനാരായണജയ.

വമ്പുതുടൎന്നൊരുവരുണനുമപ്പോ-
ളമ്പുതനിക്കെത്രകൊണ്ടതുനേരം
വന്തിരകരതളിർകൊണ്ടുപിടിച്ചു
രഘുപതിചരണംനാരായണജയ.

ഝളഝളഘോഷം ജലനിധി തിളയും
പുളയും ഭുജഗാവലികളുരുണ്ടും
ജലമാനുഷഗജതിമികൾ തിമിംഗില-
മലറിയുമധുനാ നാരായണജയ.

ചൂടുപിടിച്ചൊരു വരുണനുപിന്നയു-
ന്നാടലൊരോന്നേ പറവാൻ പണിപണി
പേടിപിടിപ്പുവനോടു വലഞ്ഞി-
ട്ടടിമലർ തൊഴുതു നാരായണജയ.
"അഭയമഭയമയ്യയ്യോ ഭഗവൻ!
പരിപാലയ മാം പരമപുരാനെ!
പെരുവഴിയിതി ലങ്കാപുരിയോളം
ചിറയിടുക വിഭോ! നാരായണജയ.
ചരണാംബുജമലർ കൂപ്പും പരിജന-
പരിപാലനതൽപ്പരനെ, പരനെ!
തിരുമിഴി കിമപി ചുവപ്പിച്ചതുമതി
കരുണാകര! മയി നാരായണജയ
ത്വന്മായാമോഹിതജനമുണ്ടോ
ത്വന്മഹിമാനമറിഞ്ഞീടുന്നു?
സ്വപ്നാന്തരഭോഗിക്കറിയാമോ നിജ-
പൂർവ്വശരീരം നാരായണജയ."

വരുണനിവണ്ണം പരമപുമാനോ-
ടുപശമതി വപറഞ്ഞ ദശായാം
വാനരപാളി മുതൃന്നു സമുദ്രേ-
ചിറയിടുവതിനായ് നാരായണജയ.

കപിജനസഭയോ വിരവൊടൊരുമ്പെ-
ട്ടിടിനാദങ്ങൾ തൊഴിച്ചു പൊഴിച്ചും
പടുതനടിച്ചും ഗിരിനികരങ്ങളെ-
ടുത്തു നടന്നും നാരായണജയ.

സകനകധാതുചയോപലപല്ലവ-
വിടപിഗ്ഗുഹാമുഖശാലിഗിരീന്ദ്രൻ
പ്രഥമംനളനാൽനമിതഃപതിതഃ
പുനരംബുനിധൌനാരായണജയ.

അംബരമാർഗ്ഗമുരുമ്മിപ്പൊങ്ങിന
തുംഗതരംഗപരംപരമാഴിയിൽ
മുങ്ങിച്ചെന്നക്കപിവീരന്മാ-
രുന്മദശാലികൾനാരായണജയ.

നീളത്തിൽച്ചിലചരടുപിടിച്ചും
നീളക്കപിജനർകുററിതറച്ചും
വാലതുകൊണ്ടേമലകൾപറിച്ചും
നാലുദിഗന്തംനാരായണജയ.

പഴുതേപഴുതേവാൽകളെയിട്ടും
വഴിയറിയാതേപഴുതിൽനടന്നും
വഴിയിൽജലമാനുഷരെയെടുത്തും
തഴുകിയയച്ചുംനാരായണജയ.

ബന്ധുംജലനിധിസേതുമുദാരം
ബന്ധുരപർവ്വതനികരമെടുത്ത്
ധുന്ധുണ്ണെന്നങ്ങിട്ടുകപീശ്വരർ
സിന്ധുവിൽനടുവേനാരായണജയ.

സപ്തസമുദ്രസമുദ്രക്ഷോണീ-
ചക്രമഹീധരചക്രമെടുത്ത്
തൃപ്തമഹാകപിമണ്ഡലമധുനാ
വച്ചു സമുദ്രേനാരായണജയ.

മഹിതമഹേന്ദ്രാസാനോരുച്ചൈ-
രരിയസുബേലപ്രസ്ഥത്തോളം
നളകൃതചിറവഴിതദുപരിവീണു
സുരതരുകുസുമംനാരായണജയ.

പന്നഗശായിതനിക്കു കിടപ്പാൻ
പന്നഗരാജൻ പാതാളതലാൽ
ഉന്നതനായിപ്പൊങ്ങിയപോലെ
തോന്നീ ചിറയതു നാരായണജയ.

ദശശതയോജനയിടനീളം ചിറ
വഴിയേ തിങ്ങി നിറഞ്ഞു കടന്നു
ദശമുഖനഗരി നിറഞ്ഞു രഘുവര-
സേനാനികരം നാരായണജയ.

നാരായണജയ നാരായണജയ
നാരായണജയ നാരായണജയ
നരകമുരാന്തക പരിപാലയ മാം
നാരായണജയ നാരായണജയ.

ചതുർദ്ദശവൃത്തം സമാപ്തം.

---

വാരിധിയിൽ പണിചിറതടത്തു രഘുനാഥൻ
വീരർകപിസേനയോടു കൂടി പോയ്
പാരെഴുന്ന ലങ്കയിലകത്തു പുക്കു നേരെ
പോരിനൊരുമിച്ചു നില കൊണ്ടു ഹരിരാമ.

വൻപ്രളയവാരിനിധി ഘോഷമിഹ ഘോരം
ഹുംകൃതി തുടർന്ന കപിസേനയുടെ ഘോഷം
സംപ്രതി ദശാസ്യദശകണ്ഠനതിവേലം
കമ്പനമിയററി മനതാരിൽ ഹരിരാമ

രാവണനയച്ച ശുകസാരണനരാംശൌ
താവപി ചരാരിപുതനാസുവിലസുമ്പോൾ
വാനരർ പിടിച്ചുടൽ ഞെരിച്ചവരെ നേരെ
രാമന്റെ മുമ്പിലഥ വെച്ചു ഹരിരാമ.

ദൂതവധമെന്നതുനമുക്കനുചിതംകേൾ
പാപമയച്ചിടുകെന്നുചൊല്ലിഖലനാഥൻ
താവപിമുത്തന്നുപുരിപുക്കിതുനിതാന്തം
രാവണനൊടൊക്കെയറിയിച്ചുഹരിരാമ.
ഉത്തമൻെറകീർത്തികളെവാഴ്ത്തുന്നതുകേട്ടി–
ട്ടാട്ടിവിട്ടതാവപിദശാസ്യനതുനേരം
തത്തരുണിസീതയുടെവാർത്തയറിവാനാ–
യാസ്ഥയൊടുമഞ്ജുനടകൊണ്ടുഹരിരാമ.
ദേവി,ദയിതേ,മധുരഗാത്രി,മമസീതേ,
കാണരികിൽനിൻപതിയുടേതലയിതെല്ലോ
ഞാൻമുറിച്ചുകാഴ്ചവച്ചുകാണ്മതിനിദാനീ–
മേണമിഴിനീതഴക്കകാശുഹരിരാമ.
ഇത്ഥമിതുകേട്ടുളവുചിക്കനെകൊട്ടുംതി
കത്തിഹൃദിസാസപദിനോക്കിയൊരുനേരം
ഭർത്തൃതലയെന്നുടനുറച്ചുബതസീതാ
ദുഃഖജലധൌമുഴുകിവീണുഹരിരാമ.
അമ്പുകൊണ്ടുഭൂതലത്തിൽവീണുടനുരുണ്ടും
കമ്പിമൃഗിപോലെകിടന്നങ്ങുപിടഞ്ഞിട്ടും
കമ്പഹൃദയാപുനരുണർന്നുമുറയിട്ടും
പാരഴലുമാറുകരരിവഹരിരാമ.
തുള്ളിയൊഴുകിടിനവള്ളന്നതടിനീനാം
വെള്ളമൊഴിഞ്ഞില്ല;കരിങ്കല്ലുകളലിഞ്ഞു;
ഫുല്ലതരുജാലമിളുവല്ലികളുമെല്ലാം
മുല്ലമലർചാർത്തുകളുതിർത്തുഹരിരാമ.
അക്കനമടങ്ങി;ബത!വായുവഥവീശീ–
ല്ലോ;ക്കമ്രായിട്ടുസുരനാരികളുമെല്ലാം;
ദുഃഖമതുകണ്ടഥപൊറാഞ്ഞുദശകണ്ഠൻ
വെക്കമവിടെന്നുനടകൊണ്ടുഹരിരാമ.

വാരിയെടുത്താദരവിലാശ്രുസരമാതാം
വാരികളെക്കൊണ്ടുതളിച്ചാൾമുഖസരോജ
വാരിജദളൈരവളുംമെല്ലെമെല്ലെവിശ്രു-
ന്നേരമുണന്നാളരിയസീതഹരിരാമ.

വാമനയനെ!മതികരഞ്ഞതയി,ഖേദം
രാവണനെൻറമായയിതുനിണ്ണയമറിഞ്ഞേൻ
ഏവമുരചെയ്തുസരമാതദനുസീതാ-
മാശ്വസിപ്പിച്ചാൾമധുരവാണിഹരിരാമ.

മാളികമുകൾപ്പുറപ്പിലേറിദശകണ്ഠൻ
ആലവട്ടംചാമരകൾവീശിപ്പിച്ചുദാരം
നാലഞ്ചുവിലോചനമുരുട്ടിമിഴിച്ചേററം
നാലുദിശിതീപ്പൊരിയുതിത്തുഹരിരാമ.

അക്കുലമൌലിമണിരാവണനെക്കണ്ടി-
ട്ടൃക്ഷസുതനായകപിവീരനൊടുചൊന്നാൻ
അക്കുലമക്കടകുലാഭരണമേ,നീ
കേൾക്കമമവാക്യമിദമാശുഹരിരാമ.

ഹേഹയനുമഞ്ചരിയബാലിയുമിവൻറ
ബാഹുബലമുള്ളവണ്ണംകണ്ടറിഞ്ഞതുള്ള
മൂവുലകിലില്ലൊരുവനിന്നിവനെവെൽവാ-
നീശ്വരനൊഴിഞ്ഞുകപിവീരഹരിരാമ.

എന്നുപറഞ്ഞോരളവിലൊന്നുകുതിച്ചപ്പോൾ
ചെന്നടിച്ചുടൻപറിച്ചുപൊന്മണികിരീടം
നന്മയൊടുകാഴ്ചവെച്ചുകാൽത്തളിരിൽവീണാൻ
നിമ്മലദിനേശസുതനാശുഹരിരാമ.

കോപിതയമോപമദശാനനനിയോഗാൽ
ദാസകുലമാശരമഹാബലമസംഖ്യം
നാലുപുറത്തുംവലിയഗോപുരങ്ങളൂടെ
തിക്കിഞെരിച്ചാർത്തുപുറപ്പെട്ടുഹരിരാമ.

പട്ടസപരശുഥശരാസനശതഘ്നി
ചാട്ടുകുന്തമീട്ടിച്ചുരികായുധനികായം
വട്ടമിയലുംപരിചവാളുകളിളക്കി
ദുഷ്ടർവിരുതോട്ടവർപറഞ്ഞുഹരിരാമാ.

“മുഷ്കരതരൻറമമമുമ്പിലണയുമ്പോൾ
മക്കടവരൻറെചെകിടങ്ങുടനുടപ്പൻ
ലക്ഷ്മണനിതെങ്ങു,രഘുനായകനിതെങ്ങു?
മൽക്കരതരിപ്പുകളുവുണ്ടുഹരിരാമാ.

ചിന്തയിനിയെന്തിനുനരാന്തകദുരാത്മൻ!
ഹന്തകപിപാളികളെവാരിധിയിലാക്കി
ചന്തമെഴുംമാലികപിണച്ചുദിതശോഭാ
സിന്ധുവിനുചാർത്തുകതെളിഞ്ഞുഹരിരാമാ.

ഭംഗിപറയിന്നുമതികൊന്നുകളയാക്കിൽ
ഭംഗമുടനൊണ്ടറികപിംഗനയനാ!കൾ
സംഗരകുതൂഹലികൾഞങ്ങൾപിടിപെട്ടു
തിന്നുകളെയുണ്ടിവരെയൊക്കെഹരിരാമാ.

മാനുഷരെത്തിന്നുനിറയാതനമുക്കേണ്ടാ
വാനരരെത്തിന്നുദരപൂരണംവരുന്നൂ
രാമനെയുംലക്ഷ്മണനെയുംകൊറിച്ചുതന്നീ-
രൊട്ടുകുടിച്ചാർത്തികളെയുണ്ടഹരിരാമാ.

നില്ലുനില്ലുസുംഭ,തരംകണ്ടണയണംനീ
നല്ലനിമിത്തങ്ങളിനിക്കൊന്നുമില്ലചൊല്ലാം
മല്ലമിഴിസീതവരികെന്നതുനിമിത്തം
നല്ലതിനിമേലിലൊന്നുമില്ലഹരിരാമാ.

മെല്ലെപ്പറഞ്ഞീടുകദശാസ്യനറിയുമ്പോൾ
കൊല്ലുമവൻനമ്മെയെന്നങ്ങുള്ളിലറിയേണം
വില്ലെവിടെയിട്ടുകളഞ്ഞുവലിയപൊന്നാ!
കല്ലെടുത്തുകൊൾക,നീഹിഡിംബഹരിരാമാ.

വാനരരിതെന്നുനിനച്ചോടിയണയണ്ടാ
വാനവരെക്കായിൽബ്ബലമുണ്ടിവൎക്കപാൎത്താൽ
മുന്നമിതിലേകനടെവീൎയ്യമറിഞ്ഞീലെ
അക്ഷനടിപെട്ടതൊഴിലൊക്കെഹരിരാമ"

ബദ്ധമദമിത്തരമുരച്ചുപറഞ്ഞുച്ചൈ–
രുദ്ധതയിലന്തകനെയൊന്നുനടുങ്ങിച്ചു
മത്തകരിതേർത്തുരഗമേറിരണദക്ഷാ
യോദ്ധൃമതരാക്ഷസരണഞ്ഞുഹരിരാമ.

ചെമ്പുതലയുംഭ്രുകുടിഭീഷണലലാടം
ചെമ്പരുത്തിപ്പൂവിനുസമാനംചിലകണ്ണും
മുമ്പിൽവരുന്നോരുചിലരാക്ഷസരെക്കണ്ടി–
ട്ടമ്പരന്നുപാഞ്ഞുകപിസേനഹരിരാമ.

ആൎത്തതലയുഞ്ചിലകൊഴപ്പിനൊത്തനാവും
മൂൎത്തമഴപോലെചിലപല്ലുകൾകടിച്ചും
കൂൎത്തശരജാലങ്ങൾപിടിച്ചുടനടുക്കും
മൂൎത്തികളെക്കണ്ടുഭയപ്പെട്ടുഹരിരാമ.

ധംധലിതിതെന്നുചിലചങ്ങലയിളക്കും
കുംഭിവരവാജിരഥപംക്തികളൊടൊപ്പം
ഹുംകൃതിതുടൎന്നുകപിവീരരുമണഞ്ഞു
സംപ്രതിമൃത്യുസമരായഹരിരാമ.

വന്മരങ്ങളുമ്പൊടുപറിച്ചിലകളൂരി
ക്കന്മരുടെമാൎവ്വിടത്തിൽതച്ചുപൊടിയാൎത്തും
ഉന്മദമൊഴുക്കിവരുമന്മദഗജാനാം
തന്മഥിതമസ്തകമുടച്ചുഹരിരാമ.

നീലനണയുന്നളവുകൌതുകമനേകം
നീലമചലാകൃതിനിശാചരനികായം
വാലുകൊണ്ടുചുററിമുറുക്കീട്ടുടനെറിഞ്ഞു
നാലുദിശിവാരിധിയിൽനീളെഹരിരാമ.

അക്ഷരിപുതൽക്ഷണമണഞ്ഞുസമരത്തി-
ന്നക്ഷികൾമിഴിച്ചുരണഭക്തനതിവേലം
രൂക്ഷശരവൃഷ്ടികൾസഹിച്ചുകളഞ്ഞുടനെ
രാക്ഷസരെച്ചെന്നുപിടിപെട്ടുഹരിരാമ.

ദൃഷ്ടിഭിരരാതികളെനോക്കിയലറിച്ചും
മുഷ്ടികളെക്കൊണ്ടുതലപ്പൊട്ടിത്തെറിപ്പിച്ചും
പെട്ടെന്നണഞ്ഞാശരകവിൾത്തടങ്ങളേററം
പൊട്ടുമാറടിച്ചുകുലചെയ്തുഹരിരാമ.

വട്ടമിട്ടണഞ്ഞവരവാജികളെമർമ്മം
തട്ടിയിട്ടുഭൂതലത്തിൽവീണുപിടയിച്ചു
ദുഷ്ടജനമാനസമഴൽഭവിക്കുമാറ-
ട്ടഹസിച്ചുകപികളൊക്കെഹരിരാമ.

കൂർത്തശരജാലങ്ങൾപിടിച്ചൊടിച്ചെറിഞ്ഞും
മൂർത്തനഖരേണബത! ചീന്തിപ്പൊളിച്ചിട്ടും
ചീർത്തകുടൽമാലകളെടുത്തുടലണിഞ്ഞും
തേർത്തടമമത്തുപൊടിയാത്തുഹരിരാമ.

വൻതലകൾകൊണ്ടുതലങ്ങളിലടിച്ചും
പന്തടിച്ചമത്തലകൾകൊണ്ടരിതതിനാം
പന്തിയിൽമറുത്തണഞ്ഞുകാലുപിടിപെട്ടും
ചീന്തിപ്പൊളിച്ചിട്ടുകളഞ്ഞാത്തുഹരിരാമ.

മൽപ്പിടിപിടിച്ചുടലമത്തുഞെരിച്ചിട്ടും
കൽപ്പിതമിനിക്കിദമുടന്നിതിപറഞ്ഞും
വിൽപ്പിടിപിടിച്ചുകരജാലങ്ങളൊടിച്ചും
കെൽപ്പൊടുനരാന്തകരെവെന്നുഹരിരാമ.

വെട്ടുകൊണ്ടുകാലൊടിഞ്ഞുഭൂമിയിൽമറിഞ്ഞും
കുത്തുകൊണ്ടുചത്തുമലകുന്നുപോലസംഖ്യം
പത്തുദിശകൾക്കപിഭയപ്പെട്ടുപറന്നും
മത്തഗജമൊക്കെയടിപെട്ടുഹരിരാമ

സംഭ്രമമിയന്നരിയസുംഭനിസുംഭന്മാർ
കുംഭനികുംഭനതികായരിവരെല്ലാം
കംപനമകമ്പനമകംപടിനടന്നാർ
വമ്പനകൃതാന്തഗമനായഹരിരാമാ.

നില്ലുനില്ലുനില്ലിതിപറഞ്ഞുടനടുക്കം
മല്ലടിച്ചുപോർപൊരുന്നരാക്ഷസരുമെല്ലാം,
ചൊല്ലെഴുന്നരാമവിശിഖാഗ്നിയിലെരിഞ്ഞാർ
നല്ലചിലപാററകളെപ്പോലെഹരിരാമാ.

ക്രൂരമ്പുകൾകൊണ്ടരികഴുത്തുകൾമുറിച്ചും
ചോരനദിവാരിധിയിൽനീളെയൊഴുകിച്ചും
ആറുനിയുതംകബന്ധംകൂത്തുനടിപ്പിച്ചും
പാരിടമിതൊന്നുനടുങ്ങിച്ചുഹരിരാമാ

ലക്ഷ്മണശരൈരധികരാക്ഷസവരാണാം
അക്ഷികൾപൊടിഞ്ഞുതലദിക്കുചിതറിച്ചും
വിസ്മയമിതെന്തുപറവൂസമരഘോഷം
മിക്കതുമൊടുങ്ങികുലമൊക്കെഹരിരാമാ.

വീരദശകണ്ഠശിതികണ്ഠവരധാമാ
നീലകണ്ഠസുന്ദരിവതാരകമുദാരം
ലക്ഷ്മണമപാതയദജീവനമില്ലായാം
ശക്തിധരനഗ്രണനസീന്നീഹരിരാമാ.

"ഞാൻനിമിത്തംപണ്ടിവനയോദ്ധ്യയിന്നുപോന്നു
എന്നെചൊല്ലിയത്രെചിലദുഃഖങ്ങൾസഹിച്ചു
ഞാനിരിക്കവെപുനരിവൻമരിക്കമററാ-
യാരിനിനമുക്കുഗതിഹന്തഹരിരാമാ.

ഞാൻമരിക്കിലില്ലമമഖേദമിതിനെക്കാൾ
പാരമിതുപോലമരണംമമസഖേകേൾ"
ഊനമിതിവാദിനി തദൈവാല്ലുനാഥേ
വാനരരുമൊക്കെമുറയിട്ടുഹരിരാമാ.

ലക്ഷണമറിഞ്ഞോരു വിഭീഷണഗിരം കേ-
ട്ടക്ഷരിപു ചെന്നു തിരഞ്ഞൗഷധിവിശിഷ്ടം
തൽക്ഷണമെടുത്തു മല കൊണ്ടുവരുന്നേരം
ലക്ഷ്മണനുജ്ജീവനമിയന്നു ഹരിരാമ.

കീർത്തിപെരുകീടിന പുരാണപുരുഷൻ താ-
നാർത്തു കൊണ്ടു നിന്ന ദശകണ്ഠനോടണഞ്ഞാൻ;
കൂർത്തശരജാലങ്ങൾ തൊടുത്തുടനയച്ചാ-
നാർത്തു മുറയിട്ടു പിശിതാശർ, ഹരിരാമ.

സാരഥി രഥം തുരഗ കേതന പതാകം
തോരണങ്ങളൊക്കെ മുറിച്ചങ്ങു ചിതറുമ്പോൾ
ഭൂമി കുലുങ്ങും പരിചു ഭൂതലത്തിൽ വീണാൻ
വേപിതദശാനനനമന്നു ഹരിരാമ.

വീരദശകണ്ഠനഥ ശോകപുരിയിൽ പോ-
യാശു പെരുകുന്ന ഭയചാപലനായി
വീഷ്മി നിമാമക കുടനറിയുമിപ്പോൾ
ക്രൂരവരദാശരഥിചോര ഹരിരാമ.

ഇങ്ങനെ പറഞ്ഞരിയ കോപവിവശൻ ചെ-
ന്നങ്ങുടനടന്നു പുരി പുക്കു ദശകണ്ഠൻ
തന്നനുജനെപ്പുനരുണർത്തുവതിനേറ്റം
ഖിന്നതയുടൻ പെരുമാറി ഹരിരാമ.

ലക്ഷ്മണനുമഗ്രജനുമക്കപിവരാളീ
ദിക്ഷു ഭുജഗാസ്ത്രമുടനേറ്റു ഭുവി വീണാർ
തൽക്ഷണമുദാരരുചി പക്ഷിപെരുമാൾ താൻ
പക്ഷപുടമൊത്തു വഷിച്ചു ഹരിരാമ.

തൽക്ഷണമുണർന്നരിയ ലക്ഷ്മണനണഞ്ഞാൻ
മർക്കടകുലവരരുഴറി വീരരസമോടേ
ഭക്ഷിതമിദം ജഗദിവാശു ഘനനാദൻ
മുഷ്കരരണം സമരമാരേ ഹരിരാമ.

ചിത്രരത്നസീമനിതെളിഞ്ഞൊരുസുമിത്രാ-
പുത്രശരമേറ്റുളവിചത്തുമലച്ചിട്ടു-
വൃത്രരിപുജിത്തുമെഴുന്നള്ളിയമലോകെ
തത്രബലമേവപുരമാപഹരിരാമ.

കുംഭകർണ്ണനമ്പിനൊടുണർന്നു ചരമപ്പോരിൽ
സംഭ്രമിച്ചുപാഞ്ഞുകപിപാളിരഘുമൌലെ
അമ്പുകൊണ്ടുചത്തുടനണഞ്ഞുകെട്ടിവീണു
കമ്പിതചരാചരമയങ്ങിഹരിരാമ.

സോദരസുതാവധിമരിച്ചൊരുദശായാം
ഖേദമതിരാവണനുമൊന്നുമറയിട്ടാൻ
ആദരവൊടംത്രമഹിഷീമടിയിൽവെച്ചി-
ട്ടാധിഹൃദയാമിതിപറഞ്ഞുഹരിരാമ.
“മല്ലമിഴിസീതയെക്കൊടുത്തുകളെകെന്നൊ
ചൊല്ലെഴുന്നരാമശരമേറ്റുമരിക്കുന്നോ
നല്ലതിനിയെന്തുനമുക്കെന്നതിനെനീതാൻ
ചൊല്ലുകസരോജമിഴി! ദേവി! ഹരിരാമ.”
ഇത്ഥമൊരുഭർത്തൃവചനത്തെയുടനെകേ-
ട്ടത്തൽപെരുകീട്ടുവളുമശ്രുബത തൂകി
മത്തഗജഗാമിനിജഗത്ത്രയനളിന്യാം
മത്തഗജവീരനൊടുരച്ചുഹരിരാമ.
“ശൂർപ്പണഖതന്റെമുലമൂക്കരിഞ്ഞമൂലം
പോക്കെത്രതരാക്ഷസരുമൊക്കെമുടിഞ്ഞുപോയ്
ഉഗ്രപെരുകീട്ടുനരനായകനെന്നിതാ-
നെന്തുപുനരന്നുനിനയാഞ്ഞുഹരിരാമ.
മാൻവടിവുപൂണ്ടരികിൽവന്നുവിലസീട്ടും
മാരീചനുടൻമരണമെത്തിയതുകണ്ടും
മായയതിലല്ലജയമെന്നപരമാർത്ഥം
എന്തുപുനരന്നുനിനയാഞ്ഞുഹരിരാമ.

മുമ്പിൽവലിയോരുമലപോലെവിലസീടും
ദുന്ദുഭിശരീരവുമെടുത്തുടനെറിഞ്ഞാൻ
വൻപനകളേഴുമിതൊരമ്പിനിരയാക്കം
വൻപനെയിതെന്തുനിനയാഞ്ഞുഹരിരാമാ.

ബാലിയെയണഞ്ഞുകൊലചെയ്തുമറിഞ്ഞോ?
വാരിധിയെവൻ ചിറതടുത്തുമറിഞ്ഞോ?
ദൂതനൊരുവൻപുരിതകൎത്തുമറിഞ്ഞോ?
മാനധനാ ചിന്തയിനിവേണ്ടഹരിരാമാ."

ഇത്ഥമഴൽപൂണ്ടുപറയുന്നനിജകാന്താ-
മത്തലകളുംപരിചുവീരദശകണ്ഠൻ
പത്തുതലയെന്തുമവനത്തരമുരച്ചാ-
നദ്ധതയൊടുച്ചതരമാശുഹരിരാമാ.

"വീരവരജൈരഥമറുത്തുകപിപാളീം
രാമമപികൊന്നയിമരിച്ചപിശിതാശാൻ
കാലപുരിയിന്നവരൊവീണ്ടുവരുമവൻഞാൻ
ഖേദമിയലാസ്സഹരിണാക്ഷി!ഹരിരാമാ."

വില്ലുകൾകലച്ചുവിശിഖാൻവളമുതിർത്തും
നല്ലവചനങ്ങളുരചെയ്തുമതിധീരൻ
ചൊല്ലെഴുന്നവീരകപിമുഖ്യംകൃതികൾകേട്ടും
നല്ലപുരിയിന്നുപുറപ്പെട്ടുഹരിരാമാ.

രാമഹരിരാമഹരിരാമഹരിരാമാ
രാമരജനീചരകുലാന്തക!തൊഴുന്നേൻ
പ്രാണനകലുമ്പൊഴുതുനിൻമഹിതരൂപം
കാണണമെനിക്കുതെളിഞ്ഞാശുഹരിരാമാ.

## പഞ്ചദശവൃത്തം.

പുത്രൻമണിസ്യന്ദനത്തിന്മേലേറി
പത്തായിരംനൂറുസേനാസമേതൻ
യുദ്ധായനേരേപുറപ്പെട്ടുവീരൻ
ദധ്മൌദരഞ്ചാശുശ്രീരാമരാമാ.
വൃത്രാരിനൽകുന്നപൊൽത്തേരുദാരം
ചിത്രംധരായാമിറങ്ങിത്തദാനീം
ബദ്ധാദരംതാനതിന്മേൽക്കരേറീ
യുദ്ധായരാമോപിശ്രീരാമരാമാ.
സംഗ്രാമഭേരീംമുഴക്കിച്ചുവീരൻ
സംഗ്രാമഭൂമൌവരുന്നോരുനേരം
പൌലസ്ത്യഗീതംബൃഹത്സാമഗാനം
കേൾക്കായിരാമന്നുശ്രീരാമരാമാ.
"രണ്ടാംവിരിഞ്ചൻപുലസ്ത്യൻമുനിക്കു-
ണ്ടുണ്ടായദിവ്യൻമഹാത്മാവിവൻതാൻ
കൊണ്ടാടുവാൻയോഗ്യമത്രേനിനച്ചാ-
ലുണ്ടോവിചാരങ്ങൾശ്രീരാമരാമാ.
കൊല്ലുന്നതില്ലെത്രമേതാനിവനെ
കൊന്നാൽനമുക്കിങ്ങുദുഷ്കീർത്തിയുണ്ടാം.
ദുഷ്കീർത്തിയെക്കാൾമരിക്കല്ലൊനല്ലൂ
ഇക്ഷത്രിയൎക്കിന്നുശ്രീരാമരാമാ.
പണ്ടില്ലസൂര്യാന്വയത്തിൽക്കളങ്കം
ഉണ്ടാമിവനെക്കൊഴിച്ചാലിദാനീം
തണ്ടാരിൽമാതായസീതായിവിട്ടോ
വേണ്ടില്ലതാനിന്നുശ്രീരാമരാമാ.
പോരിന്നുവേണ്ടാനമുക്കെ"ന്നുചൊല്ലി-
പ്പോർവില്ലുമമ്പുംകൊടുത്താകളഞ്ഞ്

പോവാൻതുനിഞ്ഞാനയോദ്ധ്യക്കുമദ്ധ്യേ
കാരുണ്യധാമാവുശ്രീരാമരാമാ.
അന്നേരമക്കോപ്പുകണ്ടിട്ടനേകം
ഖിന്നാതുരോരാവിലങ്കേശ്വരൻതാൻ
മന്നോർമണിപ്പൂൺപൃതന്നോടിവന്നും
ചൊന്നാൻവണങ്ങീട്ടുശ്രീരാമരാമാ.
“മാന്യൻദശഗ്രീവനെന്നോർത്തുതന്നൊ
ഇന്നേനടന്നീടിലെൻപോററിചൊല്ലാം
ഇന്നുംമുടിഞ്ഞീടുമിപ്പാരിടംതാ-
നൊന്നിങ്ങുനോക്കീടുശ്രീരാമരാമാ.
പത്താനനൻതന്റെപത്താനനത്തേൽ
പ്രത്യേകമോരോന്നുനോക്കീടവേണം;
ചിത്തംതെളിഞ്ഞീടുമായോധനത്തെ
കത്താസിനീതന്നെശ്രീരാമരാമാ.
ഉദ്യോഗമുൾക്കൊണ്ടുവിദ്യോതമാനം
പ്രദ്യോതനപ്രൌഢികണ്ണുംമിഴിച്ചു
മദ്യംകുടിച്ചിട്ടുസദ്യോമദിക്കും
ആദ്യംമുഖംകാൺകശ്രീരാമരാമാ.

കണ്ടാൽതൊഴേണ്ടുന്നകത്തിദ്വിജേന്ദ്രം
മണ്ടിപ്പിടിച്ചിട്ടടിച്ചുഗ്രവേഗം
കൊണ്ടന്നുപച്ചേകടിച്ചിട്ടുതിന്നും
രണ്ടാംമുഖംകാൺകശ്രീരാമരാമാ.

പൊന്നിന്മണിത്തേരുതന്നോരുമൂലം
കുന്നിച്ചകോപേനകണ്ണുംചുവത്തി
ഉന്നമ്രവിണ്ണോർവരനെപ്പഴിക്കും
മൂന്നാംമുഖംകാൺകശ്രീരാമരാമാ.
“ബാലാതിരത്തെത്തെണ്ടുമണ്ടുന്നതിപ്പോ
ള്ളാൾപോരെപ്പൊളിന്നുനീയെന്നുഖേദം

ചാലെത്തിരിഞ്ഞങ്ങുനില്ലൂ”ന്നുചൊല്ലും
നാലാംമുഖംകാൺകശ്രീരാമരാമാ.

അഞ്ചാമ്പവോധനനിൻധർമ്മദാരാൻ
ചെഞ്ചോരിവായുംമുലകളിരണ്ടും
കിണ്ണിൽക്കൊതിച്ചിട്ടുപുണ്മാനടുക്ക–
ന്നഞ്ചാംമുഖംകാൺകശ്രീരാമരാമാ.

ആറാമതേഴാമതെട്ടാമതുംകാ–
ണോരോവിശേഷങ്ങൾവെവ്വേറെചൊല്ലാം
വീരാദരപ്രൌഢിനിന്ദാഗുരൂണാം
ശ്രീപാദപത്മങ്ങൾശ്രീരാമരാമാ.

ദൃഷ്ടിപ്രഹാരേണപൊട്ടിത്തെറിക്കും
ചെന്തീക്കനൽക്കട്ടചിന്തിച്ചനേകം
പൊട്ടിത്തെറിച്ചിട്ടുപാരൊട്ടുപാരം
മുട്ടക്കലുങ്ങുന്നശ്രീരാമരാമാ.

കൊട്ടിച്ചുനിൽക്കുംരിപുപ്രാഭവംകാൺ–
കൊറാക്കടപ്രൌഢിയെന്നോപതോമെ?
പട്ടത്തിൽനിന്നാലവട്ടങ്ങളെക്കൊ–
ണ്ടിഷ്ടത്തിൽവീശിച്ചുശ്രീരാമരാമാ.

പൊട്ടുന്നിളക്കുന്നവാൾകൊണ്ടുപാരം
വെട്ടിത്തെറിക്കുന്നുവിണ്ണോർവരന്മാർ
തട്ടാതെവച്ചത്തഴപ്രൌഢിതന്മേൽ
മുട്ടുന്നമേഘങ്ങൾശ്രീരാമരാമാ.

കൺകൊണ്ടുനോക്കുന്നകണ്ടിട്ടുതന്നെ
മണ്ടിക്കളഞ്ഞുകപിപ്രൌഢരെല്ലാം
എൻപോററി! പോകാല്ലു്, പോർവില്ലെടുക്ക–
ങ്ങമ്പോടുയുദ്ധായശ്രീരാമരാമാ.”

ഇത്ഥംമഹാരാക്ഷസേന്ദ്രന്റെവാണീം
ശ്രുത്വാരഘൂണാംമണിപ്പൂൺപുതാനും

യുദ്ധായപോർവില്ലെടുത്തിട്ടണഞ്ഞോ-
നാർത്തുന്നകോപേനശ്രീരാമരാമാ.
സംഹാരകാലാനലപ്രൌഢിമാനൌ
സാമർഷമന്യോന്യമാസേദിവാംസൌ
സിംഹാരവഞ്ചെയ്തുതമ്മിൽക്കതിത്താർ ¶
സിംഹങ്ങളെപ്പോലെശ്രീരാമരാമാ.

കാകുൽസ്ഥനക്തഞ്ചരേന്ദ്രപ്രഭാവം
കാണ്മാൻവരുംദിവ്യപാളി, വിമാനൈഃ
ആകാശമാശാകദംബങ്ങളെല്ലാ
മാപൂരയാമാസശ്രീരാമരാമാ.

നാരായണാ! ചൊൽവതെന്തെന്തു ചിത്രം
ശ്രീരാമദേവവിക്രമശ്രേണിയെല്ലാം
ശ്രീനാരദന്താനുമാഹന്ത! കണ്ടി-
ട്ടാനന്ദമുൾപൂണ്ടുശ്രീരാമരാമാ.

ഈവണ്ണമുള്ളോരുസംഗ്രാമഘോഷം
കീഴിൽക്കഴിഞ്ഞില്ലനിന്നീതമത്രെ
മേലിൽഭവിക്കുന്നതല്ലെന്നുനൂനം
* നാലംഭവത്യേവശ്രീരാമരാമാ.

ഋക്ഷംമണിത്തേരതാധ്വജാഗ്രം
രക്ഷോവരൻഭൂതഗന്ധർവ്വജാലം
ശിക്ഷാവിശേഷേണലക്ഷീകരിച്ചു-
ങ്ങക്ഷീണരാമോപിശ്രീരാമരാമാ.

ചട്ടററക്രൂരമ്പെടുത്തിട്ടുവീരൻ
പൊട്ടുന്നപാരംവലിച്ചുന്നൊരം
വട്ടത്തിരിഞ്ഞോരുപോർവില്ലുമയ്യോ!
പൊട്ടിത്തെറിച്ചുഹരേ! രാമരാമാ.

---

¶ കതിക്കുക = അതിക്രമിക്കുക - ആക്രമിക്ക.

* നാലംഭവതി = (കണ്ട്) മതിയാകുന്നില്ല

മുപ്പാരിടത്തെപ്പൊരിപ്പാൻതുടങ്ങും
കല്പാന്തകാലോപമാനൌസരോഷം
മല്പാടടുത്തിട്ടുയുദ്ധംതുടങ്ങി
ദപ്പാതിരേകേണശ്രീരാമരാമ.

കപ്പംവലിച്ചിട്ടുമല്പാടുവീരൌ
കെല്പോടയക്കംമഹാശസ്ത്രജാലം
എൾപ്പൂവിനൊപ്പംശരീരപ്രപാതെ
കല്പിച്ചവഗ്രേഹരേരാമരാമ.

വാടാതെചെല്പുംവിപാഠങ്ങളോരോ-
ന്നുടേമുറപ്പെട്ടുചാടിത്തുടങ്ങി
നാഡീഭിരേററംഗളദ്രക്തധാരാ
മൂടീരണക്ഷോണിശ്രീരാമരാമ.

ശസ്ത്രപ്രയോഗങ്ങളെക്കൊണ്ടുരാമൻ
ശത്രുപ്രവീരംജയിച്ചോരുനേരം
അസ്ത്രപ്രയോഗംതുടങ്ങീദശാസ്യൻ
അത്യുഗ്രകോപേനശ്രീരാമരാമ.

കാററിന്നുശൈലം,തമസ്സിന്നുസൂൎയ്യൻ,
ചെന്തീക്കുവന്മാരി,യാനക്കുസിംഹം,
പാമ്പിന്നുനാഗാരി,യുദ്ധേഭവിച്ചു
വിശ്വൈകസാക്ഷിക്കശ്രീരാമരാമ.

പണ്ടഞ്ചുതാൻതോററപോരാസ്മതിപ്പാൻ
കൊണ്ടാധനസ്സെന്നുചൊല്ലുംദശായാം,
കണ്ടാൻദശഗ്രീവനേററംപ്രകാശം-
പൂണ്ടുള്ളശാപങ്ങൾശ്രീരാമരാമ.

അക്കാന്വയത്തിൻമണിപ്പൂൺപുമാരം
ത്രക്ഷ്യിലാഭായചാപംതദാനീം
അക്കാംശുതിഗ്മംമഹാബാണമഗ്രെ
വെക്കുന്നതോടൊത്തുഹരേരാമരാമ.

ഗംഭീരനാദേനവമ്പിൽവളൎക്ക-
ന്നംഭോധിവന്നിങ്ങുമുക്കുന്നനേരം
അംഭോരുഹാക്ഷാപിനാരായണാസ്ത്രം
സന്ധായനിന്നുഹരേരാമരാമ.

സൎവ്വേശ്വരനോടുപോർചെയ്തുദാരം
ഗൎവ്വോട്ടുകെട്ടോരുനേരംദശാസ്യൻ
ശൎവ്വപ്രദംവാളിളക്കീട്ടുപാരം
ദുൎവ്വാക്കുചൊല്ലീഹരേരാമരാമ.

"എന്തെന്തെടോരാഘവാ! നില്ലുനില്ലി-
ങ്ങെന്തോത്തുകുന്നുനീതാടകാരെ?
കണ്ഠത്തിലൂടെകടന്നിട്ടുമിപ്പോ-
ളെഞ്ചന്ദ്രഹാസംഹരേരാമരാമ.

എൻപ്രാഭവംനീധരിച്ചില്ലിതൊന്നും
ജംഭാരിതന്നോടുചോദിച്ചുകോൾനീ
രംഭാമുലക്കോരകംപുൽകിവന്നോ-
നമ്പോടുഞാനിന്നുശ്രീരാമരാമ.

വമ്പിന്നതോട്ടുംമെലിഞ്ഞില്ലചൊല്ലാം
വമ്പിച്ചകുംഭീന്ദ്രനോട്ടങ്ങുലഞ്ഞാൽ
കുംഭത്തിലിട്ടങ്ങടയ്ക്കുന്നതുണ്ടോ?
അമ്പോടുനീചൊൽകശ്രീരാമരാമ.

പെണ്ണുങ്ങളോടുംമുനിപ്രൌഢരോടും
പൊൻമാനിനോടുംകപിപ്രൌഢരോടും
ഒന്നൊന്നിയെച്ചെന്നുവീഴ്ത്തുംനടിക്കും
ത്വന്മാനംജാനാമിശ്രീരാമരാമ.

നാൽക്കൊമ്പനാനേപ്പിടിച്ചിട്ടുമുന്നം
വാഴ്ക്കുന്നകോപേനമാൎവ്വത്തുപായിച്ച-
ടക്കംകെടുത്തീട്ടുമീരാവണൻറെ
ഊക്കെന്തറിഞ്ഞൂ? ഹരേരാമരാമ.

ദിക്കുംഭികൾമസ്തകത്തെപ്പൊളിക്കും
ഇക്കൈകളെന്നുള്ളതോൎത്തിലയോനീ?
നിൽക്കണ്ടുദൂരത്തുവെച്ചേക്കമോഹം
മൽക്കൺചുവക്കുന്നുശ്രീരാമരാമ.

ദിക്ചക്രമൊക്കെജ്ജയിച്ചശ്രമത്താൽ
വിശ്വപ്രതാപംവരുത്തീടുമീമാം
അച്ചോജയിക്കാമതെന്നുള്ളമോഹം
വച്ചേക്കദൂരത്തുശ്രീരാമരാമ.

കാട്ടിൽക്കിടക്കുന്നശാഖാമൃഗാണാം
കൂട്ടപ്പടക്കോപ്പുകൂട്ടീട്ടുനീമാം
ആട്ടിപ്പുറത്താക്കുമിക്കോപ്പുകണ്ടി-
നാട്ടാർചിരിക്കുന്നുശ്രീരാമരാമ.

കാണിക്ഷണംമുമ്പിൽനിന്നീടിൽനിന്റെ
പ്രാണൻകളഞ്ഞീടുവൻഞാനിദാനീം
പാണൌകൃപാണേനവെട്ടിക്കൃതാന്ത-
ന്നൂണാക്കുവൻഞാൻഹരേരാമരാമ.”

രാത്രിഞ്ചരേന്ദ്രന്റെവാണീശരൌഘം
ഗാത്രേഷുനീളെത്തറച്ചോരുനേരം
ധാത്രീധരേശോയമേവംരുഷാസൌ-
മിത്രീബഭാഷേഹിശ്രീരാമരാമ.

“ലങ്കേശ്വരാ!ലോകസന്താപനാ!നി-
ശങ്കേതരംകേൾക്കവാക്യംമദീയം
വമ്പൻഭവാനെങ്കിലെൻധൎമ്മദാരാൻ
വഞ്ചിച്ചതെന്തിന്നുശ്രീരാമരാമ.

കേൾപ്പുണ്ടുനിന്നെപ്പുരാരാവണാ!കേൾ
കാൎത്തക്ഷിതീശേശബാലിപ്രവാസം
വീഴ്പ്പുണ്ടുമുട്ടിക്കിടക്കുംപ്രകാരങ്ങ-
ളോൎത്തീടുകോരോന്നുശ്രീരാമരാമ.

ദൎപ്പാതിരേകേണകൈലാസശൈലം
കെല്പോടെടുപ്പാൻതുടങ്ങുന്നനേരം
അപ്പാണിമേൽവീണുകേഴുംദശാസ്യൻ
കേൾപ്പുണ്ടുപണ്ടേഹരേ!രാമരാമാ.
മാവേലിവാതുക്കൽനില്ക്കുംപുമാന്റെ
കാൽകൊണ്ടുതട്ടീട്ടുപാതാളലോകെ
ദൂരെപ്പതിച്ചിട്ടുകേഴുംദശാസ്യൻ
കേൾപ്പുണ്ടുപണ്ടേഹരേ!രാമരാമാ.
പിച്ചക്കളിപ്രായമക്കാൎത്തവീൎയ്യൻ
പച്ചപ്പകൽകെട്ടിയിട്ടോരുനേരം
എച്ചിൽക്കകൊണ്ടാടിനിൽക്കുംദശാസ്യൻ
കേൾപ്പുണ്ടുപണ്ടേഹരേ!രാമരാമാ.
ഊക്കെങ്ങുപോയീപുരാബാലിതന്നോ-
ടേല്ക്കുന്നനേരത്തെടാ!രാവണാ!കേൾ
വാൽക്കൽകിടക്കുംപ്രകാരങ്ങളോൎത്താ-
ലോക്കാനമാകുന്നശ്രീരാമരാമാ.
നേരിട്ടണഞ്ഞിട്ടുപോർചെയ്തുദാരം
ദാരങ്ങളെക്കൊണ്ടുപോയാകിൽനിന്റെ
വീൎയ്യങ്ങൾശൌൎയ്യങ്ങൾചൊല്ലാന്നുകൊള്ളാം
ദൂരത്തുപോയ്നില്ലശ്രീരാമരാമാ"
പാരംകിഴിക്കുംകുമാരനോടെത്തി
നേരേദശാസ്യനിളക്കീകൃപാണം
വീരൻകുടുക്കെന്നടുത്തുമഹാത്മാ
ശ്രീരാമചന്ദ്രോംഹരേ!രാമരാമാ.
പത്രിപ്രയോഗേണരക്ഷോധിപന്റെ
വക്ത്രങ്ങളാററുവീഴുന്നനേരം
വക്ത്രംതദീയങ്ങൾഭൂയോമുളക്കും
വക്ത്രംമുറിച്ചുഹരേ!രാമരാമാ.

അററററുവീഴുംതലച്ചോറുതിന്നും
ഇററിററുവീഴുംനിണത്തെക്കുടിച്ചും
ചുററുംകളിച്ചുമഹാഭൂതസംഘം
കൊററക്കടസ്സുഞ്ഞുശ്രീരാമരാമ.
വേലാമതിക്രമ്യപോർചെയ്തിടുക്കം
കാലാരിരാമപ്രമേയപ്രഭാവാൽ
ചാലത്തെളിഞ്ഞങ്ങു ശ്രീനാരദന്താ-
നാലോകയാമാസശ്രീരാമരാമ.
പാരംപിണങ്ങിപ്പൊരുന്നോരമേററം
പാരിച്ചദോർവിക്രമശ്രേണിയെല്ലാം
പാരംകിഴിഞ്ഞങ്ങുകൈകാൽതളർന്നു
ശ്രീരാമചന്ദ്രന്നു ശ്രീരാമരാമ.
ഉണ്ടാംവിഷാദപ്രകാരങ്ങളിത്ഥം
കണ്ടിട്ടഗസ്ത്യന്നുകുന്ദത്വമേറി,
വണ്ടായിവന്നിങ്ങുസൂര്യപ്രഭാവം
ഉണ്ടാക്കികന്നേഹരേ!രാമരാമ.
ആദിത്യവംശത്തിനാദ്യത്തെവേരാ-
മാദിത്യമാരാധയെനംജയിപ്പാൻ
വ്യാപാരശക്തിക്കുമൂലംജനാനാ-
മാദിത്യനത്രേ!ഹരേ!രാമരാമ.
മൂർത്തിത്രയത്തിന്നുമീതേവിളങ്ങും
മാർത്താണ്ഡമാനമ്യവൈരിഞ്ചമന്ത്രം
ചേർത്തിട്ടുഞാൻവായിലാനന്ദമൂർത്തേ
ആർത്താത്തിനാശായശ്രീരാമരാമ.
സപ്താബ്ധിപാതാമുനീന്ദ്രൻമഹാത്മാ
ഷൾപ്പാദിയായ്പ്പന്നുചൊല്ലീട്ടിവണ്ണം
തൽപാദയുഗ്മംവണങ്ങീട്ടുതസ്മാ-
ദപ്പോൾമറഞ്ഞൂഹരേ!രാമരാമ.

അസ്ത്രപ്രദാതാരമാനമ്യവൈരിഞ്ച-
മസ്ത്രംതൊടുത്തിട്ടുശ്രീരാമചന്ദ്രൻ
ശത്രുപ്രവീരംവിളിച്ചിട്ടുചൊന്നാൻ
മിത്രപ്രസാദീഹരേ!രാമരാമ.
"ധന്യം!ദശഗ്രീവ!തന്നീടുസീതാം
തന്നാലിനിയ്ക്കില്ലനിന്നോടുവൈരം
കൊന്നീടുവൻഞാനതല്ലായ്കിലിപ്പോ-
ളെന്നങ്ങുചൊല്ലീഹരേ!രാമരാമ."
വിശ്വൈകനാഥൻപറഞ്ഞോരുനേരം
വിഷ്ണുസ്വരൂപംവിളങ്ങുന്നകണ്ടാൻ
തത്വംഭരിക്കുന്നകാന്തിപ്രവാഹേ
വിശ്വപ്രതാപീഹരേ!രാമരാമ.

ഉന്നിദ്രരത്നങ്ങൾമിന്നിജ്വലിക്കും
പൊന്നിൻകിരീടംവിളങ്ങുന്നകണ്ടാൻ
മിന്നൽപ്രഭാതോററപൊൽകുണ്ഡലശ്രീ-
മിന്നുന്നതുംകണ്ടുശ്രീരാമരാമ.

വക്രാളകംകൊണ്ടുവിഭ്രാജമാനം-
വക്ത്രാരവിന്ദംവിളങ്ങുന്നകണ്ടാൻ
ചക്രാദിനാലായുധത്തെദ്ധരിക്കും
തൃക്കൈകളുംകണ്ടുശ്രീരാമരാമ.

പൂമാറുചേരുന്നപൂമേനിതന്മേ-
ലാമോദമേന്തുന്നപൂമാലകണ്ടാൻ
സംമോദമുള്ളിൽപുളയ്ക്കുന്നമട്ടിൽ
കൌമോദകീംകണ്ടുശ്രീരാമരാമ

നാളീകനേത്രന്റെനാഭീസരോജാൽ
നാളീകമേററംവിളങ്ങുന്നകണ്ടാൻ
വ്രീളാനമദ്വക്ത്രപങ്കേരുഹേളം
കേളീഗൃഹംകണ്ടുശ്രീരാമരാമ.

വക്ഷസ്ഥലേദിവ്യരത്നങ്ങൾകണ്ടാൻ
അക്ഷീണലക്ഷ്മീകടാക്ഷങ്ങൾകണ്ടാൻ
പക്ഷീന്ദ്രനെക്കണ്ടുപാലാഴികണ്ടു
രക്ഷോധിനാഥൻഹരേരാമരാമ
“എന്നുംതരുന്നില്ലനിൻധർമ്മദാരം–
നിന്നേമരിയ്ക്കുന്നല്ലമഹാത്മൻ
നിന്നുള്ളറിഞ്ഞേൻതെളിഞ്ഞിന്നുഞാൻതാ”
നെന്നിങ്ങിനേചൊല്ലിശ്രീരാമരാമ.
“ഞാൻമൂലമൂഴിൽപിറന്നിന്നുനിയ്യം
ഭദ്രംഭവിക്കട്ടെലോകക്കിദാനീം
ദേഹംമദീയംമഹാവിഷ്ണുവെന്നു
ഹോമിക്കമാറാകശ്രീരാമരാമ.”

അമ്പഞ്ചുഭിണ്ണെന്നുകൊണ്ടോരുനേരം
വമ്പൻദശാസ്യൻമരിച്ചങ്ങുവീണു
കമ്പംധരിത്രിക്കനേകംകൊടുത്താൻ
ഇമ്പംസുരന്മാക്ക്ശ്രീരാമരാമ

തൽപ്പാദഭേരിനിനാദേനവാനോർ
മുപ്പാരിടത്തേമുഴക്കിത്തദാനീം
മൽപ്പാടുവന്നിങ്ങുപൌലസ്ത്യശത്രൌ
പുഷ്പങ്ങൾവർഷിച്ചുശ്രീരാമരാമ
“വിശ്വത്തെനിർമ്മിച്ചുമച്ചോമുടിച്ചും
മദ്ധ്യേഭരിക്കുന്നദേവനിതല്ലോ
എന്തൊന്നുചിത്രംതദീയംചരിത്രം
വിശ്വൈകസാക്ഷിക്കശ്രീരാമരാമ

അക്കാന്വയത്തിന്നലങ്കാരമാകും
ചിൽക്കാതലേ!ഭക്തലോകൈകബന്ധോ!
നിൽക്കേണമെപ്പോഴുമുൾക്കാമ്പിലെന്റെ
ദുഷ്കർമ്മനാശായശ്രീരാമരാമ

രക്ഷോഗണത്തെക്ഷയിപ്പിച്ചപോലെ-
ന്നക്ഷീണപാപംക്ഷയിപ്പിക്കനീതാൻ
രക്ഷിക്കകാലാഹിഭീതപ്രപന്നാ
ലക്ഷ്മീപതേ!ദേവശ്രീരാമരാമാ
രക്ഷാശ്രമമാമുഗ്രപാപപ്രവൃത്തം
ശിക്ഷിച്ചടക്കി,ത്രിലോകീമുദാരം
രക്ഷിച്ചപോരുംകൃപാവാരിധേ!നിൻ
സല്കീർത്തിജാലങ്ങൾശ്രീരാമരാമാ
ആത്മീയദാരാപഹർത്താരമുഗ്രം
യോരാവണംരാക്ഷസേന്ദ്രംജഘാന-
ശ്രീരാമചന്ദ്രായതസ്മൈനമസ്തേ
ശ്രീഭൂതനാഥായശ്രീരാമരാമാ.
വാണീമമസംകീർത്തനേനിൽഗ്ഗുണാനാം,
നിൻപാദപത്മസ്മൃതൌമന്മനോസ്തു,
ബാഹൂഭവേൽപാദപത്മാർച്ചനായാം,
സക്കൈതൌഭവേതാംഹരേരാമരാമാ.”
ഇത്ഥംവിരിഞ്ചാദിവാനോർപ്പുകഴ്ത്തും
വൃത്താന്തമോരോന്നുകേട്ടത്യുദാരം
യുദ്ധാങ്കണത്തുങ്കൽനിന്നുരഘൂണാം
ഉത്തംസഭൂതൻഹരേരാമരാമാ.
ശ്രീരാമസീതാപതേ,രാവണാരെ!
ശ്രീകൃഷ്ണ!ഗോവിന്ദ!ദീനൈകബന്ധോ!
നാരായണാ!ഹന്തവിഷ്ണോ!മുരാരേ!
ശ്രീരാമ!മാംപാഹിശ്രീരാമരാമാ.

ഷോഡശവൃത്തം.

രഘുനാഥശസ്ത്രമുടനുടലിൽത്തറച്ചുഘന-
രുചിഭൂഷിനിന്നഖിലരജനീചരാധിപതി

രണഭൂവുതന്നിലുടനടിപെട്ടുവീണുയമ
ഭവനംഗതോവസതിശ്രീരാമരാമജയ.
പുരിതന്നിലങ്ങുപരിനിറയുന്നരാക്ഷസികൾ
മുറയിട്ടുപാരമതുപറയുന്നതാകിലിതു
പരമായിരംതലകളുടയോരനന്തനുമി-
തരിമപ്പെട്ടംകിമപിശിവരാമരാമജയ.

ശരഭിന്നകുംഭികരിനിവഹങ്ങൾതന്നിടയിൽ
നിറയുന്നരാക്ഷസികൾമുഴവൻതിരഞ്ഞുബത!
നിജകാന്തനെപ്പുരിചൊടറിയാഞ്ഞുരാക്ഷസികൾ
മുറയിട്ടുവീണുഭുവിശിവരാമരാമജയ.
രുധിരപ്രവാഹവളർതടിനിഷുമുങ്ങിമൃത-
നിജകാന്തർതന്നുടലിൽനിറമെതറച്ചശര-
നികരംപറിച്ചവരെമുറുകെപ്പിടിച്ചുബത
തഴകീനിശാചരികൾശിവരാമരാമജയ
വളരെത്തൊഴിച്ചുരസിമുറയിട്ടുവീണുഭുവി
തലമുട്ടിമുട്ടിമുഹുരുരുളുന്നരാക്ഷസികൾ
അലറുന്നകട്ടമവർപറയുന്നകേട്ടുമിരു
ഭുവനംനടുങ്ങിശിവശിവരാമരാമജയ.
"മമകാന്തനീയുമിനിയെവിടെക്കുപോയിപുന-
രവിടക്കുപോരുവതിനുഴറുന്നുഞാനുമിഹ
ശരണംനമുക്കുപുനരിനിയാരുനാഥപുന-
രുരിയാട്ടകൊന്നുശിവശിവരാമരാമജയ.
പരദാരസംഗമമിതരുതെന്നുചൊല്ലുമൊരു
സരമാധിനാഥനെയുമകലേവെടിഞ്ഞരിയ
പരപീഡചെയ്തധികനരകത്തിൽവീഴുവതി-
നൊരുമിച്ചുപോയിശിവശിവരാമരാമജയ.
പതിഹീനരായിവയമെരിതിയ്യിൽവീണിവിടെ
മരുവീടുമാറുവിധിപരമായിതോരയിത!

വിധിപാപലങ്കയുമിതധുനാഭവിച്ചശിവ
ദുരിതംമദീയമിതുശിവരാമരാമജയ."
അതിഘോരമായരിയചിലരാക്ഷസീമുറക
ളതുകേട്ടരാഘവനകൃപതേടിതന്മനസി
വരനാംവിഭീഷണനൊടഭയംചെയ്തുരാമനിതു
മനതാരലിഞ്ഞുശിവശിവരാമരാമജയ.
"ശൃണുരാക്ഷസേന്ദ്ര!മുറളവിവീണുരാക്ഷസികൾ
കരയുന്നതുംസപദിപറയുന്നതുംസഭയം
ഉടയോനവക്ഷപുനരിനിനീയതെന്നറിക
മടിയാതെചെൽകശിവശിവരാമരാമജയ.
മമധർമ്മദാരവളർനയനാംബുതൂപ്പവതി-
നൊരുമിച്ചതിന്നുബത!വിപരീതമായിശിവ.
പരനാരിമാരെമുറയിട്ടുവിക്കമാറധിക-
തരമായ്ച്ചമഞ്ഞുശിവശിവരാമരാമജയ."
നിജകണ്ഠതാപഹരദശകണ്ഠവൈരിശര-
മവിഷണ്ണനായതവനപകണ്ഠചെന്നവദൽ
ശിതികണ്ഠഭക്തവരദശകണ്ഠഭാര്യയൊടു
ഹൃതകണ്ഠസൂത്രയൊടുശിവരാമരാമജയ.
"ശ്രുണുദേവി!മേവചനമഴൽപൂണ്ടുവീണുഭുവി
കരയുന്നതെന്തിനിനിമതിയുണ്ടുദുഃഖമിതു
മൃതരായവീരരുടെപരലോകയാത്രകളിൽ
വഴിയെത്തടുക്കമിതുശിവരാമരാമജയ
വിധുരപ്രലാപമിനിമതിയുണ്ടുദേവി!തവ
വിധുരീകൃതംഭുവനമിതിനാലശേഷമിഹ
വിധിവൈപരീത്യമൊരുവനുമേതടുക്കരുതു
വിധിയാകിലെന്തു?ശിവശിവരാമരാമജയ.
അരചൻവരുത്തിനതുസുഖദുഃഖമെന്നവഴി
നിനയാസ്സുദേവി!തവകൃതകർമ്മമെന്നറിക.

നിജകർമ്മപാശമറുമളവേവരുംമരണ-
മവിനാശിജീവനിഥശിവരാമരാമജയ.

ജനനാദിയാറുമപിതനുവിന്നഥംമമത-
കലരുന്നജീവനിതിലത്തുകൊണ്ടുജന്മമൃതി
ഭവതോവിചാരഗതിതടവുംവിധേയപരമ-
പുരുഷംഭജിക്കശിവശിവരാമരാമജയ

ഗുണവാനിവൻപ്രകൃതിഗുണനിർമ്മിതേവപുഷി
തദപോഥനേഭവതിയെതഏകഏവഖലു
അസുസംഗമേപിജലവിഗമേജലൌകജവ
പരമേതിസോയമിഥശിവരാമരാമജയ.

സുഖദുഃഖഹേതുമപിസമമാക്കിവെച്ചരിയ
നിജചിത്തതാമരയിൽമരുവീടുമീശ്വരനെ
പരഭക്തിപൂണ്ടുസമമാനസാഭജിച്ചിടുകി-
ലുടനെത്തുമാത്മഗതിശിവരാമരാമജയ"

ഇദമിത്ഥമാത്മഹിതവചനംനിശമ്യപുന-
രെഴുന്നേററിരുന്നുനിജമുഖവുംതുടച്ചരിയ
നിജഭർത്തൃനിഷ്ഠരണമുദകക്രിയാദികളി-
ലൊരുമിച്ചുചെയ്തുശിവശിവരാമരാമജയ

പരമപ്രഭാവരഘുതിലകാജ്ഞയാസഹജ-
സുകൃതാഭിഷേകവിധിരതരാംനിശാചരരെ
നിജശാസനേനബത!ശരിയാക്കിയത്തുപൊഴുത്തു
രഘുനാഥനെത്തൊഴുതുശിവരാമരാമജയ.

"നിജമൃത്യവാരിനിധിതരണായചാരുതര-
ചരണാരവിന്ദയുഗപരപോതമിങ്ങരുള്ളു
അതിനിന്നുരാമതവനാമനങ്ങളായചില
* * * * * * * * * ശിവരാമരാമജയ"

## ദശമവൃത്തം

"ശ്രീരാമചന്ദ്ര! ജയ സീതാകടാക്ഷമധു-
പാനമോദമെ! പെരിയ കാരുണ്യമെന്നിലരുൾ
നേരേ വരുത്തുവതിനാജ്ഞാപയാശ്രുതവ
നാരീശിരോമണിയെ നാരായണായ നമഃ.

എന്നിങ്ങു ലങ്കയിലകം പൂക്ക ദേവി പുന-
രന്നേ തുടങ്ങിയിതു ലങ്കക്കു നാശമുടൻ
ഇന്നേ വരുത്തുക തെളിഞ്ഞാദരേണ തവ
തന്വംഗി ജാനകിയെ നാരായണായ നമഃ.

* ചോരിച്ചു കൊണ്ടരിയ ചാരിത്രശാലിനിയെ
വാരിപ്പിടിച്ചവിടെ വീരൻ വസിച്ചളവു
പാരിക്കുമാശരകുലം മിക്കവാറുമിഹ
വേരറ്റുപോയി ശിവ നാരായണായ നമഃ.

നിന്നംഗസംഗമമെഴുന്നാകിൽ നിൻകമനി
കണ്ണീരുമാറുമിതു നിണ്ണീതമിപ്പുരിയിൽ
എന്നാലകത്തു വിടകൊള്ളുന്നതുണ്ടടിയ"
നെന്നങ്ങു ചൊല്ലി ശിവ നാരായണായ നമഃ.

ഇത്ഥം വിഭീഷണഗിരം കേട്ടു ദാശരഥി
യപ്പോളയച്ചു നിജ സുഗ്രീവലക്ഷ്മണരെ
മുൽപ്പാടു വീണു തൊഴുതഗ്രേ വരുത്തിയവ-
ളപ്പുവിൽ മാനിനിയെ നാരായണായ നമഃ.

മുന്നം കൊടുക്കമനസ്സൂയറാവരേണ പുന-
രൊന്നും വിളങ്ങിയവൾ വന്നങ്ങു നിന്നളവിൽ
മിന്നൽപ്രഭാപടലമൊന്നിങ്ങു തന്നരികിൽ
മിന്നുന്നപോലെ ശിവ നാരായണായ നമഃ.

---

* ചോരിച്ചു = ചോരണം ചെയ്തു.

ഓരാണ്ടുവാസമിവിടെച്ചെന്നദേവിയുടെ
മാറിത്തകുംവ്യസനമാറില്ലകാൺകശിവ
നാരീജനങ്ങൾമനമേത്തുംതിരിസ്സുരുത്തു
പാരിങ്കലാക്കമിഹനാരായണായനമ.

വന്നങ്ങുനിന്നനിജതന്വംഗിതന്നുടലി–
ലൊന്നങ്ങുനോക്കിമതിയെന്നങ്ങുചൊല്ലിബത
പിന്നുംതിരിഞ്ഞവിടെനിന്നുരഘൂത്തമനി–
ത്തുന്നമ്രകീർത്തിശിവനാരായണായനമ.

എന്താവുദാശരഥിചിന്താതുരേയുവതി–
ചിന്താമണിക്കരിയസന്താപമെത്തിഹരി
ചെന്തീപിടിച്ചതുടൽവെന്തീലമൂലമിതി–
നെന്തന്നറിഞ്ഞിലിഹനാരായണായനമ.

കല്പിച്ചതൽക്ഷണമനല്പാദരംസ്വമത–
മിപ്പോളിവൾക്കുചിതമീപ്പാവകപതനം
അപ്പൂവിൽമാനിനിതനിക്കുംതെളിഞ്ഞുപുന–
രല്പസ്മിതസ്സുശിവനാരായണായനമ.

ചെന്താരിൽമാനിനിനിതാന്തംതെളിഞ്ഞരിയ
ചെന്തീയിൽവീഴുവതിനാഹന്തപോമളവു
സന്താപമെത്തിജനസന്താപശാഖിഹൃദി
ചിന്താമുഴുത്തുശിവനാരായണായനമ.

“മുന്നംവനത്തിൻ്റപുരത്തിന്നുപോരുമള–
വെന്നോടുകൂടിയുടനേപോന്നജാനകിയെ
ഇന്നിങ്ങുവേറിടുവതിന്നാളുകർമ്മഗതി
വന്നൂനമുക്കുശിവനാരായണായനമ.

എന്തീശ്വരാ!പുനരിതെന്താസ്സുരുന്നുമമ
വെന്തീടുമാറുചമയുന്നൂതടിയമുടൽ
എന്താവുജീവനമെനിക്കിന്നിയെൻകമനി
ചെന്തീയിൽവീണെരികിൽനാരായണായനമ.

അക്കണ്ഠികൊണ്ടലിനുമൂൎക്കമ്പമേകിനൊരു
നൽക്കുന്തളുംകമനിതൃക്കൺവിലാസവുമി-
ത്തക്കണ്ണുകൊണ്ടുടനെനിക്കിഞ്ഞുകാണ്മതിനു-
മെത്തുന്നതെന്നുശിവനാരായണായനമ.

അല്പസ്മിതങ്ങളിലലിപ്പിച്ചുവിശദമിട-
മപ്പുവിൽമാതൃമുഖപത്മംനുകപ്പതിനു-
മപ്പോലിവന്നമൃതവാക്യങ്ങൾകേൾപ്പതിനു-
* * * * ● * * * * നാരായണായനമ.

ഉൾത്തുന്നരാഗമരികത്താശ്രുവന്നുപുന-
രത്യാദരേണനിജബാഹുക്കൾകൊണ്ടരിയ
മുത്താൻകൊങ്കയിലണച്ചൊന്നുപുൽവതിനു-
മെത്തുന്നതെന്നുശിവനാരായണായനമ.

മദ്ധ്യാവലീമധുരമത്യായതംജഘന-
മുൾത്തുൺഡതുടജംഘായുഗംചരണ-
പൊൽത്താമരാന്നഗതിനിത്യംനിരീക്ഷിതമി
* * * * * * * * ● * * * * * * * ” $

# ഭാഗവതം ഭാഷ

(തുടൎച്ച)

ഹരിഃശ്രീഗണപതയെനമഃ അവിഘ്നമസ്തു. പഞ്ചമസ്കന്ധം കൊണ്ടു് സ്ഥാനത്തെ ചൊല്ലുന്നു. സ്ഥാനമെന്ന ജഗദ്രക്ഷാരക്ഷിതങ്ങളായിരിക്കുന്ന ലോകങ്ങളുടെ സ്ഥാനവും അവറെറ പ്രിയവ്രതാദിരാജാക്കൾ ധൎമ്മേണ പരിപാലിച്ച പ്രകാരവും കൂടെ ചൊല്ലുന്നു. അവിടെ മനുപുത്രനായിരുന്ന പ്രിയ

$ കൈവശം കിട്ടിയിട്ടുള്ള ഗ്രന്ഥത്തിലെ ഏടുകൾ ഇവിടെ അവസാനിക്കുന്നു.

വ്രതന്റെ ചരിതം നടേ: ശ്രീനാരദന്റെ ഉപദേശത്താൽ നിവൃത്തിമാൎഗ്ഗമവലംബിപ്പാൻ തുടങ്ങുന്ന പ്രിയവ്രതൻ പരിപാലനാൎത്ഥമായിട്ടുണ്ടായ പിതൃനിയോഗത്തെ പരിഗ്രഹിയാഞ്ഞക്കാലമവിടെ ബ്രഹ്മനെഴുന്നെള്ളിയരുളിച്ചെയ്തു. "പുത്രാ! കേൾക്ക, പട്ടാങ്ങ ഞാൻചൊല്ലുന്നതിനെ. ഈശ്വരനെനിന്ദിക്കൊല്ലാ. തന്തിരുവടിയുടെയാജ്ഞകൊണ്ടത്രെ എല്ലാലോകവും വൎത്തിക്കുന്നു. അതാരാലുമതിക്രമിക്കാവൊന്നല്ലാ. എന്നിട്ടു മുക്തൻ പോലും കൎമ്മക്ഷയം വരുവോളം നാം ശരീരത്തെ ഭജിക്കുന്നു; മുനി പുന്നതുകൊണ്ടവനു ബന്ധമില്ല. മുമുക്ഷുവായിരിക്കുന്നവൻ ഗൃഹസ്ഥാശ്രമംകൊണ്ടിന്ദ്രിയാൎത്ഥങ്ങളെ വേണം തുടങ്ങുവാൻ. എന്നാൽ നീയും ഭഗവാന്റെ പാദാരവിന്ദമാശ്രയമായി ഗൃഹസ്ഥാശ്രമമവലംബിച്ചു ഭഗവദാജ്ഞയാ വരുന്ന ഭോഗങ്ങളെ അനുഭവിച്ചിരിക്ക." എന്നിങ്ങിനെ ബ്രഹ്മനിയോഗത്താൽ രാജ്യം പരിപാലിക്കുന്ന പ്രിയവ്രതൻ, വിശ്വകൎമ്മപുത്രിയായിരുന്ന ബൎഹിഷ്മതിയെ വിവാഹം ചെയ്തവളിൽ പത്തു പുത്രരെയും ഊൎജ്ജസ്വതിയാകുന്ന കന്യകയേയും ജനിപ്പിച്ചാൻ. അഗ്നിധ്രൻ, ഇദ്ധ്മജിഹ്വൻ, യജ്ഞബാഹു, മഹാവീരൻ, ഹിരണ്യരേതാവ്, ഘൃതപൃഷ്ഠൻ, സവൻ, മേധാതിഥി, വീതിഹോത്രൻ, കവി ഇങ്ങിനെ പത്തു പേർ ഇതിൽ കവിയും, മഹാവീരനും, സവനും, ഇവർ മൂവരും സന്ന്യസിച്ചു പുരുഷാൎത്ഥം സാധിച്ചാർ. പ്രിയവ്രതനു മറ്റൊരു ഭാൎയ്യയിൽ ഉത്തമൻ, താമസൻ, രൈവതൻ എന്നു മൂവർ പുത്രരുളരായി. മൂന്നാമൻ തുടങ്ങി ക്രമത്താൽ മനുക്കളവർ. ഏവംഭൂതനായിരിക്കുന്ന പ്രിയവ്രതൻ തന്നാൽ പരിപാലിതമായിരുന്ന രാജ്യത്തിങ്കൽ മഹാമേരുവെ പ്രദക്ഷിണം ചെയ്യുന്നാദിത്യന്റെ രശ്മികളെക്കൊണ്ടു ഭൂമണ്ഡലം പാതി പ്രകാശിക്കയും, മറ്റെപ്പാതി പ്രകാശിക്കായ്കയും, ചെയ്യുന്നതു കണ്ടാദിത്യനോട് തുല്യമായി വേഗത്തോടും കൂടിയിരിക്കുന്ന തേൎമ്മേൽക്കരേറി രാ

ത്രിയെപ്പകലാക്കുന്നുണ്ട് എന്നു കല്പിച്ചേഴുവട്ടം പ്രദക്ഷിണം
ചെയ്താൻ. താനും രണ്ടാമതൊരു ആദിത്യനെപ്പോലെ. തേർ
നടന്നവഴി ഏഴു സമുദ്രങ്ങളായി; ഇടയിലിട ഏഴു ദ്വീപുമാ
യി. അവ ഏഴു ദ്വീപുകളേയും പ്രിയവ്രതൻ അഗ്നിദി
പുത്രരേഴുപേൎക്കും കൊടുത്തു ഊൎജ്ജസ്വതിയാകുന്ന കന്യക
യെ ശുക്രനും കൊടുത്താൻ. അവിടെ യയാതിഭാൎയ്യ ദേവയാ
നിയുളവായി. അനന്തരം പ്രിയവ്രതൻ വിവേകവൈരാഗ്യ
ങ്ങളോടു കൂടി ശ്രീനാരദൻപക്കൽനിന്നു കിട്ടിയ ഉപദേശം
കൊണ്ടു ബ്രഹ്മോപാസനഞ്ചെയ്തു പുരുഷാൎത്ഥം സാധിച്ചാൻ.
അവന്റെ പുത്രനഗ്നീധ്രൻ ജംബുദ്വീപിനെ പരിപാലിക്കുന്ന
വൻ അത്യുത്തമമായിരിപ്പൊരു പൎവ്വതഗുഹയിങ്കൽനിന്നു ത
പസ്സുചെയ്യുന്നകാലത്ത് ബ്രഹ്മന്റെ നിയോഗത്താൽ പൂൎവ്വ
ചിത്തയാകുന്നപ്സരസ്ത്രീ പോന്നുപുറപ്പെട്ടാൾ. അവനെ ക
ണ്ടഭിലഷിതചിത്തയായ്ചൊന്നാൾ, "എടോ മുനിശ്രേഷ്ഠ! ആ
രു ഞാണില്ലാത്തവില്ലും, മടിമ്പില്ലാത്തമ്പുമായി പെരുമാറു
ന്നത്? എന്തുകാൎയ്യമായി, ഭഗവാന്റെ ലോകമിനിക്കു കാണാ
വേണുന്നു? യാതൊരു ലോകത്തുനിന്നു ഭവാന്മാർ ഇങ്ങി
നത്തെ രണ്ടവയവങ്ങളുളരാകുന്നു.?" എന്നിങ്ങിനെ ഗ്രാമ്യ
വിദഗ്ദ്ധമായിരുന്ന പരിഭാഷണംകൊണ്ടു ചൊല്ലിനാൾ. അ
ഗ്നീധ്രന്റെ ഗുണങ്ങളാലാക്ഷിപ്തചിത്തയായിരുന്ന പൂൎവ്വചി
ത്തയവനോടുംകൂടി അനേകകാലം രമിച്ചാൾ. അവിടെ ഒമ്പ
തു പുത്രരുളരായി. നാഭി,കിംപുരുഷൻ, ഇളാവൃതൻ രമ്യകൻ,
ഹിരണ്മയൻ,കുരു,ഭദ്രാശ്വൻ,കേതു മാലൻ,എന്നവൎക്കു പേർ.
പുത്രജന്മാനന്തരം പൂൎവ്വചിത്തിയും ബ്രഹ്മലോകംനോക്കി പോ
യാൾ. അനന്തരമഗ്നീധ്രൻ ജംബുദ്വീപുകൊണ്ടു പുത്രന്മാ
രൊമ്പതിനും പകുത്തുകൊടുത്തു തപസ്സുചെയ്തു പൂൎവ്വചിത്ത
യുടെ ലോകം പ്രാപിച്ചാൻ. അഗ്നീധ്രപുത്രന്മാരൊമ്പതു
കന്യകമാരെ വിവാഹംചെയ്താർ. മേരുദേവി,പ്രതിരൂപ,ഉഗ്ര
ദംഷ്ട്രി,ലത,രാമ,ശ്യാമനാരി,ഭദ്ര,ദേവി,എന്നിവരൊമ്പതിനും

പേർ. അവിടെ ദക്ഷിണസമുദ്രതീരസ്ഥമായി അജനാഭമെന്നു പേരായിരുന്ന വേഷത്തോടുകൂടി പുത്രകാമനായി ഭഗവാനെ യജിപ്പാൻ. അവിപ്രത്യവശ്യകത്തിങ്കൽ ആവിർഭൂതനായിരുന്നഭഗവാനെക്കണ്ടു ഋത്വിക്കുകൾ സദസ്യന്മാരെന്നിവരെല്ലാം സ്തുതിപ്പതുഞ്ചെയ്തർ. "ഭഗവാനെ! ഞങ്ങളാൽ ചെയ്യപ്പെടുന്ന പൂജ കൊണ്ടു കാരുണ്യത്താൽ പരിഗ്രഹിക്ക; നിന്തിരുവടിയുടെ ഗുണങ്ങളെ വർണ്ണിപ്പാനും, പൂജകൊണ്ടു പ്രസാദിപ്പിപ്പാനും, ഞങ്ങൾക്ക ശക്തി പോരാ; എന്നാൽ നിന്തിരുവടിയുടെ ഗുണപ്രകാശങ്ങളായിരിക്കുന്ന വചനേന ഗോചരങ്ങളായിട്ടു വരേണം; അത്രയുമല്ല, ഈ രാജർഷി, നിന്തിരുവടിപക്കൽ നിന്നു് പുത്രനെ ഇച്ഛിക്കുന്നോൻ". ഇങ്ങിനെയുള്ള സ്തുതികളെക്കൊണ്ടു് സ്തുതനായിരുന്ന ഭഗവാൻ സന്യാസികളുടെ ധർമ്മത്തെ സ്ഥാപിപ്പാൻ നാഭിക്ക പുത്രനായി മെരുദേവിയിലവതീർണ്ണനായി; സകല ഗുണാധിക്യം കൊണ്ടു് ഋഷഭനെന്ന പേരുമായി. സ്വതംഗ്ഗവസമഭിവ്യക്തഭഗവല്ലക്ഷണനായിരുന്നു് പ്രജകളാൽ പരിപാലനത്തിങ്കൽ പ്രാർത്ഥിതനായ ഋഷഭദേവൻ, സ്വർഗ്ഗംകൊണ്ടിന്ദ്രൻ വർഷിയാഞ്ഞ കാലം യോഗമായം കൊണ്ടു് വർഷം സാധിച്ചു പരിപാലിച്ചാൻ. അനന്തരമാദിപുത്രൻെറ ഗുണാധിക്യം കൊണ്ടു്, പരിപാലനത്തിങ്കലവനെയഭിഷേകം ചെയ്തു് വിശാലയിൽനിന്നു് നരനാരായണന്മാരെ ഉപാസിച്ചു് മോക്ഷത്തെ പ്രാപിച്ചാൻ. ധർമ്മസ്ഥാപനത്തിന്നായവതരിച്ച ഋഷഭദേവൻ ഗുരുകുലവാസഞ്ചെയ്തു് വിദ്യകളെപ്പഠിച്ചു് ഇന്ദ്രദത്തയായ ജയന്തിയെ വിവാഹഞ്ചെയ്തു് ഗൃഹസ്ഥധർമ്മങ്ങളെ ആചരിച്ചുനിന്നു് നൂറു പുത്രരെ ജനിപ്പിച്ചാൻ അവിടെ. ജ്യേഷ്ഠൻ ഭരതൻ; അവൻ അജനാഭമെന്നു പേരാകുന്ന വർഷത്തെ ഭാരതവർഷമാക്കിയാൻ. പിന്നെയവൻെറ യനുജന്മാർ കുശാവർത്തൻ, ഇലാവർത്തൻ, ആര്യാവർത്തൻ, മലയകേതു, കുശൻ, ഭദ്രസേനൻ, ഇന്ദ്രസ്പൃക്, വിദർഭൻ കീ

കടൻ, എന്നിവരൊമ്പതും ജ്യേഷ്ഠാനുസാരികളായിരുന്ന് രാജ്യപരിപാലനത്തിങ്കൽ ഉറച്ചാർ. അവരുടെയനുജന്മാർ കവിഹരി, അന്തരിക്ഷൻ, പ്രബുദ്ധൻ, പിപ്പലായനൻ, ആവിർഹോത്രൻ, ദ്രമിളൻ, ചമസൻ, കരഭാജനൻ എന്നിവരൊമ്പതും സന്യാസികൾ. അവരുടെ മഹാത്മ്യമേകാദശത്തിങ്കൽ ചൊല്ലുന്നു. അവരുടെയനുജന്മാരെണ്പത്തൊന്നും വിദ്യാധികന്മാരായി സകല പരിപൂൎണ്ണമായി, കൎമ്മനിഷ്ഠന്മാരായിരിപ്പു. ചിലർ ബ്രാഹ്മണരായിച്ചമഞ്ഞു. ഋഷഭദേവൻ താനീശ്വരനായി നിരപേക്ഷനായിരിക്കുന്നതാകിലും, ലോകാനുഗ്രഹാൎത്ഥമായി ധൎമ്മങ്ങളെച്ചെയ്തിനു പരിപാലിക്കുന്നകാലത്ത്, പ്രജകൾക്കും സകലലോകൎക്കും സകലകാമങ്ങളും പരിപൂൎണ്ണങ്ങളായി. അക്കാലത്ത് ഋഷഭദേവനൊരുനാൾ ബ്രഹ്മാവൎത്തത്തിങ്കൽ ബ്രഹ്മൎഷികളുടെ സഭയിങ്കൽനിന്ന് പ്രജകളെല്ലാം കേൾക്കുമാറ് പുത്രരെ അനുശാസിച്ചു. "ഇമ്മനുഷ്യരുടെ ശരീരം കാമങ്ങൾക്കല്ല, മനശ്ശുദ്ധിസാധനമായിരുന്ന തപസ്സിന് യോഗ്യമാകുന്നു. എന്നാലതുവണ്ണം വിവേകിപ്പാൻ. മഹത്സേവ, മോക്ഷത്തിന്നുദ്വാരം. സ്ത്രീസേവ, നരകത്തിന്നുദ്വാരം; ഇവറ്റെ വിവേകിച്ച് തപജ്ഞാനമാപാദിച്ച് മോക്ഷം വേണം സാധിപ്പാൻ" എന്നിങ്ങിനെതുടങ്ങി ബഹുവിധങ്ങളായ വചനങ്ങളെക്കൊണ്ട് പുത്രനെയനുശാസിച്ച് ഭരതനെ രാജ്യത്തിന്നഭിഷേകം ചെയ്താൻ, സന്യാസാശ്രമമവലംബിച്ചാൻ. ഇങ്ങിനെ നിവൃത്തനായി ജളാന്ധബധിരോന്മത്തവൽ പെരുമാറുന്നവൻ പ്രാകൃതന്മാരായിരുന്ന ജനം നാനാജാതിപറയുന്നേടത്ത് മൌനവ്രതമെ ധരിച്ചാൻ. അനന്തരം, ദുൎജ്ജനത്താലുള്ള പരിഭവത്തെ പോക്കുവാനായ്ക്കൊണ്ട്, ആജകരാദിവ്രതങ്ങളെ അവലംബിച്ചാത്മോപാസനം ചെയ്യുന്നവർ തങ്ങളെവന്ന യോഗസിദ്ധികളെ ആദരിച്ചില. എന്നു കേട്ടുവിചാരിച്ചാൻ പരീക്ഷിത്ത്: "ആത്മാരാമന്മാരായിരുന്ന യോഗശ്വരന്മാൎക്കു

ഐശ്വൎയ്യങ്ങൾ ക്ലേശഹേതുക്കളാകയില്ല; എന്നാലെന്തവനാ ദരിയാഞ്ഞു?'' എന്ന പരീക്ഷിൽചോദ്യത്തിന്നുത്തരമായരുളി ച്ചെയ്യുന്നു പിന്നെ മനസ്സിനെ വിശ്വസിക്കരുത് മനോവിശ്വാ സം കൊണ്ടീശ്വരന്മാൎക്കുപോലും തപസ്സു പോകുന്നു. വിശ്വ സിക്കിൽ മനസ്സ് കാമത്തിന്നടിമപ്പെടുന്നു; നിദ്ര കാമം കെ ട്ടുക്കുന്നു; കാമത്തിന്നുമുമ്പെ ക്രോധാദികളുമകംപൂകുന്നു; എ ന്നിട്ടവൻ മനസ്സിനെ വിസ്വസിയാഞ്ഞു. ഇങ്ങിനെ മുക്തനാ യിരുന്ന ഋഷഭദേവൻെറ ശരീരം നാനാദേശങ്ങളിൽ പരുമാ റുന്നത് കുടകമലെനിന്ന് കാട്ടുതീപിടിച്ചു വെന്തുപോയി. ഋ ഷഭദേവൻെറ ശരീരം കണ്ടിട്ട് അർഹനെന്നു പ്രസിദ്ധനായി രിക്കുന്ന രാജാവ് സ്വധൎമ്മംകളഞ്ഞു സ്വബുദ്ധികൊണ്ടു വേറെ ഒരുമാൎഗ്ഗം കല്പിക്കുന്നോൻ.

അമ്മാൎഗ്ഗമവലംബിച്ച് പ്രജകൾ കലിയുഗത്തിൽ പാഷ ണ്ഡികളായിട്ടുവരുന്നു. ഋഷഭദേവൻെറ അവതാരം കേവലം ശിക്ഷാൎത്ഥമത്രെ എമ്മാൻ. മഹത്തുക്കളുടെ വചനംപ്രമാണം. ഋഷഭപുത്രൻ ഭരതൻ വിശ്വരൂപപുത്രി. പഞ്ചജനിയെ വി വാഹം ചെയ്ത് ഐവർ പുത്രരെ ജനിപ്പിച്ചാൻ. സുമതി, രാഷ്ട്രഭൃത്ത്, സുദൎശനൻ, ആവരണൻ, ധൂമ്രകേതു, എന്നവ ൎക്ക പേര്. ഇങ്ങിനെ സ്വധൎമ്മപരനായി രാജ്യത്തെ അട്ടത്തവ ണ്ണം പരിപാലിച്ചഗ്നിഹോത്രാദി കൃത്യങ്ങളെ യഥാവിധി ചെ യ്ത് ഭഗവൽഭക്തിലഭിച്ച് കൃതാൎത്ഥനായിരിക്കുന്നവൻ രാജ്യ ത്തെ പുത്രൎക്ക പകുത്തു കൊടുത്തു നിവൃത്തനായി സാളഗ്രാമാ ശ്രമം പ്രാപിച്ചു തപസ്സു ചെയ്താൻ. അവിടെ സാളഗ്രാമശി ലകളെക്കൊണ്ടലംകൃതങ്ങളായി തീരഗതങ്ങളായിരുന്നാശ്രമ ങ്ങൾക്ക ശുദ്ധികരിയായിരുന്ന ചക്രനദിയിൽ സ്നാനാചമന ങ്ങളെക്കൊണ്ടു ശുദ്ധാന്തഃകരണനായി നിൎമ്മലയായ ഭക്തി യോടും കൂടി ഭഗവാനെ ഉപാസിച്ചിരുങ്ങുന്ന ഭരതനൊരു ന്നാൾ ചക്രനദിയിൽ ഉപാസിക്കുന്നപ്പോൾ ഗൎഭിണിയായി രിപ്പോരു കൃഷ്ണമൃഗപ്പേട വന്നു തണ്ണീർ കുടിച്ചു തുടങ്ങി. അ

പ്പൊഴണയത്തുനിന്നലറുന്ന സിംഹത്തിന്റെ നാദം കേട്ട് ഭയപ്പെട്ട് മാൻപേട പേടിച്ചു മറുകരപായുന്ന കാലത്തു ഗൎഭസ്ഥമായിരുന്ന കിടാവ് വെള്ളത്തിൽ വീണൊഴുകി ഭരതന്റെ അരികത്തു ചെന്നു. മാൻപേടയൊരു ഗുഹയിൽ വീണു മരിച്ചു. നീരുടെ ഒഴുകുന്ന കിടാവിനെക്കൊണ്ട് ഭരതൻ കാരുണ്യവശംപെട്ടെടുത്തു തന്റെയാശ്രമത്തിൽ കൊണ്ടുപോയി വളൎത്താൻ. അവനു മാൻകിടാവിലെ സ്നേഹംകൊണ്ടതിനെ വളൎത്തവേണ്ടുകയാൽ തന്റെ നിയമങ്ങൾ ദിവസംതോറും കുറഞ്ഞു തുടങ്ങി. അതിനെ കാണുമ്പോഴും കാണാതപ്പോഴും അതിന്റെ യോഗക്ഷേമങ്ങളേയും ഈശപാദാനുഗ്രഹങ്ങളേയും പ്രാൎത്ഥിച്ചു കഴിഞ്ഞു അവന്റെയായുസ്സ്. മരണകാലത്തിങ്കലുമരികെ നിൽക്കുന്ന കൃഷ്ണമൃഗത്തെ ചിന്തിച്ചു മരിക്കയാൽ കൃഷ്ണമൃഗമായി പിറന്നാൻ. ഭരതനവിടേയും ജന്മാന്തരകൃതമായിരുന്ന ഭഗവദുപാസംകൊണ്ട് ജാതിസ്മരണത്വമുണ്ടാകയാൽ മൃഗസംഗത്വകാരണമെന്നറിഞ്ഞ് പരിതാപയുക്തനായി ഭഗവദുപാസനാപരനായി മാൻകൂട്ടത്തിൽനിന്നു പിരിഞ്ഞു പോയി പുലഹാശ്രമം പ്രാപിച്ച് തീൎത്ഥസ്നാനം ചെയ്ത് ശരീരത്യാഗം ചെയ്കയാൽ ബ്രാഹ്മണനായി ജനിച്ചാൻ. ആംഗിരസപ്രവരനായി സകല പരിപൂൎണ്ണനായിരിപ്പൊരു ബ്രാഹ്മണനു ഒരു ഭാൎയ്യയിൽ ആത്മതുല്യരായിട്ടു ഒമ്പതു പുത്രരുളരായി. രണ്ടാം ഭാൎയ്യയിൽ കന്യാകുമാരന്മാരുളരായി. അതിലെ കുമാരൻ മൃഗശരീരം കളഞ്ഞ ഭരതൻ അവിടേയും ജാതിസ്മരണംകൊണ്ട് സംഗദോഷത്തെയറിഞ്ഞ് സംഗം കളവാനായിക്കൊണ്ട് ജഡനായി ഭവിച്ചാൻ. അപ്പുത്രന് ജാതകൎമ്മാദികളെച്ചെയ്ത് ഉപനീതനായവന് പിതാവ് ശിക്ഷിതാൎത്ഥമായി ചെയ്തത് പിതൃസമീപത്തിങ്കൽനിന്ന് യഥാവിധിമാൎഗ്ഗവിഘ്നമെന്നിയെ ചെയ്താൻ. വേദങ്ങളെ പഠിപ്പാൻ തുടങ്ങുന്ന നേരത്തു നാലു മാസം മുഴുവൻ വ്യവഹരിച്ചിട്ട് ഗായത്രിപാഠമായില്ല. അങ്ങിനെ ശിക്ഷാഫലമില്ലാതിരിക്കിലും

പിതാവ് പുത്രന്നു ബ്രഹ്മചാരിധൎമ്മങ്ങളെ ശിക്ഷിച്ചിയരുന്ന
വന്ന് അതുകൊണ്ടൊരു ഫലവും സാധിച്ചീല. കാലംകൊ
ണ്ട് താൻ മരിച്ചാനത്രെ യവീസിയായിരുന്ന ഭാൎയ്യയും സ്വ
ഗൎഭജാതന്മാരായ മിഥുനത്തെ സപത്നി പക്കൽക്കൊടുത്തനുമരണം
ചെയ്താൾ. പിതാവു മരിച്ചനന്തരം ഭ്രാതാക്കളിവനെ ജള
നെന്നു കല്പിച്ച് അനുസംഗനിൎബ്ബന്ധമിളച്ചാർ. അനന്ത
രം ജളബധിരോന്മത്തവൽ പെരുമാറുന്ന കാലത്താരാനും
ബലാൽ പിടിച്ചുകൊണ്ടുപോയേതാനും പ്രവൃത്തി ചെയ്യി
ലതെല്ലാം ചെയ്യും, ഉപയോഗിപ്പാൻ കൊടുക്കിലൊ, അവ
യെല്ലാം ഉപയോഗിക്കും. സാക്ഷാൽ ജ്ഞാനിയാകയാലവറ്റ
ന്റെ ഗുണദോഷങ്ങളേത്തും ചിന്തിപ്പീല. അവിടെയൊരു
ശൂദ്രാധിപതി സന്താനാൎത്ഥമായി ഭദ്രകാളിയ്ക്കാളറുപ്പാൻ തുടങ്ങു
ന്ന കാലത്ത് അവന്റെ ഭൃത്യർ രാത്രിയിലാളാരാഞ്ഞു പെരു
മാറുന്നവർ കണ്ടാർ. വിളഭൂമി രക്ഷിക്കുന്നാംഗിരസപുത്ര
നെ ലക്ഷണയുക്തനായി കണ്ടു തെളിഞ്ഞ മനസ്സോടുകൂടി
"അഴകിത്. നമ്മുടെ ഭാഗ്യം. ലക്ഷണയുക്തനായിരുന്നൊരു
പുരുഷനെ ആശുകിട്ടി നമുക്കെന്നാൽ നമ്മുടെ സ്വാമിക്ക് ഫ
ലസിദ്ധിവരുന്നുണ്ടെ"ന്നു ചിന്തിച്ചു പിടിച്ചു കെട്ടി ഭദ്രകാളി
ക്കെടുത്തുകൊണ്ടു ചെന്നാർ. അനന്തരം ഭദ്രകാളി
യെ പൂജിക്കുന്നവർ ബ്രാഹ്മണോത്തമനെയതിനടുത്ത ചടങ്ങു
കൊണ്ടു കുളിപ്പിച്ച് കോടിയുടുപ്പിച്ച് അലങ്കരിപ്പിച്ച് ധൂപ
ദീപാദികളെക്കൊണ്ടു പൂജിച്ച് ഭദ്രകാളിയുടെ മുമ്പിലാമ്മാറു
കൊണ്ടുചെന്നു നിറുത്തിയാർ. അവിടെ ഭദ്രകാളിയെ പൂ
ജിക്കുന്ന ബ്രാഹ്മണൻ പുരുഷപശുവിന്റെ രുധിരംകൊണ്ട്
ഭദ്രകാളിയുടെ തൃപ്തിവരുത്തുവാൻ കാളിമന്ത്രം ജപിച്ചു വാ
ളെടുത്ത കാലത്ത് ഭദ്രകാളിക്കു ബ്രാഹ്മണതേജസ്സുകൊണ്ട്
ഉള്ളംതിരിക്കതുതാനിളകിപ്പുറപ്പെട്ടട്ടഹാസം ചെയ്ത് ബ്രാഹ്മ
ണവധം ചെയ്യുവാൻ തുടങ്ങുന്ന ജനത്തിന്റെ കഴുത്തൊക്കെ
വാളുകൊണ്ടറുത്ത് രുധിരപാനം ചെയ്ത് നൃത്തമാടി തല

കൊണ്ടു പന്താടി ക്രീഡിച്ചാൽ. ഇതാശ്ചൎയ്യമല്ല. അകുതോ
ഭയമായിരിക്കുന്ന ഭഗവൽ പാദാംബുജമാശ്രയിച്ച് തൻതി
രുവടിയാൽ രക്ഷിതരായിരിക്കുന്നവർ തന്റെ തലയറുക്കു
മ്പോൾ സംഭ്രമമില്ല എന്നതും. അനന്തരം രഹൂഗണനാകു
ന്ന സിന്ധുരാജൻ ശ്രീകപിലനെ കാണ്മാൻ പോകുന്ന കാ
ലത്ത് ശിബികചുമപ്പാനാളുരായുന്ന ജനം ഇബ്രാഹ്മണനെ
ക്കണ്ടു പിടിച്ചുകൊണ്ടു പോയി ചുമപ്പിച്ചാർ. അവിടെ ന
കല്പാടു നോക്കി നടത്തി ബ്രാഹ്മണന്റെ ഗതി മറ്റെവരുടെ
ഗതിയോടൊക്കാഞ്ഞ കാലത്ത് വിഷമഗതി കണ്ടു ചൊ
ന്നാൻ രഹൂഗണൻ. "എടൊ നിങ്ങളൊക്കെ യഥാവലെ ന
ടപ്പിൻ, എന്തിങ്ങിനെ നടക്കുന്നത്? "എന്നിങ്ങിനെ രാജവ
ചനം കേട്ടു ചുമക്കുന്നവർ ഭീതരായി ചൊന്നാർ. "സ്വാമി
ഞങ്ങൾ ഭവാന്റെ ആജ്ഞയിലടങ്ങി വഴിപോലെ ചുമക്കു
ന്നോർ. ഇവനൊരുത്തനെയുണ്ടിപ്പോൾ കൊണ്ടുവന്നു. ഇ
വൻ നടക്കുന്നോനല്ല. ഇവനോടൊക്ക ഞങ്ങൾക്കു ചുമപ്പാ
നരുത്." എന്നതു കേട്ടു രാജാവു ബ്രാഹ്മണന്റെ പ്രഭാവമ
റിയായ്കയാൽ കുപിതനായി ചൊന്നാൻ. "സഖെ! മൃദുവാ
യ മെലിഞ്ഞ ശരീരമുടയവനായി പെരികെ ചുമന്നായല്ലൊ
നീ പെരികെ ശ്രമിക്കുന്നു, ഇവരാരും നിന്നോളം ശ്രമിക്കു
ന്നോരല്ലാ." എന്നിങ്ങിനെ ആക്ഷേപവചനം കേട്ടു നിര
ഭിമാനനാകയാൽ നിൎവിശേഷനായി ചുമക്കുന്ന ബ്രാഹ്മണ
നെ കണ്ട് പിന്നെയും കുപിതനായി ചൊന്നാൻ രാജാവ്.
"എന്തു ശത്രുവിത്? ജീവിച്ചിരിക്കവെ മരിച്ചാ നീ? എന്നെ
ധിക്കരിച്ച് സ്വാമിശാസനത്തേയുമതിക്രമിക്കയല്ലൊ ചെയ്യു
ന്നത്. അങ്ങിനത്തെ നിനക്കു ഞാൻ ചികിത്സ ചെയ്യുന്നു
ണ്ട്. അതുകൊണ്ടെ നീ പ്രകൃതിയെ പ്രാപിപ്പൂ." ഇങ്ങിനെ
രാജാഭിമാനംകൊണ്ടു ബദ്ധഭാഷിയായിരുന്നവനെ നോക്കി
ചൊന്നാൻ ബ്രാഹ്മണൻ. "നീ ചൊന്നതാക്ഷേപമല്ല, പ
ട്ടാങ്ങത്രെയിത്. ചുമന്നിട്ടും ക്ലേശമുണ്ടെന്നിരിക്കുന്നതാകിൽ

കേറം നീ ഞാൻ ചൊല്ലുന്നത്. മെലിക തട്ടികയെല്ലാം ശരീരത്തിനത്രെ ആത്മാവായിരിക്കുന്ന എനിക്കല്ല. സ്വാമിഭാവമുള്ളേടത്തെ ഭൃത്യഭാവമുള്ളു. ഇവിടെ ഏവൻ സ്വാമി? ഏവൻ ഭൃത്യൻ? നീ ചെയ്യുന്ന ചികിത്സകൊണ്ടെന്തിനിക്ക് വിശേഷം വന്നത്?" എന്നിങ്ങിനെ ചൊല്ലിട്ടു ബ്രാഹ്മണൻ പ്രാരബ്ധകർമ്മക്ഷയാർത്ഥമായിട്ട് പിന്നെയും ശിബിക ചുമന്നാൻ. അക്കാലത്ത് രാജാവു ബ്രാഹ്മണന്റെ വചനങ്ങളെക്കൊണ്ട് വിവേകിച്ചിവൻ സാക്ഷാൽ ജ്ഞാനിയെന്നറിഞ്ഞ് നിരഭിമാനനായി ശിബികമേൽ നിന്നിറങ്ങി പാദപ്രണാമം ചെയ്തു ചൊന്നാൻ രാജാവു. "ആരു ഭവാൻ? എവിടെയുള്ളൊരുത്തൻ? ആരുടെ പുത്രൻ? എവിടെ നിന്നിവിടേക്കു വന്നു? നമുക്കേതുമറിയാവുന്നതില്ല; ബ്രാഹ്മണനെന്നു തോന്നും കണ്ടാൽ. എന്നാലതിലേവൻ, സാക്ഷാൽ ശ്രീകപിലനായിട്ടല്ലല്ലീയിരിക്കുന്നു? ചൊല്ലവേണം പട്ടാങ്ങ്" ഇങ്ങിനെ ഇന്ദ്രാദി ദേവകളെ കാണപ്പെട്ടന്നോനല്ല ഞാൻ. ബ്രാഹ്മണനെ ശങ്കിക്കുന്നോൻ ഞാൻ. ശ്രീകപിലനോടു സംസാരത്തിങ്കലെന്താശ്രയമെന്ന് വിചാരിപ്പാൻ തുടങ്ങിയതെന്നാൽ, ഭവാൻ കപിലന്നമറഞ്ഞു പരുമാറുകയല്ലല്ലി ചെയ്യുന്നു. ഇരിക്ക നടന്നാലും ചുമന്നാലും ശ്രമം കാണപ്പെട്ടന്നത്. ഭവാനങ്ങിനെയല്ലീയെന്ന് ഞാനനുമിക്കുന്നത്. തീമേലിരിക്കുന്ന കലത്തിന്റെ ചൂടുകൊണ്ടതിൽ കിടക്കുന്ന നീരുമരിയും കൂടെ വേകുന്നുവല്ലൊ. അവ്വണ്ണം ശരീരതാപങ്ങൾ ആത്മാവിനു മുണ്ടെന്ധദണ്ഡവിനിയോഗംകൊണ്ടു പരിപാലിക്ക രാജധർമ്മം. അതുകൊണ്ടീശ്വരപ്രസാദവും പാപക്ഷയവുമുള്ളു. എന്നാൽ സംസാരനിവൃത്തിവരുമാറുള്ളോരനുഗ്രഹത്തെ ചെയ്യേണമെൻ വിഷയം ഭവാൻ എന്നു രാജാവിന്റെ വാക്കു കേട്ട് അതിനുത്തരമായി ചൊല്ലുന്നു ബ്രാഹ്മണൻ. "ജ്ഞാനമില്ലാത്ത ഭവാൻ ജ്ഞാനികളുടെ വാക്കു പോലിരിക്കുന്ന വാദങ്ങളെ ചൊല്ലുന്നു. വ്യവഹാരത്തെച്ചെയ്യും മഹത്തുകൾ.

തത്വവിവേകം തന്നെയിവയല്ലല്ലൊ. യാവനൊരുത്തന്ന്
ഗൃഹസ്ഥസൌഖ്യം സ്വപ്നസാമ്യംകൊണ്ടു ഹേയതേന അനു
മിക്കപ്പെടായ്യുന്നു അവന്ന് ശ്രേഷ്ഠകളായിരിക്കുന്ന വാക്കുകൾ
പോലും ജ്ഞാനഹേതുക്കളാകുന്നു. യാതൊന്നു യാതൊരി
ക്കൽ പുരുഷൻെറ മനസ്സു ഗുണമായിരിക്കുന്നു അപ്പോൾ ക
ൎമ്മങ്ങളെയിളസ്സുരുത്. കൎമ്മാത്മകമായിരിക്കുന്ന സംസാര
വും പുരുഷനെ പരിശ്രമിക്കുന്നത്. എന്നാൽ മനസ്സത്രെ
എല്ലാററിന്നും കാരണം. ഗുണനയം ബന്ധത്തിന്നു; ഗുണ
രഹിതം മോക്ഷത്തിന്ന്; എന്നേ വിശേഷമുള്ളു. ഭയവൃത്തി
കളെല്ലാം മനസ്സു ഹേതുവായുള്ളവാകുന്നു. അന്യോന്യതയല്ല,
സ്വതയല്ല, ക്ഷേത്രജ്ഞനെക്കൊണ്ടല്ല; ക്ഷേത്രജ്ഞനിതെല്ലാ
ററിന്നും സാക്ഷിയത്രെ. ക്ഷേത്രജ്ഞനാകുന്നതു പരമാത്മാ
വ്. എന്നാലീ മനസ്സിൽ യാതൊരളവ് തത്വജ്ഞാനമുദി
യായ്യുന്നു അവ്വളവ് മനസ്സ് മമത്വത്തെ കളയാകുന്നു. എ
ന്നാൽ നീ ഗുരുവായിരിക്കുന്ന ഈശ്വരൻെറ സേവകൊണ്ടു മ
നസ്സിനെ അടക്കുക" എന്നിങ്ങിനെ ബ്രാഹ്മണൻെറ വച
നം കേട്ട് ബ്രാഹ്മണനെ നമസ്കരിച്ചു ചൊന്നാൻ രഹൂഗ
ണൻ. "അവധൂതവേഷംകൊണ്ടു ജ്ഞാനം മറച്ച് പെരുമാ
റുന്ന ഭവാനു നമസ്കാരം! ദേഹാഭിമാനവിഷയത്താൽ പീഡി
തനായിരിക്കുന്ന എനിക്ക് ഭവാൻെറ വചസ്സ് വിവിധമായി
ട്ടു വന്നു. എന്നാൽ ഞാൻ വിചാരിക്കുന്നേൻ ഇണക്കപ്പെട്ട
ന്നോരാക്രിയാഫലം തത്വവിവേകത്തിങ്കലില്ലായെന്ന്. ഭ
വാൻ ചൊന്നവചസ്സിങ്കൽ എൻെറ മനസ്സ് ഭ്രമിക്കുന്നു, ഇഭ്ര
മത്തെ പോക്കവേണം ഭവാൻ" എന്ന് രഹൂഗണൻ വിചാ
രിച്ചതിന്നുത്തരമായി ചൊന്നാൻ ബ്രാഹ്മണോത്തമൻ. "ചു
മക്കുന്നവൻ ഭൃത്യൻ; ചുമപ്പിക്കുന്നവൻ സ്വാമി. എന്നിവിടം
കൊണ്ടു വിചാരിക്ക. ഇന്നടക്കുന്ന ജനത്തിന് കാലെല്ലാ
യിലും ചുവട്ടിലേത്. പിന്നെ ക്രമേണ മേലെയംഗങ്ങൾ ന
രിയാണി, കണങ്കാൽ, മുഴങ്കാൽ, തുട, നടുവ്, മാറ്, ചുമൽ,

കഴുത്ത് എന്നിവ ചുമലിലിരിക്കുന്നു. സൌവീരരാജനെന്ന ശരീരം അതിനെ ഞാനഭിമാനിച്ച് ശോച്യരായുള്ള ജനത്തെ പിടിച്ച് ബലാൽ ചുമക്കുന്ന നീ രക്ഷിതാവ് ഞാനെന്നു ഭാവിക്കുന്നു നീ" എന്നിങ്ങിനെ രാജാവിൻെറ ഭയാഭിമാനം പോക്കി നിന്നു ചൊല്ലുന്നോൻ ബ്രാഹ്മണൻ "വിവേകിക്കുന്ന നീ തത്വത്തെ സ്ഥാവരജംഗമങ്ങളുമായിരിക്കുന്ന ശരീരങ്ങളെല്ലാം ഭൂമിയിൽനിന്നുളവാകുന്നുത്. എന്നാൽ ഭൂമിയെ ഒഴിച്ച് മറെറന്തുള്ളത്. ഇങ്ങിനെയുള്ള വിവേകത്തിങ്കൽ, ആത്മാവേയുള്ളത്, മറെറല്ലാം മിഥ്യയായ കാൎയ്യമത്രെ. സത്യമായിരിക്കുന്ന ആത്മസ്വഭാവമെന്നറിക, പുരുഷാൎത്ഥമാകുന്നത്. അതു മഹൽസേവകൊണ്ടുണ്ടാകുന്ന ഭക്തിയാശ്രയമായെ ലഭിക്കാവു എന്നതിനിക്കനുഭവസിദ്ധം. ഞാൻ പണ്ട് ഭരതനെന്നൊരു രാജാവ്? സകലസംഗനിവൃത്തനായി ഭഗവാനെ സേവിക്കുന്നളവു മൃഗസംഗംകൊണ്ടു ഭ്രഷ്ടനായി മൃഗമായി ജനിച്ചേൻ. അവിടേയുമെനിക്ക് ഭഗവൽസേവകൊണ്ടുണ്ടായ സ്മൃതി പോയീല. ആകയാൽ ഞാൻ സംഗത്തെപ്പേടിച്ചിങ്ങിനെ അവധൂതനായിപ്പെരു മാറുന്നു. എന്നാൽ മനുഷ്യർ മഹൽസേവകൊണ്ടുണ്ടായ സ്മൃതി ജ്ഞാനമതിനെക്കൊണ്ട് സംശയത്തെ അഴകുതായി ഖണ്ഡിച്ച് സംസാരാദ്ധ്വാവിന്നു മീതെ ഇരിക്കുന്ന ആത്മതത്വം പ്രാപിക്ക വേണ്ടു." എന്നിങ്ങിനെ ചൊല്ലിയിട്ടു കൎമ്മമാൎഗ്ഗത്തെ പെരുവഴിയോടും സംസാരത്തെ വനത്തോടും നിരൂപിച്ച് സംസാരത്തിൻെറ ആത്മികതത്വത്തെ വിസ്തരേണ വൎണ്ണിച്ച് ഇയദ്ധ്വാവിൻെറ മറുകരയെ ഭഗവൽ സേവകൊണ്ടു പ്രാപിക്കവേണം എന്നിങ്ങിനെ ചൊന്നാൻ ബ്രാഹ്മണോത്തമൻ. അനന്തരം ബ്രാഹ്മണൻെറയുപദേശത്തിലറിയേണ്ടുമതെല്ലാമറിഞ്ഞ് ഭക്തിയോടു കൂടി ബ്രാഹ്മണനെ നമസ്കരിച്ചു രാജാതനായി ഭഗവദുപാസനംകൊണ്ട് ദേഹാത്മബുദ്ധിയെക്കളഞ്ഞാൻ രഹൂഗണൻ. എന്നിങ്ങിനെ കേട്ടു സംസാരത്തി

